# ശ്രീ വാല്മീകി രാമായണം.

## ഗദ്യവിവൎത്തനം



സി. ജി. വാരിയർ.

# ശ്രീ വാല്മീകിരാമായണം

(ഗദ്യവിവർത്തനം)

ഒന്നാം ഭാഗം

(ബാലകാണ്ഡം — അയോദ്ധ്യാകാണ്ഡം)

സി. ജി. വാരിയർ.

SREE VALMEEKI RAMAYANAM
(Malayalam Translation-First Part,)
By C G WARIAR.
Printed At DHARMAKAHALAM PRESS,
PERINGOTTUKARA.
PUBLISHERS,
Sree Valmeeki Publications, ponnani
FIRST PUBLISHED APRIL 1975.
COPIES:-1000.
PRICE Rs:- 23.00

# വിഷയാനുക്രമണിക



## ബാലകാണ്ഡം

## അയോദ്ധ്യാകാണ്ഡം

ശ്രീ സീതാ ലക്ഷ്മണ ഭരത ശത്രുഘ്ന ഹനുമത്സമേത
ശ്രീരാമചന്ദ്രസ്വാമിനേ നമഃ

# ശ്രീമദ്വാല്മീകിരാമായണം

## ബാലകാണ്ഡം

### പ്രഥമഃ സർഗ്ഗഃ

തപഃസ്വാദ്ധ്യായനിരതം തപസ്വീ വാഗ്വിദാം വരം
നാരദം പരിപപ്രച്ഛ വാത്മീകിർമ്മുനിപുംഗവം. 1

കോന്വസ്മിൻ സാംപ്രതം ലോകേ ഗുണവാൻ കശ്ച വീര്യവാൻ
ധർമ്മജ്ഞശ്ച കൃതജ്ഞശ്ച സത്യവാക്യോ ദൃഢവ്രതഃ 2

ചാരിത്രേണ ച കോ യുക്തഃ സർവ്വഭൂതേഷു കോ ഹിതഃ
വിദ്വാൻ കഃ കഃ സമർത്ഥശ്ച കശ്ചൈകപ്രിയദർശനഃ 3

ആത്മവാൻ കോ ജിതക്രോധോ ദ്യുതിമാൻ കോഽനസൂയകഃ
കസ്യ ബിഭ്യതി ദേവാശ്ച ജാതരോഷസ്യ സംയുഗേ. 4

ഏതദിച്ഛാമ്യഹം ശ്രോതും പരം കൌതൂഹലം ഹി മേ
മഹർഷേ ത്വം സമർത്ഥോഽസി ജ്ഞാതുമേവം വിധം നരം 5

ശ്രുത്വാ ചൈതത് ത്രിലോകജ്ഞഃ വാത്മീകേർന്നാരദോ വചഃ
ശ്രൂയതാമിതി ചാഽമന്ത്ര്യ പ്രഹൃഷ്ടോ വാക്യമബ്രവീത് 6

ബഹവോ ദുർല്ലഭാശ്ചൈവ യേ ത്വയാ കീർത്തിതാ ഗുണാഃ
മുനേ വക്ഷ്യാമ്യഹം ബുദ്ധ്വാ തൈര്യുക്തഃ ശ്രൂയതാം നരഃ 7

ഇക്ഷ്വാകുവംശപ്രഭവോ രാമോ നാമ ജനൈഃ ശ്രുതഃ
നിയതാത്മാ മഹാവീര്യോ ദ്യുതിമാൻ ധൃതിമാൻ വശീ 8

ബുദ്ധിമാൻ നീതിമാൻ വാഗ്മീ ശ്രീമാൻ ശത്രുനിബർഹണഃ
വിപുലാംസോ മഹാബാഹുഃ കംബുഗ്രീവോ മഹാഹനുഃ 9

മഹോരസ്കോ മഹേഷ്വാസോ ഗൂഢജത്രുരരിന്ദമഃ
ആജാനുബാഹുഃ സുശിരാഃ സുലലാടഃ സുവിക്രമഃ 10

സമഃ സമവിഭക്താംഗഃ സ്നിഗ്ദ്ധവർണ്ണഃ പ്രതാപവാൻ
പീനവക്ഷാ വിശാലാക്ഷഃ ലക്ഷ്മീവാൻ ശുഭലക്ഷണഃ 11

ധർമ്മജ്ഞ: സത്യസന്ധശ്ച പ്രജാനാം ച ഹിതേ രത:
യശസ്വീ ജ്ഞാനസമ്പന്ന: ശുചിർവ്വശ്യ: സമാധിമാൻ
പ്രജാപതിസമ: ശ്രീമാൻ ധാതാ രിപുനിഷൂദന:. 12

രക്ഷിതാ ജീവലോകസ്യ ധർമ്മസ്യ പരിരക്ഷിതാ
രക്ഷിതാസ്വസ്യ ധർമ്മസ്യ സ്വജനസ്യ ച രക്ഷിതാ. 13

വേദവേദാംഗതത്ത്വജ്ഞ: ധനുർവ്വേദേ ച നിഷ്ഠിത:
സർവ്വശാസ്ത്രാർത്ഥതത്ത്വജ്ഞ: സ്മൃതിമാൻ പ്രതിഭാനവാൻ. 14

സർവ്വലോകപ്രിയ: സാധു: അദീനാത്മാ വിചക്ഷണ:
സർവ്വദാ ഽഭിഗത: സദ്ഭി: സമുദ്ര ഇവ സിന്ധുഭി:. 15

ആര്യ്യ: സർവ്വസമശ്ചൈവ സദൈക പ്രിയദർശന:
സ ച സർവ്വഗുണോപേത: കൌസല്യാനന്ദവർദ്ധന:. 16

സമുദ്ര ഇവ ഗാംഭീര്യ്യേ ധൈര്യ്യേണ ഹിമവാനിവ
വിഷ്ണുനാ സദൃശോ വീര്യ്യേ സോമവത് പ്രിയദർശന: 17

കാലാഗ്നിസദൃശ: ക്രോധേ ക്ഷമയാ പൃഥിവീസമ:
ധനദേന സമസ്ത്യാഗേ സത്യേ ധർമ്മ ഇവാപര: 18

തമേവം ഗുണസമ്പന്നം രാമം സത്യപരാക്രമം
ജ്യേഷ്ഠം ശ്രേഷ്ഠഗുണൈര്യ്യുക്തം പ്രിയം ദശരഥ: സുതം. 19

പ്രകൃതീനാം ഹിതൈര്യ്യുക്തം പ്രകൃതിപ്രിയകാമ്യയാ
യൌവരാജ്യേന സംയോക്തും ഐച്ഛത് പ്രീത്യാ മഹീപതി: 20

തസ്യാഭിഷേകസംഭാരാൻ ദൃഷ്ട്വാ ഭാര്യ്യാ ഽഥ കൈകയീ
പൂർവ്വം ദത്തവരാ ദേവീ വരമേനമയാചത
വിവാസനം ച രാമസ്യ ഭരതസ്യാഭിഷേചനം. 21

സ സത്യവചനാദ്രാജാ ധർമ്മപാശേന സംയത:
വിവാസയാമാസ സുതം രാമം ദശരഥ: പ്രിയം. 22

സ ജഗാമ വനം വീര: പ്രതിജ്ഞാമനുപാലയൻ
പിതുർവ്വചന നിർദ്ദേശാത് കൈകേയ്യാ: പ്രിയകാരണാത്. 23

തം വ്രജന്തം പ്രിയോ ഭ്രാതാ ലക്ഷ്മണോ ഽനുജഗാമ ഹ
സ്നേഹാദ്വിനയസമ്പന്ന: സുമിത്രാനന്ദവർദ്ധന:
ഭ്രാതരം ദയിതോ ഭ്രാതു: സൌഭ്രാത്രമനുദർശയൻ. 24

രാമസ്യ ദയിതാ ഭാര്യ്യാ നിത്യം പ്രാണസമാ ഹിതാ
ജനകസ്യ കുലേ ജാതാ ദേവമായേവ നിർമ്മിതാ. 25

സൎവ്വലക്ഷണസമ്പന്നാ നാരീണാമുത്തമാ വധൂഃ
സീതാപ്യനുഗതാ രാമം ശശിനം രോഹിണീ യഥാ॥ 26
പൌരൈരനുഗതൊ ദൂരം പിത്രാ ദശരഥേന ച
ശൃംഗിവേരപുരേ സൂതം ഗംഗാകൂലേ വ്യസജ്ജയത്
ഗുഹമാസാദ്യ ധൎമ്മാത്മാ നിഷാദാധിപതിം പ്രിയം. 27
ഗുഹേന സഹിതൊ രാമോ ലക്ഷ്മണേന ച സീതയാ. 28
തേ വനേന വനം ഗത്വാ നദീസ്തീൎത്ത്വാ ബഹൂദകാഃ
ചിത്രകൂടമനുപ്രാപ്യ ഭരദ്വാജസ്യ ശാസനാത്. 29
രമ്യമാവസഥം കൃത്വാ രമമാണാ വനേ ത്രയ:
ദേവഗന്ധൎവ്വസങ്കാശാസ്തത്ര തേ ന്യവസൻ സുഖം. 30
ചിത്രകൂടം ഗതേ രാമേ പുത്രശോകാതുരസ്തഥാ
രാജാ ദശരഥ: സ്വൎഗ്ഗം ജഗാമ വിലപൻ സുതം. 31
മൃതേ തു തസ്മിൻ ഭരതോ വസിഷ്ഠപ്രമുഖൈൎദ്വിജൈഃ
നിയുജ്യമാനോ രാജ്യായ നൈച്ഛദ്രാജ്യം മഹാബലഃ. 32
സ ജഗാമ വനം വീരോ രാമപാദപ്രസാദകഃ. 33
ഗത്വാ തു സുമഹാത്മാനം രാമം സത്യപരാക്രമം
അയാചത് ഭ്രാതരം രാമം ആൎയ്യഭാവപുരസ്കൃതഃ. 34
ത്വമേവ രാജാ ധൎമ്മജ്ഞ ഇതി രാമം വചോഽബ്രവീത്
രാമോഽപി പരമോദാര: സുമുഖ: സുമഹായശാ:
ന ചൈച്ഛത് പിതുരാദേശാത് രാജ്യം രാമോ മഹാബലഃ. 35
പാദുകേ ചാസ്യ രാജ്യായ ന്യാസം ദത്വാ പുനഃ പുനഃ
നിവൎത്തയാമാസ തതഃ ഭരതം ഭരതാഗ്രജഃ. 36
സ കാമമനവാപ്യൈവ രാമപാദാവുപസ്പൃശൻ
നന്ദിഗ്രാമേഽകരോദ്രാജ്യം രാമാഗമനകാംക്ഷയാ 37
ഗതേ തു ഭരതേ ശ്രീമാൻ സത്യസന്ധോ ജിതേന്ദ്രിയ:
രാമസ്തു പുനരാലക്ഷ്യ നാഗരസ്യ ജനസ്യ ച
തത്രാഽഽഗമനമേകാഗ്രോ ദണ്ഡകാൻ പ്രവിവേശ ഹ. 38
പ്രവിശ്യ തു മഹാഽരണ്യം രാമോ രാജീവലോചനഃ
വിരാധം രാക്ഷസം ഹത്വാ ശരഭംഗം ദദൎശ ഹ
സുതീക്ഷ്ണം ചാപ്യഗസ്ത്യം ച അഗസ്ത്യഭ്രാതരം തഥാ. 39
അഗസ്ത്യവചനാച്ചൈവ ജഗ്രാഹൈന്ദ്രം ശരാസനം
ഖഡ്ഗം ച പരമപ്രീതസ്തൂണീ ചാക്ഷയസായകൌ. 40

വസതസ്തസ്യ രാമസ്യ വനേ വനചരൈഃ സഹ
ഋഷയോഽഭ്യാഗമൻ സർവ്വേ വധായാസുരരക്ഷസാം. 41
സ തേഷാം പ്രതിശുശ്രാവ രാക്ഷസാനാം തഥാ വനേ. 42
പ്രതിജ്ഞാതശ്ച രാമേണ വധഃ സംയതി രാക്ഷസാം
ഋഷീണാമഗ്നികല്പാനാം ദണ്ഡകാരണ്യവാസിനാം. 43
തേന തത്രൈവ വസതാ ജനസ്ഥാനനിവാസിനീ
വിരൂപിതാ ശൂർപ്പണഖാ രാക്ഷസീ കാമരൂപിണീ. 44
തതഃ ശൂർപ്പണഖാവാക്യാത് ഉദ്യുക്താൻ സർവ്വരാക്ഷസാൻ
ഖരം ത്രിശിരസം ചൈവ ദൂഷണം ചൈവ രാക്ഷസം
നിജഘാന രണേ രാമഃ തേഷാം ചൈവ പദാനുഗാൻ. 45
വനേ തസ്മിൻ നിവസതാ ജനസ്ഥാനനിവാസിനാം
രക്ഷസാം നിഹതാന്യാസൻ സഹസ്രാണി ചതുർദ്ദശ. 46
തതോ ജ്ഞാതിവധം ശ്രുത്വാ രാവണഃ ക്രോധമൂർച്ഛിതഃ
സഹായം വരയാമാസ മാരീചം നാമ രാക്ഷസം. 47
വാര്യമാണഃ സുബഹുശഃ മാരീചേന സ രാവണഃ
ന വിരോധോ ബലവതാ ക്ഷമോ രാവണ തേന തേ. 48
അനാദൃത്യ തു തദ്വാക്യം രാവണഃ കാലചോദിതഃ
ജഗാമ സഹമാരീചഃ തസ്യാശ്രമപദം തദാ. 49
തേന മായാവിനാ ദൂരം അപവാഹ്യ നൃപാത്മജൌ
ജഹാര ഭാര്യാം രാമസ്യ ഗൃദ്ധ്രം ഹത്വാ ജടായുഷം. 50
ഗൃദ്ധ്രം ച നിഹതം ദൃഷ്ട്വാ ഹൃതാം ശ്രുത്വാ ച മൈഥിലീം
രാഘവഃ ശോകസന്തപ്തഃ വിലലാപാകുലേന്ദ്രിയഃ. 51
തതസ്തേനൈവ ശോകേന ഗൃധ്രം ദഗ്ധ്വാ ജടായുഷം 52
മാർഗ്ഗമാണോ വനേ സീതാം രാക്ഷസം സന്ദദർശ ഹ
കബന്ധം നാമ രൂപേണ വികൃതം ഘോരദർശനം. 53
തം നിഹത്യ മഹാബാഹുഃ ദദാഹ സ്വർഗ്ഗതശ്ച സഃ 54
സ ചാഽസ്യ കഥയാമാസ ശബരീം ധർമ്മചാരിണീം
ശ്രമണീം ധർമ്മനിപുണാം അഭിഗച്ഛേതി രാഘവം. 55
സോഽഭ്യഗച്ഛന്മഹാതേജാഃ ശബരീം ശത്രുസൂദനഃ
ശബര്യാ പൂജിതഃ സമ്യക് രാമോ ദശരഥാത്മജഃ 56
പമ്പാതീരേ ഹനുമതാ സംഗതോ വാനരേണ ഹ
ഹനൂമദ്വചനാച്ചൈവ സുഗ്രീവേണ സമാഗതഃ 57

സുഗ്രീവായ ച തത്സൎവ്വം ശംസദ്രാമോ മഹാബലഃ
ആദിസ്തദ്യഥാവൃത്തം സീതായാശ്ച വിശേഷതഃ 58

സുഗ്രീവശ്ചാപി തത്സൎവ്വം ശ്രുത്വാ രാമസ്യ വാനരഃ
ചകാര സഖ്യം രാമേണ പ്രീതശ്ചൈവാഗ്നിസാക്ഷികം 59

തതൊ വാനരരാജേന വൈരാനുകഥനം പ്രതി
രാമായാവേദിതം സൎവ്വം പ്രണയാദ്ദുഃഖിതേന ച. 60

പ്രതിജ്ഞാതം ച രാമേണ തദാ വാലിവധംപ്രതി
വാലിനശ്ച ബലം തത്ര കഥയാമാസ വാനരഃ. 61

സുഗ്രീവഃ ശങ്കിതശ്ചാസീത് നിത്യം വീൎയ്യേണ രാഘവേ. 62

രാഘവപ്രത്യയാൎത്ഥം തു ദുന്ദുഭേഃ കായമുത്തമം
ദൎശയാമാസ സുഗ്രീവോ മഹാപൎവ്വതസന്നിഭം. 63

ഉത്സ്മയിത്വാ മഹാബാഹുഃ പ്രേക്ഷ്യ ചാസ്ഥി മഹാബലഃ
പാദാംഗുഷ്ഠേന ചിക്ഷേപ സമ്പൂൎണ്ണ ദശയോജനം. 64

ബിഭേദ ച പുനഃ സാലാൻ സപ്തൈകേന മഹേഷുണാ
ഗിരിം രസാതലം ചൈവ ജനയൻ പ്രത്യയം തദാ. 65

തതഃ പ്രീതമനാസ്തേന വിശ്വസ്തഃ സ മഹാകപിഃ
കിഷ്കിന്ധാം രാമസഹിതഃ ജഗാമ ച ഗുഹാം തദാ. 66

തതോ ഽഗൎജ്ജദ്ധരിവരഃ സുഗ്രീവോ ഹേമപിംഗലഃ
തേന നാദേന മഹതാ നിൎജ്ജഗാമ ഹരീശ്വരഃ. 67

അനുമാന്യ തദാ താരാം സുഗ്രീവേണ സമാഗതഃ
നിജഘാന ച തത്രൈനം ശരേണൈകേന രാഘവഃ. 68

തതഃ സുഗ്രീവവചനാത് ഹത്വാ വാലിനമാഹവേ
സുഗ്രീവമേവ തദ്രാജ്യേ രാഘവഃ പ്രത്യപാദയത്. 69

സ ച സൎവ്വാൻ സമാനീയ വാനരാൻ വാനരൎഷഭഃ
ദിശഃ പ്രസ്ഥാപയാമാസ ദിദൃക്ഷുൎജ്ജനകാത്മജാം. 70

തതൊ ഗൃദ്ധ്രസ്യ വചനാത് സംപാതേൎഹനുമാൻ ബലീ
ശതയോജനവിസ്തീൎണ്ണം പുപ്ലുവേ ലവണാൎണ്ണവം. 71

തത്ര ലങ്കാം സമാസാദ്യ പുരീം രാവണപാലിതാം
ദദൎശ സീതാം ധ്യായന്തീം അശോകവനികാം ഗതാം. 72

നിവേദയിത്വാ ഽഭിജ്ഞാനം പ്രവൃത്തിം ച നിവേദ്യ ച
സമാശ്വാസ്യ ച വൈദേഹീം മൎദ്ദയാമാസ തോരണം. 73

പഞ്ചസേനാഗ്രഗാൻ ഹത്വാ സപ്തമന്ത്രിസുതാനപി
ശൂരമക്ഷം ച നിഷ്പിഷ്യ ഗ്രഹണം സമുപാഗമത്. 74

അസ്ത്രേണോന്മുക്തമാത്മാനം ജ്ഞാത്വാ പൈതാമഹാദ്വരാത്
മർഷയൻ രാക്ഷസാൻ വീരോയന്ത്രിണസ്താൻ യദൃച്ഛയാ. 75

തതോ ദഗ്ദ്ധ്വാ പുരീം ലങ്കാം ഋതേ സീതാം ച മൈഥിലീം
രാമായ പ്രിയമാഖ്യാതും പുനരായാന്മഹാകപിഃ 76

സോഽഭിഗമ്യ മഹാത്മാനം കൃത്വാ രാമം പ്രദക്ഷിണം
ന്യവേദയദമേയാത്മാ ദൃഷ്ടാ സീതേതി തത്വതഃ 77

തതഃ സുഗ്രീവ സഹിതോ ഗത്വാ തീരം മഹോദധേഃ
സമുദ്രം ക്ഷോഭയാമാസ ശരൈരാദിത്യസന്നിഭൈഃ 78

ദർശയാമാസ ചാത്മാനം സമുദ്രഃ സരിതാം പതിഃ
സമുദ്രവചനാച്ചൈവ നളം സേതുമകാരയത്. 79

തേന ഗത്വാ പുരീം ലങ്കാം ഹത്വാ രാവണമാഹവേ
രാമഃ സീതാമനുപ്രാപ്യ പരാം വ്രീഡാമുപാഗമത് 80

താമുവാച തതൊ രാമഃ പരുഷം ജനസംസദി
അമൃഷ്യമാണാ സാ സീതാ വിവേശ ജ്വലനം സതീ 81

തതോഽഗ്നി വചനാത്സീതാം ജ്ഞാത്വാ വിഗതകല്മഷാം
ബഭൌ രാമഃ സംപ്രഹൃഷ്ടഃ പൂജിതഃ സർവ്വദൈവതൈഃ 82

കർമ്മണാ തേന മഹതാ ത്രൈലോക്യം സചരാചരം
സ ദേവർഷിഗണം തുഷ്ടം രാഘവസ്യ മഹാത്മനഃ 83

അഭിഷിച്യ ച ലങ്കയാം രാക്ഷസേന്ദ്രം വിഭീഷണം
കൃതകൃത്യസ്തദാ രാമഃ വിജ്വരഃ പ്രമുമോദ ഹ. 84

ദേവതാഭ്യോ വരം പ്രാപ്യ സമുത്ഥാപ്യ ച വാനരാൻ
അയോദ്ധ്യാം പ്രസ്ഥിതോ രാമഃ പുഷ്പകേണ സുഹൃദ്വൃതഃ 85

ഭരദ്വാജാശ്രമം ഗത്വാ രാമഃ സത്യപരാക്രമഃ
ഭരതസ്യാന്തികം രാമോഹനൂമന്തം വ്യസർജ്ജയത്. 86

പുനരാഖ്യായികാം ജല്പൻ സുഗ്രീവ സഹിതസ്തദാ
പുഷ്പകം തത് സമാരുഹ്യ നന്ദിഗ്രാമം യയൗ തദാ 87

നന്ദിഗ്രാമേ ജടാം ഹിത്വാ ഭ്രാതൃഭിഃ സഹിതോഽനഘഃ
രാമഃ സീതാമനുപ്രാപ്യ രാജ്യം പുനരവാപ്തവാൻ. 88

പ്രഹൃഷ്ടമുദിതൊ ലോകസ്തുഷ്ടഃ പുഷ്ടഃ സുധാർമ്മികഃ
നിരാമയോ ഹ്യരോഗശ്ച ദുർഭിക്ഷഭയവർജ്ജിതഃ 89

ന പുത്രമരണം കിഞ്ചിത് ദ്രക്ഷ്യന്തി പുരുഷാഃ ക്വചിത്
നാര്യശ്ചാവിധവാ നിത്യം ഭവിഷ്യന്തി പതിവ്രതാഃ 90

ന ചാഗ്നിജം ഭയം കിഞ്ചിന്നാപ്സു മജ്ജന്തി ജന്തവഃ
ന വാതജം ഭയം കിഞ്ചിത് നാപി ജ്വരകൃതം തഥാ. 91

ന ചാപി ക്ഷുദ്ഭയം തത്ര ന തസ്കരഭയം തഥാ. 92

നഗരാണി ച രാഷ്ട്രാണി ധനധാന്യയുതാനി ച
നിത്യം പ്രമുദിതാഃ സൎവ്വേ യഥാ കൃതയുഗേ തഥാ. 93

അശ്വമേധശതൈരിഷ്ട്വാ തഥാ ബഹുസുവൎണ്ണകൈഃ
ഗവാം കോട്യയുതം ദത്വാ ബ്രാഹ്മണേഭ്യോ മഹായശാഃ 95

രാജവംശാൻ ശതഗുണാൻ സ്ഥാപയിഷ്യതി രാഘവഃ
ചാതുൎവ്വൎണ്ണ്യം ച ലോകേഽസ്മിൻ സ്വേ സ്വേ ധൎമ്മേ നിയോക്ഷ്യതി 96

ദശവൎഷസഹസ്രാണി ദശവൎഷശതാനി ച
രാമോ രാജ്യമുപാസിത്വാ ബ്രഹ്മലോകം പ്രയാസ്യതി 97

ഇദം പവിത്രം പാപഘ്നം പുണ്യം വേദൈശ്ച സമ്മിതം
യഃ പഠേദ്രാമചരിതം സൎവ്വപാപൈഃ പ്രമുച്യതേ. 98

ഏതദാഖ്യാനമായുഷ്യം പഠൻ രാമായണം നരഃ
സപുത്രപൌത്രഃ സഗണഃ പ്രേത്യ സ്വൎഗ്ഗേ മഹീയതേ 99

പഠൻ ദ്വിജോ വാഗൃഷഭത്വമീയാത്
സ്യാത് ക്ഷത്രിയോ ഭൂമിപതിത്വമീയാത്
വണിഗ്ജനഃ പുണ്യഫലത്വമീയാത്
ജനശ്ച ശൂദ്രോഽപി മഹത്ത്വമീയാത്. 100

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ
ആദികാവ്യേ ബാലകാണ്ഡേ
പ്രഥമഃ സൎഗ്ഗഃ
ഇതി കഥാസംക്ഷേപഃ

## വന്ദന ശ്ലോകങ്ങൾ

വാഗീശാദ്യാഃ സുമനസഃ സർവ്വാർത്ഥാനാമുപക്രമേ
യന്നത്വാ കൃതകൃത്യാഃ സ്യുസ്തന്നമാമി ഗജാനനം. 1

കൂജന്തം രാമ രാമേതി മധുരം മധുരാക്ഷരം
ആരുഹ്യ കവിതാശാഖാം വന്ദേ വാല്മീകി കോകിലം. 2

യഃ പിബൻ സതതം രാമചരിതാമൃതസാഗരം
അതൃപ്തസ്തം മുനിം വന്ദേ പ്രാചേതസമകല്മഷം. 3

ഗോഷ്പദീകൃത വാരാശിം മശകീകൃത രാക്ഷസം
രാമായണ മഹാമാലാരത്നം വന്ദേഽനിലാത്മജം. 4

ഉല്ലംഘ്യ സിന്ധോഃ സലിലം സലീലം യഃ ശോകവഹ്നിം ജനകാത്മജായാഃ
ആദായ തേനൈവ ദദാഹ ലങ്കാം നമാമി തം പ്രാഞ്ജലി രാഞ്ജനേയം 5

യത്ര യത്ര രഘുനാഥകീർത്തനം തത്ര തത്ര കൃതമസ്തകാഞ്ജലിം
ബാഷ്പവാരി പരിപൂർണ്ണലോചനം മാരുതിം നമത രാക്ഷസാന്തകം. 6

മനോജവം മാരുതതുല്യവേഗം ജിതേന്ദ്രിയം ബുദ്ധിമതാം വരിഷ്ഠം
വാതാത്മജം വാനരയൂഥ മുഖ്യം ശ്രീരാമദൂതം ശിരസാ നമാമി. 7

യഃ കർണ്ണാഞ്ജലി സമ്പുടൈരഹരഹഃ സമ്യക് പിബത്യാദരാ-
ദ്വാത്മീകേർവ്വദനാരവിന്ദഗളിതം രാമായണാഖ്യം മധു
ജന്മവ്യാധിജരാവിപത്തി മരണൈരത്യന്ത സോപദ്രവം
സംസാരം സ വിഹായ ഗച്ഛതി പുമാൻ വിഷ്ണോഃ പദം ശാശ്വതം. 8

വാല്മീകിഗിരിസംഭൂതാ രാമസാഗര ഗാമിനീ
പുനാതി ഭുവനം പുണ്യാ രാമായണ മഹാനദീ. 9

വൈദേഹീസഹിതം സുരദ്രുമതലേ ഹൈമേ മഹാമണ്ഡപേ
മദ്ധ്യേ പുഷ്പകമാസനേ മണിമയേ വീരാസനേ സുസ്ഥിതം
അഗ്രേ വാചയതി പ്രഭഞ്ജന സുതേ തത്വം മുനിഭ്യഃ പരം
വ്യാഖ്യാന്തം ഭരതാദിഭിഃ പരിവൃതം രാമം ഭജേ ശ്യാമളം. 10

വാമേ ഭൂമിസുതാ പുരശ്ച ഹനുമാൻ പശ്ചാത്സുമിത്രാസുതോ
ശത്രുഘ്നോ ഭരതശ്ച പാർശ്വദളയോർവ്വായ്വാദി കോണേഷു ച
സുഗ്രീവശ്ച വിഭീഷണശ്ച യുവരാട് താരാസുതോ ജാംബവാൻ
മദ്ധ്യേ നീലസരോജ കോമളരുചിം രാമം ഭജേ ശ്യാമളം. 11

നമോഽസ്തു രാമായ സലക്ഷ്മണായ ദേവ്യൈ ച തസ്യൈ ജനകാത്മജായൈ
നമോഽസ്തു രുദ്രേന്ദ്ര യമാനിലേഭ്യോ നമോഽസ്തു ചന്ദ്രാർക്കമരുത്ഗണേഭ്യഃ 12

# അവതാരിക

## നമ ആദികവയേ വല്മീക പ്രഭവായ.

"കൂജന്തം രാമരാമേതി
മധുരം മധുരാക്ഷരം
ആരുഹ്യ കവിതാശാഖാം
വന്ദേ വാല്മീകി കോകിലം"

അവതാരിക ആവശ്യമില്ലാത്ത ഗ്രന്ഥമാണ് വാല്മീകിരാമായണം. ആദികാവ്യത്തിന് അവതാരക സ്വഭാവമല്ലേ ഉള്ളു? എന്നിരിക്കെ, സുഹൃദ്വരേണ്യനും പണ്ഡിതോത്തംസവുമായ ശ്രീ. സി. ജി. വാരിയരുടെ അനന്യ സുലഭമായ കർമ്മകുശലതക്ക് ഒരവതാരിക തീർച്ചയായും വേണം. അദ്ദേഹം ഈയുള്ളവനെ ഏല്പിച്ചതിലുള്ള ചാരിതാർത്ഥ്യം വാക്കുകൾക്കപ്പുറമാണ്.

ശ്രീമദ് രാമായണം വായിക്കുന്നതിനു മുൻപ് ചില കാര്യങ്ങൾ അറിഞ്ഞിരിക്കേണ്ടതാവശ്യമാണ്. വിശിഷ്യ മൂലഗ്രന്ഥം പരിചയിച്ചിട്ടില്ലാത്തവർക്കും അതിനുള്ള കഴിവു നേടിയിട്ടില്ലാത്തവർക്കും മാർഗ്ഗദർശകമെന്ന നിലയിൽ ഇതിഹാസസ്വഭാവവും കവികർമ്മകൌശലവും മറ്റെല്ലാന്നു ഉപന്യസിക്കാതിരുന്നാൽ അതൊരു ന്യൂനതയായിരിക്കും. അതു പരിഹരിക്കുവാൻ ഈ ആമുഖം സഹായകമാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

ഇതിഹാസം ചരിത്രമല്ല, ആഖ്യായികയുമല്ല; ധർമ്മോപദേശത്തിനുതകുന്ന കല്പിത കഥാംശങ്ങളും ചരിത്രവും കൂട്ടിക്കലർത്തി സാകല്യേന സമാഹരിച്ചിട്ടുള്ള മഹനീയമായ ഇതിഹാസപദാനം മാത്രമാണത്. അതായത്—

"ധർമ്മാർത്ഥ കാമ മോക്ഷാണാ—
മുപദേശ സമന്വിതം
പൂർവ്വവൃത്തം കഥായുക്ത—
മിതിഹാസം പ്രചക്ഷതേ."

എന്നാണു നിർവ്വചനം.

"ഇതിഹ" എന്നൊരവ്യയമുണ്ട്. അതിൽനിന്നാണ് ഐതിഹ്യം എന്ന ശബ്ദത്തിന്റെ നിഷ്പത്തി. പാരമ്പര്യോപദേശമെന്നാണ് "ഇതിഹ"യുടെ അർത്ഥം. "ഇതിഹ"യ്ക്ക് ഇരിപ്പിടമായ ഗ്രന്ഥം ഇതിഹാസമാകുന്നു.

"പാരമ്പര്യോപദേശഃസ്യാ—
ദൈതിഹ്യ മിതിഹാവ്യയം"

എന്നാണല്ലോ അമരസിംഹ വചനം.

ശ്രുതിസിദ്ധമായ "രാമഹൃദയം" കഥാമയമാക്കി അവതരിപ്പിക്കയും തദ്ദ്വാരാ ലോകഹിതത്തിനുവേണ്ടി സത്യാദിസദ് ഗുണങ്ങളെ അവിരാമം പ്രശംസിക്കയും അഹന്താമമതാദിദോഷങ്ങളെ അടിക്കടി ആപത്കരങ്ങളായി ചിത്രീകരിക്കയും ചെയ്തുകൊണ്ട് മനുഷ്യജീവിതമെന്ന സ്വച്ഛന്ദപ്രവാഹത്തിന് ഋജുവും ശുദ്ധവുമായ മാർഗ്ഗം തെളിയിച്ചു കൊടുക്കുകയാണ് രാമായണത്തിന്റെ കാതലായ ലക്ഷ്യം. അതിന്റെ ദിവ്യത്വം നിലനില്ക്കുന്നത് നിത്യശ്രേയോ നിദാനമായ സന്മാർഗ്ഗ പദ്ധതിയെ അവലംബിച്ചുമാകുന്നു.

ഒരു നീതിശാസ്ത്രമെന്നോ ധർമ്മസംഹിതയെന്നോ വിശേഷിപ്പിക്കുന്നതിലേറെ, ലക്ഷണമൊത്ത കാവ്യമെന്ന നിലയിൽ സംസ്കൃത സാഹിത്യത്തിലെ പ്രഥമ പുസ്തകമാണിത്. അലങ്കാരങ്ങൾ, അർത്ഥവ്യഞ്ജനങ്ങൾ, വൃത്തബന്ധങ്ങൾ എന്നുവേണ്ട സാഹിത്യസരണിയിലെ എല്ലാ മുഖ്യധാരകളും ഇതിൽ സന്നിവേശിപ്പിച്ചിരിക്കുന്നു. വ്യംഗ്യമര്യാദയിലൂടെ അത്യുത്തമസ്ഥാനവും ഇതിന്നു കല്പിച്ചിരിക്കുന്നു. ഇക്കാരണത്താൽ ആദികാവ്യമെന്ന നിത്യപ്രശംസയ്ക്ക് ഇതു വിധേയവുമായി.

രചനാ സൗഷ്ഠവം കൊണ്ടും ഭാവഭംഗികൊണ്ടും ഈ ഗ്രന്ഥം ഭാരതീയ കവിപാരമ്പര്യത്തിനും വൈദേശിക കാവ്യ ശില്പങ്ങൾക്കും മാതൃകയായി പരിലസിക്കുന്നു. രാമായണത്തെ ഒട്ടെങ്കിലും അനുസരിക്കാത്ത ഏതെങ്കിലും മഹാകവിയോ കാവ്യമോ നമ്മുടെ രാജ്യത്തുണ്ടായിട്ടില്ല. വിശ്വസാഹിത്യത്തിന് ആധാരഭൂതമായ ശില്പരചനയിൽ വിജയം വരിച്ച ആദികവിയെ കവികുല ഗുരുവായി ആരാധിക്കുവാനുള്ള ഭാഗ്യവും ഭാരതത്തിനു തന്നെ സിദ്ധിച്ചിരിക്കുന്നു.

രാഷ്ട്രത്തിന്റെ ഭവ്യസമ്പത്തുകളാണ് ഇതിഹാസകാവ്യങ്ങൾ. അവ സംസ്കാരത്തിന്റെ അന്തർബാഹ്യലോചനങ്ങളാണ്. ഇതിവൃത്താപേക്ഷയാ ലഘുത്വം കല്പിച്ചിരുന്നാലും വ്യാഖ്യാന വിഷയത്തിൽ അദ്വിതീയ മഹത്വം രാമകഥയ്ക്കുണ്ട്. അതു സമഗ്രമായും ഈ നാടിന്റെ സംസ്കാരം തുറന്നു കാട്ടുന്നു.

ഉത്തമാദർശങ്ങളുടെ ആത്യന്തിക ലക്ഷ്യമായ "പുണ്യം" സകലക്കമായി നിർദ്ദേശിക്കുന്നു. "ലോകാഃ സമസ്താഃ സുഖിനോ ഭവന്തു" എന്നാശംസിക്കുവാനും ആശ്വാസം പ്രദാനം ചെയ്യുവാനും സമർത്ഥമാകുന്നു. അതുകൊണ്ടാണു്, രാമായണത്തിലെ—

"ഏകൈകമക്ഷരം പുംസാം
മഹാപാതക നാശനം" എന്ന കവിപ്രശംസ ഇലോം സാർത്ഥകമായതു്.

മഹാരാമായണത്തെ പ്രശംസിക്കുന്ന ഏതാനും പുരാണ സന്ദർഭങ്ങൾ ബിന്ദുമാത്രമായി ചൂണ്ടികാണിക്കാം.

ബൃഹദ്ധർമ്മ പുരാണം ഒന്നാം ഖണ്ഡത്തിൽ വ്യാസഭഗവാനു് പുരാണനിർമ്മിതിയിൽ പ്രചോദനം ലഭിച്ചതു് വാല്മീകിയിൽ നിന്നാണെന്നു കാണുന്നു.

"പഠ രാമായണം വ്യാസ!
കാവ്യബീജം സനാതനം
യത്ര രാമചരിത്രം സ്യാത്
തദഹം തത്ര ശക്തിമാൻ" എന്നും,
"രാമായണേ പഠിതം മേ
പ്രസന്നോഽസ്മി കൃത സ്ത്വയാ
കരിഷ്യാമി പുരാണാനി
മഹാഭാരതമേവ ച" എന്നും പ്രസ്താവങ്ങളുണ്ടു്.

(ഇവിടെ വ്യാസ വാല്മീകി ഘടിതമായ വസ്തു പ്രതിവസ്തു ഭാവത്തെ ആസ്പദിച്ചു് വിവാദം നിലവിലുണ്ടെന്നുള്ളതു വിസ്മരിക്കുന്നില്ല.) ഏറെക്കുറെ എല്ലാ പുരാണങ്ങളിലും രാമകഥ ഉപശ്ലോകിതമായിട്ടുണ്ടു്. സ്കന്ദപുരാണത്തിൽ രാമായണ മാഹാത്മ്യം ഉപനിബദ്ധമായിരിക്കുന്നു. യുധിഷ്ഠിരന്റെ ആവശ്യപ്രകാരം വേദവ്യാസർ തന്നെ രാമായണതാത്പര്യദീപികയെന്ന വ്യാഖ്യാനം ചമച്ചുവെന്നും അതിന്റെ ഓലകയ്യെഴുത്തുപ്രതി ഇന്നും കാണ്മാനുണ്ടെന്നും ഒരു പണ്ഡിതൻ രേഖപ്പെടുത്തിയിരിക്കുന്നു. മഹാഭാരതം ദ്രോണ പർവ്വത്തിൽ വാല്മീകിയുടേതെന്നു പറഞ്ഞുകൊണ്ടുതന്നെ വ്യാസഭഗവാൻ ഒരു ശ്ലോകം ഉദ്ധരിക്കുന്നുണ്ടു്.

"അപിചായം പുരാഗീതഃ
ശ്ലോകോ വാല്മീകിനാ ഭുവി
ന ഹന്തവ്യാഃ സ്ത്രീയശ്ചേതി
യദ് ബ്രവീഷി പ്ലവംഗമ!

സർവ്വകാലം മനുഷ്യേണ
വ്യവസായവതാ സദാ
പീഡാകരമമിത്രാണാം
യച്ചകർത്തവ്യമേവതത് (ദ്രോണം—143-67-68)

രണ്ടു ശ്ലോകത്തിന്റേയും ഉത്തരാർദ്ധം രാമായണം യുദ്ധകാണ്ഡത്തിൽ (81-28) ഇന്ദ്രജിത്തിന്റെ സംവാദരൂപമായി ചേർത്തിരിക്കുന്നു. അഗ്നിപുരാണം 5 മുതൽ 13 വരെ അധ്യായങ്ങളിൽ നാരദ വാല്മീകി സംഭാഷണമായി രാമായണകഥ സംക്ഷേപിച്ചിരിക്കുന്നു. ഗാരുഡപുരാണം പൂർവ്വഖണ്ഡം 143-ാം അദ്ധ്യായത്തിൽ അതേ ശ്ലോകങ്ങൾ ആവർത്തിച്ചിരിക്കുന്നതും കാണാം. സ്കന്ദപുരാണം വൈശാഖമാഹാത്മ്യപ്രകരണത്തിൽ വാല്മീകിയുടെ ചരിത്രം സവിശേഷമായി വർണ്ണിച്ചിട്ടുണ്ട്. (അധ്യായം 17 മുതൽ 20 വരെ) അതേ പുരാണത്തിൽ ആവന്ത്യഖണ്ഡം 24-ാം അധ്യായത്തിലും പ്രഭാസഖണ്ഡം 278-ാം അദ്ധ്യായത്തിലും അധ്യാത്മരാമായണം അയോദ്ധ്യാകാണ്ഡത്തിലും വാല്മീകിയുടെ ചരിത്രം വിവരിച്ചിരിക്കുന്നു. വേറെ പലേടിക്കിലും വ്യാസൻ ആദികവിയെ ഉപജീവിച്ചതായി തെളിവുകളുണ്ട്.

വേദങ്ങളിലും രാമകഥാ സൂചനയുണ്ട്. ഋഗ്വേദത്തിലെ ഒരു മന്ത്രം പരോക്ഷമായി രാമകഥ ഉൾകൊള്ളുന്നു. അഥർവവേദത്തിൽ അയോദ്ധ്യാ നഗരിയെ പരോക്ഷാർത്ഥത്തിൽ സൂചിപ്പിച്ചിട്ടുണ്ട്.

അനന്തര കാലകവികൾക്കും ഈ അനുസ്മരണം വേണ്ടിവന്നു. രഘുവംശ നിർമ്മാണത്തിൽ കാളിദാസനും പൂർവ്വസൂരികളെ സ്മരിക്കുന്നുണ്ടല്ലോ. അദ്ദേഹം-

"സോऽനു വ്യാഹരണാദ് ഭൂയഃ
ശ്ലോകഃ ശോകത്വമാഗതഃ"

എന്ന മുനിവാക്യത്തെ മുൻനിർത്തിയാണ് 14-ാം സർഗ്ഗത്തിൽ—

"താമഭ്യഗച്ഛദ്രുദിതാനുസാരീ
മുനിഃ കുശേധ്മാഹരണായ യാതഃ
നിഷാദവിദ്ധാണ്ഡജദർശനോത്ഥഃ
ശ്ലോകത്വമാപദ്യത യസ്യ ശോകഃ" (14-70)

എന്ന പദ്യം രചിച്ചത്. ആനന്ദവർദ്ധനൻ ധ്വന്യാലോകത്തിലും ശാർങ്ഗധരൻ സുഭാഷിതപദ്ധതിയിലും ധനഞ്ജയൻ ദശരൂപകത്തിലും കുമാരദാസൻ

ജാനകീഹരണത്തിലും ഭാസഭോജാദി മഹാകവികൾ വിവിധ സന്ദർഭങ്ങളിലും ആദികവിയെ സ്മരിച്ചും ഭജിച്ചുമാണ് കാവ്യോപാസന നടത്തിയതു്. ഭാരതീയ ഭാഷകളിലെല്ലാം തന്നെ വാല്മീകിയും രാമായണവും പ്രഥമസ്ഥാനീയമായി കടന്നു വന്നിട്ടുണ്ടു്. ചുരുക്കത്തിൽ ഭാരതീയ കാവ്യബീജമാണ് ശ്രീമദ് വാല്മീകി രാമായണം.

വാല്മീകിയുടെ കഥ അധ്യാത്മരാമായണാദികളിൽ വന്നിട്ടുണ്ടെങ്കിലും വ്യക്തമായ ഒരു ചരിത്രം ലഭിച്ചിട്ടുണ്ടെന്നു പറഞ്ഞുകൂടാ. താൻ പ്രചേതസ്സിന്റെ പത്താമത്തെ പുത്രനാണെന്നു മഹർഷി തന്നെപറയുന്നുണ്ടു്.

പ്രചേതസോ ƒഹം ദശമഃ
പുത്രോ രാഘവനന്ദന! (7-96-19)

അധ്യാത്മരാമായണത്തിലും പ്രചേതസ്സിന്റെ മകനാണ് വാല്മീകിയെന്നു കാണുന്നു. സ്കന്ദപുരാണത്തിൽ ചില വിവരങ്ങൾ കൂടുതലായുണ്ടു്— "പൂർവ്വജന്മത്തിൽ അദ്ദേഹം. വ്യാധ(വേടൻ)നായിരുന്നു. അതിന്റെ മുൻപിലത്തെ ജന്മത്തിൽ ശ്രീവത്സഗോത്രത്തിൽ സ്തംഭൻ എന്ന പേരിൽ ബ്രാഹ്മണനായിരുന്നത്രേ; വ്യാധനായി പിറന്നുപോയ കാലത്തു് ശംഖമുനിയുടെ ഉപദേശത്താലും അനുഗ്രഹത്താലും രാമനാമം ജപിച്ചു് ശുദ്ധി നേടുകയാൽ അടുത്ത ജന്മത്തിൽ അഗ്നിശർമ്മാവെന്ന പേരിൽ(രത്നാകരൻ എന്നും പേരുണ്ടു്.) ബ്രാഹ്മണനായി ജനിച്ചു. അന്നാവാം പ്രചേതസ്സിന്റെ മകനായതെന്നു് അനുമാനിക്കാം. ബ്രാഹ്മണനായിപ്പിറന്നെങ്കിലും പൂർവ്വസംസ്കാരംമൂലം വ്യാധജീവിതവുമായി രഞ്ജിച്ചു് ഹീനകർമ്മങ്ങളിലേർപ്പെട്ടുപോയി! ഭാഗ്യവശാൽ സപ്തർഷികളുമായി സംഗമിക്കുകയും അവരുടെ ഉപദേശമനുസരിച്ചു് തപോനിഷ്ഠനായി "മരാ, മരാ" എന്നു ജപിച്ചു് വളരെക്കാലം കഴിച്ചുകൂട്ടുകയും ചെയ്തു. ശരീരമാസകലം വല്മീകത്തിൽ മൂടിപ്പോകയാൽ വാല്മീകിയെന്ന പേരു ലഭിച്ചു. തപഃസിദ്ധനായ അഗ്നിശർമ്മാവാണ് വാല്മീകിയായിത്തീർന്നതും രാമായണം രചിച്ചതെന്നും ആ കഥ അവസാനിക്കുന്നു. അധമജാതിക്കാരനാണ വാല്മീകിയെന്നുള്ള ആശങ്കയ്ക്കു് ഇതൊരു പരിഹാരമായി ചിലർ കണക്കാക്കുന്നു. കൃത്തിവാസ രാമയണം (ബംഗാളി) രാമചരിതമാനസം(ഹിന്ദി) അധ്യാത്മരാമായണം, ആനന്ദരാമായണം, ഭവിഷ്യപുരാണം മുതലായ ഗ്രന്ഥങ്ങളിലും ഈ കഥ ചില്ലറഭേദങ്ങളോടുകൂടി വിവരിക്കുന്നുണ്ടു്.

രാമായണത്തിനു് സംസ്കൃതത്തിൽ ഒട്ടേറെ വ്യാഖ്യാനങ്ങളുണ്ടു്. ചിലപേരുകൾ താഴെ കുറിക്കുന്നു.

1 കതകാ— (അജ്ഞാതകർത്തൃകം)
2 രാമായണതിലകം അഥവാ രാമാഭിരാമാ (നാഗോജിഭട്ടൻ)
3 രാമായണ ഭൂഷണം (ഗോവിന്ദരാജൻ)
4 രാമായണ ശിരോമണി (ശിവസഹായൻ)
5 തത്വദീപം (മഹേശ്വരതീർത്ഥൻ)
6 രാമായണവ്യാഖ്യാ (രാമാനുജാചാര്യർ)
7 വിവേകതിലകം (വരദരാജൻ)
8 ധർമ്മാകൂതം (ത്ര്യംബകരാജമഖാനി)
9 രാമായണകൂടം (രാമാനന്ദതീർത്ഥൻ)
10 ചതുരർത്ഥദീപിക (അജ്ഞാതകർത്തൃകം)
11 രാമായണ വിരോധപരിഹാരം ”
12 രാമായണസേതു ”
13 താത്പര്യതരംഗിണി ”
14 ശൃംഗാരസുധാകരം ”
15 രാമായണ സപ്തബിംബം ”
16 മനോരമ ”

മുതലായവ.

1) അഹോബലന്റെ വാല്മീകിഹൃദയം. 2) അദ്ദേഹത്തിന്റെ ശിഷ്യൻ രചിച്ച വിരോധഭഞ്ജിനി. 3) മാധവാചാര്യന്റെ രാമായണ താത്പര്യ നിർണ്ണയം. 4) പ്രവാളമുകുന്ദസൂരിയുടെ രാമായണ ഭൂഷണം 5) രാമഭദ്രാശ്രമന്റെ സുബോധിനി എന്നീ ടീകകളും പ്രചാരമുള്ളവതന്നെ. അജ്ഞാതകർത്തൃകങ്ങളായ വ്യാഖ്യാനങ്ങൾ ഇനിയുമുണ്ട്. 1) അമൃതകതകം. 2) രാമായണസാരദീപിക. 3) ഗുരുബാല 4) ചിത്തരംജിനി മുതലായവ അക്കൂട്ടത്തിൽപ്പെടുന്നു. വരദരാജകൃതമെന്നറിയപ്പെടുന്ന രാമായണസാരസംഗ്രഹം· ദേവരാമഭട്ടന്റെ വിഷയപദാർത്ഥവ്യാഖ്യാ, നൃസിംഹശാസ്ത്രിയുടെ കല്പവല്ലിക, വെങ്കടാചാര്യന്റെ രാമായണാർത്ഥപ്രകാശിക, അദ്ദേഹത്തിന്റെ തന്നെ രാമായണ കഥാവിമർശം തുടങ്ങി എത്രയോ ഗ്രന്ഥങ്ങൾ വിസ്മൃതിയിലാണ്ടുപോയിരിക്കുന്നു. ഇംഗ്ലീഷ്, ഫ്രഞ്ച് മുതലായ ഭാഷകളിലും വിവിധ ഭാരതീയ ഭാഷകളിലുമായി ശതക്കണക്കിനു വ്യാഖ്യാനങ്ങളും നിരൂപണങ്ങളും വേറെയുണ്ട്. ഇത്രയധികം വ്യാഖ്യാനസ്വാരസ്യമർഹിക്കുന്ന മറ്റൊരു കൃതി വിശ്വസാഹിത്യത്തിലുണ്ടോ എന്നുപോലും സംശയിക്കേണ്ടിയിരിക്കുന്നു!

കാവ്യം നവരസരുചിരവും ധ്വനിമയവുമായിരിക്കണമെന്നാണ് നിയമം. രാമായണം ധ്വനിമയ(ഉത്തമ) കാവ്യമാണെന്നും അഗ്നിപുരാണാദികളിലെ കാവ്യശാസ്ത്രപ്രതിഷ്ഠാപനത്തിന് മാർഗ്ഗനിർദ്ദേശം ചെയ്തതു് വാല്മീകിയാണെന്നും വ്യക്തമാണ്. ശൃംഗാരാദി രസങ്ങളെ യഥാക്രമം പോഷിപ്പിച്ചും കരുണത്തെ അംഗിയാക്കിയും കാവ്യനിർമ്മാണകലയുടെ എല്ലാ അംഗങ്ങളും യഥോചിതം വിന്യസിക്കുവാൻ ആദികവി ബോധപൂർവ്വം ശ്രമിച്ചിട്ടുണ്ട്. ധർമ്മഗ്രന്ഥങ്ങളിലെ ശുഷ്കമായ ഉപദേശരീതി ഉപേക്ഷിച്ചതും ഉപമാദ്യലങ്കാരങ്ങൾ ഉപയോഗപ്പെടുത്തിയതും ഒരു പുതിയ കാൽവയ്പായി കാണേണ്ടതുണ്ട്. ഇതുസംബന്ധമായ വിവരണമാണ് രാമായണ മഹത്വം സുസ്ഥിരമാക്കിയതും. ഇതിഹാസം കവിതാമയവും ശാസ്ത്രസമ്മതവുമായപ്പോൾ ലക്ഷ്യഗ്രന്ഥമായി തീർന്നതിന് ഒന്നാമത്തെ ഉദാഹരണം വാല്മീകിരാമായണം തന്നെ.

ജ്യോതിഷം, നിരുക്തം മുതലായ വേദാംഗങ്ങൾ സൂക്ഷ്മമായി സന്നിവേശിപ്പിച്ച് ദാർശനികരീതിയിൽ രാമായണകഥേബരം സമുജ്ജ്വലമാക്കിയിരിക്കുന്നു. സദ്ധർമ്മങ്ങളെ— ഭക്തിപ്രധാനങ്ങളായ സദാചാരങ്ങളെ—സർവ്വത്ര മുൻതൂക്കം കൊടുത്തു നിർദ്ദേശിച്ചിട്ടുണ്ട്. "രാമാദിവത് പ്രവർത്തിതവ്യം ന രാവണാദിവത്" എന്ന ഉപദേശമാണ് ഈ ഗ്രന്ഥത്തിലെ മുഖ്യവിഷയം.

ജീവിതം ധന്യമാകേണ്ടതു് ആത്മാനുസന്ധാനം മുഖേനയാണ്. അതിന് ജപം, തപം മുതലായി പല മാർഗ്ഗങ്ങളുമുണ്ട്. ലൗകികമായ ഉത്കർഷത്തേക്കാൾ ആദ്ധ്യാത്മികമായ വളർച്ചയിൽ ശ്രദ്ധിക്കണം. ഇതിലേക്ക് തപസ്വിലോക സാധാരണമായ അനുഷ്ഠാനങ്ങൾ സഫലമാക്കിയേ മതിയാവൂ. ഈ ലക്ഷ്യം സാധിക്കണമെങ്കിൽ പ്രപഞ്ചവൈരാഗ്യം വേണം. രാമകഥയുടെ പശ്ചാത്തലം വൈരാഗ്യ സന്ദീപനമാണെന്നും ഗ്രഹിക്കേണ്ടതുണ്ട്.

പരമാത്മസ്വരൂപനാണ് രാമൻ. വെറും മനുഷ്യനല്ല. ഇതു് വ്യക്തമാക്കുകയും അതേ അവസരത്തിൽ മനുഷ്യസാധാരണമായ അനുഭവങ്ങൾ നിരത്തിവെക്കുകയും ചെയ്യുന്നു. അദ്ധ്യാത്മരാമായണാദികളിലെ അലൗകികപുരുഷാർത്ഥം ഗുഡജിഹ്വികാന്യായേന സംക്രമിപ്പിച്ചുകൊണ്ടാണ് വാല്മീകിയുടെ വേദാന്തചർച്ചകൾ.

"മാനുഷം രൂപമാസ്ഥായ
വിഷ്ണുഃ സത്യപരാക്രമഃ"

എന്നു് രാമനെ വര്‍ണ്ണിക്കുവാന്‍ മഹര്‍ഷി മടിക്കുന്നില്ല. ഇവിടെ പ്രായോഗിക വേദാന്തമേ ഉള്ളുവെന്നും ഭക്തന്മാര്‍ ഗ്രഹിക്കേണ്ടതാണു്.

അടുത്തകാലത്തു് വിമര്‍ശകന്മാരും ഗവേഷകന്മാരും ഈ ഗ്രന്ഥത്തിന്റെ സ്ഥലകാലബന്ധത്തെക്കുറിച്ചു് പല നിഗമനങ്ങളിലും എത്തിച്ചേര്‍ന്നിട്ടുണ്ടു്. വിവാദാസ്പദങ്ങളായ പലതും; ലങ്കയുടെ സ്ഥാനം മാല ദ്വീപാണെന്നും, പഴയ ലങ്ക കടല്‍ക്ഷോഭം മൂലം നശിച്ചെന്നും, ഇന്നത്തെ "സിലോണ്‍" അല്ലെന്നും മററുമായി ഒട്ടേറെ അഭിപ്രായങ്ങളുണ്ടു്. കേകയം മുതലായ രാജ്യങ്ങളുടെ സ്ഥാനനിര്‍ണ്ണയവും, ഗംഗാതീരവും തമസാതീരവും വെവ്വേറെയെന്നും, രണ്ടും വാല്മീകിയുടെ വാസസ്ഥലങ്ങളായിരുന്നെന്നും ഒരഭിപ്രായമുണ്ടു്. ചരിത്രപരവും ഭൂമിശാസ്ത്രപരവുമായ അനുസന്ധാനത്തിന്നു് ഇവിടെ വളരെ പ്രാധാന്യമില്ലെന്നുള്ള വസ്തുത ആദ്യംതന്നെ പറഞ്ഞിട്ടുണ്ടല്ലോ.

രാമകഥയും വാനരചക്രവും തമ്മില്‍ ബന്ധപ്പെടുത്തിയിരിക്കുന്നതാണു് ഈ ഇതിഹാസത്തിലെ മുഖ്യാംഗം. ആര്യ ദ്രാവിഡ സങ്കല്പമോ ചാതുര്‍വര്‍ണ്യവ്യവസ്ഥയോ മററുതരത്തിലുള്ള വിഭാഗീയ കല്പനയോ രാമചരിത്രത്തിന്റെ പശ്ചാത്തലത്തില്‍ കൊണ്ടുവരുന്നതു് വളരെയൊന്നും പ്രയോജനകരമല്ല. മനുഷ്യസംസ്കാരത്തിന്റെ വിവിധവശങ്ങളെ പുരസ്കരിക്കുന്ന ബഹുമുഖചിത്രങ്ങളാണു് കഥാപാത്രങ്ങളായി പ്രത്യക്ഷപ്പെടുന്നതു്. കാല്പനികപ്രസ്ഥാനത്തില്‍ അത്യുന്നതസ്ഥാനത്തെത്തിയ ഒരു കാവ്യത്തിന്റെ പൂര്‍വ്വരംഗം ശ്രദ്ധിക്കാതെ അന്യഥാ ഗവേഷണം നടത്തുന്നതിന്റെ ദുഷ്പരിണാമമാണു് സംഘര്‍ഷരൂപത്തിലുള്ള നിഗമനമെന്നുമാത്രം ചുരുക്കിപ്പറയാം.

രാമകഥയുടെ അന്തര്‍ധാര സാധകന്റെ ഉത്കര്‍ഷാപകര്‍ഷങ്ങളും ബ്രഹ്മോപലബ്ധിയുമാണു്. അതുമാത്രം മുന്‍നിര്‍ത്തിയും കാവ്യോപായം സ്വീകരിച്ചും രാമായണം പഠിക്കേണ്ടതും വിശുദ്ധജീവിതത്തിന്റെ മാതൃക സ്വീകരിക്കേണ്ടതുമാകുന്നു.

സംസ്കൃതം കുററിയററുതുടങ്ങിയ ഈ കാലത്തു് കേരളീയര്‍ക്കു് രാമായണപാഠം സുകരമല്ല. വള്ളത്തോളിന്റെ പദ്യബദ്ധമായ വിവര്‍ത്തനം ഉണ്ടായിട്ടുണ്ടെങ്കിലും അതു വായിക്കാനുള്ള പഠിപ്പും ക്ഷമയും സാധാരണക്കാര്‍ക്കില്ല. ഒരു നോവല്‍ പോലെ— കഥപോലെ— വായിക്കാന്‍ കഴിഞ്ഞാല്‍— ചിലരെങ്കിലും അതില്‍ തത്പരരായെന്നുവരും. ഈ ഉദ്ദേശ്യമാണു് ശ്രീ: സി. ജി. വാരിയരെ ഇത്തരമൊരു സാഹസത്തിലേര്‍പ്പെടുത്തിയതെന്നു തോന്നുന്നു.

കേരളവർമ്മ രാമായണം, കണ്ണശ്ശ രാമായണം മുതലായ സ്വതന്ത്രവിവർത്തനങ്ങൾ വാല്മീകി രാമായണത്തിന്ന് നേരത്തെ ഉണ്ടായിട്ടുണ്ട്. സംസ്കൃതകൃതിതന്നെ പദാനുപദ വ്യാഖ്യാനമായി ശ്രീ കണ്ണമ്പുഴ കൃഷ്ണവാരിയർ നമുക്ക് സമ്മാനിച്ചിട്ടുണ്ട്. ഒന്നാം പതിപ്പ് 500 കോപ്പി അച്ചടിച്ചാലും വില്ക്കാൻ പ്രയാസമുള്ള കൃതിയായിട്ടാണ് അന്ന് അതനുഭവപ്പെട്ടത്. ഹിന്ദുക്കൾക്ക് സ്വന്തം മതഗ്രന്ഥത്തോടുള്ള പ്രതിപത്തി എത്രത്തോളമെന്നറിയുവാൻ ഈ ലേഖകനുതന്നെ ധാരാളം സന്ദർഭം ലഭിച്ചിട്ടുള്ളതുകൊണ്ട് ശ്രീ വാരിയരുടെ പ്രയത്നം, വ്യാപാരലക്ഷ്യത്തിൽ വിഫലമാണെന്നു പറയേണ്ടിവരുന്നു. എങ്കിലും, പാരതന്ത്ര്യങ്ങളുടെ ചങ്ങലക്കെട്ടു പൊട്ടിച്ചുകൊണ്ട്, ഒരു തപസ്യയെന്നവണ്ണം ലക്ഷ്യത്തോളം പായുന്ന അദ്ദേഹത്തിന്റെ പ്രയത്നം നിശ്ശേഷം പരാജിതമാകുന്നതല്ല. ഇതിനു കാരണം ഈശ്വരാനുഗ്രഹം തന്നെ.

സർക്കാരുകളും അക്കാഡമികളും സാഹിത്യസമിതികളും പരസ്പരം സഹകരിച്ച്, വലുതും ചെറുതുമായ എത്രയോ ഗ്രന്ഥങ്ങൾ—വെറും വില കുറഞ്ഞവ—പ്രസാധനം ചെയ്യുന്നുണ്ട്. അവയുടെ സ്ഥാനത്ത് ഇത്തരം കൃതികൾക്ക് വലിയ സ്ഥാനമൊന്നുമില്ല. മതഗ്രന്ഥമെന്നു പറഞ്ഞുപോയാൽ, മനം മടുക്കുന്നവരാണ് അതിന്റെ നിയാമകന്മാരെന്നുള്ള വാസ്തവം മറച്ചിട്ടു കാര്യവുമില്ല. അവരുടെ വാതിലുകൾ അടഞ്ഞിരുന്നാലും, കുശലവന്മാരുടെ അനുഗാനംകൊണ്ട് നിലനിന്നുപോന്ന രാമായണത്തിന്ന് എക്കാലവും മേന്മ ലഭിക്കുമെന്ന് തത്പരന്മാർ സമാധാനിക്കട്ടെ.

ഗ്രന്ഥനിർമ്മിതിയിലെ സാഹസികതയോ, പ്രസാധനത്തിലെ കാർക്കശ്യമോ ഇവിടെ വിവരിക്കുന്നില്ല. ശ്രീ: വാരിയർക്കും കുടുംബത്തിന്നും ഭാവുകമാശംസിച്ചുകൊണ്ട് ഈ രാമായണ വിവർത്തനം, മലയാളികളായ സഹൃദയരുടെ മുൻപാകെ സഭക്തി, സപ്രശ്രയം സമർപ്പിച്ചുകൊള്ളുന്നു.

തവനൂർ,
7—3—1975.

**പി. ആർ. നായർ.**

## ശ്രീ വാല്മീകി രാമായണം — ബാലകാണ്ഡം

### അഷ്ടാദശസ്സൎഗ്ഗം — ശ്രീരാമാവതാരഃ

തതോ യജ്ഞേ സമാപ്തേ തു ഋതൂനാം ഷട് സമത്യയുഃ 1
തതശ്ച ദ്വാദശേ മാസേ ചൈത്രേ നാവമികേ തിഥൗ
നക്ഷത്രേഽദിതിദൈവത്യേ സ്വോച്ചസംസ്ഥേഷു പഞ്ചസു 2
ഗ്രഹേഷു കൎക്കടേ ലഗ്നേ വാക്പതാവിന്ദുനാ സഹ
പ്രോദ്യമാനേ ജഗന്നാഥം സൎവ്വലോകനമസ്കൃതം. 3
കൗസല്യാഽജനയദ്രാമം ദിവ്യലക്ഷണസംയുതം
വിഷ്ണോരൎദ്ധം മഹാഭാഗം പുത്രമൈക്ഷ്വാകനന്ദനം. 4
കൗസല്യാ ശുശുഭേ തേന പുത്രേണാമിതതേജസാ
യഥാ വരേണ ദേവാനാമദിതിൎവ്വജ്രപാണിനാ. 5
ഭരതോ നാമ കൈകേയ്യാം ജജ്ഞേ സത്യപരാക്രമഃ
സാക്ഷാദ്വിഷ്ണോശ്ചതുൎഭാഗഃ സൎവ്വൈഃ സമുദിതോ ഗുണൈഃ 6
അഥ ലക്ഷ്മണശത്രുഘ്നൗ സുമിത്രാഽജനയത്സുതൗ
വീരൗ സൎവ്വാസ്ത്രകുശലൗ വിഷ്ണോരൎദ്ധസമന്വിതൗ. 7
പുഷ്യേ ജാതസ്തു ഭരതോ മീനലഗ്നേ പ്രസന്നധീഃ
സാൎപ്പേ ജാതൗ ച സൗമിത്രീ കുളീരേഽഭ്യുദിതേ രവൗ. 8
രാജ്ഞഃ പുത്രാ മഹാത്മാനശ്ചത്വാരോ ജജ്ഞിരേ പൃഥക്
ഗുണവന്തോഽനുരൂപാശ്ച രുച്യാ പ്രോഷ്ഠപദോപമാഃ 9
ജഗുഃ കലം ച ഗന്ധൎവ്വാ നനൃതുശ്ചാപ്സരോഗണാഃ
ദേവദുന്ദുഭയോ നേദുഃ പുഷ്പവൃഷ്ടിശ്ച ഖാച്ച്യുതാ. 10
ഉത്സവശ്ച മഹാനാസീദയോദ്ധ്യായാം ജനാകുലഃ 11
രത്ഥ്യാശ്ച ജനസംബാധാ നടനൎത്തകസംകുലാഃ
ഗായകൈശ്ച വിരാവിണ്യോ വാദകൈശ്ച തഥാഽപരൈഃ 12
പ്രദേയാംശ്ച ദദൗ രാജാ സൂതമാഗധവന്ദിനാം.
ബ്രാഹ്മണേഭ്യോ ദദൗ വിത്തം ഗോധനാനി സഹസ്രശഃ
അതീത്യൈകാദശാഹം തു നാമകൎമ്മ തഥാഽകരോത്. 13
ജ്യേഷ്ഠം രാമം മഹാത്മാനം ഭരതം കൈകയീസുതം
സൗമിത്രിം ലക്ഷ്മണമിതി ശത്രുഘ്നമപരം തഥാ
വസിഷ്ഠഃ പരമപ്രീതോ നാമാനി കൃതവാംസ്തദാ. 14
ബ്രാഹ്മണാൻ ഭോജയാമാസ പൗരജാനപദാനപി
അദദാദ് ബ്രാഹ്മണാനാം ച രത്നൗഘമമിതം ബഹു
തേഷാം ജന്മക്രിയാദീനി സൎവ്വകൎമ്മാണ്യകാരയത്. 15

---

# മുഖവുര

യഃ പിബൻ സതതം രാമ—
ചരിതാമൃത സാഗരം
അതൃപ്തസ്തം മുനിം വന്ദേ
പ്രാചേതസമകല്മഷം.

ശ്രീരാമചന്ദ്രായ നമഃ

ആദികവിയും ആദികാവ്യവും സാർവ്വത്രികമായി പരാമർശിക്കപ്പെട്ടുകേൾക്കാറുണ്ടെങ്കിലും, മലയാളത്തിന്റെ മണ്ണിൽ വാല്മീകിക്കും അദ്ദേഹത്തിന്റെ ശ്രീരാമകഥക്കും, വേണ്ടത്ര വേരോട്ടം ലഭിച്ചിട്ടുണ്ടെന്നു് പറഞ്ഞുകൂടാ. മഹാകവി വള്ളത്തോളും, കോട്ടയം കേരളവർമ്മയും, ഒരളവോളം കണ്ണശ്ശപ്പണിക്കന്മാരും, ഏതദ്വിഷയകമായി പ്രവർത്തിച്ചുവെങ്കിലും തുഞ്ചത്തു് ആചാര്യപാദവിരചിതമായ പൈങ്കിളിയുടെ പഞ്ചമഗാനമാദലഹരിയിൽ, അവ അധഃകരിക്കപ്പെട്ടുപോകയാണുണ്ടായതു്. അദ്ധ്യാത്മരാമായണം മൂലഗ്രന്ഥം, ഇതിവൃത്തഘടനയിലും കാവ്യഭംഗിയിലും, മഹാകാവ്യചാരുത്വം, അത്രമാത്രം അർഹിക്കുന്നുണ്ടോ എന്നു് സംശയിക്കേണ്ട ഒന്നാണു്. ആദികാവ്യമാകട്ടെ ഈ രണ്ടു കാര്യങ്ങളിലും അത്യുന്നതമായ നിലവാരം പുലർത്തുന്നു. എന്നിട്ടും, അതിനും തൽപ്രണേതാവിനും, മലയാളത്തിൽ പ്രാചുര്യമുണ്ടായിട്ടില്ലെന്നുള്ളതു് ഒരു വൈരുദ്ധ്യമല്ലേ?

ഈ പാശ്ചാത്തലത്തിലാണു്, "ശ്രീ ഗുരുവായൂരപ്പൻ" മാസികയുടെ ജനയിതാവു്, മാസംതോറും ഖണ്ഡശ:പ്രസിദ്ധീകരിപ്പാൻ വേണ്ടി ഏതെങ്കിലും ഒരു മഹാഗ്രന്ഥം തർജ്ജമ ചെയ്യേണമെന്നു് നിർദ്ദേശിച്ചതു്. പദ്യവിവർത്തനങ്ങൾ നിലവിലുള്ളതുകൊണ്ടും അവയ്ക്കു്, ഉദ്ദേശിക്കപ്പെട്ടവിധം ഫലപ്രാപ്തിയുണ്ടാകാതിരുന്നതുകൊണ്ടും "നനയാതെ മത്സ്യം പിടിക്കുവാൻ" മോഹിക്കുന്ന മലയാളികൾക്കു്, പുതിയ വിവർത്തനം ഗദ്യരൂപത്തിലാക്കുന്നതാണധികം പ്രയോജനപ്പെടുകയെന്നും തോന്നി. ഏതായാലും, ശ്രീ ആഞ്ഞം തിരുമേനിയുടെ സ്നേഹനിർഭരമായ ശാസനയാണു്, ഈ മഹാസാഹസകർമ്മത്തിനു് ബീജാവാപം ചെയ്തതെന്ന വാസ്തവം ഭക്തിപൂർവ്വം ഇത്തരുണത്തിൽ അനുസ്മരിച്ചുകൊള്ളട്ടെ.

നിർണ്ണയസാഗരം പ്രസ്സിലെ-ഗോരഖ്പൂരിലുള്ള ഗീതാ പ്രസ്സിലെ— ആർ. എസ്. വാദ്ധ്യാരുടെ സ്ക്കോളർ പ്രസ്സിലെ- (മലയാള ലിപിയാണിതു്.) എന്നീ മൂന്നു പതിപ്പുകളാണു് വിവർത്തനത്തിന്നു് ഉപയോഗിച്ചിട്ടുള്ളതു്. മഹാകവി വള്ളത്തോളിന്റെ വൃത്താനുവൃത്തവിവർത്തനവും ഒരളവോളം ഉപകരിച്ചിട്ടുണ്ടു്. മൂലത്തിന്റെ മൂന്നുപതിപ്പുകളിലും സാമാന്യമായി കാണുന്നവക്കു പുറമെ, അധികമായി കാണപ്പെട്ടവയിൽ ഇതിവൃത്തത്തോടു യോജിക്കുന്നവയും, കാവ്യഭംഗി മുററിനില്ക്കുന്നവയുമായ ഒട്ടേറെ പദ്യങ്ങളും കൂടി ഗദ്യവിവർത്തനത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. അത്തരം മൂലഗ്രന്ഥഭാഗങ്ങളെ നാലാം വാല്യത്തിന്റെ അനുബന്ധമായി ചേർക്കുവാനും ഉദ്ദേശമുണ്ടു്.

കഴിയുന്നിടത്തോളം മൂലപദ്യങ്ങളെ അന്വയക്രമത്തിൽ, പദാനുപദമായി ത്തന്നെ, കാവ്യഭംഗിക്കു് കോട്ടം തട്ടാതെ, കവിഹൃദയത്തോടു് പരമാവധി നീതി പുലർത്തിത്തന്നെ ഭാഷാന്തരം ചെയ്യാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും, ചുരുക്കം ചിലേടങ്ങളിൽ ആസ്വാദനത്തിൻെറ അനുസ്യൂതതക്കുവേണ്ടി രണ്ടോ മൂന്നോ പദ്യങ്ങളെ സംഗ്രഹിച്ചതായും കണ്ടേക്കാം.

7-6-69-ൽ ആരംഭിച്ചു്, 4-6-74-ൽ അവസാനിച്ച ഈ ദീർഘതപസ്യയിൽ, ഇത്തരം കർമ്മങ്ങൾക്കു് എന്നിൽ വിജ്ഞാനദീപം കൊളുത്തിത്തന്ന അഭിവന്ദ്യാചാര്യന്മാർ, "സാഹിത്യനിപുണൻ" ശ്രീ: കെ. പി. നാരായണപ്പിഷാരടി, 'സാഹിത്യഭൂഷണം' ശ്രീ: പി. സി. വാസുദേവൻ ഇളയതു് തുടങ്ങിയ പണ്ഡിതോത്തംസങ്ങൾ, പലപ്പോഴും വിവർത്തനം പരിശോധിക്കുകയും, മാറ്റനിർദ്ദേശമേകുകയും ചെയ്തുകൊണ്ടിരുന്നു. ദുസ്തരമായ ഈ കാവ്യ പാരാവാരത്തിൽ മോഹത്തിൻെറ പൊങ്ങുതടിയിൽ കയറി, മറുകരപററാൻ ശ്രമപ്പെടുന്ന എൻെറ തിതീഷയെ, പ്രോത്സാഹന നിർദ്ദേശങ്ങൾകൊണ്ടനുഗ്രഹിച്ച ആ ഗുരുവരേണ്യന്മാരോടു് എനിക്കുള്ള ഭക്തി ആദരപുരസ്സരം രേഖപ്പെടുത്തിക്കൊള്ളുന്നു.

കടലാസിൻെറ വിലയും പ്രസിദ്ധീകരണച്ചെലവും ക്രമാധികമായി വളന്നുകൊണ്ടിരിയ്ക്കുന്ന ഇക്കാലത്തു് ഈ ബൃഹദ്ഗ്രന്ഥത്തിൻെറ പ്രകാശനം ഒട്ടൊന്നുമല്ല വിഷമിപ്പിച്ചതു്. സഹായം വാഗ്ദാനം ചെയ്തവർപോലും, പരിസര സമ്മർദ്ദങ്ങളാൽ തലവലിച്ചു. ആ ഘട്ടത്തിൽ താല്ക്കാലികാവശ്യങ്ങൾക്കു് ആയിരക്കണക്കിൽ ധനസഹായം നിരുപാധികമായി ചെയ്യുവാൻ തയാറായൊരു പുണ്യജീവൻ മുന്നോട്ടുവന്നു. ശ്രീ: ടി. കെ. കുമാരസ്വാമി (കുടക്) എന്ന ആ മഹാത്മാവിനോടും, അവസാന ഘട്ടത്തിൽ വിഷമം വരുമോ എന്നു് സംശയിച്ച

സന്ദർഭത്തിൽ സസന്തോഷം വേണ്ടസഹായങ്ങൾ ചെയ്തുതന്ന തവറ്റൂർ നാരായണൻ നമ്പൂതിരി അവർകളോടും, ഉള്ള കൃതജ്ഞത വാചാമഗോചരമത്രെ. പണ്ഡിതോചിതവും പ്രൌഢഗാംഭീരവുമായ ഒരവതാരികകൊണ്ട് ഈ മഹാ ഗ്രന്ഥത്തെ അലങ്കരിച്ച, സുപ്രസിദ്ധ വാഗ്മിയും, പണ്ഡിതാഗ്രണിയുമായ ശ്രീ: പി. ആർ. നായരോടും, സ്വകീയാവശ്യങ്ങൾപോലും തികച്ചും മാററിവെച്ച്, ഇതിൻെറ മുദ്രണത്തിനുവേണ്ടി, സ്വന്തം അച്ചുക്കൂടം, പരിപൂർണ്ണ സ്വാതന്ത്ര്യത്തോടെ, അനുഭാവപൂർവ്വം വിട്ടുതന്ന ശ്രീ: എം. ഡി. കുറുപ്പിനോടും (ധർമ്മ കാഹളം പത്രാധിപർ), നന്ദി വ്യക്തമാക്കുവാൻ, ഭാഷയിൽ അല്പം മാത്രം അറിവുള്ള എനിക്ക് വാക്കുകൾ കിട്ടാത്തതിൽ അത്ഭുതം തോന്നുന്നില്ല.

യഥാവസരം ആവശ്യമായ നിർദ്ദേശങ്ങളും ഉപദേശങ്ങളും നൽകി അനുഗ്രഹിച്ച വിദ്യാഭ്യാസഡയറക്ടർ ശ്രീ: ആർ. രാമചന്ദ്രൻ നായർ I. A. S. അവർകളോടും അസിസ്റ്റൻറ് ഡയറക്ടർ ശ്രീ: ബാലകൃഷ്ണപിള്ള അവർകളോടും എനിക്കുള്ള കൃതജ്ഞത സീമാതീതമാണ്.

മുദ്രണം ഒരു കലയാക്കി വളർത്തിയ "ധർമ്മകാഹളം പ്രസ്സ്" ജീവനക്കാരും, എൻെറ അപാരമായ നന്ദി തികച്ചും അർഹിക്കുന്നവരാണ്. രാത്രിയെ, പകലെന്നപോലെ കണക്കാക്കി, ആവേശത്തോടെ അച്ചടി നടത്തുവാൻ തയ്യാറായ ശ്രീ: കെ. ആർ. സഹജനെ, എൻെറ കനിഷ്ഠ സഹജൻ തന്നെയായി സ്വീകരിക്കുകമാത്രം ചെയ്യുന്നു. പേരെടുത്തു പറഞ്ഞവരും അല്ലാത്തവരുമായി ഒട്ടേറെപ്പേർ ഈ മഹായജ്ഞത്തിനു പിന്നിൽ, നിർലോഭം സഹായിക്കുകയും സഹകരിക്കുകയും ചെയ്തിട്ടുണ്ട്.

ഈ മഹാസംരംഭത്തിൽ ഭാഗമാക്കാവുന്നതിൽ ആത്മാർത്ഥമായി സമ്മതിച്ച്, ഉത്ഘാടനം നിർവ്വഹിക്കുക മാത്രമല്ല, അതാതവസരങ്ങളിൽ വേണ്ടതായ നിർദ്ദേശങ്ങൾ തന്നുകൊണ്ടിരിക്കുന്ന മഹാത്മാവ് ബഹുമാനപ്പെട്ട സി. പി. ദാമോദരൻ നായർ (Rtd ജഡ്ജി) അവർകളുടെ ഹൃദയവിശാലതക്കുമുന്നിൽ കൂപ്പുകൈ മാത്രമേ സമർപ്പിക്കുവാനുള്ളൂ.

"ഒരു കൈ പ്രഹരിക്കവേ മറി—
ച്ചൊരു കൈകൊണ്ടു തലോടുമേയിവർ."

എൻെറ ജീവിതയാത്രയെ മുഴുവൻ നിയന്ത്രിക്കുന്ന സാക്ഷാൽ പരാശക്തിയുടെ കാരുണ്യത്താൽ, വിവർത്തനം തുടങ്ങിയ എനിക്ക് ഓരോദിവവും പ്രോത്സാ

റനം തന്നിരുന്നതു്, അഭിവന്ദ്യ പിതാവായിരുന്നു. എഴുതിയ ഭാഗങ്ങളും അതേ ദിവസം രാത്രിതന്നെ, ഏതു പ്രധാന പ്രവൃത്തി ചെയ്തുകൊണ്ടിരിക്കുകയാണെങ്കിലും നിർത്തിവെപ്പിച്ചു് അമ്മയെക്കൂടി പങ്കുചേർത്തു്, എന്റെ മകൾ മണിയെക്കൊണ്ടു് വായിപ്പിക്കുക അച്ഛന്റെ ദിനചര്യയിൽപെട്ടതായിത്തീർന്നു. ഉത്തരകാണ്ഡത്തിലെ, "ഹനൂമജ്ജനനം" മരണശയ്യയിൽ കിടന്നു് സശ്രദ്ധം കേട്ടു "പുസ്തകം നിനക്കു് അച്ചടിപ്പിക്കാൻ സാധിക്കും; പക്ഷെ അതുകാണുവാൻ, ഞാൻ ഒന്നിച്ചു് ഉണ്ടാകില്ല; എന്നാൽ ഞാൻ കാണുന്നതുമാണു്." ആ അനുഗ്രഹം രൂപംകൊള്ളുകയാണിപ്പോൾ.

ആദികവിയുടെ കാവ്യപ്രപഞ്ചവും, ഉചിതജ്ഞതയും, കാവ്യഭംഗിയും, മലയാളത്തിന്റെ മുന്നിൽ അനാവരണം ചെയ്തുകാണിച്ചു്, മൂലത്തിന്റെ സർവ്വാതിശായിയായ ഗുണോത്ക്കർഷം സുവിദിതമാക്കുക എന്ന ലക്ഷ്യത്തിൽ, ഞാനെത്രത്തോളം വിജയിച്ചിട്ടുണ്ടെന്നു് നിർണ്ണയിക്കേണ്ടതു് അനുവാചകരാണു്.

അനുദിനം വർദ്ധനമായി വരുന്ന മലയാള സാഹിത്യത്തിന്റെ അക്ഷയ സമ്പത്തിലേക്കു്, എന്റേതായ ഈ എളിയ ഉപഹാരം കൂടി, ഏറ്റവും വിനയത്തോടെ— തികഞ്ഞ ആത്മാർത്ഥതയോടെ— വിശ്വാസത്തോടെ സമർപ്പിച്ചുകൊള്ളുന്നു. സംസ്കൃതഭാഷാനഭിജ്ഞരും വിജ്ഞാന ദാഹികളുമായ കേരളീയ സഹൃദയ സാമാന്യത്തിന്റെ സവിശേഷമായ പരിലാളനത്തിന്നു് ഈ ഗ്രന്ഥം പാത്രീഭവിക്കട്ടെ എന്നു്, ഇതിനെല്ലാം കാരണമായിത്തീർന്ന ജഗദാംബികയോടു് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ദേവീനിവാസ്,  
31—3—1975.

വിവർത്തകൻ.

# സമർപ്പണം



ഏതൊരാചാര്യരുടെ ആജ്ഞാവൈഭവം അതിമഹത്തായ ഈ ആദികാവ്യത്തെ എന്നെക്കൊണ്ട് വിവർത്തനം ചെയ്യിച്ചുവോ, ഏതൊരു മഹാത്മാവിന്റെ വാത്സല്യാതിരേകം എന്റെ ദുർബ്ബലങ്ങളായ അംഗുലികൾക്ക്, നിസ്തന്ദ്രവും നിരന്തരവുമായ ശക്തിയെ പ്രദാനം ചെയ്തുവോ, ആ പ്രാത: സ്മരണീയനായ പിതാവിന്റെ പാവനപാദപത്മങ്ങളിൽ ഈ ഇതിഹാസത്തെ ഭക്ത്യാദരം സപ്രശ്രയം സമർപ്പിച്ചുകൊള്ളട്ടെ!!

## രണ്ടുവാക്ക്

എൻെറ ആപ്തമിത്രമാണ് ശ്രീ: സി. ജി. വാരിയർ.

ആദികവിയായ വാല്മീകി അവതാരസ്വരൂപനായ സാക്ഷാൽ ശ്രീരാമചന്ദ്രൻെറ ചരിത്രം ആവിഷ്കരിച്ചു. അതുല്യവും, അത്ഭുതവുമായ ആ കാവ്യശില്പത്തിന്ന് അനേകം വ്യാഖ്യാനങ്ങളും വിവർത്തനങ്ങളും ഈ ഭാരതത്തിലുണ്ടായിക്കഴിഞ്ഞു. എന്നാൽ ആ മഹത്തായ വാല്മീകിരാമായണത്തിന്ന മലയാളഭാഷയിൽ ഇന്നെവരെ ഒരു ഗദ്യവിവർത്തനം ഉണ്ടായിട്ടില്ല. ഭാഷാപരവും തത്വപരവുമായ ആ അപൂർണ്ണത ശ്രീ: സി. ജി. വാരിയരുടെ നിസ്തന്ദ്രവും നിരന്തരവുമായ പരിശ്രമംകൊണ്ട് പരിഹൃതമായി. പക്ഷെ, അമൂല്യവും അനന്യലഭ്യവുമായ ആ നിബന്ധത്തെ അച്ചടിപ്പിക്കുവാൻതക്ക സാമ്പത്തിക സൌകര്യം അദ്ദേഹത്തിനില്ലായിരുന്നു. 2000ത്തിൽപരം പേജുകൾവരുന്ന ആ മഹത്തായ ഗ്രന്ഥം സ്വന്തം നിലയിൽ അച്ചടിക്കുകയാണെങ്കിൽ അതിന്നുവരാവുന്ന കടലാസിന്നുതന്നെ ഉദ്ദേശം 20000ത്തിൽപരം രൂപ ചിലവാകണം വിവരം എന്നെ അറിയിച്ചു. സാഹിത്യ അക്കാഡമിയെപ്പോലുള്ള പൊതുസ്ഥാപനങ്ങളെ ഞങ്ങൾ സമീപിച്ചു. സംസ്കാരസമ്പന്നരെന്നു സ്വയം മുദ്രയടിച്ചിട്ടുള്ള ധനാഢ്യരായ പലരേയും സമീപിച്ചു. സഹായം നൽകിയില്ലെന്നുമാത്രമല്ല ചിലർ നിരുത്സാഹപ്പെടുത്തുകപോലും ചെയ്തു. നിരാലംബനായ അദ്ദേഹം നിരാശനായി ഇതികർത്തവ്യതാമൂഢനായി. പക്ഷെ, ആ നിരാശ്രയബോധം വളരെ ദിവസം നിലനിന്നില്ല. അദ്ദേഹത്തിൻെറ ആരാദ്ധ്യ ദേവതയായ മാതാവിൻെറ അനുഗ്രഹംകൊണ്ട് അദ്ദേഹം അഭൂതപൂർവ്വമായ ഉണർവ്വും ഉത്സാഹവും വഹിച്ച് വിളംബംവിനാ മുന്നോട്ടിറങ്ങി വീണ്ടും എന്നെ സമീപിച്ചു. "വാല്മീകി രാമായണം" സ്വന്തം ഉത്തരവാദിത്വത്തിൽതന്നെ അച്ചടിക്കുവാൻ തീരുമാനിച്ചു. കരുണാമയിയായ എൻെറ ദേവി എന്നെ അനുഗ്രഹിക്കും. അദ്ദേഹത്തിൻെറ ആ വാക്കുകൾ അത്ഭുതപ്പെടുത്തുക മാത്രമല്ല ആ അനന്യസദൃശമായ ഉൽകൺഠാബോധം എന്നിലും ചില പ്രതികരണങ്ങളുണ്ടാക്കി. അങ്ങിനെ ധർമ്മകാഹളം പ്രസ്സിൽ വാല്മീകിരാമായണം അച്ചടി ആരംഭിച്ചു. എൻെറ ധാരണ ശരിയാണെങ്കിൽ അദ്ദേഹത്തിൻെറ സന്തതസഹചാരികളായ സഹപ്രവർത്തകന്മാർപോലും നിസ്സഹകരിച്ച ആ പ്രസ്ഥാനത്തെ, കേരളത്തിന്ന പുറത്തുജീവിക്കുന്ന, ഈശ്വരഭക്തനും ഉദാരമതിയുമായ ഒരു അപരിചിതനാണ് പ്രാരംഭച്ചിലവിന്നുള്ള സംഖ്യ നൽകി അനുഗ്രഹിച്ചിട്ടുള്ളത്. എന്നാൽ അതുകൊണ്ടും മതി

ധായില്ല. സാങ്കേതികങ്ങളായ പ്രശ്നങ്ങൾ പലതും ഞങ്ങളെ അഭിമുഖീകരിച്ചു. എഴുതിക്കഴിഞ്ഞ വിവർത്തനഭാഗം—മൂലഗ്രന്ഥമായി വീണ്ടും ഒന്നു ഒത്തുനോക്കണമെന്നുതോന്നി. അങ്ങിനെ കൈവശം ഉണ്ടായിരുന്ന 3 ഗ്രന്ഥങ്ങളുമായി ഞങ്ങൾ ഒത്തുനോക്കി. അദ്ദേഹം വിവർത്തനത്തിനുപയോഗിച്ചിരുന്ന ഗ്രന്ഥത്തിലുൾപ്പെടാത്ത പല പദ്യങ്ങളും മററു ഗ്രന്ഥങ്ങളിൽ ഞങ്ങൾക്കു കാണുവാൻ കഴിഞ്ഞു. അതുകൊണ്ടു അവ ഉൾപ്പെടുത്തി വീണ്ടും പ്രസ്സ്കോപ്പി തെയ്യാറാക്കുവാൻ തീരുമാനിച്ചു. ശ്രീ: വാരിയർ അതിനും തയ്യാറായി. അങ്ങിനെ 23–24 പേജിനുള്ള മാററർ പ്രതിദിനം തയ്യാറാക്കും. അവ യഥാസമയം അച്ചടിച്ചുകൊണ്ടിരിക്കും. ഉദ്യോഗം പൊന്നാനിയിലും അച്ചടി പെരിങ്ങോട്ടുകരയിലുമായി, ആ ധന്യാത്മാവ് വളരെ ക്ലേശിച്ച് ആ സാധന നിർവിഘ്നം നിർവ്വഹിച്ചു. അങ്ങിനെ ഒട്ടേറെ പേജുകൾ കടന്നപ്പോൾ അദ്ദേഹത്തിൻെറ ശിഷ്യനായ ശ്രീ: കെ. ആർ. രവീന്ദ്രനാഥ് തൻെറ ഉദ്യോഗം നീക്കിനിർത്തി പ്രൂഫ് റീഡിങ്ങിന്നു തെയ്യാറായി എത്തി. അതു് അദ്ദേഹത്തെ അല്പം ആശ്വസ്ഥനാക്കി. ശ്രീ: പി. ആർ. നായർ തുടങ്ങിയ നിഷ്കാമകർമ്മികളായ ഏതാനും പണ്ഡിതന്മാർ മാത്രമെ ഈ സംരംഭത്തെ സഹായിക്കുവാൻ തെയ്യാറുണ്ടായിരുന്നുള്ളുവെന്നപരമാർത്ഥം ഇപ്പോൾ ഞാൻ അനുസ്മരിക്കുന്നു.

ഏതായാലും വാല്മീകിരാമായണം സദ്ഗുരുകാരുണ്യമൊന്നുകൊണ്ടു് ഇത്രയും വിജയിച്ചുവെന്നു വിശ്വസിക്കുകയും, തുടന്നു് മററു ഭാഗങ്ങൾ നിർവിഘ്നം നിർവ്വഹിക്കുവാൻ സാധിക്കുമെന്നു പ്രത്യാശിക്കുകയും ചെയ്യട്ടെ.

ഉദാരമതികളായ സജ്ജനങ്ങൾ— ആർഷസംസ്കാരത്തെ മാനിക്കുന്ന മനീഷികൾ— ഈ മഹത്തായ സംരംഭത്തെ ആത്മാർത്ഥതയോടെ വീക്ഷിച്ചു്, സഹകരിച്ചു് സഹായിക്കേണ്ടതാണെന്നു ഞാൻ വിനീതമായി അഭ്യർത്ഥിച്ചുകൊള്ളുന്നു.

എന്നു്, സഹൃദയവിധേയൻ

എം. ഡി. കുറുപ്പ്.

എഡിററർ, ധർമ്മകാഹളം

ശ്രീ സീതാലക്ഷ്മണ ഭരത ശത്രുഘ്ന ഹനൂമൽ സമേതനായ
ശ്രീരാമസ്വാമീ, നമസ്കാരം.

---

# ശ്രീ
# വാല്മീകിരാമായണം

## ബാല കാണ്ഡം

### ഒന്നാംസർഗ്ഗം—(കഥാസംക്ഷേപം)

തപഃസ്വാദ്ധ്യായാദികളിൽ ഏററവും നിഷ്ഠയുള്ളവനും, മഹാവിജ്ഞനും, ശ്രീരാമനാമജപംകൊണ്ടു് ദിവ്യബ്രഹ്മർഷിവര്യനുമായ ഭഗവാൻ വാല്മീകി, അത്യുഗ്ര തപോനുഷ്ഠാനങ്ങളിൽ തല്പരനും, വാഗ്വിജ്ഞന്മാരിൽ അഗ്രഗണ്യനുമായ ദേവർഷി നാരദനോടു്, ഒരിയ്ക്കൽ ചോദിച്ചു:–

"മാമുനീന്ദ്ര, ഈ ലോകത്തിൽ ജീവിച്ചിരിക്കുന്നവരിൽ സൽഗുണങ്ങളെല്ലാം ഒത്തുചേർന്നിട്ടു് ആരെങ്കിലുമുണ്ടോ? ധൈര്യം, വീര്യം, കൃതജ്ഞത, ധർമ്മജ്ഞാനം സത്യം, വ്രതനിയമാദികളിൽ അചഞ്ചലനിശ്ചയം, ഉത്തമജീവിതചര്യയിൽ ആസക്തി, സർവ്വജീവജാലങ്ങളിലും കാരുണ്യം, അപാരവിജ്ഞാനം, സൽക്കാര്യങ്ങൾ, എന്നും ചെയ്യാനുള്ള കെല്പു്, ഏതൊരുവന്റേയും കണ്ണിനു് ആനന്ദമേകത്തക്ക മനോഹാരിത്വം, ആത്മപ്രഭാവം, കോപാദിഭാവങ്ങളെ ഒതുക്കുവാനുള്ള കഴിവു്, അസൂയ തുടങ്ങിയ ദുർഗ്ഗുണങ്ങൾ ഇല്ലായ്മ, ശ്രീ, ക്ഷമ, ക്രോധാവിഷ്ടനായി ആയുധമെടുത്താൽ അമരവരന്മാർ കൂടി ഭയപ്പെടത്തക്ക മഹാരഥത്വം, മുതലായവയെല്ലാം ഒത്തുചേർന്ന മാനവനെപ്പററി കേൾക്കുവാൻ ആഗ്രഹം വളരെയുണ്ടു്. മർത്ത്യവംശത്തിൽ ഇത്തരത്തിലുള്ളൊരു വ്യക്തിയുണ്ടെങ്കിൽ, അറിയുവാനുള്ള കഴിവു്, മഹർഷീന്ദ്രനായ അവിടുത്തേയ്ക്കല്ലാതെ മററാർക്കുണ്ടു്?"

മൂന്നുലോകങ്ങളിലും യഥേഷ്ടം അനേകപ്രാവശ്യം സഞ്ചരിച്ച ദേവർഷി നാരദൻ, വാല്മീകിബ്രഹ്മർഷിയുടെ വാക്കുകൾകേട്ടു്, അതിസന്തുഷ്ടനായി. 'കേട്ടാലും' എന്നിങ്ങനെ തുടന്നു:—"ഇത്രമാത്രം ഉത്തമഗുണങ്ങളൊത്ത ഒരു മനുഷ്യൻ വളരെ

വളരെ വിരളമാണ്. അതുകൊണ്ട് സ്തുതിക്കപ്പെട്ടവ അത്രമാത്രം ശ്രേഷ്ഠതരങ്ങളാണല്ലൊ. എൻെറ ഓൎമ്മയിൽ, ഇത്തരം സൽഗുണങ്ങളെല്ലാം ഒത്തുചേൎന്ന ഒരു വ്യക്തിയെ മാത്രമേ കാണുന്നുള്ളു. ഇക്ഷ്വാകുവംശത്തിൽ ജനിച്ച, ലോകപ്രശസ്തനായ ശ്രീരാമചന്ദ്രൻ. മനോനിയന്ത്രണംചെയ്ത അദ്ദേഹം, ധൈര്യം-വീര്യം-പൌരുഷം എന്നിവയുടെ ഇരിപ്പിടമാണ്. വാഗ്മിയായ ശ്രീരാമൻ മഹാബുദ്ധിമാനും, നീതികളെല്ലാം അറിയുന്നവനും, ശ്രീമാനും ശത്രുനാശകനുമാകുന്നു. വിസ്തൃതമായ നെററിത്തടം, നീണ്ടതും വികസിച്ചതുമായ കണ്ണുകൾ, ഉയൎന്നതോളുകൾ, നീണ്ട് ഉരുണ്ട കൈകൾ, ഒത്ത ഉയരം വണ്ണം, ലക്ഷണങ്ങൾ ഒത്ത അവയവങ്ങൾ, ശ്രീയാൎന്ന നടത്തം, വിശാലമായ മാറിടം, അജയ്യമായ പരാക്രമം, മനോഹര വൎണ്ണം, ഇവയെല്ലാം ആ മഹാപുരുഷനിലുള്ളവയാണ്. ശുഭലക്ഷണങ്ങളോടുകൂടിയ അംഗപ്രത്യംഗങ്ങളൊത്ത ആ പ്രതാപി, ധൎമ്മജ്ഞനും, സത്യസന്ധനും, പ്രജകളുടെ ഇഷ്ടാനിഷ്ടങ്ങൾ സശ്രദ്ധം നോക്കുന്നവനും, അനശ്വരയശസ്സാൎജ്ജിച്ചവനും, വിജ്ഞാനപാരംഗതനും, ദേവദേവനായ വിധാതാവിനു തുല്യം ശ്രീമാനും സത്യയുദ്ധപ്രിയനും, ശത്രുക്കളുടെ അന്തകനുമാകുന്നു. സകലജീവലോകങ്ങളുടേയും രക്ഷകൻ, ധൎമ്മത്തെ പരിരക്ഷിക്കുന്നവൻ, സ്വധൎമ്മത്തേയും സ്വജനത്തേയും ശാസിക്കുന്നവൻ, വേദവേദാംഗതത്വങ്ങളെല്ലാം അറിയുന്നവൻ, സൎവ്വശാസ്ത്രങ്ങളുടേയും മറുകരകണ്ടവൻ, വില്ലെടുത്തവരിൽ അദ്വിതീയൻ, അതിബുദ്ധിയും അമേയപ്രതിഭയുമൊത്തവൻ, സൎവ്വലോകത്തിന്നും പ്രിയമേകുന്നവൻ, ഒരിയ്ക്കലും ക്ഷീണം തട്ടാത്ത ആത്മചൈതന്യമാൎന്നവൻ, സച്ചരിത വിചക്ഷണൻ, നദികൾക്കു സമുദ്രംപോലെ, സജ്ജനങ്ങൾക്ക് ആശ്രയമായിട്ടുള്ളവൻ, ഏതൊരുവനേയും തുല്യമായി കാണത്തക്ക പുരുഷോത്തമൻ, ഏതൊരു ജീവിക്കും ദൎശനമാത്രയിൽതന്നെ പ്രിയമേകുന്നവൻ, ഇങ്ങിനെ സൎവ്വഗുണസമ്പന്നനാണ് കൌസല്യാനന്ദനനായ രഘുവരതിലകൻ.

ഗാംഭീര്യത്തിൽ സാഗരവും, ധൈര്യത്തിൽ ഹിമവാനും, വീര്യത്തിൽ വിഷ്ണുവും, സൌന്ദര്യത്തിൽ പൂൎണ്ണതിങ്കളും, ക്രോധത്തിൽ കാലാഗ്നിയും, ക്ഷമയിൽ ഭൂമിയും ദാനത്തിൽ ധനനാഥൻ കുബേരനും, സത്യത്തിൽ തത്തുല്യധൎമ്മവും, ശ്രീരാമചന്ദ്രനു് സദൃശമായി പറയാം. ദശരഥമഹാരാജാവിൻെറ സീമന്തപുത്രനായ ആ ഗുണസമ്പന്നനെ, പ്രജാഹിതമറിഞ്ഞു് യുവരാജാവായി അഭിഷേകം ചെയ്യുവാൻ നിശ്ചയിച്ചു. നാട്ടുകാരുടെ അഭിവൃദ്ധിയിലും, ആനന്ദത്തിലും ആഗ്രഹമുള്ള മഹീപതി, പട്ടാഭിഷേകത്തിന്നുള്ള സംഭാരങ്ങളെല്ലാം പെട്ടെന്നു് ഒരുക്കി. മനോജ്ഞൻ ദശരഥൻെറ പ്രിയപത്നികൈകേയി, അവയെല്ലാം കണ്ടപ്പോൾ, പണ്ടു് ലഭിച്ചിരുന്നതും, ഭൎത്താവിൽതന്നെ ന്യാസമായി ഏല്പിച്ചിരുന്നതുമായ വരങ്ങളെ

യാചിച്ചു. ശ്രീരാമനെ വനത്തിലേക്ക് പറഞ്ഞയക്കുവാനും, സ്വപുത്രനായ ഭരതനെ യുവരാജാവാക്കുവാനുമായിരുന്നു അഭ്യർത്ഥിച്ചത്. ധർമ്മപാശബന്ധിതനായ ദശരഥൻ, സത്യവചനത്തെ പരിരക്ഷിക്കുന്നതിൽ സുസ്ഥിരനാകയാൽ, പ്രിയസുതനെ പറഞ്ഞയച്ചു. കൈകേയിക്ക് പ്രിയമേകുന്ന പിതൃനിർദ്ദേശമനുസരിച്ച്, പ്രതിജ്ഞയെ സംരക്ഷിക്കുന്നതിൽ സുസ്ഥിരനായ ആ മഹാവീരൻ വനത്തിലേക്ക് പുറപ്പെട്ടു. സുമിത്രാനന്ദവർദ്ധകനും, സഹോദരസ്നേഹത്താൽ വിനയസമ്പന്നനും, ഏററവും പ്രിയനുമായ ലക്ഷ്മണൻ, ജ്യേഷ്ഠനെ അനുഗമിച്ചു. ശ്രീരാമൻെറ പ്രാണാധിക പ്രിയപത്നിയും, ഭർത്തൃഹിതാനുവർത്തിയും, ജനകരാജർഷിവംശത്തിൽ ദേവമായയെപ്പോലെ സംഭൂതയും, സർവ്വലക്ഷണസമ്പന്നയും, നാരീരത്നവധുക്കളിൽ ഉത്തമോത്തമയുമായ സീതാദേവിയാകട്ടെ, ചന്ദ്രനെ രോഹിണീനക്ഷത്രംപോലെ പിൻതുടൎന്നു.

പിതാവായ ദശരഥനാലും, പൌരന്മാരാലും അല്പദൂരം അനുഗമനം ചെയ്യപ്പെട്ട കുമാരൻ, ഗംഗാതീരത്തിലുള്ള ശൃംഗിവേരപുരത്തിൽ എത്തി. സാരഥിയെ പിൻമടക്കി. നിഷാദരാജാവായ ഗുഹനെ സമീപിച്ചു. ആ ധർമ്മസ്വരൂപി, സീതാലക്ഷ്മണന്മാരാൽ അനുഗതനായി, ഗംഗാനദിയെ കടന്ന്, വനത്തിൽനിന്നു വീണ്ടും വനത്തിലേക്ക് യാത്ര തുടൎന്നു. ഭരദ്വാജമാമുനീന്ദ്ര നിർദ്ദേശമനുസരിച്ച് ചിത്രകൂടത്തിൽ പാർപ്പ് തുടങ്ങി. ദേവഗന്ധർവ്വതുല്യരായ ആ മൂന്നുപേർ, അഭിരാമമായ ചിത്രകൂട പർവ്വതപ്രാന്തത്തിൽ സസുഖം വസിച്ചു. ആ കാലത്ത് പുത്രവിയോഗാധിയാൽ ദശരഥ മഹാരാജാവ് ദിവംഗതനായി. സുതനെക്കുറിച്ച് വിലപിച്ചുകൊണ്ട് രാജാവ് മൃതനായപ്പോൾ, ബ്രഹ്മർഷി വസിഷ്ഠൻ തുടങ്ങിയ ദ്വിജവര്യന്മാർ, രാജ്യഭരണത്തിന് ഭരതനെ നിയോഗിച്ചുവെങ്കിലും, മഹാശക്തനായ കുമാരൻ യുവരാജസ്ഥാനം നിരസിക്കുകയാണ് ചെയ്തത്. അദ്ദേഹം അഗ്രജനെ പ്രസാദിപ്പിക്കുവാൻ ഘോരാരണ്യത്തിലേക്ക് പോയി. സത്യപരാക്രമിയായ ശ്രീരാമചന്ദ്ര സവിധത്തിൽ ചെന്ന്, "അവിടന്നാണ് യഥാർത്ഥത്തിൽ രാജാവ്"; ധർമ്മജ്ഞനായ ജ്യേഷ്ഠൻ ആ സ്ഥാനം സ്വീകരിക്കണേ"മെന്ന് അപേക്ഷിച്ചു. അതിമഹത്തായ യശസ്സ് സമാർജ്ജിച്ചവനും, പരമോദാരനും, മഹാബലവാനും, സുകുമാരനുമായ ദാശരഥിയാകട്ടെ, പിതൃവചനത്തെ മാനിച്ച്, രാജ്യത്തെ നിരാകരിച്ചു സ്വപാദുകങ്ങളിൽ രാജ്യത്തെ ന്യാസമാക്കിവെച്ച് അഗ്രജൻ, അനുജനെ അയോദ്ധ്യയിലേക്ക് പറഞ്ഞയച്ചു. ആഗ്രഹം സഫലമായില്ലെങ്കിലും, ശ്രീരാമപാദുകകളെ, സാഷ്ടാംഗപ്രണാമത്തോടെ സ്വീകരിച്ച ഭരതൻ, നന്ദിഗ്രാമത്തിൽ അഗ്രജാഗമനവും പ്രതീക്ഷിച്ച് രാജ്യരക്ഷയും ചെയ്ത്, മുനിവൃത്തിയിൽ ദിവസങ്ങൾ കഴിച്ചുകൂട്ടി.

അനുജൻ പോയശേഷം പ്രജകറം വീണ്ടും വീണ്ടും വന്നു്, വിഷമിപ്പിക്കു മെന്നു് വിചാരിച്ചു്, സത്യസന്ധനും ജിതേന്ദ്രിയനുമായ ശ്രീരാമചന്ദ്രൻ, ഏകാഗ്രചിത്തനായി ദണ്ഡകാരണ്യത്തിലേക്കു് പ്രവേശിച്ചു. ആ ഘോരാരണ്യത്തിൽ എത്തിയ ഉടനെ, വിരാധൻ എന്ന ഭയങ്കര രാക്ഷസനെ നിഗ്രഹിച്ചു. തുടന്നു്, ശരഭംഗൻ–സുതീക്ഷ്ണൻ–അഗസ്ത്യൻ–അഗസ്ത്യസഹോദരൻ എന്നീ മാമുനീന്ദ്രന്മാരെ ദർശിച്ചു. അഗസ്ത്യബ്രഹ്മർഷിയുടെ അരുളപ്പാടുപ്രകാരം, ഇന്ദ്രദത്തമായ ചാപവും അവസാനിക്കാത്ത അമ്പുകളോടുകൂടിയ ആവനാഴിയും, നിശിതമായൊരു ഖഡ്ഗവും ആ ആശ്രമത്തിൽനിന്നു് സ്വീകരിച്ചു. അങ്ങിനെ വനവാസികളോടുകൂടി വസിക്കുന്ന ശ്രീരാമചന്ദ്രന്റെ സമീപത്തിൽ മഹർഷിവര്യന്മാർവന്നു്, ദുഷ്ടന്മാരായ രാക്ഷസന്മാരെ നിഗ്രഹിക്കുവാൻ അഭ്യർത്ഥിച്ചു. ദണ്ഡകാരണ്യത്തിൽ താമസിക്കുന്നവരും, അഗ്നിതുല്യരുമായ ഋഷിശ്രേഷ്ഠന്മാരോടു് രാക്ഷസവധം ചെയ്യാമെന്നു പ്രതിജ്ഞചെയ്ത രഘുവരന്റെ അടുക്കലേക്കു് ജനസ്ഥാനവാസിനിയും കാമരൂപിണിയുമായ ശൂർപ്പണഖ വരുകയും വിരൂപിയാവുകയുമുണ്ടായി. ആ അരണ്യവാസികളായ പതിനാലായിരം ഘോരരാക്ഷസന്മാരും, അവരുടെ നായകന്മാരായ ത്രിശിരസ്സ്–ദൂഷണൻ –ഖരൻഎന്നീ അമേയബലവാന്മാരും, അവളുടെ അപേക്ഷപ്രകാരം യുദ്ധസന്നദ്ധരായി വന്നു. ശ്രീരാമൻ ഒററക്കു് അവരെ മുഴുവൻ ഘോരയുദ്ധത്തിൽ നിഗ്രഹിച്ചു. ബന്ധുവധം കേട്ട രാവണൻ ക്രോധാന്ധനായി. മാരീചൻ എന്ന രാക്ഷസനെ സഹായത്തിന്നു് ക്ഷണിച്ചു. മാരീചൻ പലതരത്തിലും, രാവണനെ നിരുത്സാഹപ്പെടുത്തുവാൻ ശ്രമിച്ചെങ്കിലും സാധിച്ചില്ല. കാലപ്രചോദിതനായ ദശവദനൻ മാരീചനൊന്നിച്ചു് ശ്രീരാമാശ്രമത്തിൽ എത്തിച്ചേന്നു.

മാരീചന്റെ മായാ വിദ്യയാൽ രഘുവരന്മാർ ആശ്രമത്തിൽനിന്നു് പുറത്തേക്കു് പോയി. ആ സന്ദർഭത്തിൽ രാവണൻ സീതാദേവിയെ അപഹരിച്ചു. ഗൃദ്ധ്രരാജനായ ജടായു രാവണനാൽ മൃതനായതു് കാണുകയും, മൈഥിലി അപഹൃതയായെന്നു് കേറംക്കുകയും ചെയ്ത ശ്രീരാമൻ ശോകാകുലനായി വളരെ വിലപിച്ചു. ജടായുവിനെ സംസ്കരിച്ച കുമാരന്മാർ സീതയേയും അന്വേഷിച്ചു് നടക്കുമ്പോറം വികൃതനും ഘോരദർശനനുമായ കബന്ധൻ എന്ന അസുരനെ കാണുകയും, മഹാബാഹുവായ ദാശരഥി അവനെ നിഗ്രഹിക്കുകയും, സ്വർഗ്ഗപ്രാപ്തിയേകുകയും ചെയ്തു. കബന്ധന്റെ നിർദ്ദേശമനുസരിച്ചു് ശബര്യാശ്രമത്തിലേക്കാണു് കുമാരന്മാർ തുടന്നുപോയതു്. ധർമ്മചാരിണിയും, മഹാതപസ്വിനിയുമായ ശബരിയുടെ പൂജ സ്വീകരിച്ച പരന്തപൻ, പമ്പാതീരത്തിൽ ചെന്നെത്തുകയും ഹനുമാനെ കാണുകയും, ആ വാനരപ്രമുഖന്റെ അഭ്യർത്ഥനയനുസരിച്ചു്

സുഗ്രീവനോടുകൂടി അഗ്നിസാക്ഷിയായി സഖ്യംചെയ്യുകയും, അതുവരെയുള്ള സ്വവൃത്താന്തങ്ങൾ പരസ്പരം അറിയിക്കുകയുമാണ് ഉണ്ടായതു്. വാനരരാജാവായ ബാലിയോടുള്ള വൈരവത്തമാനം വ്യസനസമേതം സുഗ്രീവൻ ശ്രീരാമനെ അറിയിച്ചു. ബാലിയെ നിഗ്രഹിക്കാമെന്നു് ദാശരഥി സത്യം ചെയ്തു. അമേയബലവാനാണു് ബാലി. ശ്രീരാമനെക്കൊണ്ടു് വാനരരാജാവിനെ വധിക്കുവാൻ സാധിക്കുമോ എന്നുപോലും സുഗ്രീവൻ സംശയിച്ചു. രഘുപതിയുടെ കരബലം, പ്രത്യക്ഷമായി കണ്ടു് വിശ്വസിക്കുവാൻ ആഗ്രഹിച്ച സുഗ്രീവൻ, മാമലതുല്യം കിടക്കുന്ന ദുന്ദുഭിയുടെ ഉത്തമാംഗത്തെ കാണിച്ചുകൊടുത്തു. മഹാശക്തനായ മഹാബാഹു, മന്ദഹാസത്തോടെ, ആ അസ്ഥികൂടത്തെ പാദാംഗുഷ്ഠംകൊണ്ടു്, പത്തു യോജനദൂരത്തിലേക്കു് എറിഞ്ഞു വീഴ്ത്തി. തുടർന്നു്, ഒരൊററ ബാണത്താൽ സപ്തസാലങ്ങളെയും ഗിരിശൃംഗത്തെയും ഭേദിച്ചു് ആ അസ്ത്രം രസാതലംവരെ ആഴകകൂടിചെയ്തപ്പോൾ, പരിപൂർണ്ണവിശ്വാസം സുഗ്രീവനു് ഉണ്ടായി. സന്തുഷ്ടനായ വാനരേന്ദ്രൻ ശ്രീരാമനൊന്നിച്ചു് കിഷ്കിന്ധയിലെ ഗുഹാദ്വാരത്തിലെത്തി. സിംഹനാദത്തോടെ ബാലിയെ പോരിനു വിളിച്ചു. സുഗ്രീവനു് അതിശക്തനായ സഹായി ഉണ്ടെന്നുള്ള താരയുടെ ഉപദേശത്തെ സ്വീകരിക്കാതെ അടരിന്നടുത്ത ബാലിയെ നിഹനിക്കുവാൻ, രാമബാണം ഒന്നുമാത്രമെ വേണ്ടിവന്നുള്ളൂ. സുഗ്രീവൻ വാനരചക്രവത്തിയായി.

കപീന്ദ്രനായ സുഗ്രീവൻ, പടകളെയെല്ലാം വരുത്തി. സീതാസന്ദശനാത്ഥം നാലുഭാഗങ്ങളിലേക്കും വാനരപ്രമുഖന്മാരെ അയച്ചു. ഗൃധ്രരാജനായ സമ്പാതിയുടെ വാക്കുകൾകേട്ടു് നൂറുയോജനവിസ്താരമുള്ള ദക്ഷിണമഹാസാഗരം ഹനുമാൻ ചാടിക്കടന്നു് ലങ്കാപുരിയിലെത്തി. രാവണനാൽ പരിപാലിക്കപ്പെടുന്ന ലങ്കാരാജ്യത്തിലെ അശോകവനികാമദ്ധ്യത്തിൽ, ശ്രീരാമധ്യാനനിരതയായിരിക്കുന്ന ജനകാത്മജയെ കണ്ടു ഹനുമാൻ വത്തമാനങ്ങൾ അറിയിച്ചു്, അഭിജ്ഞാനത്തിനു് മുദ്രമോതിരം സമപ്പിച്ചു. ദേവിയെ സമാശ്വസിപ്പിച്ചു, തോരണത്തെ തകത്തു. പഞ്ചസേനാപതികളേയും, ഏഴു് മന്ത്രിപുത്രന്മാരേയും, ശൂരനായ അക്ഷകുമാരനേയും നിഗ്രഹിച്ചു. ബ്രഹ്മാസ്ത്രംകൊണ്ടു് ബന്ധിതനായെങ്കിലും പിതാമഹവരത്താൽ, ആ ദിവ്യാസ്ത്രത്തിൽനിന്നു് താൻ മുക്തനാണെന്നു് ഓമ്മവന്നുവെങ്കിലും, അസുരന്മാരുടെ അധീനത്തിലായ മട്ടിൽ രാവണസമീപത്തിൽ എത്തുകയും, രാക്ഷസചക്രവത്തിയെ താക്കീതു് ചെയ്യുകയും, ലങ്കാനഗരിയെ മുഴുവൻ അഗ്നിക്കു് ഇരയാക്കുകയും, മഹാണ്ണവംചാടി ശ്രീരാമചന്ദ്രസമീപത്തിലെത്തി പ്രദക്ഷിണം വെച്ചു് നമസ്കരിച്ചു് "കണ്ടു, സീതയെ" എന്നറിയിക്കുകയും ചെയ്തു.

ഇക്ഷ്വാകുകുലനന്ദനൻ സുഗ്രീവസഹിതനായി സമുദ്രതീരത്തിലെത്തി. ആദിത്യതുല്യശരങ്ങളാൽ ആഴിയെ ക്ഷോഭിപ്പിച്ചു. ഭീതനായ വരുണൻ സ്വരൂപത്തിൽവന്ന് സേതുബന്ധനം ചെയ്യാൻ സമ്മതിച്ചു. കപിപ്രമുഖനായ നളൻ ചിറകെട്ടി. വാനരസൈന്യങ്ങളോടൊത്ത് ലങ്കാനഗരിയിലെത്തിയ ശ്രീരാമചന്ദ്രൻ, ഘോരയുദ്ധത്തിൽ രാവണനെ വധിച്ചു. ലജ്ജാവനതമുഖിയായ സീതാദേവിയോട്, ജനമദ്ധ്യത്തിൽനിന്ന് പരുഷവാക്കുകളാണ് പറഞ്ഞത്. അഗ്നികുണ്ഡത്തിൽ സതീരത്നമായ മൈഥിലി ചാടുകയും, യാതൊരുവിധ കളങ്കവും ഇല്ലാത്തവളാണ് ദേവി, എന്ന് അഗ്നിദേവൻ പറയുകയും, സന്തുഷ്ടനായ രഘുവരൻ സീതയെ സ്വീകരിക്കുകയും ചെയ്തു. സർവ്വദേവന്മാരും പ്രത്യക്ഷമായി പൂജിച്ചു.

അതിമഹത്തായ കൃത്യങ്ങളെക്കൊണ്ട്, ത്രൈലോക്യത്തിലെ ചരാചരങ്ങൾ മുഴുവൻ സന്തുഷ്ടരായി. ദേവന്മാരും ഋഷിവരന്മാരും, രാഘവനെ സ്തുതിച്ചു. രാക്ഷസചക്രവർത്തിയായി വിഭീഷണനെ അഭിഷേകം കഴിച്ചു. ദേവേന്ദ്രന്റെ അനുഗ്രഹപ്രകാരം, എല്ലാവാനരന്മാരും—മരിച്ചവരും അംഗഭംഗങ്ങൾ വന്നവരും—പൂർവ്വാധികം ബലരൂപശാലികളായി. കൃതകൃത്യനായ ശ്രീരാമൻ, പുഷ്പകവിമാനത്തിൽ അയോദ്ധ്യയിലേക്ക് പുറപ്പെട്ടു. സപത്നീകരായ വാനരവര്യന്മാരോടും വിഭീഷണാദി രാക്ഷസശ്രേഷ്ഠന്മാരോടുംകൂടി ഭരദ്വാജാശ്രമത്തിൽ എത്തിയ, സത്യപരാക്രമി രാമദേവൻ ഭരതസമീപത്തിലേക്ക് ആദ്യം ഹനൂമാനെയാണ് അയച്ചത്. ദിവ്യവിമാനത്തിൽത്തന്നെ സുഗ്രീവസഹിതനായി നന്ദിഗ്രാമത്തിലെത്തിയ രഘുവരൻ സഹോദരന്മാരൊന്നിച്ച് ജടാവല്കലങ്ങളെ ഉപേക്ഷിച്ച്, സീതാസമേതനായി സിംഹാസനാരോഹണംചെയ്തു.

ശ്രീരാമചന്ദ്രന്റെ പരിപാലനത്തിൽ രാജ്യം അഭിവൃദ്ധിയിൽനിന്ന് അഭിവൃദ്ധിയിലേക്ക് ഉയർന്നു. പ്രജകളെല്ലാം സന്തുഷ്ടരായി. ഒരിടത്തും രോഗാദിദുഃഖങ്ങളില്ല; എവരും അരോഗദൃഢഗാത്രന്മാർ; ബാലമരണം രാമരാജ്യത്തിലില്ല; വിധവകൾ ഒരിടത്തുമില്ല; സ്ത്രീരത്നങ്ങൾ പതിവ്രതകളാണ്; അഗ്നിഭയമോ വെള്ളപ്പൊക്കമോ എവിടെയുമില്ല; കൊടുങ്കാറ്റ് തുടങ്ങിയവ എവിടെയുമില്ല; പൈദാഹാദികൾ ഒരുവക്കും അനുഭവിക്കേണ്ടിവന്നില്ല. ചോരന്മാരെ ഒരിടത്തും കാണുകയേ ഇല്ല. നഗരങ്ങളും രാഷ്ട്രങ്ങളും ധനധാന്യങ്ങളാൽ സമൃദ്ധമായി. സർവ്വജനങ്ങളും കൃതയുഗത്തിലെന്നപോലെ പ്രഹൃഷ്ടരായി.

നൂറ് അശ്വമേധയജ്ഞങ്ങൾ നടത്തുന്ന ശ്രീരാമൻ, അനേകം സ്വർണ്ണനാണ്യങ്ങളെയും കോടിക്കണക്കിൽ പശുക്കളെയും ബ്രാഹ്മണശ്രേഷ്ഠന്മാർക്ക് ദാനംചെയ്ത്

അവസാനം ബ്രഹ്മലോകത്തിലേക്ക് പോകും. സദ്ഗുണസമ്പൂർണ്ണങ്ങളായ അനേകം രാജവംശങ്ങളെ സ്ഥാപിക്കും. ബ്രാഹ്മണാദിചാതുർവ്വർണ്ണ്യങ്ങളെ സ്വസ്വകർമ്മങ്ങളിൽ സുസ്ഥിരരാക്കും. ഇങ്ങിനെ പതിനോരായിരം സംവത്സരം നാട്ടനന്നായി ഭരിച്ച രഘുപതി ബ്രഹ്മലോകത്തിലേക്കാണ് ഗമിക്കുക.

ഈ പാവനചരിത്രം, പാപങ്ങളെ നശിപ്പിക്കുക മാത്രമല്ല, പുണ്യസംവർദ്ധകവും വേദതുല്യവുമാണ്. ശ്രീരാമചരിതം ഏതൊരുവനാണോ പാരായണം ചെയ്യുന്നത്, അവൻ സർവ്വപാപങ്ങളിൽനിന്നും മോചിതനാകും.''

ദേവർഷിവര്യനായ ശ്രീനാരദൻ വീണ്ടും തുടർന്നു:—

''ഈ രാമായണപാരായണം ആയുസ്സിനെ വർദ്ധിപ്പിക്കുവാനും പുത്രപൌത്രാദികളോടൊത്ത് സുഖം ജീവിക്കുവാനും, പരമപദം പ്രാപിപ്പിക്കുവാനും കൂടി ഉതകുന്നതാണ്. ബ്രാഹ്മണനു് വിജ്ഞാനവും, ക്ഷത്രിയന്നു് രാജ്യലാഭവും വൈശ്യന്നു് കച്ചവടസമൃദ്ധിയും, ശൂദ്രന്നു് മഹത്വവുമുണ്ടാകും.''

ഇങ്ങിനെ ശ്രീവാല്മീകി നിർമ്മിതമായ ശ്രീമദ്രാമായണം
ആദികാവ്യത്തിൽബാലകാണ്ഡത്തിലെ ഒന്നാംസർഗ്ഗം അവസാനിച്ചു.

---

## രണ്ടാംസർഗ്ഗം (ബ്രഹ്മദേവന്റെ ആഗമനം)

ശ്രീ നാരദമാമുനീന്ദ്രന്റെ ഇപ്രകാരമുള്ള വാക്കുകൾ, വാക്യവിശാരദനായ ബ്രഹ്മർഷികേട്ടു് സന്തുഷ്ടനായി. ധർമ്മാത്മാവായ മഹർഷിവര്യൻ ശിഷ്യന്മാരോടുകൂടി പിതാമഹസുതനെയഥാവിധി പൂജിച്ചു. ഭഗവാൻ വാല്മീകിയോടു് അനുവാദം വാങ്ങിയ ദേവർഷി നാരായണനാമമുൽഘോഷിച്ചുകൊണ്ടു് ഇന്ദ്രസമീപത്തിലേക്ക് യാത്രയായി. വിഹായസ്സിൽ കൂടി വാനോലോകം പൂകിയ നാരദൻ അല്പസമയത്തിനുള്ളിൽ അപ്രത്യക്ഷനായിത്തീർന്നു.

കുറച്ചുനേരം കഴിഞ്ഞു് വാല്മീകിമാമുനി, ശിഷ്യപ്രധാനിയായ ഭരദ്വാജനൊന്നിച്ചു്, ഗംഗയുടെ സമീപത്തുതന്നെയുള്ള തമസാനദീതീരത്തിലേക്ക് എഴുന്നള്ളി. ചളിയില്ലാതെ പരിശുദ്ധമായിരിക്കുന്ന കടവോടുകൂടിയ തമസാനദീതീർത്ഥത്തെ കണ്ടു് ബ്രഹ്മർഷി അരുളിച്ചെയ്തു:—

''ഭരദ്വാജ, നിർമ്മലമായ ഈ തീരം നോക്കൂ. നല്ല മനുഷ്യരുടെ ഹൃദയം

പോലെ തെളിഞ്ഞ ജലം; കുടം ഇവിടെ വെയ്ക്കൂ; മരവുരി തരൂ; രമണീയവും പ്രസന്നവുമായ ഈ കടവിൽതന്നെ ഇറങ്ങി സ്നാനം ചെയ്യാം."

ശിഷ്യോത്തംസമായ ഭരദ്വാജൻ, ഗുരുകല്പനയനുസരിച്ച് മരവുരികൊടുത്തു. മഹാത്മായ വാല്മീകി വല്ക്കലംവാങ്ങി. വിശാലമായ ആ വനത്തിന്റെ മനോഹാരിത്വം നോക്കിക്കൊണ്ട് തമസാനദീതീരത്തിൽ സഞ്ചരിച്ചു. കളകൂജനത്തോടെ ഇണപിരിയാതിരിക്കുന്ന ക്രൌഞ്ചപ്പക്ഷിയുഗളത്തെ സസ്നേഹം, മാമുനി നോക്കിക്കൊണ്ടിരിക്കെ, ഒരു കാട്ടാളൻ ആൺപക്ഷിയെ എയ്തുവീഴ്ത്തി. സന്തതസഹചാരിയായ ആൺപക്ഷി ചെഞ്ചോരയിൽക്കിടന്നു് പിടയുന്നതു കണ്ട പിട ദീനദീനം കരഞ്ഞു.അമ്പിന്റെ മുനയിൽ കോർത്തു് ക്രമത്തിൽ ചലനരഹിതനായ ആൺപക്ഷിയേയും, വിലപിക്കുന്ന പെൺപക്ഷിയേയും, ധർമ്മാത്മാവായ വാല്മീകി നോക്കി. ബ്രഹ്മർഷിവര്യന്റെ ഹൃദയം തരളിതമായി. കാട്ടാളന്റെ അധർമ്മകർമ്മം, ഉഗ്രതപോനിധിയിൽ ഒരു പരിവർത്തനമുണ്ടാക്കി. കരുണകൊണ്ടു് ഹൃദയമലിഞ്ഞു് ഇപ്രകാരം അരുളിച്ചെയ്തു:—

"മാ നിഷാദ പ്രതിഷ്ഠാം ത്വ—
മഗമഃ ശാശ്വതീഃ സമാഃ
യൽ ക്രൌഞ്ചമിഥുനാദേക—
മവധീഃ കാമമോഹിതം"

"ഹേ, കാട്ടാളാ, ക്രൌഞ്ചപ്പക്ഷികളിൽ കാമമോഹിതനായ ഒന്നിനെ നീ നിഗ്രഹിച്ചതിനാൽ, അനശ്വരമായ ജീവിതം നിനക്കു് ലഭിയ്ക്കുന്നതല്ല; അഥവാ ജീവിക്കുവാൻതന്നെ നീ അർഹനല്ല."

കാട്ടാളനെ നോക്കി ഇത്രയും പറഞ്ഞപ്പോൾ, മഹാവിജ്ഞാനിയും ബുദ്ധിമാനുമായ യതീന്ദ്രന്നു തോന്നി:—

"ഈ പക്ഷിയെക്കുറിച്ചു് എന്റെ ഹൃദയത്തിന്നു് ഇത്രമാത്രം അലിവു് ഉണ്ടാകുവാൻ കാരണമെന്തു്?"

ചിന്താവിഷ്ടനായ മുനിപുംഗവൻ ശിഷ്യനോടു് ഇപ്രകാരം അരുളിച്ചെയ്തു:

"ഭരദ്വാജ, അത്യധികം ദുഃഖത്തോടുകൂടിയ എന്റെ നാവിൽനിന്നു് പുറപ്പെട്ടതു്, വീണാനാദലയാന്വിതമായി, തുല്യാക്ഷരങ്ങളോടും, നാലുവരികളോടും കൂടിയ ശ്ലോകമാണു്.

ചിന്തയുടെ അവസാനത്തിൽ അദ്ദേഹംപറഞ്ഞു:— "സംശയമില്ല."

ഗുരുവിന്റെ ശ്രേഷ്ഠമായ വാക്കുകേട്ട് ശിഷ്യൻ അത്യധികം സന്തുഷ്ടനായി. സംതൃപ്തനായ ആചാര്യവര്യൻ തമസാനദിയിലിറങ്ങി, ശാസ്ത്രവിധിയനുസരിച്ച് സ്നാനം കഴിച്ചു. ആശ്രമത്തിലേക്ക് മടങ്ങുമ്പോഴും, മാമുനിയുടെ ഹൃദയത്തിൽ, ആ ക്രൗഞ്ചപ്പക്ഷിയെക്കുറിച്ചുള്ള ചിന്തയാണ് നിറഞ്ഞിരുന്നത്. വിജ്ഞനായ ഭരദ്വാജൻ പരിപാവനമായ തീർത്ഥജലം കുടത്തിലെടുത്ത് ഗുരുവരനെ അനുഗമിച്ചു. ആശ്രമത്തിലിരുന്ന് പല കഥകളും ശിഷ്യന്മാർക്ക്, ഭഗവാൻ വാല്മീകി ഉപദേശിച്ചുകൊടുക്കുന്നത് മനോരാജ്യത്തോടെയാണ്. അമ്പുകൊണ്ട് നിണം വാർന്ന് പിടയുന്ന പക്ഷിയും, ദീനദീനം വിലപിയ്ക്കുന്ന പിടയും, ഹൃദയത്തിൽ മായാതെ കാണുന്നു.

സ്വയം പ്രഭുവും ലോകവിധാതാവും തേജോനിധിയുമായ ചതുർമ്മുഖൻ, മുനിപുംഗവനെ കാണ്മാൻ ആശ്രമത്തിലേക്ക് സ്വയമേ എഴുന്നള്ളി. വാല്മീകിമഹർഷിവെമ്പലാന്ന് തൊഴുതുകൊണ്ട് എഴുന്നേററു. സാഷ്ടാംഗം പ്രണമിച്ച്, വിസ്മയഭരിതനായി മൌനത്തോടെ നിന്നു. അതിവേഗത്തിൽ പാദ്യം—അർഘ്യം എന്നിവകളെക്കൊണ്ട് വഴിപോലെ പൂജിച്ച് ആസനസ്ഥനാക്കി, നമസ്കരിച്ച്, "നിരാമയം" ചോദിച്ചു. ബ്രഹ്മാവിന്റെ കല്പനപ്രകാരം ബ്രഹ്മർഷിയും ഇരുന്നു. ആ ജിതേന്ദ്രിയന്റെ ഹൃദയത്തിൽ അപ്പോഴും തമസാനദീതീരത്തിലെ രംഗം പ്രസ്പഷ്ടമായിരുന്നു. രക്തംവാർന്നുകൊണ്ട് പിടയുന്ന പക്ഷി; ദീനദീനമായി വിലപിക്കുന്ന പക്ഷി; ഭഗവാൻ വാല്മീകിയുടെ ഹൃദയം ഇങ്ങനെ മന്ത്രിച്ചു:—

"ദുഷ്ടനായ കാട്ടാളൻ ചെയ്തതു് വലിയ കട്ടപ്പംതന്നെ. മധുരനാദത്തോടുകൂടിയ ആ ക്രൌഞ്ചപ്പക്ഷിയെ അകാരണമായി ആക്കാണ് കൊല്ലുവാൻ തോന്നുക?"

ആകുലഹൃദയനായ യതീന്ദ്രന്റെ നാവിൽനിന്ന് വീണ്ടും "മാനിഷാദ......" എന്ന ശ്ലോകം പുറപ്പെട്ടു. നിഷാദന്റെ ആത്മാവിനെ അവസാനിപ്പിച്ച ശാപാർത്ഥമല്ല, ഇപ്പോഴം ആ ശ്ലോകത്തിൽ നിന്ന് തോന്നിയതു്.

"ലക്ഷ്മീദേവിയുടെ ഇരിപ്പിടമായവനേ—ശ്രീരാമചന്ദ്രാ—രാക്ഷസന്മാരിൽ അതികാമിയായ ഒരുവനെ—രാവണനെ—സംഹരിച്ച അവിടുത്തേയ്ക്കു് എന്നും നശിക്കാത്ത ശ്രേയസ്സ് സംജാതമായിക്കഴിഞ്ഞു."

അതുകേട്ട് മന്ദഹാസത്തോടെ വിധാതാവു് അരുളിച്ചെയ്തു:—

"വാല്മീകി, അങ്ങ് ചൊല്ലിയതു് 'ശ്ലോകം' തന്നെയാണ്. ചിന്തയോ വ്യസനമോ അക്കാര്യത്തെക്കുറിച്ച് ഉണ്ടാകേണ്ട. ഇതെല്ലാം എന്റെ ഇച്ഛപോലെ തന്നെ നടന്നതാണ്. ശ്രീരാമചന്ദ്രന്റെ കഥ ശ്ലോകത്തിൽ നിർമ്മിയ്ക്കൂ. നാരദൻ പറഞ്ഞതുപോലെ ഈ ലോകത്തിൽ സൽഗുണസമ്പന്നനും, മഹാത്മാവും, ബുദ്ധിശാലിയും, ധീരനുമായ ശ്രീരാമന്റെ കഥ വിരചിക്കുക. ലക്ഷ്മണസഹിതനായ ദാശരഥിയുടെ രഹസ്യവും, വ്യക്തവും അവ്യക്തവുമായ സീതാചരിത്രവും, രാക്ഷസന്മാരുടെ കഥയും, മററാരാലും അറിയുവാൻ സാധിക്കാത്തതെല്ലാം ഭവാനാൽ അറിയപ്പെടും. അങ്ങ് നിർമ്മിയ്ക്കുന്ന ഈ കാവ്യത്തിൽ ഒരൊററ പാഴ്വാക്കും ഉണ്ടാകയില്ല. പുണ്യസംവർദ്ധകവും മനോരമവുമായ രാമായണം, ശ്ലോകരീതിയിൽ വിരചിയ്ക്കൂ. പർവ്വതങ്ങൾ, പുഴകൾ, എന്നിവ ഭൂമിയിൽ ഉള്ളേടത്തോളംകാലം രാമായണകഥ പ്രചരിക്കും. ആ കാലഘട്ടത്തിലും അതിനു ശേഷവും അങ്ങ് എന്റെ ലോകത്തിൽ വസിക്കും."

ഇത്രയും പറഞ്ഞു് വിരിഞ്ചൻ അവിടെത്തന്നെ അന്തർധാനംചെയ്തു. ശിഷ്യരാലാവൃതനായ ബ്രഹ്മർഷി വാല്മീകി അത്യാശ്ചര്യപ്പെട്ടു. തപോനിധികളായ അന്തേവാസികൾ ആ ആദ്യശ്ലോകം വീണ്ടും വീണ്ടും പാടി. സമാക്ഷരചതുഷ്പാദങ്ങളോടുകൂടി, ശോകത്തിൽ നിന്നു് ഉത്ഭവിച്ച ആ ശ്ലോകരൂപത്തിൽതന്നെ രാമായണം രചിക്കുവാൻ പുണ്യാത്മാവായ മാമുനീന്ദ്രൻ തീർച്ചപ്പെടുത്തി.

മനോഹരങ്ങളായ വൃത്തങ്ങളും പദങ്ങളും, അനേകം അർത്ഥങ്ങളും ഒത്തുചേർന്ന അനേകശതം ശ്ലോകങ്ങളെക്കൊണ്ടു്, അനശ്വര യശസ്വിയായ ഭഗവാൻ വാല്മീകി ശ്രീരാമചരിതം നിർമ്മിച്ചു. ഉചിത പദസമാസവും സന്ധിയുമൊത്തുചേർന്നു്, മനോഹരാർത്ഥങ്ങൾ നിറഞ്ഞ, രാവണവധം വിവരിയ്ക്കുന്ന ശ്രീരാമായണം സശ്രദ്ധം കേൾക്കുവിൻ.

ഇങ്ങിനെ വാല്മീകി നിർമ്മിതമായ ശ്രീമത് രാമായണം ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ രണ്ടാംസർഗ്ഗം അവസാനിച്ചു.

---

## മൂന്നാംസർഗ്ഗം (ശ്രീരാമചരിത്രാവലോകനം)

ധാർമ്മികാഗ്രേസരനായ ശ്രീരാമചന്ദ്രന്റെ ചരിത്രം, വ്യക്തമായി മനസ്സിലാക്കുവാൻ, വിധിപോലെ ആചമനാദികൾ ചെയ്തു്, കിഴക്കോട്ടു തലയാക്കി വിരിച്ച ദർഭാസനത്തിൽ കൈകൂപ്പിയിരുന്നു് ഭഗവാൻ വാല്മീകി, ഉപാസിക്കുന്ന [illegible]

കൾ മിഴിച്ചു. ആ അക്ഷികൾക്കു മുമ്പിൽ ഓരോന്നോരോന്നായി തെളിഞ്ഞു തുടങ്ങി. ശ്രീരാമസീതാലക്ഷ്മണന്മാർ, അയോദ്ധ്യാരാജ്യം, മഹാരാജാദശരഥന്റെ പത്നിമാർ, അവരുടെ അനുഭവങ്ങൾ, മാത്രമല്ല, ഓരോ വ്യക്തിയും ചിരിച്ചതു്, പറഞ്ഞതു്, പോയതു്, ചെയ്തതു്. എല്ലാം ധർമ്മവീര്യത്താൽ ആ അക്ഷികൾക്കു മുമ്പിൽ സ്പഷ്ടമായി. മഹാതപസ്സാർജ്ജിച്ച ആ യോഗീശ്വരൻ ഉള്ളംകയ്യിലെ നെല്ലിക്കയെപ്പോലെ, അഭിരാമനായ ശ്രീരാമചന്ദ്രന്റെ സച്ചരിതം സുവ്യക്തമായിക്കണ്ടു.

കാമം, അർത്ഥം എന്നീപുരുഷാർത്ഥങ്ങളെ ശ്രേഷ്ഠമായി കൂട്ടിയിണക്കിയും, അർത്ഥം, ധർമ്മം എന്നിവയുടെ പ്രതിപാദനം വിസ്തൃതമാക്കിയും, അമൂല്യരത്നങ്ങളടങ്ങിയ അലയാഴിപോലെയും ആപാതമധുരമായും, രഘുവംശനട്ടനായകനായ ശ്രീരാമചന്ദ്രന്റെചരിതം, ശ്രീനാരദമഹർഷി അരുളിച്ചെയ്തതുപോലെ ഭഗവാൻ വാല്മീകിവിരചിച്ചു.

ശ്രീരാമദേവന്റെ ജനനം, ലോകപ്രിയങ്കരനായ ദാശരഥിയുടെ ക്ഷമ–സൗമ്യത– സത്യം തുടങ്ങിയ സദ്സ്വഭാവം, വിശ്വാമിത്രസമാഗമം, അന്യകഥാകഥനം, ശൈവചാപഭഞ്ജനം, സീതാസ്വയംവരം, ശ്രീരാമപരശുരാമസമാഗമം, രഘുരാമസദ്ഗുണം, അഭിഷേകാരംഭം, കൈകേയിയുടെകുതന്ത്രം, അഭിഷേകവിഘ്നം, വനവാസയാത്ര, ദശരഥവിലാപം, പരലോകഗമനം, പ്രജാവിലാപം പൌരവിസർജ്ജനം, ഗുഹസംഗമം, സുമന്ത്രനിവത്തനം, ഗംഗാനദീതരണം, ഭരദ്വാജമാമുനീന്ദ്രദർശനം, ഋഷീശ്വരനിർദ്ദേശമനുസരിച്ചു് ചിത്രകൂടാചലഗമനം, പർണ്ണശാലാനിർമ്മാണം, ഭരതാഗമനം, ശ്രീരാമദേവപ്രസാദനം, പിതാവിനു്ഉദകക്രിയാദാനം, പാദുകാപട്ടാഭിഷേകം, നന്ദിഗ്രാമവാസം, ദണ്ഡകാരണ്യഗമനം, വിരാധവധം, ശരഭംഗദർശനം, സുതീക്ഷ്ണസമാഗമം, അനസൂയാസാമീപ്യം, അംഗരാഗാർപ്പണം, അഗസ്ത്യദർശനം, ധനുർഗ്രഹണം, ഗൃദ്ധ്രരാജജടായുവോടുകൂടിയുള്ളചേർച്ച, ശൂർപ്പണഖാസംവാദം, വൈരൂപ്യം, ഖരൻ–ദൂഷണൻ—ത്രിശിരസ്സ്തുടങ്ങിയ പ്രമുഖരാക്ഷസനിഗ്രഹം, രാവണന്റെപുറപ്പാടു്, മാരീചനിധനം, വൈദേഹീഹരണം, ശ്രീരാമവിലാപം, ഗൃദ്ധ്രരാജസംവാദം, കബന്ധദർശനം, പമ്പാതീരപ്രവേശനം, ശബരീദത്തഫലമൂലാശനം, പമ്പാതീരത്തിൽനിന്നുണ്ടായ വിലാപം, ഹനുമദ്ദർശനം, ഋശ്യമൂകാചലഗമനം, സുഗ്രീവസഖ്യം, ബാലിസുഗ്രീവയുദ്ധം, ബാലിവധം, താരാവിലാപം, സുഗ്രീവാഭിഷേകം, ചാതുർമ്മാസ്യം രാഘവരോഷം കപിസൈന്യസജ്ജീകരണം, അംഗുലീയദാനം, വാനരബിലസന്ദർശനം, പ്രായോപവേശം, പർവ്വതാരോഹണം, സമ്പാതീദർശനം, സാഗരതരണം, സമുദ്രവചനം, മൈനാകാതിഥ്യം, ഛായാഗ്രഹണം, സിംഹികാനിധനം, ലങ്കാരാജ്യത്തിലെ

മലയപൎവ്വതദൎശനം, നിശാകാലലങ്കാപ്രവേശനം, മാരുതീചിന്തനം, ആപാനഭൂമിഗമനം, അവരോധപ്രദേശം, പുഷ്പകവിമാനം രാവണാന്തഃപുരം തുടങ്ങിയവയെ കണ്ടെത്തൽ, സുഖസുഷുപ്തിയിൽകിടക്കുന്ന ദശാനനസന്ദൎശനം, അശോകവനികായാനം, സീതാവലോകനം, അഭിജ്ഞാനപ്രദാനം, രാക്ഷസീതൎജ്ജനം, ഹനുമൽസീതാസംവാദം, ത്രിജടാസ്വപ്നദൎശനം, ചൂഡാമണിദാനം, അശോകവനികാഭഞ്ജനം, മാരുതീബന്ധനം, ലങ്കാദഹനം, സാഗരപ്രതിപ്ലവനം, മധുവനഭംഗം, രാഘവാശ്വാസനം, സമുദ്രസംഗമം, നളസേതുബന്ധനം, വിഭീഷണസംസൎഗ്ഗം, സമുദ്രലംഘനം, വധോപായനിവേദനം, കുംഭകൎണ്ണവധം, മേഘനാദനിധനം, രാവണനിഗ്രഹം, സീതാസമാഗമം, വിഭീഷണാഭിഷേകം, അയോദ്ധ്യാഗമനം, പുഷ്പകാരോഹണം, ഭരദ്വാജാശ്രമപ്രവേശം, മാരുതിപ്രേഷണം, ഭരതസന്ദൎശനം, ശ്രീരാമപട്ടാഭിഷേകം, സൎവ്വസൈന്യവിസൎജ്ജനം, രാമരാജ്യപരിപാലനം, തുടങ്ങി ശ്രീരാമചന്ദ്രൻ അനുഭവിക്കാൻ പോകുന്നതടക്കം ആദ്യകാണ്ഡങ്ങളിലും; സീതാപരിത്യാഗം, സ്വൎഗ്ഗാരോഹണം മുതലായവ ഉത്തരകാണ്ഡത്തിലും ഭഗവാൻവാല്മീകി ബ്രഹ്മൎഷി വിരചിച്ചു.

ഇങ്ങിനെ ശ്രീവാല്മീകിനിൎമ്മിതമായ ശ്രീമദ്രാമായണം ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ മൂന്നാംസൎഗ്ഗം അവസാനിച്ചു.

---

## നാലാംസൎഗ്ഗം. (ശ്രീരാമസഭയിൽ കുശീലവാഗമനം.)

ഉത്തമഗുണപൂൎണ്ണമായ പട്ടാഭിഷേകാദികളടക്കം ശ്രീരാമൻ അനുഭവിക്കാൻ പോകുന്നതുകൂടി മാമുനീന്ദ്രൻ ആദികാവ്യത്തിൽ നിൎമ്മിച്ചു. വിചിത്രപദങ്ങളും, അൎത്ഥങ്ങളും ഒത്തിണങ്ങിയ ഇരുപത്തിനാലായിരം ശ്ലോകങ്ങളും, അഞ്ഞൂറുസൎഗ്ഗങ്ങളിലായി ശ്രീവാല്മീകിരാമായണത്തിലുണ്ടു്. പ്രാധാന്യമേറിയ്യുന്ന സംഭവങ്ങളും ആദ്യകാണ്ഡങ്ങളിൽ; ശ്രീരാമദേവൻ അനുഭവിക്കാൻ പോകുന്നതു് ഉത്തരകാണ്ഡത്തിൽ; ഇങ്ങിനെയാണു് രാമായണത്തിൽ വിരചിച്ചതു്.

"ഈകാവ്യം ആർ പ്രയോഗിക്കും?"

ഭാവിതാത്മാവായ ഭഗവാൻ വാല്മീകി ഇത്രയും ചിന്തിച്ചപ്പോഴേക്കും, ആ പാദാരവിന്ദങ്ങളിൽ കുശനും ലവനും നമസ്കരിച്ചു കഴിഞ്ഞു,

സുസ്വരത്തോടുകൂടിയ സംഗീതജ്ഞന്മാരും, രാജപുത്രരും, മുനിവേഷധാരികളും, ധൎമ്മജ്ഞന്മാരും, അനശ്വരയശസ്സാൎന്നവരും, ആശ്രമവാസികളും, ഭ്രാതാക്കളും, മേധാ

സ്വികളായ ആ കുമാരന്മാരെ വേദാൎത്ഥ പൂൎത്തിക്കായി രാമായണ മഹാകാവ്യം പഠിപ്പിച്ചു. സീതാദേവിയുടെ വിപുലമായ ചരിത്രം "രാവണവധം" എന്നപേരിൽരചിച്ചതു് പഠിക്കുവാനും പാടുവാനും ഒരുപോലെ മധുരമാണു്. ഇതു ഗന്ധൎവ്വന്മാരെപോലെ സുന്ദരന്മാരും സുസ്വരത്തോടുകൂടിയവരുമായ ആ സഹോദരന്മാർ, ശൃംഗാരം–വീരം ഹാസ്യം–കരുണം–രൌദ്രം–ഭയാനകം–ബീഭത്സം തുടങ്ങി എല്ലാരസങ്ങളോടുംകൂടിയതും, മൂന്നു പ്രമാണങ്ങളോടുകൂടിയതും, ഷഡ്ജമദ്ധ്യമാദി സപ്തസ്വരങ്ങൾ ശാസ്ത്രവിധിയനുസരിച്ചു് ചേൎന്നതുമായ ഈ സൽകാവ്യം മനോഹരമായിപാടി. രൂപലക്ഷണ സമ്പന്നന്മാരും, മധുരോദാരഭാഷണന്മാരുമായ ആ സഹോദരന്മാരാകട്ടെ ശ്രീരാമചന്ദ്രസ്വാമിയുടെ തനി പ്രതിബിംബവുമാണു്.

ഉരുവിട്ടു് ഉറപ്പിച്ച ഈ ശ്രേഷ്ഠകാവ്യം, ഋഷീന്ദ്രന്മാർ, ദ്വിജവരന്മാർ, സജ്ജനങ്ങൾ എന്നിവർ ഒത്തുചേൎന്ന ഉത്തമസദസ്സിൽ, കുശനും ലവനും, ഗാനസുധാരസത്തെ പകൎന്നുകൊടുക്കുന്നതുപോലെ ഗാനം ചെയ്തു. സൎവ്വലക്ഷണ സമ്പൂൎണ്ണരായ അവരുടെ പാട്ടുകേട്ടു് ആനന്ദക്കണ്ണുനീർ എല്ലാവൎക്കും ഒഴുകിത്തുടങ്ങി.

"വളരെ വളരെ നല്ലതു്, പാട്ടിനു് എന്തൊരു മാധുൎയ്യം? വിശിഷ്യശ്ലോകങ്ങളുടെ അൎത്ഥഗാംഭീൎയ്യം; ഈ കഥ പ്രത്യക്ഷമായി കാണത്തക്കവിധം, രാഗക്കൊഴുപ്പോടുകൂടി ഒപ്പം പാടുന്നു." എല്ലാവരും വാഴ്ത്തിത്തുടങ്ങി.

അത്ഭുതാനന്ദങ്ങളിൽ മുഴുകിയ മുനിമാരിൽ ഒരാൾ കുടം സമ്മാനിച്ചു. മഹായശസ്വികളായ കുമാരന്മാരെ അനുമോദിച്ചുകൊണ്ടു് ഒരു യതീന്ദ്രൻ വല്ക്കലം കൊടുത്തു.. ഒരു മഹാത്മാവിൽനിന്നുകിട്ടിയ സംഭാവന മാൻതോലായിരുന്നു വേറൊരാളിൽനിന്നു് പൂണുനൂൽ; അപരനിൽനിന്നു് കമണ്ഡലു; ഒരു മഹാമുനി മൌഞ്ജി, മറ്റൊരാൾ ഇരിപ്പിടം; ഒരാൾ കൌപീനം; ഉജ്ജ്വല തപസ്സാൎന്നൊരു മഹൎഷി, കാഷായ വസ്ത്രം; ഇനിയൊരാൾ ചീരവസ്ത്രം; ജടാഭാരം; ഒരാളുടെ സന്തോഷോപഹാരം വിറകുകെട്ടായിരുന്നു; ഋഷിശ്രേഷ്ഠനായൊരാൾ യജ്ഞഭാണ്ഡം; വേറൊരാൾ ചെമ്പുപാത്രം. അങ്ങിനെ പലതും. സാമവാദികളായ യതീന്ദ്രന്മാർ, ദീൎഘായുസ്സു് തുടങ്ങിയ വരങ്ങളാണു് ആനന്ദാശ്രുക്കളോടെ നല്കിയതു്.

"അത്യാശ്ചൎയ്യകരമായ ഈ ആഖ്യാനം—ഭഗവാൻ വാല്മീകിയാൽ വിരചിതമായ ശ്രീമദ്‌രാമായണം—അദ്വിതീയമായ ഈ ഇതിഹാസം— കവികൾക്കു് ആലംബവും, ആയുഷ്കരവുമാണു്." എന്നിങ്ങനെ ഋഷീന്ദ്രന്മാർ, എല്ലാവരും അരുളിച്ചെയ്തു.

ഒരുദിവസം, അയോദ്ധ്യാനഗരത്തിലെ രാജവീഥികളിലൂടെ പാട്ടുപാടി നടക്കുന്ന കുശീ ലവ സഹോദരന്മാരെ, ഭരതാഗ്രജനായ ശ്രീരാമചന്ദ്രൻ കണ്ടു. അരമനയിലേക്ക് ആനയിച്ചു മാനിച്ചു. അമാത്യപ്രമുഖന്മാരോടും, ഉപാദ്ധ്യായന്മാരോടും. സഹോദരന്മാരോടും ഒന്നിച്ച്, സ്വർണ്ണസിംഹാസനത്തിൽ, രാജകീയ സഭയിൽ ഇരുന്നരുളുന്ന മഹാപ്രഭു, ലക്ഷ്മണൻ, ശത്രുഘ്നൻ, ഭരതൻ എന്നീ അനുജന്മാരോടു, പറഞ്ഞു:—

"ദേവതുല്യരായ ഈ കുമാരന്മാർ, മനോഹരപദാർത്ഥങ്ങളോടുകൂടിയ കാവ്യത്തെ മധുരമായി പാടുന്നതു്. കേൾക്കുക"

ശ്രീരാമനിർദ്ദേശം ശിരസാവഹിച്ച്, വീണമീട്ടി ആനാദത്തിനു തുല്യമായ ശബ്ദത്തിൽ കുശലവന്മാർ പാടുവാൻ തുടങ്ങി. ആ സദസ്സിൽ സന്നിഹിതരായവരുടെ, ഹൃദയവും മനസ്സും, സുഖസുന്ദരമായ ഗാനത്തിൽ അലിഞ്ഞു. "ഈമുനികുമാരന്മാർ, രാജലക്ഷണ സമന്വിതരായിട്ടാണല്ലോ കാണുന്നതു്. മഹാനുഭാവചരിതം–അർത്ഥഗാംഭീര്യമെഴുന്ന കാവ്യം—ഐശ്വര്യാഭിവൃദ്ധികരമാണു്; തീർച്ച" ഉത്തമരാജപുരുഷന്മാരുടേയും മററം ഹൃദയം മന്ത്രിച്ചു.

നിർദ്ദേശമനുസരിച്ച് ഗാനമാരംഭിച്ച, തപോവേഷധാരികളായകുമാരന്മാരെ വികസിച്ചനേത്രങ്ങളാൽ ശ്രീരാമചന്ദ്രൻ അവലോകനംചെയ്തു. ക്ഷുൽപിപാസാദികളാൽ ദുഃഖിതനായൊരുവനു്, ഹൃദ്യങ്ങളായഭക്ഷണപദാർത്ഥങ്ങളിൽ എന്നപോലെ, മഹാപ്രഭുവടക്കം എല്ലാവരുടേയും, മനസ്സിനെ കുശലവഗാനം വശീകരിച്ചു. സദസ്സു–മുഴുവൻ നിശ്ശബ്ദമായി ശ്രദ്ധിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ വാല്മീകിനിർമ്മിതമായ ആദികാവ്യം ബാലകാണ്ഡത്തിൽ നാലാംസർഗ്ഗം അവസാനിച്ചു.

---

## അഞ്ചാം സർഗ്ഗം—(അയോദ്ധ്യാവർണ്ണനം.)

ബ്രഹ്മസൃഷ്ടിയിൽ ഒന്നാമത്തെ രാജാവായ സഗരൻ, മഹാസാഗരങ്ങൾ നിർമ്മിച്ച സഗരാത്മജന്മാർ, സർവ്വലോകത്തിലും അനശ്വരയശസ്സു സമ്പാദിച്ച ഭഗീരഥൻ, തുടങ്ങിയ നരേന്ദ്രന്മാർ ഇക്ഷ്വാകുകുലജാതരാണു്. ആ വംശത്തിൽ ജനിച്ച മഹാത്മാവിൻെറ ശ്രേഷ്ഠമായ ആഖ്യാനമാണു് സുപ്രസിദ്ധമായ രാമായണം. ധർമ്മം–അർത്ഥം–കാമം എന്നീ പുരുഷാർത്ഥങ്ങളെ വിശദമാക്കുന്ന ഇതിഹാസം കേൾ

ക്കേണ്ട ഒന്നാണ്; ആദ്യം മുതല്ക്കേ ശ്രദ്ധിക്കണം; അസൂയാലേശമില്ലാത്ത ഹൃദയ
ത്തോടെയുള്ളവർക്ക് ഇതിന് അധികാരവുമുള്ളൂ.

സരയൂനദികൊണ്ട് നീലക്കര ചാർത്തിയ കോസലരാജ്യത്തിൽ ഐശ്വര്യ
സമൃദ്ധമായ ജനപദങ്ങളും, ലോകപ്രശസ്തിയാർജ്ജിച്ച അയോദ്ധ്യാനഗരവുമുണ്ട്.
ധനധാന്യങ്ങൾ നിറഞ്ഞ ഈ നഗരിയെ മനുമഹാരാജാവാണ് നിർമ്മിച്ചിട്ടുള്ളത്.
പന്ത്രണ്ടുയോജന നീളവും മൂന്നുയോജന വീതിയുമുള്ള ഈ പട്ടണത്തിലെ രാജപാത
കൾ, പ്രതിദിനം നിർമ്മലമാക്കി വെള്ളം തെളിച്ച് പൂവിതറുക പതിവാണ്.
ദേവേന്ദ്രൻ സ്വർഗ്ഗത്തെ എന്നപോലെ, മഹാരാജാദശരഥൻ ഈ വലിയ രാജ്യത്തെ
നല്ലതുപോലെ ഭരിച്ചു.

കമാനത്തോടുകൂടിയ വാതിലുകൾ, വിസ്തൃതരാജവീഥികളിലെ സമൃദ്ധങ്ങ
ളായ ആപണങ്ങൾ, എല്ലാവിധത്തിലുമുള്ള യന്ത്രായുധങ്ങൾ, എല്ലാതരത്തിലുമുള്ള
ശില്പകലകളിൽവിദഗ്ദ്ധന്മാർ, ഇങ്ങിനെ അതുല്യശ്രീശോഭയാർന്ന അയോദ്ധ്യയിൽ
സൂതന്മാർ, മാഗധന്മാർ എന്നിവർ തിങ്ങിത്താമസിയ്ക്കുന്നു. ശതഘ്നി എന്ന ആ
യുധവിശേഷം നിറഞ്ഞതും, വാനുരുമ്മുന്ന കൊടിമരങ്ങളോടുകൂടിയതുമായ വലിയ
വലിയ രാജധാനികൾ, ശത്രുക്കൾക്ക് പ്രവേശിക്കാൻ സാധിക്കാത്തത്ര ആഴമുള്ള
കിടങ്ങുകളോടുകൂടി അവിടെയുണ്ട്. ഉത്തമസ്ത്രീരത്നങ്ങളാണ് അവിടെയുള്ളത്.
നാട്യസംഘക്കാർ അതിധാരാളം. ചുറ്റും മതിലുകളുള്ള മനോഹരോദ്യാനങ്ങൾ
ഒരോതെരുവിലും കാണാം. കുതിര–ആന–കാള–ഒട്ടകം–കഴുത തുടങ്ങിയ മൃഗ
ങ്ങൾ സുലഭം. കപ്പമേകുവാൻ വന്ന സാമന്തരാജാക്കന്മാർ, അന്യരാജ്യങ്ങളിൽ
നിന്നെത്തിയ കച്ചവടപ്രമുഖന്മാർ, എന്നിവരുടെ തിരക്ക് അതിധാരാളം. നിരന്ന
ഭൂമി, രത്നഗൃഹങ്ങളിൽ സദ്ഗുണസമ്പന്നകളായ സ്ത്രീകൾ, ഉത്തമപുരുഷന്മാർ, ഇ
ങ്ങിനെ എല്ലാംകൊണ്ടും അമരാവതിക്ക് തുല്യമാണ് അയോദ്ധ്യ. ഭേരിമൃദംഗ
നാദങ്ങളോടുകൂടി ഉയരുന്ന വീണാരവങ്ങളോടെ ഗാനം മധുരമായി ഉയരുന്നു.
തപഃസിദ്ധിയാർന്നവരുടെ വിമാനം ഭൂമിയിൽ ഇറങ്ങിയതുപോലെയുള്ള അയോ
ദ്ധ്യാപുരിക്ക് തുല്യമല്ല, കുബേരന്റേയും, ഇന്ദ്രന്റേയും, യമന്റേയും, വരു
ണന്റേയും, സാക്ഷാൽ സ്വയംഭൂബ്രഹ്മദേവന്റേയും വാസസ്ഥാനങ്ങൾകൂടി.
നിസ്സഹായൻ, ഭീരു തുടങ്ങിയവരിൽ അസ്ത്രമയക്കുകയില്ല. ശബ്ദവേധികളായ
ജന്തുങ്ങളെ അനായാസമായി അയക്കുവാൻ സാധിക്കുന്ന അസംഖ്യം മഹാരഥ
ന്മാർ അയോദ്ധ്യയിലുണ്ട്. നരി, പന്നി, സിംഹം തുടങ്ങിയ ക്രൂരമൃഗങ്ങളിലാ
ണ് നിശിതായുധങ്ങൾ പ്രയോഗിക്കുക. ഇങ്ങിനെയുള്ള രണവിദഗ്ദ്ധരായ
വരൊന്നിച്ച്, നരേന്ദ്രന്മാരിൽ ഉത്തമനായ ദശരഥമന്നവൻ അയോദ്ധ്യാരാജ്യത്തെ
പരിരക്ഷിച്ചു.

ഗുണസമ്പൂണ്ണരും അഗ്നിതുല്യരുമായ ബ്രാഹ്മണവര്യന്മാർ, വേദശാസ്ത്രപാരംഗതന്മാരാണ്. സത്യരതന്മാരായ മഹാത്മാക്കൾ, മഹഷിമാരെപ്പോലെയുള്ളവരാണ്. ഋഷീന്ദ്രന്മാരും അനേകമുണ്ട്.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ വാല്മീകി നിമ്മിതമായ ആദികാവ്യം ബാലകാണ്ഡത്തിൽ അഞ്ചാംസഗ്ഗം അവസാനിച്ചു.

---

## ആറാംസഗ്ഗം [ദശരഥൻെറ രാജപരിപാലനം.]

സവ്വശാസ്ത്രപാരംഗതനും, ദീഘദശിയും, അതിതേജസ്വിയും, പൌരജനപ്രിയനും, മഹഷിതുല്യനായ രാജഷിവര്യനും, ഇക്ഷ്വാകുവംശത്തിലെ മഹാരഥനും, ധമ്മകമ്മങ്ങളിൽ സുസ്ഥിരനും, അമിതബലവാനും, വിജിതേന്ദ്രിയനും, ശത്രുക്കളെ മുഴുവൻ ജയിച്ചവനും, ധനാജ്ജനത്താൽ വൈശ്രവണതുല്യനും, യശസ്സുകൊണ്ട് ദേവേന്ദ്രതുല്യനുമായ ദശരഥമഹാരാജാവു് ലോകംമുഴുവൻ പരിപാലിച്ചിരുന്ന മനുവിനെപ്പോലെ, സ്വതേജസ്സുകൊണ്ട് പാരിടംമുഴുവൻ പരിരക്ഷിച്ചു. സത്യസന്ധനായ നരേന്ദ്രൻ അയോദ്ധ്യാരാജ്യത്തെ ദേവേന്ദ്രൻ വാനിടത്തെ എന്നപോലെ ത്രിവഗ്ഗാനുസാരിയായി ഭരിച്ചു. ആശ്രേഷ്ഠനഗരിയിൽ, ധമ്മാത്മാക്കളും വേദവിജ്ഞന്മാരും സത്യവാദികളുമായ പ്രജകൾ, സ്വാജ്ജിതധനാദികൾകൊണ്ട് അതിസന്തുഷ്ടരും, അല്പംപോലും ലോഭമില്ലാത്ത വരുമായി സസുഖംവാണു. നാട്ടുകാരിൽമുഴുവൻ, സത്യം, ധമ്മം, ദയ, ഈശ്വരവിശ്വാസം, രാജഭക്തി, സദാചാരം, തുടങ്ങിയ സവ്വവിധഗുണങ്ങളും ഒത്തുചേന്നിരുന്നു. അല്പസുഖന്മാരില്ല ഹിതമായ മൃഷ്ടാന്നം കഴിക്കാത്തവരില്ല, വിദ്യാഭ്യാസത്താൽ വിനയമാന്നവരാണ് പ്രജകളെല്ലാവരും. സ്ത്രീകളേയോ, പുരുഷന്മാരേയോ, അധമ്മികളോ, അനാചാരവൃത്തികളോ ആയികാണുന്നതല്ല. നാസ്തികരല്ലെന്നു മാത്രമല്ല മാമുനികളെപ്പോലെ അമലഹൃദയരുമാണ്.

സമുചിതങ്ങളായ കണ്ഡലം, കടകം തുടങ്ങിയ ശ്രേഷ്ഠാഭരണങ്ങൾ ധരിച്ചവരാണ് എല്ലാവരും. പുരുഷന്മാരും സ്ത്രീകളും ഒരുപോലെ സൽസ്വഭാവസമ്പൂണ്ണർ. ഹിതാഹാരങ്ങൾ മൃഷ്ടമായി ഭുജിക്കുന്ന അവർ ദാനതല്പരന്മാരുമാണ്. ഉത്തമമാല്യങ്ങളണിഞ്ഞു്, സുഗന്ധമാന്ന പ്രജകൾ ലൌകികസുഖാസക്തരാണെങ്കിലും കാമികളല്ല. ആത്മചൈതന്യം എവനിലും പ്രകാശിയ്ക്കും. സ്വകമ്മനിരതന്മാരാണ്. ക്ഷുദ്രന്മാരെയോ, ചോരന്മാരെയോ തിരഞ്ഞുനോക്കിയാൽപോലും എവിടേയും കാണില്ല. ഇന്ദ്രിയനിഗ്രഹം, ദാനംചെയ്യുന്നുള്ള

താല്പൎയ്യം, അദ്ധ്യയനത്തിൽ ആഗ്രഹം, എന്നിവ ഒത്തുചേൎന്ന ബ്രാഹ്മണവരന്മാർ, യജ്ഞപ്രിയന്മാരും, പ്രതിഗ്രഹം വാങ്ങുന്നതിൽ വിമുഖന്മാരുമാണ്. അസത്യം പറയുന്നവനോ, ഈശ്വരവിശ്വാസമില്ലാത്തവനോ, അസൂയാദിദുൎഗ്ഗുണങ്ങൾ ഉള്ളവനോ ബലഹീനനോ, വിജ്ഞാനമില്ലാത്തവനോ, മഹാരാജാദശരഥന്റെ പരിപാലന കാലത്ത് ആ വിസ്തൃതരാജ്യത്തിൽ ഒരിടത്തും ഉണ്ടായിരുന്നില്ല. സൌന്ദൎയ്യമില്ലാത്ത സ്ത്രീകളേയോ പുരുഷന്മാരേയോ കാണുകയില്ല. രോഗങ്ങളെ നാടുകടത്തിയിരുന്നു. അതൃപ്തികൊണ്ടോ മറ്റോ ദുഃഖം ഒരുവന്റെ ഹൃദയത്തെയും ബാധിച്ചിരുന്നില്ല. രാജഭക്തന്മാരെ മാത്രമേ കാണുകയുള്ളു. ദേവതാതിഥിപൂജകളിൽ അതീവ തല്പരന്മാരാണ്. വൎണ്ണാശ്രമധൎമ്മങ്ങളിൽ നിഷ്ഠരായ അവരെവരും കൃതജ്ഞന്മാരും വദാന്യന്മാരുമായ പരാക്രമികൾ. പുത്രപൌത്രാദികളൊന്നിച്ച് സസുഖം വസിക്കുന്ന പുരുഷന്മാരും, സ്ത്രീകളും ശ്രീശോഭയാൎന്നവരും അതിസൌന്ദൎയ്യമിയന്നവരുമായിക്കാണാം. എല്ലാവരും ദീൎഘായുസ്സസഭവിക്കുന്നു. ബാലമരണം തുടങ്ങിയ അനിഷ്ടസംഭവങ്ങൾ അയോദ്ധ്യാരാജ്യനിവാസികൾക്ക് അനുഭവിക്കേണ്ടി വന്നില്ല. ബ്രാഹ്മണരെ അനുസരിക്കുന്ന ക്ഷത്രിയന്മാരും, അവരെ അനുഗമിക്കുന്ന വൈശ്യന്മാരും, ഈ മൂന്നു വൎണ്ണങ്ങളേയും പരിചരിക്കുന്ന ശൂദ്രന്മാരും, മനുമഹാരാജാവിന്റെ രാജ്യഭരണ കാലത്തെന്നപോലെ ജീവിച്ചു.

ആ യോധനപടുക്കളായ ഭടന്മാർ അഗ്നിസദൃശരായിരുന്നു—ഉഗ്രസിംഹങ്ങൾ അധിവസിക്കുന്ന ഗുഹകളെപ്പോലെ, സമ്പൂൎണ്ണവീൎയ്യരായ ആ വിശാലഹൃദയന്മാർ സ്വഭവനങ്ങളെ പ്രശോഭിപ്പിച്ചു. സിന്ധു, കാംബോജം മുതലായ സ്ഥലങ്ങളിലെ ഉത്തമതുരഗങ്ങൾ; ഹിമവാൻ വിന്ധ്യൻ തുടങ്ങിയ ഗിരിവരന്മാരിലുള്ളവയും ഐരാവതകുലജാതങ്ങളെപ്പോലെ, ശ്രേഷ്ഠതയാൎന്നവയുമായ മത്തമാതംഗങ്ങൾ എന്നിവ രാജാദശരഥസൈന്യത്തിലുണ്ട്. പൎവ്വത തുല്യങ്ങളായ മത്തമാതംഗങ്ങളിൽ ചിലതു്, മഹാപത്മം തുടങ്ങിയ ദിഗ്ഗജവൎഗ്ഗത്തിൽപ്പെടുന്നു. ഭദ്രങ്ങൾ, മന്ദ്രങ്ങൾ, ഭദ്രമന്ദ്രങ്ങൾ, മൃഗമന്ദ്രങ്ങൾ തുടങ്ങിയവയാൽ പരിപൂൎണ്ണയായിരുന്നു ആ പാവനപുരി. ദശരഥമഹാരാജാവ് അധിവസിച്ചിരുന്ന അരമനയുടെ ഒരുയോജന ദൂരംവരെ. അചലതുല്യങ്ങളും മദമാൎന്നവയുമായ ഗജങ്ങളാൽ മുഖരിതമായിരുന്നു. ശത്രുജേതാവായ ആ രാജൎഷി, ചന്ദ്രൻ നക്ഷത്രങ്ങളെ എന്നപോലെ പ്രജകളെ രക്ഷിച്ചു. ദൃഢതരങ്ങളായ മതിലുകളും കിടങ്ങുകളും ഒത്തുചേൎന്നതും, വിചിത്രതരങ്ങളായ മണിമന്ദിരങ്ങളാൽ പ്രശോഭിതവും, നൃപാലസഹസ്രങ്ങളാൽ സങ്കലവുമായ അയോദ്ധ്യാപുരിയിലെ സത്യാദിധാനത്തിൽ വിശ്രുതമായതും, മംഗളമേകുന്നതുമായ അരമനയിൽ ദശരഥചക്രവൎത്തി ദേവേന്ദ്രതുല്യനായി പ്രശോഭിച്ചു; അവൎണ്ണനീയമായ വിധത്തിൽ രാജ്യത്തെ പരിപാലിച്ചു.

**ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകി നിർമ്മിതമായ ആദികാവ്യം ബാലകാണ്ഡത്തിൽ ആറാം സർഗ്ഗം അവസാനിച്ചു.**

---

## ഏഴാംസർഗ്ഗം:— (മന്ത്രിവർണ്ണനം)

ഇക്ഷ്വാകുവംശജാതനായ മഹാരാജാ ദശരഥന്റെ മന്ത്രജ്ഞന്മാരും, ഇംഗിതജ്ഞന്മാരുമായ മന്ത്രിമാർ പ്രജാഹിതത്തിൽ എപ്പോഴും ജാഗരൂകരായിരുന്നു.. നിർമ്മലഹൃദയന്മാരും, സ്നേഹസമ്പന്നന്മാരുമായ, ധൃഷ്ടി, ജയന്തൻ, വിജയൻ, സിദ്ധാർത്ഥൻ, അർത്ഥസാധകൻ, അശോകൻ, മന്ത്രപാലൻ, സുമന്ത്രൻ എന്നിങ്ങനെ എട്ടു മന്ത്രിമാരാണ് ഉണ്ടായിരുന്നതു്. പുരോഹിതന്മാരാകട്ടെ, ഋഷിക്കുകളും, ബ്രഹ്മർഷിസത്തമന്മാരുമായ വസിഷ്ഠനും വാമദേവനുമായിരുന്നു.

വിജ്ഞാനംകൊണ്ടു് വിനീതരായ സചിവന്മാർ, ജിതേന്ദ്രിയന്മാരും, അതിശ്രീമാന്മാരും, മഹാത്മാക്കളും, സർവ്വശാസ്ത്രപാരംഗതന്മാരും, ദൃഢപരാക്രമികളും പുകഴാർന്നവരും, തേജസ്സ്-ക്ഷമ-സദാചാരം തുടങ്ങിയവ ഒത്തുചേർന്നിട്ടുള്ളവരും പുഞ്ചിരിപൊഴിച്ചുകൊണ്ടുമാത്രം സംസാരിക്കുന്നവരും, പറഞ്ഞതുപോലെ ചെയ്യുന്നവരും, ഉദ്ദേശിച്ച, ആഗ്രഹസാദ്ധ്യത്തിന്നോ അർത്ഥലാഭത്തിന്നോ, ക്രോധം നിമിത്തം പോലുമൊ അസത്യമോതാത്തവരുമായിരുന്നു. മററുള്ളവരുടേയും അവരവരുടേയും കാര്യങ്ങളെന്തും അറിയുവാൻ കഴിവുള്ള അവരുടെ ചാരന്മാർ, ചിന്തിക്കുന്നതുകൂടി മനസ്സിലാക്കുവാൻ ബുദ്ധിശക്തിയുള്ളവരുമാണ്. തികച്ചും പരീക്ഷിച്ചു് തൃപ്തിപ്പെട്ടതിന്നുശേഷമേ ഏതൊരുവനേയും സുഹൃത്തുക്കളായി സ്വീകരിക്കു. രാജ്യവ്യവഹാരങ്ങളിൽ, അമേയ സാമർത്ഥ്യം പ്രകടിപ്പിക്കുന്ന അമാത്യന്മാർ, അനീതി എവിടെക്കണ്ടാലും ശിക്ഷിക്കും; പുത്രന്മാരാണെങ്കിലും രക്ഷപ്പെടാൻ സാദ്ധ്യമല്ല. കററം ചെയ്യാത്ത ശത്രുവാണെങ്കിൽ കൂടി യാതൊരു വിധ ദ്രോഹവും ആലോചിക്കുകയില്ല. മഹാവീരന്മാരും, നിത്യോത്സാഹികളുമായ അവർ രാജകീയ ശാസ്ത്രമനുസരിച്ചു് പ്രജാരക്ഷണം തികച്ചും നല്കി. ഭണ്ഡാരങ്ങൾ നിറച്ചു ധാർമ്മികമായ ജീവിതസുഖങ്ങൾ അനുഭവിച്ചു. ഉത്തമബ്രാഹ്മണരേയും ക്ഷത്രിയന്മാരേയും മനസ്സുകൊണ്ടുപോലും ഉപദ്രവിച്ചിരുന്നില്ല. സൂക്ഷ്മചിന്താവിചക്ഷണന്മാരും സന്ധിവിഗ്രഹാദികളിൽ അതിസമർത്ഥന്മാരുമാണ് സചിവന്മാർ.

നാട്ടുകളിലും നഗരങ്ങളിലും അസത്യം പറയുന്ന ഒരൊററ പൌരൻ, അയോദ്ധ്യാരാജ്യത്തിലില്ല. ദുഷ്ടനേയോ പരസ്ത്രീരതനേയോ ഒരിടത്തും കാണുകയില്ല. പ്രശാന്തജീവിതം നയിക്കുന്നവർ മാത്രമായിരുന്നു ആ രാഷ്ട്രത്തിൽ. ഏററവും നല്ല

വസ്ത്രങ്ങളം ധരിച്ചു് സ്വവേഷത്തിൽ നടക്കുന്ന നരന്മാരിൽ സൽസ്വഭാവികളെ മാത്രമെ കാണുകയുള്ളൂ.

ശ്രേഷ്ഠങ്ങളായ ഗുണങ്ങളം ഒത്തുചേൎന്നവർ; പ്രഖ്യാതമായ പരാക്രമത്തോടുകൂടിയവർ; വിദേശങ്ങളിൽകൂടി സുവിദിതന്മാർ; എല്ലാം ആലോചിച്ചു് തീർച്ചപ്പെടുത്തുവാൻ ബുദ്ധിയുള്ളവർ, രാജ്യമന്ത്രകാര്യങ്ങളിൽ അതിചതുരന്മാർ; അതിസൂക്ഷ്മങ്ങളായ സംഗതികളെ കൂടി മനസ്സിലാക്കുവാൻ കഴിവുള്ളവർ; എപ്പോഴും എല്ലാവരോടും പ്രിയവാക്കുകളം പറയുന്നവർ ഇത്തരത്തിലുള്ള ഗുണങ്ങളെക്കൊണ്ടു് ഗർവ്വിതരായ അമാത്യന്മാർ ഏററവും ഭംഗിയായി രാജ്യത്തെ സംരക്ഷിച്ചു.

അധൎമ്മങ്ങളെ വിദൂരത്തിൽ പരിത്യജിച്ചു്, പ്രജകളെയെല്ലാം ധൎമ്മംകൊണ്ടു് രഞ്ജിപ്പിച്ചു്, ചാരചക്ഷുസ്സുകൊണ്ടു് രാജ്യത്തിന്റെ ചെറിയൊരു ഭാഗംപോലും വ്യക്തമായികണ്ടു്, ഏററവും വദാന്യനും സത്യയുദ്ധതല്പരനുമായി, മൂന്നുലോകങ്ങളിലും പ്രഖ്യാതി സമ്പാദിച്ചുകൊണ്ടു്, പുരുഷവ്യാഘ്രനായ നരേന്ദ്രൻ ദശരഥൻ അയോദ്ധ്യാമഹാരാജ്യത്തെ ഒരു ഗൃഹത്തെ എന്നപോലെ ഭംഗിയായി പരിപാലിച്ചു.

ഉഗ്രപരാക്രമിയായ രാജകേസരി, ധൎമ്മംകൊണ്ടു് പ്രജാഹിതം നേടി. അമാത്യന്മാരുടേയും സാമന്തന്മാരുടേയും ബഹുമാനം ആൎജ്ജിച്ചു, ബന്ധുമിത്രാദികളുടെ പ്രശംസയനുഭവിച്ചു. തന്നോടു തുല്യനായോ മേലെയായോ ഒരൊററ ശത്രുവിനേയും അരചനു് കാണാൻ സാധിച്ചില്ല. തേജോദാളങ്ങളാലാവൃതനായ ഭാസ്കരഭഗവാനെപ്പോലെ, ദശരഥൻ പ്രശോഭിച്ചു. ദേവേന്ദ്രൻ സ്വൎഗ്ഗത്തെ എന്നപോലെ ആ നൃപവ്യാഘ്രൻ, ഭൂമിമുഴുവൻ കാത്തുരക്ഷിച്ചു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ വാല്മീകി നിൎമ്മിതമായ ആദികാവ്യം ബാലകാണ്ഡത്തിൽ ഏഴാംസൎഗ്ഗം അവസാനിച്ചു.

---

## എട്ടാംസൎഗ്ഗം (അശ്വമേധയജ്ഞനിൎദ്ധാരണം)

അമിതപ്രഭാവനും ധൎമ്മജ്ഞനുമായ മഹാത്മാദശരഥനു് ഏറെക്കാലം ചെന്നിട്ടും വംശകരനായൊരു പുത്രൻ ഉണ്ടായില്ല. വിഷാദവിവശനായ അദ്ദേഹത്തിന്നു് എപ്പോഴും ചിന്തമാത്രമായിത്തീൎന്നു. "സുതാൎത്ഥമായിട്ടൊരു അശ്വമേധം നടത്തിയാൽ എന്തു്?" എന്നചോദ്യം അരചന്റെ ഹൃദയത്തിൽ ഉയൎന്നു. അതി

ബുദ്ധിമാനായ അദ്ദേഹം യഥാവിധിയജ്ഞം നിർവ്വഹിക്കുവാൻ തന്നെതീരുമാനിച്ചു. അടുത്തക്ഷണത്തിൽ മന്ത്രിമാരെ വരുത്തിയ അരചൻ സുമന്ത്രമന്ത്രിസത്തമനോട്:–

"എൻെറ ആചാര്യന്മാരേയും, സർവ്വപുരോഹിതന്മാരേയും വേഗം വരുത്തൂ."

സചിവേന്ദ്രനായ സുമന്ത്രർ തന്നെ അതിവേഗത്തിൽപോയി. വേദപാരംഗതന്മാരായ, സുയജ്ഞൻ–വാമദേവൻ–ജാബാലി–കാശ്യപൻ–പുരോഹിതനും കൂടിയായ വസിഷ്ഠബ്രഹ്മർഷി എന്നിവരേയും മററുവിപ്രേന്ദ്രന്മാരേയും വരുത്തി ധർമ്മാത്മാവായ ദശരഥൻ, അവരെയെല്ലാം യഥാവിധി പൂജിച്ച്, ധർമ്മാർത്ഥയുക്തവും മധുരവുമായ വാക്കുകൾ പറഞ്ഞു:–

"പുത്രനില്ലാത്തതുകൊണ്ട് നിർഭാഗ്യവാനാണ് ഞാൻ. സുഖമെന്നൊന്ന് എൻെറ മനസ്സിനില്ല. സന്താനാർത്ഥിയായ ഞാൻ ശാസ്ത്രം നിർദ്ദേശിക്കുന്നവിധത്തിൽ അശ്വമേധമഹായജ്ഞം ചെയ്യുവാൻ ആഗ്രഹിയ്ക്കുന്നു."

"അത്യുത്തമമായതീരുമാനം."

ദ്വിജേന്ദ്രന്മാർ എല്ലാവരും ഒന്നിച്ചു പറഞ്ഞു സന്തോഷഭരിതരായിത്തീർന്ന മാമുനിമാർ അരുളിച്ചെയ്തു.:–

"യജ്ഞത്തിനു വേണ്ടതെല്ലാം ഒരുക്കിയ്ക്കോ. അങ്ങയുടെ അശ്വത്തെവിടാം. സരയൂനദിയുടെ ഉത്താരതീരത്തിൽ യാഗശാലനിർമ്മിയ്ക്കാം. ആത്മജാർത്ഥമായി ഇത്തരം ധാർമ്മികബുദ്ധിയാണല്ലോ അങ്ങയ്ക്ക് തോന്നിയത്. തീർച്ചയായും ഉത്തമപുത്രലാഭം ഉണ്ടാകും."

അനുഗ്രഹാശിസ്സുകളടങ്ങിയ അവരുടെ വാക്കുകൾ അരചവരനെ ആനന്ദരോമാഞ്ചമണിയിച്ചു. തുടർന്ന് അമാത്യന്മാർക്ക് ഇങ്ങിനെ നിർദ്ദേശമേകി:–

"എൻെറ ഗുരുവര്യന്മാർ പറയുന്നതുപോലെ എല്ലാംഒരുക്കണം. അതിസമർത്ഥരായ ഭടന്മാർ അശ്വസംരക്ഷണത്തിനായിപോകട്ടെ. സരയൂനദിയുടെവടക്കേക്കരയിൽ യജ്ഞശാലതീർക്കുക. യഥാക്രമം യഥാവിധി, എല്ലായിടത്തും ശാന്തികർമ്മം നടക്കട്ടെ. ഏതൊരു രാജാവിനും അശ്വമേധാദിയാഗങ്ങൾ നടത്തുവാൻ സാധിക്കും. പക്ഷെ, ന്യൂനതയൊന്നും കൂടാതിരിക്കാനാണ് പ്രയാസം. ഏതെങ്കിലും തരത്തിൽ മുടക്കം ഉണ്ടാക്കാൻ ബ്രഹ്മരാക്ഷസന്മാർ തികച്ചും ശ്രമിക്കും.

ചെറിയൊരു തെറവപററിയാൽ യജ്ഞകത്താവു് നശിക്കും. അതുകൊണ്ടു് നിവ്വിഘ്നപരിസമാപ്തിക്കു്, ചതുരന്മാരായ നിങ്ങൾ എല്ലായിടത്തും എപ്പോഴും അതിശ്രദ്ധയോടെ ഉണ്ടാകണം."

മഹാരാജാദശരഥൻെറ വാക്കുകൾകേട്ട ദ്വിജേന്ദ്രന്മാർ ഹൃദയംതുറന്നു് പ്രശംസിച്ചു. അനുവാദത്തോടെ എല്ലാവരും അരമനവിട്ടു. ഗുരുനിർദ്ദേശംപോലെ യാഗം നടത്തുവാൻ ഒരിസ്സൽക്കൂടി, മന്ത്രിമാരെ ഭാരമേല്പിച്ച നരവരൻ അന്തഃപുരത്തിലേക്കു് എഴുന്നള്ളി. സുതാത്ഥമായ മഹാക്രതുവിനു് വിധിയാംവണ്ണം ദീക്ഷ കൊള്ളുവാൻ, പ്രിയമേറിയ പത്നിമാരോടു് പറഞ്ഞു. ഹേമന്താവസാനത്തിലെ താമരപ്പൂക്കൾപോലെ, അവരുടെ വദനാംബുജങ്ങളെ ഈ സദ്വാത്ത വികസിപ്പിച്ചു.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ വാല്മീകി നിമ്മിതമായ
ആദികാവ്യം ബാലകാണ്ഡത്തിൽ എട്ടാംസഗ്ഗം അവസാനിച്ചു.

---

## ഒമ്പതാംസഗ്ഗം:=[സുമന്ത്രവാക്യം]

സൂതപ്രമുഖനും കൂടിയായ സുമന്ത്രർ, മഹാരാജാവിനോടു് ഒരുദിവസം ഏററവും രഹസ്യമായി ഇങ്ങിനെ പറഞ്ഞു:—

"പ്രഭോ, പൌരാണികമായൊരു വത്തമാനം ഋഷികവര്യന്മാർ പറഞ്ഞിട്ടുള്ളതു്, എൻെറ ഗുരുവരൻ ഉപദേശിച്ചിരുന്നതു്, ഓമ്മയുണ്ടു്. അതിരഹസ്യമായതാണെങ്കിലും അവിടുത്തോടു് ഉണത്തിക്കാം. ഭഗവാൻ സനൽകുമാരൻ ഋഷിസദസ്സിൽ അവിടുത്തെ പുത്രോല്പത്തിയെപ്പററി പ്രവചിച്ചിട്ടുണ്ടത്രെ.

ബ്രഹ്മഷിശ്രേഷ്ഠനായ കാശ്യപനു്, വിഭാണ്ഡകൻ എന്നുപേരായ ഒരു പുത്രനുണ്ടു്. അദ്ദേഹത്തിന്നു് ഋശ്യശൃംഗൻ എന്ന ഒരു ഉണ്ണി ജനിക്കും. വേദപാരംഗതനായ ഋശ്യശൃംഗമാമുനി, തികഞ്ഞ ബ്രഹ്മചാരിയായിട്ടാണു് വളരുക. പ്രഖ്യാതനായ വിഭാണ്ഡകന്തിരുമേനി ശുശ്രൂഷിച്ചും, യഥാവിധി ഹോമാദികൾ ചെയ്തും വസിക്കുന്ന ഋശ്യശൃംഗനു്, പിതാവിനെയല്ലാതെ മറെറാരുവനെ പരിചയമേ ഉണ്ടാകില്ല.

അതിപ്രതാപിയും, അമിതബലവാനും, അധർമ്മിഷ്ഠനുമായ രോമപാദൻ എന്ന നൃപേന്ദ്രനാണു് അക്കാലത്തു് അംഗരാജ്യം ഭരിക്കുക. രാജാവിൻെറ

ദോഷത്താൽ വർഷങ്ങളോളം വർഷംതന്നെ ആ നാട്ടിൽ ഉണ്ടാകയില്ല. സർവ്വജീവജാലങ്ങളും ഭയപ്പെടുന്ന ആ സന്ദർഭത്തിൽ, സ്വന്തം ന്യൂനതകളെ രോമപാദൻ മനസ്സിലാക്കും. വേദവിജ്ഞന്മാരായ വൃദ്ധബ്രാഹ്മണരെ വരുത്തി നരപാലൻ, പശ്ചാത്തപത്തോടെ, താൻ ചെയ്യേണ്ടതെന്താണെന്നു് ചോദിക്കും. വേദങ്ങളുടെ സാരങ്ങളെല്ലാം അറിയുന്നവരും, ലോകചരിത്രവിജ്ഞന്മാരുമായ ദ്വിജശ്രേഷ്ഠന്മാർ, മഹീപാലനോടു് പറയുക; ഏതെങ്കിലും വിധത്തിൽ ഋശ്യശൃംഗനെ ഈ നാട്ടിലേക്കു് വരുത്തി പൂജിച്ചു്, രാജകുമാരി ശാന്തയെ യഥാവിധി വിവാഹം കഴിച്ചു കൊടുക്കേണ്ടതാകും

ബ്രഹ്മർഷികുമാരനെ ഏതൊരുപായത്താലാണു് കൊണ്ടുവരേണ്ടതെന്നു് ആലോചിച്ചു് വിഷമിച്ച രാജാവു്, പുരോഹിതന്മാരേയും അമാത്യന്മാരേയും സത്കരിച്ചു് പറഞ്ഞയക്കും. എന്നാൽ ഋഷിഭയംകൊണ്ടു് അവർക്കു് വനത്തിലേക്കു് പോകുവാൻ തന്നെ ഇഷ്ടമുണ്ടാകുന്നതല്ല. എല്ലാവരുംകൂടി ആലോചിച്ചു് രാജാവിനോടു് ഒരു യുക്തി ഉണർത്തിക്കും. യാതൊരാപത്തും ദോഷമുണ്ടാകാത്ത വിധത്തിൽ വിപ്രവര്യനെ കൊണ്ടുവരാനുള്ള ഉപായമനുസരിച്ചു് അരചൻ, പ്രശസ്തകളായ വേശ്യകളെക്കൊണ്ടു് ഋശ്യശൃംഗനെ വരുത്തുകയും, അതോടെ ഘോരവർഷം അംഗരാജ്യത്തു് ഉണ്ടാവുകയും, പുത്രി ശാന്തയെ യഥാവിധി വിവാഹം കഴിച്ചു കൊടുക്കുകയും ചെയ്യും.

അംഗരാജ്യപാലനായ ലോമപാദൻ്റെ ജാമാതാവു് ഋശ്യശൃംഗൻ അവിടുത്തേക്കു് സന്താനസൌഭാഗ്യമാർഗ്ഗം ഉണ്ടാക്കിത്തരും. ഭഗവാൻ സനൽകുമാരൻ ഇത്രയും, അവിടുത്തെ പുത്രലാഭത്തെക്കുറിച്ചു, പറഞ്ഞതായി കേട്ടിട്ടുണ്ടു്.

സുമന്ത്രരുടെ വർത്തമാനങ്ങൾ കേട്ടു മഹാരാജാ ദശരഥൻ ജിജ്ഞാസയോടെ ചോദിച്ചു:—

"സുമന്ത്രരേ, അഗ്നിസദൃശനായ മാമുനീന്ദ്രനെ—ഋശ്യശൃംഗനെ—എങ്ങിനെയാണു് അംഗരാജ്യത്തിലേക്കു് ലോമപാദൻ കൊണ്ടുവന്നതു്? വിസ്തരിച്ചു പറയു"

ഇങ്ങിനെ ശ്രീമദ് വാല്മീകി രാമായണത്തിൽ, ആദികാവ്യത്തിൽ
ബാലകാണ്ഡത്തിൽ ഒമ്പതാം സർഗ്ഗം അവസാനിച്ചു.

## പത്താം സർഗ്ഗം:— (ഋശ്യശൃംഗാനയനം)

മന്നവേന്ദ്രന്റെ ചോദ്യം കേട്ട മന്ത്രിസത്തമൻ തുടൎന്നു:—

"ലോമപാദമഹാരാജാവിന്റെ സചിവന്മാരും ഗുരുവൎയ്യന്മാരുംകൂടി ആലോചിച്ച് തീരുമാനിച്ചതു് ഇങ്ങിനെയാണ്—'അരണ്യവാസിയായഋശ്യശൃംഗൻ ഏററവും നിഷ്ഠയുള്ളവനാണ്. സ്ത്രീസാമീപ്യംപോലും ഇതുവരെ ഉണ്ടായിട്ടില്ല. ലൌകികസുഖങ്ങൾ ഇന്നുവരേയും അനുഭവിച്ചിട്ടില്ല. ആ ബ്രഹ്മൎഷികുമാരന്റെ ചിത്തചാഞ്ചല്യം വരുത്തുക എളുപ്പവുമല്ല. അതുകൊണ്ട് ഋഷീശ്വരനെ കൊട്ടാരത്തിലേക്ക് കൊണ്ടുവരുവാൻ അതിരൂപവതികളായ വേശ്യാസ്ത്രീകൾ പോകട്ടെ. വിവിധോപായങ്ങളെക്കൊണ്ട് പ്രലോഭിപ്പിച്ച് ആനയിക്കണം. ആൎക്കും അപായമില്ലാത്ത വഴി ഇതൊന്നുമാത്രമേയുള്ളു".

"എന്നാൽ അങ്ങിനെയാകട്ടെ."

രാജാനുവാദം കിട്ടി. ആ രാജ്യത്തിലെ പ്രധാനവാരാംഗനകളെ കല്പനയറിയിച്ചു. കലകളിലെല്ലാം അഗ്രഗണ്യകളായ അവർ അലങ്കാരങ്ങളെല്ലാമണിഞ്ഞ് ആശ്രമസമീപത്തിലെത്തി. പിതൃസമീപത്തിൽനിന്ന് വിട്ടുപിരിയാതെ വസിക്കുന്ന യോഗീന്ദ്രകുമാരനെ കാണാൻ കാത്തിരുന്നു.

ജനിച്ചതിൽപിന്നെ അച്ഛനെയൊഴികെ മറെറാരു പുരുഷനേയോ, സ്ത്രീയേയോ, നാട്ടിലും നഗരത്തിലുമുള്ള ഏതെങ്കിലുമൊരു ജീവിയേയോ കണ്ടിട്ടില്ലാത്തവനാണ് ഋശ്യശൃംഗൻ. കാലപ്രചോദിതനായ ആ വിഭാണ്ഡകസുതൻ ആശ്രമത്തിൽനിന്ന് പുറത്തേക്കുവന്നു; വേശ്യാംഗനകളെകണ്ടു. കാമകലാനിപുണകളായ അവർ പാട്ടുപാടിയും വിലാസത്തോടുകൂടിയും യതീന്ദ്രസമീപത്തിലേക്ക് അല്പം ശങ്കയോടെ ചെന്ന് സാദരം ചോദിച്ചു:—

"ശൂന്യമായ ഈ മഹാരണ്യത്തിൽ ഒററയ്ക്കുനടക്കുന്ന അവിടുന്ന് ആരാണ്? എന്താണ് ചെയ്യുന്നതു്?"

ആ ഘോരാടവിയിൽ അന്നുവരെയും കാണാത്ത അത്ഭുതസൌന്ദൎയ്യധാമങ്ങളെക്കണ്ടു് ഋഷീന്ദ്രൻ, അപൂൎവ്വമായുണ്ടായ സ്നേഹത്തോടെ:—

"ഞാൻ ബ്രഹ്മൎഷിവൎയ്യനായ വിഭാണ്ഡകന്റെ ഔരസപുത്രൻ; പേർ ഋശ്യശൃംഗൻ. ഉത്തമോത്തമമായ തപസ്സാണ് എന്റെ ജോലി. ഇവിടെ അടുത്തു

തന്നെയുള്ള ആശ്രമത്തിൽ പിതാവുമൊന്നിച്ച് വസിയ്ക്കുന്നു. 'ഭവാന്മാർ" അങ്ങോട്ടുവരണം. 'ഭവാന്മാരെ, സൽക്കരിക്കുവാൻ ഒന്നാന്തരം കായ്കൾ ഇതാ; ഫലങ്ങളിതാ! എന്നിങ്ങനെ പൂജോപചാരങ്ങൾ ചെയ്തുതുടങ്ങി. സന്തുഷ്ടകളായ അവർ അദ്ദേഹത്തെ ആശ്ലേഷിച്ചു:–

"ഞങ്ങൾ തരുന്ന കായ്കനികൾ അവിടുന്ന് സ്വീകരിക്കണം"

എന്നഭ്യർത്ഥിച്ച്, 'കൊഴക്കട്ട' തുടങ്ങിയ വിവിധ പലഹാരങ്ങൾ നല്കി. അമേയതേജസ്വിയായ മഹർഷിവര്യൻ അവയെല്ലാം ഓരോതരത്തിലുള്ള കായും കനിയുമാണെന്നാണ് വിചാരിച്ചതു്. നിത്യവനവാസിയായ ബ്രഹ്മർഷികുമാരൻ, അനുവരയും ഇത്തരത്തിലുള്ള യാതൊന്നും അനുഭവിച്ചിട്ടില്ല.

വിഭാണ്ഡകമാമുനീന്ദ്രനിലുള്ള ഭയത്താൽ ആ കാമിനീമണികൾക്കു, ഇരിക്കപ്പൊറുതിയില്ലാത്ത മട്ടായി. അവർ പറഞ്ഞു:–

"കുമാരാ, ഞങ്ങൾക്ക് വ്രതത്തിനുള്ള സമയം അതിക്രമിച്ചു തുടങ്ങി. ഞങ്ങൾ പോകട്ടെ."

അവരെല്ലാം അതിവേഗത്തിൽ ആശ്രമസമീപത്തിൽ നിന്ന് അകന്നു. വാരതരുണികളുടെ വിയോഗം, കാശ്യപാത്മജസുതന്ന് ഹൃദയാസ്വാസ്ഥ്യമുണ്ടാക്കി. ചഞ്ചലചിത്തനായ ദ്വിജവരൻ പിറേറന്നും, ആ സുന്ദരീരത്നങ്ങളെ കണ്ട സ്ഥലത്തേക്ക് ചെന്നു. ബ്രാഹ്മണോത്തമനായ ഋശ്യശൃംഗനെ കണ്ടു് ആനന്ദതുന്ദിലകളായ അംഗനകൾ ഓടിയെത്തി. സവിനയം പറഞ്ഞു:–

"അവിടുന്നു് ഞങ്ങളുടെ ആശ്രമത്തിലേക്ക് വരണം. അനേകവിധം കായ്കനികൾ–അതിസ്വാദിയന്നവ–അവിടെയുണ്ടു്. നിത്യകർമ്മാനുഷ്ഠാനങ്ങൾ യഥാവിധി, നിർവ്വിഘ്നമായി അവിടേയും നടത്താം. സർവ്വസൌകര്യങ്ങളുമുണ്ടു്."

അവരുടെ ഹൃദ്യങ്ങളായ വാക്കുകൾ, യതീശ്വരനെ സംതൃപ്തനാക്കി. അവരൊന്നിച്ച് പുറപ്പെട്ടു. മഹാനുഭാവനായ ആ ദിവ്യൻ അംഗരാജ്യാതിർത്തിയിൽ പാദമൂന്നിയപ്പോഴേക്കും പ്രകൃതി സുഖശീതളമായിക്കഴിഞ്ഞു. അസുലഭമായിരുന്ന വർഷം കോരിച്ചൊരിഞ്ഞുതുടങ്ങി. കൊട്ടാരത്തിലേക്ക് പ്രവേശിച്ച ആ പാവനപാദങ്ങളിൽ ലോമപാദൻ സാഷ്ടാംഗം പ്രണമിച്ചു. ഭക്തിപുരസ്സരമായ പൂജകളാൽ സന്തുഷ്ടിയേകി. വിപ്രേന്ദ്രൻ പ്രസാദിച്ച് അനുഗ്രഹിച്ചു. അന്തഃപുരത്തി

ലേക്ക് ആനയിച്ച ഋഷ്യശൃംഗന്നു്, രാമനപ്പുത്രി ശാന്തയെ വിധിയാംവണ്ണം വിവാഹം കഴിച്ചു കൊടുത്തു് മഹാരാജാവു് കൃതാർത്ഥനായി. അഗ്നിതേജസ്സി യന്ന ഋഷിവരൻ സഹധർമ്മിണിയുമൊത്തു് അംഗരാജാരമനയിൽ സസുഖം അധിവസിക്കുകയാണിപ്പോൾ"

ഇങ്ങനെ ആർഷമായ ശ്രീമദ് രാമായണത്തിൽ, ശ്രീ വാല്മീകി കൃതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ പത്താം സർഗ്ഗം അവസാനിച്ചു.

---

## പതിനൊന്നാംസർഗ്ഗം (ഋശ്യശൃംഗാനയനം)

ജിജ്ഞാസാഭരിതനായിരിക്കുന്ന മഹാരാജാവിനോട്, അമാത്യശ്രേഷ്ഠനായ സുമന്ത്രർ വീണ്ടും തുടർന്നു:—

"പ്രഭോ. രാജരാജേന്ദ്ര, ഭഗവാൻ സനൽകുമാരൻ ഇനിയും ചിലതുകൂടി പ്രവചിച്ചിട്ടുണ്ടു്. തിരുമേനിയ്ക്കു് ഏററവും ഹൃദ്യമായ ആ വർത്തമാനവും, കേട്ട തുപോലെ ഉണർത്തിക്കാം".

"ഇക്ഷ്വാകുരാജവംശത്തിൽ അതിധാർമ്മികനും സത്യപ്രിയനുമായി, 'ദശര ഥൻ' എന്നു പ്രഖ്യാതിയാർജ്ജിക്കുന്നൊരു നരപതിയുണ്ടാകും. അംഗരാജാവോടു കൂടി, അയോദ്ധ്യാധിപനു് സഖ്യമുണ്ടാകും. അംഗരാജപുത്രനായ രോമപാദസമീ പത്തിൽ, യശസ്വിയായ ദശരഥൻ ചെന്നു്, ശാന്താകാന്തനായ ഋശ്യശൃംഗനെ, സന്താനാർത്ഥമായ യാഗം നടത്തിക്കുവാൻ വരിയ്ക്കും. രോമപാദൻ സസന്തോഷം മകളുടെ ഭർത്താവിനെ അയക്കും. യശസ്കാമനായ ദശരഥൻ അഞ്ജലീബന്ധ ത്തോടെ, ദ്വിജശ്രേഷ്ഠനായ ഋശ്യ ശൃംഗനെ, സന്താനപ്രാപ്തിക്കും, സ്വർഗ്ഗത്തിനും ആശിച്ചുകൊണ്ടു് അയോദ്ധ്യയിലേക്കു് കൊണ്ടുപോരും. വംശപ്രതിഷ്ഠാപക ന്മാരും, സകലലോകങ്ങളിലും യശസ്സാർജ്ജിക്കുന്നവരും, അമിത വിക്രമികളുമായ നാലുപുത്രന്മാർ, ധന്യാത്മാവായ ദശരഥഭൂപതിയ്ക്കു് ഉണ്ടാകും."

"ഭഗവാൻ സനൽക്കുമാരൻ പണ്ടു്, ദേവസദസ്സിൽവെച്ചു്, ഇത്രയും പറഞ്ഞതായി കേട്ടിട്ടുണ്ടു്. പ്രഭോ, രാജശാർദ്ദൂല, അവിടുന്നുതന്നെ ചതുരംഗ സൈന്യങ്ങളോടുകൂടി എഴുന്നെള്ളണം. യതിവര്യനായ ഋശ്യശൃംഗനെ പൂജിച്ചു് ദംതൃപ്തനാക്കി കൊണ്ടുവരണം."

ആചാര്യശ്രേഷ്ഠനായ ഭഗവാൻ വസിഷ്ഠന്റെ അനുവാദത്തോടെ അയോദ്ധ്യാധിപതി, സൈന്യങ്ങളോടും, അന്തഃപുരസ്ത്രീകളോടും, അമാത്യന്മാരോടും കൂടി പുറപ്പെട്ടു. അരണ്യങ്ങൾ, നദികൾ എന്നിവ പലതുകഴിഞ്ഞുകൊണ്ടെന്നു്, മുനിപുംഗവൻ വാണരുളുന്ന അംഗരാജ്യത്തിലെത്തി. രോമപാദസമീപത്തിൽ, ആളിക്കത്തുന്ന അഗ്നിപോലെ ഇരിക്കുന്ന ഋശ്യശൃംഗനെ ദശരഥമഹാരാജാവു് കണ്ടു. സുഹൃദ്സത്തമനെ അർഹതയ്ക്കനുസരിച്ച് അംഗരാജാവു് സാദരം പൂജിച്ചു. ആനന്ദക്കണ്ണീരോടെ രോമപാദൻ, വിഭാണ്ഡകസുതനായ ജാമാതാവിനോട്, താനും ദശരഥമന്നവേന്ദ്രനുമായുള്ള വേഴ്ചയും മററും വ്യക്തമാക്കി. ഏഴെട്ടുദിവസങ്ങൾ കഴിഞ്ഞതു്, ഒരൊററ ദിവസം പോലെയായിരുന്നു. സന്തോഷസമേതരായിരിക്കുന്ന സന്ദർഭത്തിൽ അയോദ്ധ്യാചക്രവർത്തി അംഗഭൂപതിയോടു്:—

"സുഹൃദ്‌വരനായ രാജേന്ദ്ര, അങ്ങയുടെ ആത്മജ ശാന്തയെ ഭർത്താവൊന്നിച്ചു്, എന്റെ നഗരത്തിലേക്കു് അയച്ചുതരണം. അത്യന്തം പ്രാധാന്യമുള്ള ഉത്തമകാര്യങ്ങൾ പലതും അതുകൊണ്ടു് വന്നുചേരാനുണ്ടു്."

ദശരഥ നരപാലകന്റെ വാക്കുകൾകേട്ട അംഗഭൂപതി:—

"അങ്ങിനെതന്നെ."

എന്നു് സമ്മതിച്ചു. ബ്രഹ്മർഷിയോടു്:—

"അങ്ങു് സപത്നീകനായി കോസലനഗരിവരെ പോകണം."

വിഭാണ്ഡകസുതൻ എഴുന്നേററു് മറുപടി പറഞ്ഞു:—

"അങ്ങയുടെ ആഗ്രഹമനുസരിക്കുവാൻ ഞങ്ങൾ തയ്യാറാണു്."

ബ്രഹ്മർഷി ശ്രേഷ്ഠൻ യാത്രയ്ക്കു് ഒരുങ്ങിക്കഴിഞ്ഞു.

സുസ്നേഹിതന്മാരായ നൃപകേസരികൾ പരസ്പരം ആലിംഗനം ചെയ്തു. മഹാരാജാദശരഥനു് ആനന്ദം അപരിമിതമായി ഉയർന്നു. വീരനായ രോമപാദൻ, സുഹൃത്തിനെ അനുഗമിച്ചു് യഥാവിധി യാത്രയാക്കി.

ശീഘ്രഗാമികളായ, ദൂതന്മാരെ, അയോദ്ധ്യയിലേക്കു് ആദ്യമായി അയച്ചു.

"നഗരത്തിലെ എല്ലാരാജപാതകളിലും അലങ്കാരങ്ങൾ ചെയ്യട്ടെ. സുഗന്ധധൂപങ്ങൾ സർവ്വത്രവ്യാപിക്കട്ടെ. പതാകകൾ സർവ്വഭവനങ്ങളിലും ഉയർന്നു് പാറട്ടെ."

രാജകല്പന അക്ഷരം പ്രതിനടന്നു. മടങ്ങിവരുന്ന മന്നവേന്ദ്രനേയും, ഒന്നിച്ചുള്ള ബ്രഹ്മർഷിയേയും സ്വീകരിക്കുവാൻ അയോദ്ധ്യാനഗരം തയ്യാറായിക്കഴിഞ്ഞു. ഋശ്യശൃംഗനെ മുൻനിർത്തിവരുന്ന ദശരഥരാജാവിനെ ശംഖ്, ദുന്ദുഭി തുടങ്ങിയ മംഗളവാദ്യങ്ങളോടെ, നഗരവാസികൾ സ്വാഗതമോതി.

ഋത്വിക്കായ മുനീശ്വരനെ യഥാവിധി അരമനയിലേക്ക് സഹധർമ്മിണിയോടുകൂടി പ്രവേശിപ്പിച്ചു. മംഗളസ്വരൂപിണിയായ ശാന്തയെ കണ്ടു്, അന്തഃപുരസ്ത്രീകളെല്ലാം സാഹ്ലാദം പൂജിച്ചു. സർവ്വജനങ്ങളാലും മാനിക്കപ്പെട്ട ആ ദമ്പതികൾ, ദിവസങ്ങൾ കഴിഞ്ഞതേ അറിഞ്ഞില്ല. അത്രമാത്രം ആനന്ദപൂർണ്ണങ്ങളായ നിമിഷങ്ങളാണ് അയോദ്ധ്യയിൽ അവക്ക് അനുഭവപ്പെട്ടതു്.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, വാല്മീകി കൃതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ പതിനൊന്നാം സർഗ്ഗം അവസാനിച്ചു.

---

## പന്ത്രണ്ടാം സർഗ്ഗം (യജ്ഞാശ്വവിമോചനം)

മധുരമനോഹരമായ മധുമാസം വന്നെത്തി. അശ്വമേധമഹായജ്ഞം നിർവ്വഹിക്കുവാൻ ആഗ്രഹിക്കുന്ന അവനീന്ദ്രൻ, ദേവതുല്യനായ വിപ്രപ്രമുഖൻ ഋശ്യശൃംഗനെ ശിരസാ നമസ്കരിച്ചു്:—വംശപ്രതിഷ്ഠാപകനായൊരു സത്‌സന്താനാർത്ഥം അശ്വമേധം നടത്തുവാനുള്ള ആലോചന സവിനയം അറിയിച്ചു.

"ഒരുക്കങ്ങളെല്ലാം തയ്യാറാക്കു; അശ്വത്തെ വിടു."

ബ്രഹ്മർഷിയുടെ മറുപടി കേട്ട ദശരഥചക്രവർത്തി, മന്ത്രിസത്തമനായ സുമന്ത്രരെ വിളിച്ചു്:—

"സചിവേന്ദ്ര, സർവ്വവേദവിജ്ഞരായ ദ്വിജശ്രേഷ്ഠന്മാരേയും, സുയജ്ഞൻ— വാമദേവൻ—ജാബാലി—കാശ്യപൻ തുടങ്ങിയ മാമുനീന്ദ്രന്മാരേയും, ആചാര്യനും പുരോഹിതനുമായ ഭഗവാൻ വസിഷ്ഠബ്രഹ്മർഷിയേയും, മറ്റ് അന്തണവര്യന്മാരേയും വേഗത്തിൽ ക്ഷണിച്ചുകൊണ്ടുവരു."

മഹാവിക്രമിയായ സുമന്ത്രർ രാജാജ്ഞ ശിരസാവഹിച്ചു്, നിർദ്ദേശിച്ചവരെയെല്ലാം വരുത്തി. വേദപാരംഗതന്മാരായ അവരെയെല്ലാം പൂജിച്ചു്, കൃതാർത്ഥനായ രാജേന്ദ്രൻ ധർമ്മാർത്ഥയുക്തമായി ഇപ്രകാരം പറഞ്ഞു:—

"സന്താനമില്ലാത്ത എനിക്ക് ജീവിതത്തിൽ യാതൊരു സുഖവും തോന്നുന്നില്ല. അതുകൊണ്ട്, എന്റെ പാപനിവാരണത്തിന്ന്, അശ്വമേധയജ്ഞത്തെ ശാസ്ത്രാനുസൃതമായി ചെയ്യുവാൻ ആഗ്രഹിക്കുന്നു. ബ്രഹ്മർഷിമുഖ്യനായ ഋശ്യശൃംഗപ്രഭാവത്താൽ ആഗ്രഹം, അതിവേഗം സഫലമാകുമെന്നാണ് വിശ്വാസം."

"ഉത്തമോത്തമമായ തീരുമാനം"

ബ്രാഹ്മണവര്യന്മാർ എല്ലാവരും ഒപ്പംപറഞ്ഞു, അനുമോദിച്ചു. ഋശ്യശൃംഗമാമുനീന്ദ്രനെ മുൻനിർത്തിയ വസിഷ്ഠവാമദേവന്മാർ:–

"ഒരുക്കങ്ങളെല്ലാം പൂർത്തിയാക്കു, അശ്വത്തെ വിടു, ധാർമ്മികമായ ഈ ചിന്ത അങ്ങയ്ക്ക് ഉണ്ടായതു്, ശ്രേയസ്സിന്റെ ശകുനമാണ്. അനശ്വരയശസ്സാർജ്ജിക്കുന്ന നാലുപുത്രന്മാർ അങ്ങയ്ക്കു് ഉണ്ടാകും."

യതീശ്വരന്മാരുടെ വാക്കുകൾ അരചനെ കോൾമയിർകൊള്ളിച്ചു. ആനന്ദാശ്രുക്കളോടെ അമാത്യന്മാരോട് നിർദ്ദേശമേകി:–

"ആചാര്യന്മാരുടെ ആജ്ഞയനുസരിച്ച് എല്ലാവിധ സംഭാരങ്ങളും വേഗത്തിൽ ഒരുങ്ങട്ടെ. അതുല്യപരാക്രമികളായ ഭടന്മാർ സംരക്ഷിച്ചുകൊണ്ടു് കുതിരയെവിടണം. സരയൂനദിയുടെ വടക്കെക്കരയിൽ യാഗശാല അതിശീഘ്രം ഉണ്ടാക്കണം. ശാന്തിപൂജ എല്ലാടത്തും, യഥാവിധി നടത്തട്ടെ. മഹീപാലന്മാരിൽ പലർക്കും ഇത്തരം യജ്ഞങ്ങൾ നിർവ്വഹിക്കുവാൻ സാധിക്കും. എന്നാൽ, തെററു പററാതെ സമംഗളം പര്യവസാനിപ്പിക്കുവാൻ വിഷമമുണ്ട്. വിജ്ഞാനികളായ ബ്രഹ്മരാക്ഷസന്മാർ വിഘ്നമുണ്ടാക്കുവാൻ ശ്രമിക്കും. ഏതെങ്കിലും ന്യൂനതപററിയാൽ, യജ്ഞകർത്താവു് തീർച്ചയായും നശിക്കും. അതുകൊണ്ടു്, യാഗംവിധിയാംവണ്ണം നടത്തുവാൻ, നിങ്ങളോരോരുത്തരും പരമാവധി ജാഗരൂകരായിരിക്കണം"

വിനയാവനമ്രരായ സചിവന്മാർ എന്തിനും തയ്യാറായിക്കഴിഞ്ഞു. അരചന്റെ ആജ്ഞ അക്ഷരംപ്രതി അനുവർത്തിക്കേണ്ടതു് അവരുടെ ധർമ്മമാണല്ലോ.

ദ്വിജപ്രമുഖന്മാർ, പാർത്ഥിവേന്ദ്രനെ പുകഴ്ത്തിക്കൊണ്ടു്, സാനന്ദം സ്വഗൃഹങ്ങളെ പ്രാപിച്ചു. മന്ത്രിമാരും, വിപ്രന്മാരും പോയതിന്നുശേഷം നരപാലകൻ സസന്തോഷം അരമനയിലേക്ക് പ്രവേശിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ, ശ്രീ വാല്മീകി കൃതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ പന്ത്രണ്ടാം സർഗ്ഗം അവസാനിച്ചു

## പതിമൂന്നാംസർഗ്ഗം (യജ്ഞശാലാപ്രവേശം)

ആണ്ടൊന്നു് അനായാസമായി അവസാനിച്ചു. വസന്തകാലം വീണ്ടും സമാഗതമായി. കണ്ണും കരളും കവരത്തക്കവിധം, പ്രകൃതീദേവി പ്രകാശം പൊഴിച്ചു. മഹാരാജാദശരഥൻ വസിഷ്ഠബ്രഹ്മർഷിയെ യഥാവിധി പൂജിച്ചു്, ദണ്ഡനമസ്കാരത്തോടെ ഇങ്ങിനെ അഭ്യർത്ഥിച്ചു:–

"ഭഗവാനേ, അശ്വമേധമഹായജ്ഞത്തിലെ "ബ്രഹ്മ"നായി, എല്ലാ ചുമതലയും അവിടുന്നു് സ്വീകരിക്കണേ."

ശിഷ്യനും സ്നേഹിതനുമായ നരവരൻെറ അഭീഷ്ടത്തെ, അനുഗ്രഹമേകിക്കൊണ്ടു് വസിഷ്ഠബ്രഹ്മർഷി ഏററു. യാഗകർമ്മം നിർവ്വഹിക്കുവാൻ അധികാരികളും, വിജ്ഞരും വൃദ്ധരുമായ വിപ്രന്മാരെ വരുത്തി. സരയൂനദിയുടെ ഉത്തരതീരത്തിൽ, യജ്ഞശാല നിർമ്മിക്കുവാൻ, കൂലിപ്പണിക്കാർ, ആശാരിമാർ, കൈവേലക്കാർ, ഖനനം ചെയ്യുന്നവർ, കൊത്തുവേലക്കാർ, നടന്മാർ, നർത്തകന്മാർ, ജ്യോത്സ്യന്മാർ, പണ്ഡിതന്മാർ, എന്നിവരെ ഭാരമേല്പിച്ചു. ആയിരമായിരം ഇഷ്ടികകൾ അതിവേഗത്തിൽ എത്തിക്കുവാൻ നിർദ്ദേശമേകി.

ബ്രഹ്മർഷി പൌരമുഖ്യന്മാരോടു്:–

"രാജാക്കന്മാർ, ബ്രാഹ്മണന്മാർ, പൌരവരന്മാർ, നാടന്മാർ, തുടങ്ങി എല്ലാവർക്കും അനുസൃതമായ പാർപ്പിടങ്ങൾ ഉണ്ടാക്കണം. എല്ലാജാതിക്കാരേയും സല്ക്കരിച്ചു് മൃഷ്ടാന്നപാനാദികൾ കൊടുക്കണം. യാഗത്തിന്നു് അദ്ധ്വാനിക്കുന്നവർക്കു്, വിശേഷിച്ചും സമ്മാനങ്ങൾ കൊടുത്തു് സംതൃപ്തരാക്കണം. യാതൊരു ന്യൂനതയും കൂടാതെ എല്ലാം ഭംഗിയാക്കുവാൻ, എല്ലാവരും എല്ലായ്പോഴും ഒരുങ്ങിയിരിക്കണം. അല്പമെങ്കിലും അവജ്ഞ ഒരാൾക്കും ഉണ്ടാകരുതു്, കാമക്രോധങ്ങൾക്കു അധീനരാകാതിരിക്കണം. സ്നേഹസമ്പൂർണ്ണഹൃദയത്തോടെയാകണം ഏതൊന്നും ചെയ്യുന്നതു്."

ഭഗവാൻ വസിഷ്ഠൻെറ അരുളപ്പാടുകേട്ട അവർ ഐകകണ്ഠ്യേന ഉത്തരമേകി

"അവിടുന്നു് അരുളിയപോലെ എല്ലാം നിർവ്വഹിച്ചുകൊള്ളാം"

സന്തുഷ്ടനായ മാമുനീന്ദ്രൻ സുമന്ത്രമഹാമാത്യനെ വിളിച്ചു് പ്രത്യേകം നിർദ്ദേശിച്ചു:–

സുമന്ത്രരേ, സർവ്വരാജാക്കന്മാരേയും ധാർമ്മികന്മാരായ ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്നിവരേയും ക്ഷണിക്കണം. വിശിഷ്യ, വേദവേദാംഗപാരംഗതനായ രാജർഷി ജനകമഹാരാജാവ്; ദശരഥന്റെ സുഹൃത്തും ഉഗ്രപരാക്രമിയുമായ കാശിരാജാവ്; ബന്ധുവായ കേകയേശ്വരൻ; മിത്രവര്യനും കീർത്തിമാനുമായ രോമപാദഭൂപതി; എന്നിവരെ അങ്ങ് നേരിട്ടുചെന്ന് ക്ഷണിച്ചുകൊണ്ടുവരണം. കേകയ മന്നവൻ പുത്രനൊന്നിച്ച് എത്തണം. സിന്ധു, സൗവീരം, സൗരാഷ്ട്രം തുടങ്ങിയ രാജ്യങ്ങളിലെ നരപാലന്മാരേയും, പ്രാച്യയും മ്ലേച്ഛയുമുള്ള എല്ലാ അരചന്മാരേയും ആവുന്നത്ര വേഗത്തിൽ വരുത്തണം.''

ഗുരുവരന്റെ കല്പന ശിരസാവഹിച്ച് സുമന്ത്രർ, ശ്രേഷ്ഠപുരുഷന്മാരെ ക്ഷണിക്കുവാൻ, അതിന്നനുസരിച്ച യോഗ്യതയുള്ളവരെ പറഞ്ഞയച്ചു; താൻതന്നെ നേരിട്ട് എത്തേണ്ട സ്ഥലത്തേക്ക് പുറപ്പെടുകയും ചെയ്തു.

''യാഗത്തിന്ന് അവിടുന്ന് അരുളിയപോലെ എല്ലാ ഏർപ്പാടുകളും പൂർത്തിയായി.''

ജോലിക്കാർ അമേയബുദ്ധിമാനായ ബ്രഹ്മർഷിവസിഷ്ഠനെ സവിനയമറിയിച്ചു. അവിനയത്തോടുകൂടിയോ, വിനോദമട്ടിലോ ഒരാൾക്കും ഒന്നുംകൊടുക്കരുത്; എന്നാൽ ദാനം ചെയ്യുന്നആൾക്കുതന്നെ നാശം സംഭവിക്കും; സംശയമില്ല.''.

സന്തുഷ്ടനായ ഋഷീശ്വരൻ വീണ്ടും അവരെ ഓർമ്മപ്പെടുത്തി.

അയോദ്ധ്യാനഗരിയിലെ രാജവീഥികൾ നിർമ്മലങ്ങളായിക്കഴിഞ്ഞു. നിമിഷംപ്രതി ജനത്തിരക്ക് വർദ്ധിച്ചു. ഏററവും സന്തോഷത്തോടുകൂടിയാണ് പൌരവരന്മാർ ആഗതന്മാരെ സ്വീകരിച്ചത്. അന്യനാടുകളിൽനിന്ന് വന്ന ഏതൊരുവനും, സ്വന്തം ഭവനത്തിലല്ല താമസിക്കുന്നതെന്ന് തോന്നിയില്ല. നിന്ദയുടെ കണികപോലും ഒരുവന്റേയും ഹൃദയത്തിലില്ലാതെ, സന്തോഷസമേതരായിട്ടാണ് ഓരോന്നും ചെയ്തിരുന്നത്.

സാനന്ദം വസിഷ്ഠബ്രഹ്മർഷി മഹാരാജാ ദശരഥനോട് അരുളിച്ചെയ്തു:-

''നരപാലസിംഹമേ, അങ്ങയുടെ കല്പനപ്രകാരം എല്ലാ രാജാക്കന്മാരും എത്തിക്കഴിഞ്ഞു. അവരവർക്കനുസരിച്ച സൽക്കാരങ്ങൾ ഞങ്ങൾ ചെയ്തിട്ടുണ്ട്. യജ്ഞത്തിന്നുള്ള ഒരുക്കങ്ങളെല്ലാം പൂർത്തിയായി. മനസ്സുകൊണ്ട് ഉദ്ദേശിച്ചവ

യെല്ലാം അതാതിടങ്ങളിൽ ശരിയാക്കിയിരിക്കുന്നു. യാഗശാല അടുത്താണു്. യഥാവിധി അശ്വമേധത്തിന്നു് വന്നാലും"

ബ്രഹ്മർഷിവര്യന്മാരായ വസിഷ്ഠൻേറയും ഋശ്യശൃംഗൻേറയും നിർദ്ദേശമനുസരിച്ച് അയോദ്ധ്യാധിപൻ, നല്ല നക്ഷത്രംനോക്കി മഹായജ്ഞത്തിനു് ഒരുങ്ങി. ഋഷ്യശൃംഗമാമുനീന്ദ്രനെ മുൻനിർത്തി, ബ്രാഹ്മണവര്യന്മാരുമൊന്നിച്ചു് യാഗശാലയിലേക്കു് പ്രവേശിച്ച ദശരഥ ഭൂവരൻ, ശാസ്ത്രത്തിൽ വിധിച്ചതുപോലെ, പത്നീസമേതനായി ദീക്ഷകൊണ്ടു. ഓരോരോന്നാരോന്നായി കർമ്മങ്ങൾ ചെയ്യുവാൻ വിധികർത്താക്കളും തന്നെയായ മഹർഷീന്ദ്രന്മാർ ആരംഭിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ ശ്രീ വാല്മീകി കൃതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ പതിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## പതിന്നാലാംസർഗ്ഗം. (അശ്വമേധയാഗം)

ആ വത്സരമവസാനിച്ചു. അശ്വരത്നം മടങ്ങിയെത്തി. സരയൂനദിയുടെ ഉത്തരതീരത്തിൽ, യഥാവിധി നിർമ്മിച്ച യാഗശാലയിൽ ദ്വിജശ്രേഷ്ഠന്മാർ ഋശ്യശൃംഗനെ പുരസ്കരിച്ചുകൊണ്ടു് കർമ്മങ്ങൾചെയ്തു. മഹാനുഭാവനായ മഹീപാലകൻെറ മഹാധ്വരം, വേദപാരംഗതരായ യാജകന്മാർ, ന്യായം, ശാസ്ത്രം, വിധി എന്നിവയിൽനിന്നു് അണുപോലും വ്യതിചലിക്കാതെ ആരംഭിച്ചു.

ഒന്നാമതായി പ്രവർഗ്യവും ഉപസദവും ശാസ്ത്രത്തിൽ കണ്ടതുപോലെ ചെയ്തു. ഒരുപക്ഷെ ശാസ്ത്രങ്ങൾ എഴുതിയതു തന്നെ ഇതു കണ്ടിട്ടാണെന്ന മട്ടിലാണു് ഭൂസുരവര്യന്മാർ ആരംഭിച്ചതു്. പ്രഭാതസ്നാനം തുടങ്ങിയ കർമ്മങ്ങളെ മുനിപുംഗവന്മാർ സന്തുഷ്ടാന്തരംഗത്തോടെ ചെയ്തുകഴിഞ്ഞു. വിധിക്കനുസരിച്ചു് ഐന്ദ്ര്യത്തെ നല്കി; ഉത്തമസോമരസം പിഴിഞ്ഞുണ്ടാക്കി. ക്രമമനുസരിച്ചു് മദ്ധ്യാഹ്നസവനം നടത്തി. ശാസ്ത്രോക്തകാര്യങ്ങളെ വിചിന്തനംചെയ്തു് അന്തണന്മാർ, മൂന്നാമത്തെ സ്നാനവും കഴിച്ചു.

ഋഷ്യശൃംഗൻ മുതലായ മാമുനീന്ദ്രന്മാർ പഠിച്ച മന്ത്രങ്ങളെക്കൊണ്ടു്, ഇന്ദ്രാദി ദേവന്മാരെ യഥാസ്ഥാനങ്ങളിൽ ആവാഹിച്ചു. മധുരവും സ്നിഗ്ദ്ധവുമായ അക്ഷരങ്ങളെ വ്യക്തമായുച്ചരിച്ച സാമവേദമന്ത്രങ്ങളാൽ ഹോമം തുടങ്ങി. ഹോമദ്രവ്യങ്ങൾക്കോ, മന്ത്രങ്ങൾക്കോ, കർമ്മങ്ങൾക്കോ അല്പംപോലും ന്യൂനത പററിയില്ല. എന്തൊന്നും ക്ഷേമവൃദ്ധികരമായിട്ടാണു് കണ്ടതു്.

പശിയോ പാരവശ്യമോ ഉള്ളവരെ അയോദ്ധ്യരാജ്യത്തിൽ തന്നെ കാണാൻ സാധിച്ചില്ല. വിജ്ഞരല്ലാത്ത വിപ്രന്മാരെ അവിടെ കണ്ടില്ല. ചുരുങ്ങിയതു് നൂറു് ശിഷ്യന്മാരെങ്കിലും അവർ ഓരോത്തരുത്തക്കുമുണ്ടു്. വിഭവസമൃദ്ധമായ സദ്യയാണു് ബ്രാഹ്മണക്കു് എപ്പോഴുമുള്ളതു്. ദാസന്മാർ യാചകന്മാർ മുതലായവക്കും അങ്ങിനെതന്നെ. താപസന്മാക്കു്, തദ്അർഹങ്ങളായ പദാത്ഥങ്ങളടങ്ങിയ സദ്യയുണ്ടായിരുന്നു. ദീനക്കാർ, വൃദ്ധന്മാർ, ബാലന്മാർ, സ്ത്രീകൾ എന്നിവക്കുള്ള ഭക്ഷണവും വ്യത്യസ്ഥമല്ല. പ്രതിദിനം രണ്ടുനേരം സദ്യയുണ്ടിട്ടും ആക്കും മടുത്തില്ലെന്നതു് അത്ഭുതജനകമായിരുന്നു.

"ഇനിയും ചോറു് കൊടുക്കുവിൻ, മനോഹരങ്ങളായ വസ്ത്രങ്ങൾ നല്കുവിൻ!"

ഇത്തരത്തിലുള്ള പ്രേരണയാണു് എവിടേയും കേട്ടിരുന്നതു്. ഓരോദിവസവും, വെള്ളിമാമലപോലെ കുമ്പാരമായി കൂട്ടിയിട്ട ചോറുകാണാം. അതും ഒരു സ്ഥലത്തു മാത്രമല്ല, പലയിടങ്ങളിലും.

മഹാനുഭാവനായ മഹാരാജാവിന്റെ യജ്ഞത്തിന്നു് നാനാദേശങ്ങളിൽനിന്നു് വന്നുചേന്ന പുരുഷന്മാരും സ്ത്രീകളും എപ്പോഴും സംതൃപ്തരായി. ഉപചാരത്തിലും ഭക്ഷണത്തിലും സന്തുഷ്ടരായ ദ്വിജവരന്മാർ, സാനന്ദം ഉച്ചത്തിലിങ്ങനെ പറഞ്ഞു:—

"ഞങ്ങളെല്ലാം അതീവതൃപ്തരായി; അങ്ങയ്ക്കു് നന്മ വരും".

രഘുവംശത്തിന്നു തന്നെ അനശ്വരയശസ്സാജ്ജിച്ച ദശരഥമന്നവൻ അതു കേട്ടു് രോമാഞ്ചമണിഞ്ഞു.

ഉത്തമാഭരണങ്ങളണിഞ്ഞവർ ബ്രാഹ്മണക്കു് വിളമ്പി. അമൂല്യരത്നകുണ്ഡലങ്ങൾ ധരിച്ചവർ സഹായിച്ചു. ശാസ്ത്രാനുസൃതമായ വാദങ്ങൾകൊണ്ടു് കമ്മങ്ങളെ ഇന്നതാണെന്നു് തീച്ചപ്പെടുത്തിയിട്ടാണു് അന്തണന്മാർ പ്രാധാന്യമഹിക്കുന്ന ഓരോന്നും ചെയ്തിരുന്നതു്. യജ്ഞകമ്മങ്ങളിൽനിന്നു് അതിസമത്ഥരായ ആ ഭൂസുരന്മാർ ഓരോദിവസവും ശാസ്ത്രവിധികളിൽനിന്നു് അണുവും വ്യതിചലിക്കാതെ ക്രിയാദികൾ നടത്തി. വിജയകാംക്ഷികളായവരെപ്പോലെ അവർ തമ്മിൽത്തമ്മിൽ വാദിച്ചു. ആ രാജസദസ്യരിൽ, നിയമാദികൾ അനുഷ്ഠിക്കാത്തവരോ, വേദശാസ്ത്രപാരംഗതരല്ലാത്തവരോ, യുക്തിവാദമറിയാത്തവരോ ആരുമുണ്ടായിരുന്നില്ല.

ക്ഷുവള്ളയൂപങ്ങളം ആറെണ്ണം സമുച്ചത്തിൽനാട്ടി. ആറാറെണ്ണം തന്നെ കരിങ്ങാലിയാലും പിലാശിനാലും. നവരിയാലൊന്നും, ദേവദാരുവാൽ രണ്ടെണ്ണവും, അതേസമയത്തു് സ്ഥാപിച്ചു. ഓരോന്നിനും ഓരോമാറു് അകലമാണുള്ളതു്. അനേകയാഗങ്ങളം ചെയ്തിട്ടുള്ള സമർത്ഥരും, ശാസ്ത്രജ്ഞന്മാരുമായ ഭൂദേവന്മാരാണു് ഓരോന്നിൻേറയും മേൽനോട്ടം വഹിച്ചിരുന്നതു്. ഭംഗിക്കുവേണ്ടി അവയിലെല്ലാം പൊന്നണിഞ്ഞു. ഓരോന്നിനും ഇരുപത്തൊന്നുകോൽ നീളമുണ്ടു്. ഇരുപത്തൊന്നു യൂപങ്ങളിലും ഇരുപത്തൊന്നുവീതം ദിവ്യവസ്ത്രങ്ങളണിഞ്ഞു. ശാസ്ത്രമറിയുന്ന ആശാരിമാർ, എട്ടുകോണുകളോടെ അതിമിനുസമായി നിർമ്മിച്ച, ബലമുള്ള അവയെ പട്ടാംബരങ്ങളാൽ ആവരണം ചെയ്തു്, പുഷ്പമാലാക്ഷതഗന്ധങ്ങളാൽ അലങ്കരിച്ചു. ആകാശമദ്ധ്യത്തിലെ സപ്തർഷികളെപ്പോലെ യൂപങ്ങളം വെട്ടിത്തിളങ്ങി.

വിധിക്കനുസരിച്ച വലുപ്പത്തിൽ നിർമ്മിച്ച ഇഷ്ടികകളെക്കൊണ്ടു് യജ്ഞകർമ്മപടുക്കളായ അന്തണവര്യന്മാർ അഗ്നിവേദിപടുത്തു. അമ്പത്തിനാലു് ഇഷ്ടികകളാണു് അതിനുവേണ്ടതു്. കനകവർണ്ണപത്രങ്ങളം വിടർത്തിയ ഗരുഡനെപ്പോലെ ആ സ്ഥലം മിന്നിത്തുടങ്ങി. ഉത്തമമന്ത്രങ്ങളെ സുസ്പഷ്ടാക്ഷരത്തിൽ ഉച്ചരിച്ചുകൊണ്ടു്, ഋശ്യശൃംഗൻ തുടങ്ങിയ മാമുനീന്ദ്രന്മാരും, ദ്വിജവര്യന്മാരും, ഇന്ദ്രാദിദേവന്മാരെ ആവാഹിച്ചു വരുത്തി.

അതാതു ദേവതകൾക്കായി പശുക്കളെ യഥാസ്ഥാനങ്ങളിൽ കെട്ടിയിട്ടു. അശ്വമേധമഹായജ്ഞത്തിനു് ശാസ്ത്രത്തിൽ കണ്ടതുപോലെ, പക്ഷി, പാമ്പു്, ജലജന്തുക്കൾ എന്നിവയേയും ഋഷിമുഖ്യന്മാർ ആനയിച്ചു. മുന്നൂറുപശുക്കളെയാണു്, ഭൂപ്രദക്ഷിണം കഴിച്ചുവന്ന അശ്വരത്നമൊന്നിച്ചു് യൂപങ്ങളിൽ കെട്ടിയിരുന്നതു്.

ദശരഥമഹാരാജാവിൻെറ പട്ടമഹിഷി കൌസല്യാദേവി ലക്ഷണമൊത്ത ആ കുതിരയെ വേണ്ട തരത്തിൽ പരിചരിച്ചു് പ്രദക്ഷിണം വെച്ചു. ഏററവും ബഹുമാനത്തോടെ ആ തുരഗത്തെ മൂന്നു വാളുകളം കൊണ്ടു് കീറി. മനശ്ചലനമില്ലാതെ ധർമ്മസംസിദ്ധിക്കുവേണ്ടിയാണു് ദേവി അങ്ങിനെ ചെയ്തതു്. മാത്രമല്ല, ഒരു രാത്രി മുഴുവൻ അതൊന്നിച്ചു് വസിച്ചതും വിധിയനുസരിച്ചാണു്.

ഹോതാവു്, ഉദ്ഗാതാവു്, അധ്വര്യു എന്നിവർ, ദശരഥപത്നിമാരാൽ പരിവൃതയായ പട്ടമഹിഷിയിൽ നിന്നു് "വപ" വാങ്ങി. നിയതേന്ദ്രിയനായ ഋത്വിക്ക ശാസ്ത്രവിധിയനുസരിച്ചു് വേവിച്ചു. "വപ"യുടെ ഗന്ധത്തെ, യഥാന്യായം

യഥാസമയം നരവരൻ ഘ്രാണിച്ചു. അറിഞ്ഞോ അറിയാതെയോ ചെയ്ത സർവ്വപാപങ്ങളിൽ നിന്നും താൻ വിമോചിതനായെന്നു ഭൂപാലൻ വിശ്വസിച്ചു.

അശ്വത്തിന്റെ എല്ലാ അവയവങ്ങളും, അതാതിന്നു വിധിച്ച മന്ത്രങ്ങളെക്കൊണ്ടു, പതിനാറു മഹാബ്രാഹ്മണർ തെററുപററാതെ ഹോമിച്ചു. മററെല്ലാ യാഗങ്ങളിലും ഹവിസ്സെടുക്കുവാൻ അത്തിമരക്കൊമ്പുകൊണ്ടുള്ള സ്രുവമാണു; അശ്വമേധത്തിലാകട്ടെ ആററുവഞ്ഞിക്കൊമ്പാണു വേണ്ടതു.

ബ്രഹ്മജ്ഞാനികളായ ഭൂദേവന്മാർ, കല്പസൂത്രത്തിൽ, മൂന്നു ദിവസമാണു അശ്വമേധത്തിന്നു കല്പിച്ചിട്ടുള്ളതു. ഒന്നാം ദിവസത്തിന്നു "ചതുഷ്ടോമം" എന്നും, രണ്ടാം ദിവസത്തിന്നു "ഉക്ഥ്യം" എന്നും മൂന്നാം ദിവസത്തിന്നു "അതിരാത്രം" എന്നും പേരുകൾ പറയും. ശാസ്ത്രത്തിൽ കണ്ടതുപോലെയെല്ലാം ഓരോ ദിവസവും നരപാലകനെക്കൊണ്ടു ചെയ്യിച്ചു. അതിരാത്രത്തിലാണു ജ്യോതിഷ്ടോമവും ആയുസ്സും ചെയ്യുക. അതുപോലെ "അഭിജിത്തും" "വിശ്വജിത്തും" സമംഗളം നിറവേററി. ഇങ്ങിനെ, അതിമഹത്തായ ആ യജ്ഞം നിർവ്വിഘ്നം സമാപിച്ചു.

സ്വവംശയശോവർദ്ധകനായ മഹീശൻ, അയോദ്ധ്യാമഹാരാജ്യത്തിന്റെ കിഴക്കുഭാഗം മുഴുവൻ 'ഹോതാ'വിന്നും, തെക്കുഭാഗം "ബ്രഹ്മ"ന്നും, പടിഞ്ഞാറു "അദ്ധ്വര്യു"വിന്നും, വടക്കെ ദിക്കു "ഉദ്ഗാതാവി"ന്നും ദക്ഷിണയായേകി. ഭഗവാൻ വിധാതാവു, പണ്ടു നിയമിച്ചതാണു അശ്വമേധയാഗത്തിൽ ഇപ്രകാരമുള്ള ദക്ഷിണ. ഇതോടുകൂടി മഹായജ്ഞം അവസാനിച്ചു.

സർവ്വപാപവിനിർമ്മുക്തനായ നരപതിയോടു, ഋത്വിക്കുകൾ സസന്തോഷം പറഞ്ഞു:—

"ധന്യാത്മാവേ, ഈ പാരിടത്തെ പരിരക്ഷിക്കുവാൻ ഞങ്ങൾക്കാർക്കും കഴിയില്ല. അങ്ങുതന്നെ ഈ വിസ്തൃതരാജ്യത്തെ സ്വീകരിക്കണം. ഞങ്ങൾക്കു ഇതുകൊണ്ടു പ്രത്യേകം ഗുണമൊന്നുമില്ല. വെറും ജപസ്വാദ്ധ്യായാദികളെക്കൊണ്ടു കാലം കഴിക്കുന്ന ഞങ്ങൾക്കു, അങ്ങയുടെ മനഃസമാധാനത്തിന്നുവേണ്ടി എന്തെങ്കിലും തന്നേക്കു. പശുവോ, പൊന്നോ, രത്നമോ, കയ്യിലുള്ളതു ഏതെങ്കിലുംമതി. ഈ പരന്ന പാരിനെക്കൊണ്ടു ഞങ്ങൾക്കു കാര്യമില്ല."

വേദവേദാംഗപാരംഗതരായ മഹർഷീശ്വരന്മാരുടെ വാക്കുകൾ കേട്ടു നരേശ്വരൻ, പത്തുലക്ഷം പശുക്കളേയും, പത്തുകോടി പൊൻനാണ്യത്തേയും, അതിന്റെ നാലിരട്ടി വെള്ളിനാണ്യത്തേയും മാമുനീന്ദ്രന്മാർക്കു സമർപ്പിച്ചു. ബ്രഹ്മർഷിവര്യ

മാരായ വസിഷ്ഠനും ഋശ്യശൃംഗനും അവയെ സ്വീകരിച്ചു്, യഥാന്യായം എല്ലാവക്കും വിഹിതമായിക്കൊടുത്തു. സവ്വബ്രാഹ്മണരും സന്തുഷ്ടരായി. അനുഗ്രഹാശിസ്സുകളടങ്ങിയ വാക്കുകളാൽ അവർ അതു് വ്യക്തമാക്കുകയും ചെയ്തു. കാണിക്കുയായി വന്നു നിന്നിരുന്ന ദ്വിജന്മാക്കു്, കോടി കനകനാണ്യങ്ങളെ അയോദ്ധ്യാധിപൻ നല്കി. അല്പം ദരിദ്രനാണെന്നു് തോന്നിയ ഒരു ബ്രാഹ്മണന്നു് ഒന്നാന്തരമൊരു ഉത്തമഹസ്താഭരണം സമ്മാനിച്ചു. മഹാരാജാവിൻെറ യോദാക്ഷിണ്യത്തെ, മുക്തകണ്ഠം പ്രശംസിക്കുന്ന അന്തണാര്യന്മാരുടെ കാല്ക്കൽ സന്തോഷാശ്രുക്കളോടെ ദശരഥൻ സാഷ്ടാംഗം നമസ്കരിച്ചു. എല്ലാവിധത്തിലും സംപ്രീതരായ അവർ എല്ലാതരത്തിലുമുള്ള അനുഗ്രഹങ്ങളും ആശിസ്സുകളും, ഉദാരനായ ആ മന്നവേന്ദ്രന്നുവേണ്ടി പ്രാർത്ഥിച്ചു.

ഇങ്ങിനെ പാത്ഥിവേന്ദ്രന്മാക്കുപോലും ദുഷ്കരവും, സവ്വപാപപ്രണാശകവും സ്വഗ്ഗപ്രാപ്തികരവുമായ മഹായജ്ഞത്തെ സമാപിച്ച ദശരഥനൃപതി കൃതകൃത്യനായിത്തീന്നു,

അല്പമൊന്നു് ചിന്തിച്ച മഹാരാജാവു് ഋശ്യശൃംഗനെ പ്രണമിച്ചുകൊണ്ടു് സവിനയം:—

"ഭഗവാനേ, രഘുവംശം വദ്ധിക്കുവാൻ വേണ്ടതു് എന്തോ അതു് അവിടുന്നു് അനുഗ്രഹിച്ചരുളണേ."

"രാജപ്രാത്ഥനകേട്ട ഋശ്യശൃംഗൻ മന്ദസ്മിതത്തോടെ:—

"മഹാരാജാവേ, രഘുവംശരത്നങ്ങളായ നാലുപുത്രന്മാർ അങ്ങേക്കു് ഉണ്ടാകും."

എന്നരുളിച്ചെയ്തതു് അമൃതകണങ്ങളെപ്പോലെയാണു് ദശരഥൻ കേട്ടതു്. ആ പുണ്യാത്മാവിൻെറ ശരീരം രോമാഞ്ചകഞ്ചുകിതമായി, നേത്രങ്ങളിൽ നിന്നു് ആനന്ദാശ്രുപൊഴികി.

ഇങ്ങനെ ആർഷമായ ശ്രീമദ് രാമായണത്തിൽ, ശ്രീ വാല്മീകികൃതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ പതിനാലാം സർഗ്ഗം അവസാനിച്ചു.

## പതിനഞ്ചാംസഗ്ഗം

സവ്വവേദവിജ്ഞനും അമേയബുദ്ധിമാനുമായ ഭഗവാൻ ഋശ്യശൃംഗൻ അല്പനേരം കണ്ണടച്ചു് ചിന്തിച്ചു് ഇങ്ങിനെ പറഞ്ഞു:—

"മന്നവേന്ദ്ര, അഥർവ്വവേദപ്രോക്തങ്ങളായ മന്ത്രങ്ങളെകൊണ്ടു് "പുത്രകാമേഷ്ടി" എന്ന ശ്രേഷ്ഠയജ്ഞത്തെ, സന്താനസിദ്ധിക്കായി ഞാൻ ചെയ്യാം. ഈ യാഗം യഥാവിധി അവസാനിച്ചാൽ ഉത്തമപുത്രലാഭം അങ്ങയ്ക്കു് ഉണ്ടാകും."

വേദത്തിൽ കണ്ടതുപോലെ പുത്രകാമേഷ്ടിയെ, അഗ്നിതേജസ്സിയന്ന മാമുനീന്ദ്രൻ, ആരംഭിച്ചു. സുസ്പഷ്ടാക്ഷരങ്ങളോടുകൂടിയ മന്ത്രങ്ങളുച്ചരിച്ചു് ഹോമം തുടങ്ങി.

ദേവന്മാർ, ഗന്ധർവ്വന്മാർ, സിദ്ധന്മാർ, ഋഷീന്ദ്രന്മാർ എന്നിവരാകട്ടെ, സ്വ സ്വ ഭാഗങ്ങളെ സ്വീകരിക്കുവാൻ അവിടെ സന്നിഹിതരായിരുന്നു. ലോകകർത്താവായ വിധാതാവിന്റെ സമീപത്തിൽ അവരെല്ലാവരും ചെന്നു് വന്ദിച്ചുകൊണ്ടു്, ഗൌരവതരമായ കാര്യത്തെ ഇപ്രകാരം പറഞ്ഞു:—

"ഭഗവാനേ, രാവണൻ എന്നുപേരായ രാക്ഷസേശ്വരൻ, അവിടുന്നു് നല്കിയ വരങ്ങളാൽ ഗർവ്വിതനായി, ലോകങ്ങളെ ഉപദ്രവിക്കുന്നു. ആ അസുരേന്ദ്രന്റെ തപസ്സിൽ സന്തുഷ്ടനായ അവിടുന്നു് അനുഗ്രഹിച്ചതിനാൽ ഞങ്ങളെ ദ്രോഹിക്കുകയാണു്. അവൻ മൂന്നു ലോകങ്ങളേയും കിടുകിടെ വിറപ്പിക്കുന്നു. ഉത്തമന്മാരെ ദ്വേഷിക്കുന്നു. സ്വർഗ്ഗാധിപനായ ഇന്ദ്രനെ അടിച്ചമർത്താൻ ശ്രമിക്കുകയാണു്. യക്ഷന്മാർ, ഋഷിവരന്മാർ, ഗന്ധർവ്വന്മാർ, ബ്രാഹ്മണശ്രേഷ്ഠന്മാർ മാത്രമല്ല, അസുരന്മാരെ കൂടി കയറി ദ്രോഹിക്കുന്നു. അമേയവരസമ്പാദനം അത്രയും അവനെ അഹങ്കാരിയാക്കിയിട്ടുണ്ടു്. കർമ്മസാക്ഷിയായ ഭാസ്കരദേവൻ അവനിൽ ചൂടേല്പിക്കുകയില്ല; സർവ്വവ്യാപിയായ വായുഭഗവാൻ സമീപത്തു ചെല്ലുകയില്ല; അലയടിക്കുന്ന മഹാസാഗരം അവനെ കണ്ടാൽ അനങ്ങാതാകും. ഘോരരൂപിയായ ആ അരക്കൻ അളവററ ഭയമാണു് എപ്പോഴും ഞങ്ങൾക്കു് ഉണ്ടാക്കുന്നതു്. ലോകസംരക്ഷകനായ ദേവാ, ആ ദുഷ്ടാഗ്രസരനെ വധിക്കുവാനുള്ള വഴി നോക്കണേ."

എല്ലാദേവന്മാരും വിഷാദഗ്രസ്തരായിപ്പറഞ്ഞതുകേട്ട നാന്മുഖൻ അല്പമൊന്നാലോചിച്ചുകൊണ്ടു്:—

"ശരി. അവനെ നിഗ്രഹിക്കുവാൻ ഒരു വഴിയുണ്ടു്. യക്ഷഗന്ധർവ്വദേവാസുരന്മാരിൽനിന്നു് നാശം ഉണ്ടാകരുതെന്നു് രാവണൻ അഭ്യർത്ഥിച്ചു. ഏററവും സന്തുഷ്ടനായിരുന്ന ഞാൻ, അങ്ങിനെത്തന്നെ; എന്നു് വരവുമേകി എന്നാൽ അവജ്ഞകൊണ്ടായിരിക്കാം, അവൻ മനുഷ്യനെ ഒഴിവാക്കിയിട്ടുണ്ടു്. അതുകൊണ്ടു് നരനു് ആ അരക്കനെ വധിക്കാം. മറെറാരു ജീവിക്കും ദശകന്ധരനെ നശിപ്പിക്കുവാൻ സാദ്ധ്യമല്ല."

നാന്മുഖന്റെ വാക്കുകൾ ദേവന്മാരെ സന്തുഷ്ടരാക്കി. ആ രാക്ഷസന്ന് അന്തകനായി മനുഷ്യനെങ്കിലുമുണ്ടല്ലോ''

അവാച്യമായൊരത്ഭുതതേജസ്സ് ആ സന്ദർഭത്തിൽ അവിടെ കണ്ടു. ശംഖ്, ചക്രം, ഗദ എന്നീ വരായുധങ്ങൾ ഏന്തി, പീതാംബരം ധരിച്ച് സർവ്വാഭരണവിഭൂഷിതനായി അപ്രമേയ പ്രകാശരൂപത്തിൽ സകലലോകനിയന്താവായ മഹാവിഷ്ണു ധാതൃസമീപത്തിൽ പ്രത്യക്ഷനായി നില്ക്കുന്നു. അചഞ്ചലഹൃദയനായ വിശ്വംഭരനെ കണ്ടു ദേവന്മാർ പ്രണമിച്ച് സ്തുതിച്ചുകൊണ്ട്:—

“മഹാദേവ, ലോകസംരക്ഷണത്തിന്നായി ഞങ്ങൾ അവിടുത്തോട് അഭ്യർത്ഥിക്കുന്നത് ചെവിക്കൊള്ളണം. പ്രഭോ, അയോദ്ധ്യാധിപനായ ദശരഥൻ മാമുനീന്ദ്രതുല്യതേജസ്സുള്ളവനും, ധർമ്മജ്ഞനും, ദാനതല്പരനുമാണ്. അദ്ദേഹത്തിന്റെ പത്നിമാർ, ലജ്ജ, കീർത്തി, ശ്രീ എന്നീ ദേവിമാരെപ്പോലെ ലക്ഷണമൊത്തവരും. അവിടുത്തെ ശക്തിയെ നാലാക്കി. അവരിൽ പുത്രഭാവത്തിൽ അവതരിക്കണം. ദേവാസുരന്മാരാലും നിഹനിക്കുവാൻ സാധിക്കാത്തവനും ലോകകണ്ടകനുമായ രാവണനെ, മനുഷ്യരൂപമാർന്ന അവിടുന്ന് വധിക്കണം. ഘോരപരാക്രമിയായ ആ മൂർഖരാക്ഷസൻ, ദേവന്മാരേയും ഗന്ധർവ്വന്മാരേയും സിദ്ധന്മാരേയും ഋഷിമുഖ്യന്മാരേയും ബാധിക്കുകയാണ്. നന്ദനവനാരാമത്തിൽ വിഹരിച്ചുകൊണ്ടിരുന്ന, അപ്സരസ്സുകളേയും ഗന്ധർവ്വന്മാരേയും മാമുനിമാരേയും ഉപദ്രവിച്ചുവത്രെ. സിദ്ധഗന്ധർവ്വമുനിമാരോടുകൂടി, അവന്റെ വധപ്രാർത്ഥനക്ക് വന്ന ഞങ്ങളെല്ലാവരും അവിടുത്തെ ശരണം പ്രാപിക്കുന്നു. അവിടുന്നു മാത്രമെ ഉറ്റാശ്രയമുള്ളു. ഭൂമിയുടേയും സ്വർഗ്ഗത്തിന്റെയും ധൂമകേതുവായ രാവണ നിഗ്രഹത്തിന്ന് നരനായവതരിക്കാൻ തിരുവുള്ളമുണ്ടാകണേ.”

പുനരിങ്ങനെ പ്രാർത്ഥിച്ചു. സർവ്വലോകങ്ങളാലും സർവ്വദാ നമസ്കരിക്കപ്പെടുന്ന ആ ദേവൻ, വിരിഞ്ചപ്രമുഖന്മാരായ നിർജ്ജരന്മാരോട് സസ്മിതം അരുളിച്ചെയ്തു:-

“ദേവന്മാരേ, നിർഭയരായിരിക്കുവിൻ. നിങ്ങൾക്കെല്ലാവർക്കും മംഗളം ഭവിക്കട്ടെ. ദേവന്മാരേയും ഋഷിമാരേയും ദ്രോഹിക്കുന്ന ക്രൂരരാവണ രാക്ഷസനെ, പുത്രപൌത്രന്മാരോടും അമാത്യന്മാരോടും മിത്രജ്ഞാതി ബന്ധുക്കളോടും കൂടി വധിക്കാം. മാത്രമല്ല പതിനോരായിരം സംവത്സരം ഭൂമി ഭരിച്ച് വാഴുകയും ചെയ്യാം”.

പരമാത്മസ്വരൂപിയായ മഹാവിഷ്ണു ദേവകൾക്ക് ഇങ്ങിനെ വരമേകിയതിന്നുശേഷം, ഭൂമിയിൽ തന്റെ ജനനത്തെപ്പറ്റി മനോലോചിച്ചു. സ്വശക്തിയെ

നാലാക്കിപ്പകുത്തു് ദശരഥമഹാരാജാവിനെ പിതാവാക്കുവാൻ സങ്കല്പിച്ചുകഴിഞ്ഞു. അംബുജനേത്രന്റെ തീർപ്പ് മനസ്സിലാക്കിയ ദേവഗന്ധർവ്വാപ്സരസ്സുകളും രുദ്രാദികളും ദിവ്യങ്ങളായ സ്തുതികരം തുടങ്ങി. മധുസൂദനനോടു് വീണ്ടും അവര ഭ്യർത്ഥിച്ചു:—

“മഹാപ്രഭോ, അത്യുഗ്രതേജസ്സിയന്നവനും, അത്യുദ്ധതനും, മഹാഗർവ്വിഷ്ഠനും, ത്രിദശദ്വേഷകനും, ലോകങ്ങളെമുഴുവൻ കരയിക്കുന്നവനും, സജ്ജനങ്ങരംക്കും തപസ്വികരംക്കും കണ്ടകനുമായ ഭയങ്കര രാക്ഷസനെ ഇല്ലായ്മചെയ്യണേ. എല്ലാ ജീവികരംക്കും ഉപദ്രവമേകുന്നവനായ ഉഗ്രരാവണനെ, സർവ്വസൈന്യങ്ങളോടും ബന്ധുക്കളോടുംകൂടി വധിച്ചു്, ദോഷപങ്കമേശാത്തതും സുരരാജപാലിതവുമായ സ്വലോകത്തിലേക്കു് സന്തുഷ്ടനായി എഴുന്നള്ളിയാലും.”

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകിപ്രണീതമായ ആദികാവ്യം ബാലകാണ്ഡത്തിൽ പതിനഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## പതിനാറാംസർഗ്ഗം. (പായസപ്രദാനവും ഗർഭധാരണവും)

സർവ്വലോകനിയന്താവായ ഭഗവാൻ ശ്രീനാരായണൻ, എല്ലാം അറിയുന്നവനാണെങ്കിലും അറിയാത്തതുപോലെ, തന്നോടഭയമിരന്ന ആ ദേവന്മാരോടുതന്നെ വീണ്ടും ഇങ്ങിനെ ചോദിച്ചു:—

“അതിധൃഷ്ടനായ രാവണനെ നിഗ്രഹിക്കുവാൻ ഉപായം എന്താണുള്ളതു്? മാമുനിജനങ്ങരംക്കു് ശല്യമുണ്ടാക്കുന്ന അരക്കവീരനെ എന്തുചെയ്താണു് ഒഴിക്കേണ്ടതു്?

അനാശ്വരനായ ആദിപുരുഷനോടു് ദേവന്മാർ സവിനയം ഇങ്ങിനെ ഉണർത്തി:—

“മഹാദേവ, മനുഷ്യരൂപമെടുത്തു്, മഹായുദ്ധത്തിൽ അവനെ വധിക്കുക. അതികഠിനതപസ്സാണു് ദശവദനൻ ചെയ്തതു്. ലോകവിധാതാവു് അതിൽ ഏററവും സന്തുഷ്ടനായി. ആ യാതുധാനനു് നല്കിയവരം സർവ്വജീവപീഡകമായിത്തീന്നു. “മനുഷ്യനാലൊഴികെ മററൊരു ജീവിയാലും മരണം സംഭവിക്കുകയില്ല” എന്നിങ്ങനെ പ്രപിതാമഹനോടു് വരം വാങ്ങിയ ആ അസുരൻ അത്യഹങ്കാരിയാണു്. മൂന്നുലോകങ്ങളേയും പിറപ്പിക്കുന്നു. സ്ത്രീകളെ ബലാൽ

പിടിച്ചുകൊണ്ടുപോകുന്നു. ശത്രുമർദ്ദകനായ ഭഗവാനേ, അവനെ വധിക്കുവാൻ, നരനൊഴികെ മററാക്കും പാടില്ല."

ചരാചരസ്വരൂപിയായ ഭഗവാൻ നാരായണൻ, ദശരഥമഹാരാജാവിനെ താതനാക്കുവാൻ തന്നെ തീരുമാനിച്ചു. ആ സന്ദർഭത്തിലാണ് പുത്രകാമേഷ്ടി യാഗം, പുത്രാർത്ഥമായി നരവരൻ ചെയ്യുന്നതും. മാമുനീന്ദ്രന്മാരുടേയും സുരശ്രേഷ്ഠ ന്മാരുടേയും പൂജകളേററുകൊണ്ട് പരമാത്മാവ്, അയോദ്ധ്യാധിപനെ ധന്യധന്യ നാക്കുവാൻ ഉദ്ദേശിച്ച്, എല്ലാവരും നോക്കിനില്ക്കെ അപ്രത്യക്ഷനായി.

അപൂർവ്വവും അത്ഭുതജനകവുമായൊരു ദൃശ്യമാണ് ആ സമയം യാഗശാല യിൽ ഉണ്ടായതു്. ഹോമകുണ്ഡത്തിൽനിന്ന് അതുല്യശോഭയാർന്നൊരു മഹ ദ്ഭൂതം പെട്ടെന്ന് വെളിപ്പെട്ടു. അമേയബലവീര്യങ്ങളോടുകൂടിയ ആ ദിവ്യരൂ പത്തിന്റെവർണ്ണം കറുപ്പ്; ധരിച്ചവസ്ത്രം രക്തനിറം; വദനം ചുകന്നതു്; ഭേരീ നാദം; സിംഹത്തിന്റെ സടകളെപ്പോലെ സ്നിഗ്ദ്ധമായ മീശയും കേശജാലവും; ശുഭലക്ഷണങ്ങളൊത്ത അംഗങ്ങളിൽ ദിവ്യാഭരണങ്ങൾ; പർവ്വതശിഖരംപോലെ ഉയരം; മദമാന്ന വമ്പുലിയുടെ പരാക്രമം; ദീപ്താനലനെപ്പോലെ ജ്വലിക്കുന്ന ആദിത്യതുല്യാകാരം; മുഴുതിങ്കൾപോലെ പ്രകാശംപൊഴിക്കുന്നഹാരത്താൽ അലം കൃതമായ മാറിടം; തോൾവളകളാൽ അതുല്യ തേജസ്സിയന്ന പരിഘബാഹുക്കൾ; സിംഹസ്കന്ധം; ചന്ദ്രസുന്ദരമായി ശോഭിക്കുന്ന ദന്തപംക്തികൾ; ഇങ്ങിനെ തേജ സ്സോളുചേൻ്ന് ജ്വലിക്കുന്നതുപോലെ, ശ്രീകളെക്കൊണ്ട് ദീപിക്കുന്നതുപോലെ, പ്രത്യക്ഷനായി വന്ന ആ ദേവൻ, ധർമ്മപത്നിയെ ലാളിക്കുന്നതുപോലെ, സശ്രദ്ധം തപ്തസ്വർണ്ണനിർമ്മിതമായൊരു പാത്രം കൈകളിൽ വഹിച്ചിട്ടുണ്ട്. വെള്ളി കൊണ്ട് അടച്ചിട്ട ആ ദിവ്യപായസഭാജനത്തെ താലോലിച്ച് ഇങ്ങിനെ തുടൻ:—

"മഹാരാജാവേ, പ്രജാപതിദേവന്റെ ആളാണ്, ഞാൻ"

പെട്ടെന്ന് കൈക്കൂപ്പിക്കൊണ്ട് ദശരഥൻ പറഞ്ഞു:—

"അവിടേക്ക് വിനീതനമസ്കാരം. ഹൃദയംഗമമായ സ്വാഗതം. ഭഗ വാനേ, എന്തൊന്നാണു് ഞാൻ അവിടത്തേക്ക് ചെയ്യേണ്ടതു്? കല്പിച്ചാലും"

ബ്രഹ്മദൂതനായ ആ ദേവൻ സസ്മിതം ഇങ്ങിനെ തുടൻ:—

"മഹാരാജാവേ, അങ്ങയ്ക്കു് സൽഫലം സിദ്ധിച്ചു കഴിഞ്ഞു. ഭക്തിയോടെ

ചെയ്ത പൂജയാൽ ദേവന്മാർ പ്രസാദിച്ചു. ദേവനിൎമ്മിതമായ പായസമാണിതു്. സന്തതിയും ഐശ്വര്യവും, ആരോഗ്യവും നല്കുവാനുള്ള ശക്തി ഈ പ്രസാദത്തിനുണ്ടു്. അനുരൂപകളായ പത്നിമാൎക്കു് ഇതിനെ കൊടുക്കണം. അവരിൽ ആത്മജന്മാർ ഉണ്ടാകും. വംശകരന്മാരായ പുത്രന്മാൎക്ക വേണ്ടിയാണല്ലോ ഈ ഈ മഹായജ്ഞം നടത്തിയതു്."

ആനന്ദാശ്രുക്കളൊഴുക്കിക്കൊണ്ടാണു് ദശരഥമാമന്നൻ "അങ്ങിനെയാകാം" എന്നു പറഞ്ഞതുകൂടി. ദേവദത്തമായ പായസഭാജനത്തെ ശിരസ്സിൽതന്നെ വാങ്ങി. മനോഹരരൂപമിയന്ന ആ ദേവനെ താണുവണങ്ങി, പ്രദക്ഷിണം വെച്ചു. അവാച്യമായ ദാരിദ്ര്യദുഃഖമനുഭവിക്കുന്നൊരാൾക്കു് അചിന്ത്യമായ ധനം സിദ്ധിച്ചാലുണ്ടാകുന്ന സന്തോഷം അയോദ്ധ്യാധിപനുണ്ടായി. യജ്ഞകൎമ്മങ്ങളെ സമംഗളം അവസാനിപ്പിച്ച ശേഷമാണു്, അത്ഭുതാകൃതിയിയന്ന ദിവ്യൻ ആ സ്ഥലത്തുനിന്നു് പെട്ടെന്നു് അപ്രത്യക്ഷനായിത്തീൎന്നതു്.

ശരൽക്കാലപൂൎണ്ണചന്ദ്രനാൽ ആകാശതലമെന്നപോലെ, അയോദ്ധ്യാചക്രവൎത്തിയുടെ അന്തഃപുരം അന്നു് പ്രശോഭിതമായിത്തീൎന്നു. സുസ്മേരവദനത്തിൽ സന്തോഷക്കണ്ണുനീർ പ്രവഹിപ്പിച്ചുകൊണ്ടാണു് ദശരഥമഹാരാജാവു് കൌസല്യയുടെ കൊട്ടാരത്തിലെത്തിയതു്. പകുതി പായസം ദേവിക്കു് നൃപവരൻ നല്കി. ബാക്കിയുള്ളതിന്റെ പകുതി സമീപത്തിൽ സന്നിഹിതയായി നില്ക്കുന്ന സുമിത്രയ്ക്കും, ബാക്കിയുള്ളതിന്റെ പകുതി കൈകേയിക്കും, സുതാൎത്ഥമായി നരാധിപൻ കൊടുത്തു. അല്പനേരം ചിന്തിച്ചു ഭൂപാൻ ബാക്കി പായസത്തെ നല്കിയതു് സുമിത്രക്കുതന്നെയാണു്. ഇങ്ങിനെ, ദേവനിൎമ്മിത പായസാമൃതം സിദ്ധിച്ച ദശരഥപത്നിമാർ, അമൂല്യസമ്മാനം നേടിയതുപോലെ കൃതകൃത്യരായി.

ദിവസങ്ങൾ ഓരോന്നോരോന്നായി ഭൂതകാലത്തിലേക്കു് വഴുതിവീണു. ദൎശനത്തിൽതന്നെ ആനന്ദമേകുന്ന ആകൃതിമാറ്റം, ധന്യധന്യകളായ ദശരഥപത്നിമാരിൽ വ്യക്തമായി. സൂൎയ്യാഗ്നിസമമായ ഗൎഭധാരണം ആ മഹതികളിൽ ഉണ്ടായി. അവരുടെ വളൎന്നുവരുന്ന ഉദരം, ദിനംപ്രതി ആനന്ദത്തിൽ നിന്നു് ആനന്ദത്തിലേക്കു് മഹാനായ മഹീശനെ ഉയൎത്തിക്കൊണ്ടിരുന്നു.

സുരേന്ദ്രസിദ്ധൎഷികളാൽ സംപൂജിതനായ ശ്രീഹരി, വൈകുണ്ഠത്തിലെന്നപോലെ ദശരഥനൃപവരൻ അയോദ്ധ്യയിലെ അരമനയിൽ സന്തുഷ്ടനായി വസിച്ചു.

ഇങ്ങിനെ ആൎഷമായ ശ്രീമദ് രാമായണത്തിൽ, വാല്മീകി നിൎമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ പതിനാറാം സൎഗ്ഗം അവസാനിച്ചു.

## പതിനേഴാം സൎഗ്ഗം (വാനരോല്പത്തി)

വൈകുണ്ഠപതിയായ പരമാത്മാവ്, ദശരഥപുത്രനായി അവതരിക്കുവാൻ ഉറച്ചപ്പോഠം, ഭഗവാൻ സ്വയംഭൂ സുരവരന്മാരോട് സസന്തോഷം അരുളിച്ചെയ്തു:—

"നമ്മുടെ അഭീഷ്ടമേകുവാൻ തയ്യാറായ സത്യസ്വരൂപൻ വീരവിഷ്ണുവിനെ സഹായിക്കുവാൻ തയ്യാറാവണം. മായാവിജ്ഞാനം, ശൌൎയ്യം, മാരുതതുല്യവേഗം നീതിയും ബുദ്ധിയുമൊത്ത് വിഷ്ണുതുല്യപരാക്രമം, അവദ്ധ്യത്വം, ഉപായജ്ഞാനം സിംഹതുല്യശരീരം, സൎവ്വായുധപ്രയോഗസാമൎത്ഥ്യം, എന്നിവയെല്ലാം ഒത്തു ചേൎന്നവരും അമരവരതുല്യരുമായ വാനരന്മാരെ സൃഷ്ടിക്കുവിൻ. ഉത്തമാപ്സരസ്ത്രീകളിലും ഗന്ധൎവ്വാംഗനമാരിലും സ്വതുല്യവിക്രമികളായ കപിപുത്രന്മാർ ഉണ്ടാവട്ടെ. എന്റെ പുത്രൻ, ഋക്ഷപുംഗവനായ ജാംബവാൻ, ജനിച്ചുകഴിഞ്ഞിരിക്കുന്നു. കോട്ടുവായിടുന്ന എന്നിൽനിന്ന്, പെട്ടെന്ന് പുറത്തുചാടിയ ജാംബവാൻ വയോവൃദ്ധനാണെങ്കിലും ജ്ഞാനവൃദ്ധനുമാണ്. കിന്നരസ്ത്രീകളിലും, വാനരനാരിമാരിലും യഥേഷ്ടം, ഉത്തമസന്താനങ്ങഠം നിങ്ങഠംക്ക് ഉണ്ടാകട്ടെ."

വിധാതാവിന്റെ കല്പനകേട്ട സിദ്ധന്മാർ, വിദ്യാധരന്മാർ, ഉരഗോത്തമന്മാർ, ചാരണന്മാർ, ഋഷിവൎയ്യന്മാർ മുതലായവർ വീരപരാക്രമികളായ തനയന്മാരെ വാനരാകാരത്തിൽ സൃഷ്ടിച്ചു. വാനരേന്ദ്രനായകന്ന് സ്വതുല്യശക്തനായ ബാലി എന്ന പേരായ വാനരേന്ദ്രൻ; ഉജ്ജ്വലാഭയെഴുന്ന ഭാസ്കരദേവന്ന് സുഗ്രീവൻ; ദേവഗുരുവായ ബൃഹസ്പതിക്ക് മഹാനായ താരനെന്ന കപിവരൻ; കുബേരപുത്രനായി പിറന്ന വാനരേശ്വരൻ ഗന്ധമാദനൻ; സൎവ്വവാനരമുഖ്യന്മാരിലും ബുദ്ധിമാനായ നളനെന്ന മഹാഹരി വിശ്വകൎമ്മസുതനാണ്. അഗ്നിസദൃശോജ്ജ്വലനായ പാവകാത്മജൻ നീലനാകട്ടെ. തേജസ്സിലും, കീൎത്തിയിലും വീൎയ്യത്തിലും വാനരമുഖ്യനായിത്തീൎന്നു. മനോമോഹന വടിവിയന്നവരായ അശ്വിനീദേവകളുടെ തനയന്മാരുടെ പേർ മൈന്ദനെന്നും, ദ്വിവിദനെന്നും. വരുണദേവന്റെ പുത്രന്ന് സുഷേണൻ എന്നുപേർ. പൎജ്ജന്യപുത്രൻ മഹാബലശാലിയായ ശരഭൻ. വജ്രതുല്യശരീരവും ഗരുഡതുല്യവേഗതയുമുള്ള രുദ്രപുത്രൻ ശ്രീഹനുമാൻ, സൎവ്വവ്യാപിയായ വായുസുതനെന്ന് പ്രഖ്യാതിയാൎജ്ജിച്ചു.

ഇങ്ങിനെ ലക്ഷോപലക്ഷം വാനരന്മാർ, ദേവപുത്രന്മാരായിപ്പിറന്നു കഴിഞ്ഞു. ത്രിലോകകണ്ടകനായ ദശഗ്രീവനിധനമാണു് അവരുടെ ലക്ഷ്യം. അമേയബലവാന്മാരും പരാക്രമശാലികളുമായ ആ വീരന്മാർ കാമരൂപികളായിരുന്നുവെന്നതു് ഓർക്കണം.

അതിശക്തരായ അവർ, അചലസദൃശമോ ഗജതുല്യമോ ദേഹവലിപ്പമുള്ളവരാണു്. ഏതു ദേവന്റെ പുത്രനായി ജനിച്ചുവോ, ആ കപിവരൻ, ആ ദേവന്റെ പരാക്രമവും രൂപവുമാർന്നവനായി. ഇങ്ങിനെ കരടിരൂപികളും വാനരരൂപികളുമായിപ്പിറന്നവരുടെ സംഖ്യതന്നെ അപാരമാണു്.

ദേവന്മാർ, മാമുനീശ്വരന്മാർ, ഗന്ധർവ്വന്മാർ, കീർത്തിയേറിയ ഖഗവരന്മാർ, ശക്തരായ യക്ഷന്മാർ, നാഗശ്രേഷ്ഠന്മാർ, കിന്നരന്മാർ, വിദ്യാധരന്മാർ, സിദ്ധന്മാർ, തുടങ്ങിയവർക്കെല്ലാം സുമഹാകായന്മാരായ വനചാരികൾ ജനിച്ചുകഴിഞ്ഞു. ശ്രേഷ്ഠകളായ അപ്സരസ്ത്രീകൾ, വിദ്യാധരികൾ, നാഗകന്യകകൾ, ഗന്ധർവ്വസുന്ദരികൾ, എന്നിവരിലാണു്; കാമരൂപികളും, ബലശാലികളും, സ്വേച്ഛാസഞ്ചാരികളും, അഹങ്കാരശക്തികളാൽ സിംഹശാർദ്ദൂലതുല്യരുമായ ഹരിശ്രേഷ്ഠന്മാർ ജനിച്ചതു്. കല്ലും മലയും വൃക്ഷങ്ങളുമെടുത്തു് അടരാടുവാൻ കഴിവുള്ള അവരെല്ലാം സർവ്വാസ്ത്രശസ്ത്രപ്രയോഗചതുരന്മാരുമായിരുന്നു. ദംഷ്ട്രകളും നഖങ്ങളും പ്രധാന ആയുധങ്ങൾ. മഹാശൈലങ്ങളെ കുലുക്കും; മാമരങ്ങളെ പിളക്കും; നദീശനായ മഹാസാഗരത്തെ ഊക്കുകൊണ്ടു് കലക്കും; പാദപതനത്താൽ പാരിടം പിളക്കും; വങ്കടലുകൾ ചാടിക്കടക്കും; സ്വച്ഛന്ദം അംബരതലത്തിലേക്കുയർന്നു് മേഘമാലകളെ പിടിക്കും; മദിച്ചോടുന്ന മഹാഗജങ്ങളെ സലീലം തടുത്തു നിർത്തും; വാനിടത്തിൽ വിഹരിക്കുന്ന പക്ഷികളെ, അലർച്ചശക്തികൊണ്ടുമാത്രം വീഴിക്കും; ഇങ്ങിനെയാണു് വമ്പന്മാരായ ആയിരമായിരം വാനരപ്രമുഖന്മാർ വൻകാടുകളിലെത്തിയതു്. യൂഥപമുഖ്യന്മാരിൽ പ്രധാനികളായ ആ കപിസത്തമന്മാരിൽ ചിലർ, മാമലപാർശ്വങ്ങളിലും, പലവിധത്തിലുമുള്ള മഹാഗിരികളിലും, മഹാരണ്യങ്ങളിലും യഥേഷ്ടം വസിച്ചു.

ഭാസ്കരപുത്രനായ സുഗ്രീവനും, ദേവേന്ദ്രസൂനുവായ ബാലിയും സഹോദരന്മാരാണു്. അവരുടെ നേതൃത്വത്തിൻ കീഴിലായി വാനരമുഖ്യന്മാരെല്ലാം അണിനിരന്നു. ഗരുഡതുല്യശക്തരായ, നളൻ, നീലൻ, ഹനുമാൻ മുതലായവർക്കുകൂടി രാജാവായിത്തീർന്നു ബാലിസുഗ്രീവന്മാർ. സിംഹങ്ങൾ, വ്യാഘ്രങ്ങൾ, ഉരഗങ്ങൾ എന്നീ ദുഷ്ടജീവികളെ മർദ്ദിച്ചുകൊണ്ടു് വാനരസൈന്യം യഥേഷ്ടം വിഹരിച്ചു.

കയ്യൂക്കുകൊണ്ടു് ബാലി, കപികളെ മാത്രമല്ല, ഋക്ഷങ്ങളേയും(കരടികൾ) ഗോപുച്ഛവാനരങ്ങളേയും കീഴടക്കി ഭരിച്ചുവന്നു. കാടും മാടും ആഴിയുമൊത്തു് ചേർന്ന പാരിടത്തിലെല്ലാം, ഉത്തമലക്ഷണാന്വിതരായ ആ ശൂരന്മാർ നിറഞ്ഞു. മേഘമാലകൾ, അചലശൃംഗങ്ങൾ എന്നിവയെപ്പോലെ രൂപമാന്ന ആ അത്ഭുത ബലശാലികൾ, ശ്രീരാമസഹായത്തിന്നു് തയ്യാറായി പാരിടത്തിൽ പരന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകി നിർമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ പതിനേഴാംസർഗ്ഗം അവസാനിച്ചു.

## പതിനെട്ടാം സർഗ്ഗം (ശ്രീരാമാവതാരം)

മഹാരാജാദശരഥൻ പുത്രകാമേഷ്ടിയജ്ഞം വിധിക്കനുസരിച്ചു് അവസാനിപ്പിച്ചു. അവരവരുടെ ഭാഗങ്ങൾ സസന്തോഷം വാങ്ങിയ ദേവന്മാർ വാനലകം പൂകി. ദീക്ഷാനിയമങ്ങൾ സമാപിച്ച ദശരഥൻ പത്നിമാരോടും പരിവാരങ്ങളോടുമൊത്തു് കൊട്ടാരത്തിലെത്തി. യാഗത്തിന്നു് സന്നിഹിതരായിരുന്ന നൃപേന്ദ്രന്മാരെ യഥാർഹം മാനിച്ചു പൂജിച്ചു്, സ്വ സ്വദേശങ്ങളിലേക്കു് അയച്ചു. മുനിവ്യാഘ്രന്മാരെ പ്രണമിച്ചു് മടങ്ങുന്ന രാജാക്കന്മാർക്കു മാത്രമല്ല, സൈന്യങ്ങൾക്കും ഹൃദയം തെളിഞ്ഞു് കളിയാടി.

സുഹൃത്തുക്കളേയും സാമന്തന്മാരേയും പറഞ്ഞയച്ച അയോദ്ധ്യാധിപൻ, ദ്വിജവരന്മാരെ മുൻനിർത്തിയാണു് അരമനയിൽ എത്തിയതു്. ശാന്തയോടു കൂടിയ ഋശ്യശൃംഗബ്രഹ്മർഷി, ഉത്തമപൂജകളാൽ അതീവസന്തുഷ്ടനായി. ബുദ്ധിമാനായ ചക്രവർത്തി സപരിവാരം മാമുനീന്ദ്രനെ അനുഗമിച്ചു് കൃതകൃത്യനായി മടങ്ങി. പുത്രോല്പത്തിയെപ്പറ്റി ചിന്തിച്ചു് സസുഖം വസിച്ചു.

പുത്രകാമേഷ്ടിയജ്ഞത്തിനു ശേഷം ഋതുക്കൾ ആറെണ്ണം അടന്നു വീണു കഴിഞ്ഞു. പന്ത്രണ്ടാമത്തേതായ ചൈത്രമാസം(മീനമാസം)വന്നണഞ്ഞു. ശാന്തവും മധുരമോഹനവുമായിട്ടാണു് വസന്തം പ്രകൃതിയെ അനുഗ്രഹിച്ചതു്.

വെളുത്തപക്ഷം; നവമീതിഥി; പുണർതം നക്ഷത്രം; വ്യാഴചന്ദ്രന്മാർ ഒരുമിച്ചു് കർക്കടകരാശിയിലെത്തിയ പുണ്യമുഹൂർത്തം; അഞ്ചുഗ്രഹങ്ങൾ ഉച്ചത്തിലെത്തിയ പാവന സമയം; സകലലോകനിയന്താവും സംപൂജ്യനുമായ മഹാവിഷ്ണുവിന്റെ അർദ്ധഭാഗം, ഇക്ഷ്വാകുവംശനന്ദനനായി കൌസല്യാദേവിയിൽ ജനിച്ചു. സർവ്വലക്ഷണങ്ങളുമൊത്ത ശ്രീരാമകുമാരനെക്കൊണ്ടു്, ദേവേന്ദ്രജനനനാൽ അദിതിയെപ്പോലെ കൌസല്യാദേവി സന്തുഷ്ടയായിത്തീർന്നു.

മഹാവിഷ്ണുവിന്റെ നാലിലൊരുഭാഗം ശക്തിയാർന്ന ഭരതൻ. കൈകേയിയുടെ ആത്മജനായും, വൈകുണ്ഠനാഥന്റെ അംശശക്തിയാശ്രയിച്ച ലക്ഷ്മണശത്രുഘ്നന്മാർ സുമിത്രാസുതന്മാരായും, ഭൂമിയിൽ പിറന്നു. അമേയബുദ്ധിമാനും, സർവ്വഗുണസമ്പന്നനുമായ ഭരതൻ പൂയം നക്ഷത്രത്തിൽ മീനം രാശിയിലാണു് ജനിച്ചതു്. അസ്ത്രശസ്ത്രസമർത്ഥരായ ലക്ഷ്മണശത്രുഘ്നന്മാരാകട്ടെ ആയില്യം നാളും ആദ്യം കർക്കടകരാശിയിലും.

ഇങ്ങിനെ അപ്രമേയ തേജസ്സും ശ്രീയുമൊത്ത നാലുപുത്രന്മാർ ദശരഥ മഹാരാജാവിന്നു് പിറന്നു. സർവ്വലോക നമസ്കൃതനായ ശ്രീരാമചന്ദ്രൻ, ഭൂഭാരക്ലേശനിവാരണാർത്ഥം അവതരിച്ചപ്പോൾ, ദിക്കുകളെല്ലാം തെളിഞ്ഞു, ഗന്ധർവ്വന്മാർ പാടി; അപ്സരസ്ത്രീകൾ ആനന്ദനൃത്തം തുടങ്ങി; ദേവദുന്ദുഭി ഇടതടവില്ലാതെ മുഴങ്ങി; വാനിൽ നിന്നു് പൂമഴ തുരുതുരെ പൊഴിഞ്ഞു.

അയോദ്ധ്യാരാജ്യമാകെ ഉത്സവാകൃതിപൂണ്ടു. രാജവീഥികളിലെല്ലാം, പാട്ടുകാർ, നടന്മാർ, ആട്ടക്കാർ, കൊട്ടുകാർ മുതലായവരെക്കൊണ്ടു് മുഖരിതമായി. ബ്രാഹ്മണർക്കു് പശുക്കളേയും സ്വർണ്ണത്തേയും വന്ദികൾ, മാഗധർ, സൂതന്മാർ തുടങ്ങിയവർക്കു് സമ്മാനങ്ങളേയും എത്രകൊടുത്തിട്ടും മഹാരാജാവിന്നു് മതിവന്നില്ല.

രാജഗുരുവായ ഭഗവാൻ വസിഷ്ഠൻ പതിനൊന്നാം ദിവസം, മഹാത്മാവായ ജ്യേഷ്ഠപുത്രനു് രാമനെന്നും, കൈകേയീസുതനു് ഭരതനെന്നും, സുമിത്രാത്മജന്മാർക്കു ലക്ഷ്മണൻ ശത്രുഘ്നൻ എന്നും നാമകരണം ചെയ്തു. ബ്രാഹ്മണർക്കും നാട്ടുകാർക്കും വിഭവസമൃദ്ധമായ മൃഷ്ടാന്നം മാത്രമല്ല, രത്നാഭരണാദികൾ ദാനവുമേകി. യഥാവിധി ജാതകർമ്മാദിക്രിയകൾ സമംഗളം നടത്തി.

സീമന്തപുത്രനായ ശ്രീരാമചന്ദ്രൻ, കേതുവിനെപ്പോലെ ആനന്ദപ്രദനായിത്തീർന്നു പിതാവിന്നു്. ഭൂതങ്ങളിൽ സ്വയംഭൂപോലെ സർവ്വസമ്മതനുമായിരുന്നു.

വേദപാരംഗതരും, അതിപരാക്രമികളും, പ്രജാഹിതമറിയുന്നവരും, വിജ്ഞാനസമ്പന്നരും, സൽഗുണസമ്പൂർണ്ണരുമായ കുമാരന്മാരിൽ, ജ്യേഷ്ഠഭ്രാതാവായ ശ്രീരാമചന്ദ്രൻ നക്ഷത്രമദ്ധ്യത്തിലെ അമൃതകിരണൻപോലെ എല്ലവർക്കും പ്രിയമേകി. ആന, കുതിര, തേരു് തുടങ്ങിയ വാഹനങ്ങളിൽ സഞ്ചരിപ്പാൻ അതിസമർത്ഥരായ അവർക്കു്, ധനുർവ്വേദത്തിൽ അദ്വിതീയത്വം ഉണ്ടായിരുന്നു. മാതാപിതാക്കന്മാർക്കു ആനന്ദമേകിക്കൊണ്ടു് വളർന്നുവന്ന കുമാരന്മാരിൽ ഒരു പ്രത്യേകത വ്യക്തമായി. അതിബാല്യം മുതല്ക്കു തന്നെ, ലക്ഷണശ്രീയാർന്ന ലക്ഷ്മണനെ, ലോകാഭിരാമനായ ശ്രീരാമചന്ദ്രനൊന്നിച്ചേ കാണുകയുള്ളു. ഉണ്ണുക, ഉറങ്ങുക, കളിക്കുക,

എല്ലാം ആ സഹോദരന്മാർ ഒന്നിച്ചേ പതിവുള്ളൂ. അതേപോലെ ലക്ഷ്മണാനുജനായ ശത്രുഘ്നനും ഭരതനും കൂട്ടുപിരിയാതെ വളർന്നു. ശ്രീരാമൻ പള്ളിവേട്ടയ്ക്കു് കുതിരപ്പുറത്തു് കയറിയാൽ, കുലച്ച വില്ലും നിശിതബാണവുമേന്തിയ സൌമിത്രി പിന്നാലെയുണ്ടു്. ഇങ്ങിനെ സഹായത്തിനെത്തുന്ന അനുജനിൽ, പുരുഷോത്തമനു് പ്രാണനേക്കാൾ മീതെ വാത്സല്യവുമായിരുന്നു. അതുപോലെത്തന്നെയാണു്, ഭരതകുമാരനു് ശത്രുഘ്നനിലും.

ദേവമുഖ്യന്മാരാൽ വിധാതാവു് എന്നപോലെ ആത്മജന്മാരാൽ ദശരഥൻ സന്തോഷസമേതം വസിച്ചു. ഈശ്വരാംശജരായ കുമാരന്മാർ പിതാവിനെ ധന്യധന്യനാക്കി. എല്ലാവരും ഒരുപോലെ അറിവുള്ളവർ, അതിഗുണങ്ങളുള്ളവർ, ലജ്ജാവിനയസമ്പന്നർ, യശസ്വികളും സർവ്വജ്ഞതരമായ ദീർഘദർശികൾ. ഇങ്ങിനെ മഹത്വവും, പരാക്രമവും ഒത്തിണങ്ങിയ ആ തേജസ്വികളെക്കൊണ്ടു് ലോകപിതാമഹനെപ്പോലെ ദശരഥൻ ശ്രേഷ്ഠനായി. പിതൃശുശ്രൂഷാരതരായ, നരശാർദ്ദൂലകുമാരന്മാർ വേദങ്ങളിൽ മാത്രമല്ല ധനുർവ്വേദത്തിലും അചിന്ത്യവിജ്ഞരായിത്തീർന്നു.

ഒരുദിവസം, രാജസദസ്സിൽ ബന്ധുക്കൾ ഗുരുവര്യന്മാർ, മന്ത്രിമാർ ഇവരൊത്തു് സന്തുഷ്ടമാനസനായി രാജ്യകാര്യങ്ങൾ ആലോചിച്ചു കൊണ്ടിരിക്കെ;—

"യൌവനത്തിലേക്കു് കാലെടുത്തുവെക്കുന്ന രാമന്റേയും മറ്റും വിവാഹത്തെ സംബന്ധിച്ചു് ആലോചിക്കണം"

എന്നിങ്ങനെ മഹാരാജാവു് പറഞ്ഞു.

എന്നാൽ, ഭയവിവശരായി ഓടിവന്ന ദ്വാരപാലകന്മാരെ പെട്ടെന്നു് കണ്ടപ്പോൾ എല്ലാവരുടേയും ശ്രദ്ധ അവരിൽ കേന്ദ്രീകരിച്ചു. ഉജ്ജ്വലതേജസ്വിയായ വിശ്വാമിത്രമാമുനി, ഗോപുരദ്വാരത്തിലെത്തി കാവല്ക്കാരോടു്:—

"ഞാൻ ഗാഥിപുത്രനായ വിശ്വാമിത്രനാണു്. വന്ന വിവരം ദശരഥനെ അറിയിക്കുക."

ആ കല്പനകേട്ടു് ഭയത്തോടെ വന്നവരായിരുന്നു അവർ. പരിഭ്രമത്തോടെ വഴിയിൽ നില്ക്കുന്നവരുംകൂടി രാജസദസ്സിലെത്തി. ഇക്ഷ്വാകുചക്രവർത്തിയോടു് വിശ്വാമിത്രബ്രഹ്മർഷിവന്നു് സമയം കാത്തുനില്ക്കുന്നതായി അവർപറഞ്ഞു.

ആ മഹർഷിവര്യന്റെ നാമധേയം കേട്ടപ്പോൾ മനോമന്നവൻ ഞെട്ടി എഴുന്നേററു. പുരോഹിതന്മാരോടും കൂടി സസംഭ്രമം കൌശികസമീപത്തിലെത്തി. ദേവേന്ദ്രൻ ബ്രഹ്മാവിനെ എന്നപോലെ എതിരേററുകൊണ്ടുവന്നു് അർഘ്യപാദ്യാദികളാൽ യഥാവിധി, പ്രസന്നവദനനായി പൂജിച്ചു. ശാസ്ത്രത്തിൽ കണ്ടതുപോലെ അവയെ സ്വീകരിച്ച മാമുനി നരാധിപനോടു് "അവ്യയവും," കുശലവും ചോദിച്ചു. തുടൎന്നുകൊണ്ടു്:—

"മഹാരാജാവേ, സാമന്തന്മാരും, ശത്രുക്കളും അങ്ങയുടെ കീഴിൽതന്നെയല്ലേ? ദേവന്മാർ, മനുഷ്യന്മാർ, ഇവക്കു് യഥാവിധി വേണ്ടതു ചെയ്യുന്നില്ലേ?

ധന്യാത്മാവായ കൌശികൻ, അവിടെ സന്നിഹിതരായിരുന്ന മാമുനീന്ദ്രന്മാരുടെ സമീപത്തിൽ ചെന്നു് ഓരോരുത്തരോടും പ്രത്യേകം പ്രത്യേകം കുശലം ചോദിച്ചു; ഭഗവാൻ വസിഷ്ഠനോടു് വിശേഷിച്ചും.

സന്തോഷത്തോടുകൂടിയ വിശ്വാമിത്രന്റെ വാക്കുകളും പെരുമാററവും എല്ലാവരേയും സംതൃപ്തരാക്കി. രാജസദസ്സിൽ എല്ലാവരും യഥാസ്ഥാനം യഥാർഹം ഇരുന്നു,

ആനന്ദസാഗരത്തിലാറാടിയ മഹാരാജാവു്, വിശ്വാമിത്രബ്രഹ്മർഷിയെ വാഴ്ത്തിക്കൊണ്ടു് ഇങ്ങിനെ ഉണർത്തി:—

"ഭഗവാനെ, മരണവക്ത്രത്തിൽ പതിക്കുന്നവന്നു് അമൃതുകിട്ടിയതുപോലെ; മരുഭൂമിയിൽ മാരിചൊരിഞ്ഞതുപോലെ; സന്താനമില്ലാത്തവന്നു് ധർമ്മപത്നിയിൽ ഉത്തമതനയനുണ്ടായതുപോലെ; കളവുപോയ ദിവ്യവസ്തു തിരികെ കിട്ടിയതുപോലെ; അവിടുത്തെ എഴുന്നള്ളത്തു് ഞങ്ങൾക്കു് ഒരുത്സവാനന്ദമുണ്ടാക്കുന്നു; അപൂർവ്വമായ ഉൾക്കുളിരേകുന്നു. എന്നെക്കൊണ്ടു് കഴിയുന്നതെന്തും അവിടുത്തേക്കു് ചെയ്തുതരുവാൻ അതിരററ സന്തോഷമുണ്ടു്. അതിഭാഗ്യവാനാണു് ഞാൻ. അവിടുത്തെ പാദസ്പർശത്താൽ ഈ രാജധാനി പരിപാവനമായിത്തീർന്നുവല്ലോ. രാജർഷിയായിരുന്ന അവിടുന്നു്, ഉജ്ജ്വലതപസ്സിനാൽ ബ്രഹ്മർഷിയായി. ഈ ദർശനം തന്നെ പുണ്യസംവർദ്ധകമാണു്, തീർച്ച. എന്തു് ഉദ്ദേശിച്ചാണു് ഇങ്ങോട്ടു് എഴുന്നള്ളിയതു്. എല്ലാവിധത്തിലും സംപൂജിതനായ അവിടുത്തേക്കു് ഹിതമായ എന്തെങ്കിലും ചെയ്യാൻ സാധിച്ചാൽ ഞാൻ അമേയപുണ്യവാനായിത്തീരും. അതിന്നു് അവിടുന്നു് അനുഗ്രഹിക്കണേ. ഉത്തമോത്തമമായൊരു ക്ഷേത്രത്തിലെത്തിയപോലെയായിത്തീർന്നു ഞാൻ. അവിടുന്നു് ചിന്തിച്ചതെന്തും പറയുവാൻ സംശ

യിക്കരുതേ. എൻെറ കൺകണ്ട ഈശ്വരനാണവിടുന്ന്. ആജ്ഞാപിക്കുന്നതു് അക്ഷരംപ്രതി അനുഷ്ഠിക്കാം. അചിന്ത്യമായ അഭ്യുദയമാണ്, ദ്വിജേന്ദ്രനായ അവിടുത്തെ വരവുകൊണ്ടു് കാകുത്സ്ഥവംശത്തിനുണ്ടായതു്."

അനശ്വരയശസ്സാർജ്ജിച്ച വിശ്വാമിത്ര ബ്രഹ്മർഷി, ദശരഥമഹാരാജാവിൻെറ വിനയപൂർണ്ണവാക്കുകൾ കേട്ടു് ഏററവും സന്തുഷ്ടനായി.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകിനിർമ്മിതമായ ആദികാവ്യത്തിൽ, ബാലകാണ്ഡം പതിനെട്ടാം സർഗ്ഗം അവസാനിച്ചു.

---

## പത്തൊമ്പതാംസർഗ്ഗം:—(രാമയാചനം)

രാജസിംഹൻെറ, ആശ്ചര്യകരവും വിശദവുമായ വാക്കുകൾ തേജസ്സേറിയവനാണെങ്കിലും കൌശികനെ കോൾമയിർകൊള്ളിച്ചു.

"സദ്വംശ്യനായ അങ്ങയുടെ വാക്കുകൾ, വസിഷ്ഠബ്രഹ്മർഷിയുടെ ശിഷ്യനു യോജിച്ചവയാണ്."

മന്ദസ്മിതത്തോടെ യതിവര്യൻ തുടർന്നു:—

"രാജശാർദ്ദൂലനായ അങ്ങു്, സത്യത്തിൽ അടിയുറച്ചവനാണ്. ഞാൻ ആവശ്യപ്പെടുന്ന കാര്യം സാധിപ്പിക്കാമെന്നു് പ്രതിജ്ഞചെയ്തുവല്ലൊ. രാജൻ, ഒരു കഠിനവ്രതത്തിലിരിക്കുകയാണ് ഞാനിപ്പോൾ. എന്നാൽ ഈ ദീക്ഷയുടെ സിദ്ധി എനിക്കു് കിട്ടുന്നമില്ല. ഇതിൻെറ അവസാനത്തിൽ, ഹോമവേദിയിൽ മാംസഖണ്ഡങ്ങളോടുകൂടിയ രക്തത്തെ ഒഴിക്കുന്ന രണ്ടസുരന്മാരുണ്ടു്. അമേയപരാക്രമികളും കാമരൂപികളുമായ, മാരീചൻ, സുബാഹു എന്നുപേരുള്ള അവരുടെ വിഘ്നകർമ്മങ്ങളാൽ, മനസ്സുമടുത്തു. ഇതു് ഒരു പ്രാവശ്യമല്ല, അനേകം പ്രാവശ്യം ആവർത്തിച്ചു് വന്നപ്പോഴാണ് ഇങ്ങോട്ടു പോന്നതു്. ദ്വേഷ്യം വരുവാനോ ശപിക്കുവാനോ പാടില്ലാത്ത വ്രതവുമാണിതു്.

ധന്യധന്യനായ രാജൻ, അങ്ങയുടെ സീമന്തപുത്രൻ–സത്യപരാക്രമിയായ വീരരാമൻ–എന്നോടൊന്നിച്ചു പോരട്ടെ. ഉപദ്രവകാരികളായ ആ രാക്ഷസന്മാരെ മാത്രമല്ല, മററനേകം അരക്കന്മാരേയും നശിപ്പിക്കുവാനുള്ള ശക്തി എൻെറ കീഴിൽ നില്ക്കുന്ന രാമനുണ്ടു്. കാകപക്ഷധാരിയായ കുമാരനാണെന്നു്

കരുതരുതു്. മൂന്നുലോകങ്ങളിലും യശസ്സ് പരക്കത്തക്കവിധം അഭിവൃദ്ധി രാമനുണ്ടാകും. മാത്രമല്ല, മാരീചസുബാഹുക്കളെ വധിക്കുവാൻ രാമനെക്കൊണ്ടല്ലാതെ, വേറെ ആരുതന്നെ വിചാരിച്ചാലും സാദ്ധ്യവുമല്ല. ഉണ്ണിയാണെന്നു് തോന്നുന്ന രാമനു് ഈ ഘോരരാക്ഷസന്മാർ നിസ്സാരന്മാരാണു്. രാമന്റെ മുന്നിൽ നില്ക്കുവാനുള്ള കെല്പ് അവൎക്കില്ല. കാലപാശബന്ധിതരായിക്കഴിഞ്ഞു അവർ. ഓമനമകനാണെന്ന വാത്സല്യം ഈ കാര്യത്തിൽ ഉണ്ടാകേണ്ട. മഹാത്മാവായ രാമന്റെ മുന്നിൽ എത്തുന്ന അസുരന്മാർ അവസാനിച്ചു എന്നു് വിശ്വസിച്ചോളൂ; ഒട്ടും സംശയിക്കേണ്ട.

രാജരാജനായ ദശരഥാ, ധൎമ്മരൂപിയായ രാമനെ എനിക്കു് തികച്ചും അറിയാം. ഘോരതപസ്സുകൊണ്ടു് അഗ്നിതേജസ്സാൎന്ന വസിഷ്ഠ ബ്രഹ്മൎഷിക്കു് രാമന്റെ കെല്പു് എന്താണെന്നു് നിശ്ചയമുണ്ടു്. എന്തിനു്? ഞങ്ങളെപ്പോലെയുള്ള തപോനിധികൾക്കേ രാമനെ തികച്ചും അറിയുകയുള്ളൂ.

[സാധാരണ മനുഷ്യനു് ശ്രീരാമനെ അറിയുവാൻ പ്രയാസമാണെന്നും, അതിനു് ഘോരഘോരമായ തപോനുഷ്ഠാനംകൊണ്ടേ കഴിയുകയുള്ളുവെന്നും ഭഗവാൻ വാല്മീകി, വിശ്വാമിത്രവാക്യത്തിൽക്കൂടി വ്യക്തമാക്കുകയാണു്]

ഹേ, നൃപേന്ദ്ര, ധൎമ്മവും യശസ്സും ഈ പാരിൽ അങ്ങക്കു് അനശ്വരമായി സമ്പാദിക്കണമെങ്കിൽ, രാമനെ എന്റെ ഒന്നിച്ചു് അയക്കുക. മാമുനീശ്വരനായ വസിഷ്ഠനും, മററു താപസേശ്വരന്മാരും, മന്ത്രിപുംഗവന്മാരും അനുവാദം തരുമെങ്കിൽ, ഓമനപ്പുത്രനെ എന്റെ ഒന്നിച്ചു് പത്തുദിവസത്തേക്കു് യാഗസംരക്ഷണത്തിനായി അയക്കുക. ഇക്ഷ്വാകുവംശതിലകനായ അങ്ങയ്ക്കു് മനസ്സിനു് അല്പവും അലട്ടു് ഉണ്ടാകരുതു്. എന്റെ യാഗത്തിനു് യാതൊരു ഹാനിയും സംഭവിക്കാതിരിക്കുവാൻ, രാമനെ, എന്റെഒന്നിച്ചു് അയക്കുക. “അങ്ങേക്കു് മാത്രമല്ല, ഈ വംശത്തിനുതന്നെ മംഗളമുണ്ടാകട്ടെ.”

ഉഗ്രതപസ്വിയും, ധൎമ്മകൎമ്മനിരതനും തേജസ്വിയുമായ വിശ്വാമിത്രന്റെ ധൎമ്മാൎത്ഥങ്ങളോടുകൂടിയ ഈ വാക്കുകൾ ദശരഥമഹാരാജാവിനെ ദുഃഖസാഗരത്തിലാറാടിച്ചു; സിംഹാസനത്തിലേക്കു് ചാഞ്ഞു.

ഇങ്ങിനെ ആൎഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകി നിൎമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം പത്തൊമ്പതാം സൎഗ്ഗം അവസാനിച്ചു.

## ഇരുപതാം സർഗ്ഗം (ദശരഥജല്പനം)

അല്പനേരം മോഹാലസ്യത്തിൽ കിടന്ന അരചവരൻ ക്രമത്തിൽ കൺ മിഴിച്ചു ഏററവും ദയനീയമായി ചോദിച്ചു:-

"ഭഗവാനേ, ഇന്ദീവരാക്ഷനായ രാമൻ—പതിനാറുവയസ്സ് തികയാത്ത എൻെറ ഓമനക്കുട്ടി—ക്രൂരരാക്ഷസന്മാരോട് എങ്ങിനെ യുദ്ധം ചെയ്യും? അതി ശക്തരായ സൈന്യങ്ങൾ അക്ഷൗഹിണി കണക്കിൽ എനിക്ക് ഉണ്ട്. അമാ ത്യശ്രേഷ്ഠന്മാരും പരാക്രമം തികഞ്ഞ ഭടജനങ്ങളും സർവ്വാസ്ത്രപ്രയോഗചതുരന്മാ രാണ്. അസുരന്മാരോട് യുദ്ധം ചെയ്യാൻ കെല്പുള്ള അവരെ കൊണ്ടുപോകുവാൻ ദയതോന്നണേ—എൻെറ വത്സലപുത്രൻ രാമനെ കൊണ്ടുപോകരുതേ. അമ്പും വില്ലുമേന്തി പടയുടെ മുന്നിൽ ഞാൻ തന്നെവന്ന് യജ്ഞത്തിന്ന് കാവൽ നില്ക്കാം. പ്രാണൻ പോകുന്നതുവരെ ഞാൻ ആ അരക്കരോട് അടരാടിക്കൊള്ളാം. യതി വര്യനായ അവിടുത്തെ വ്രതചര്യക്ക് വിഘ്നംവരാതെ കഴിക്കാം. എൻെറ വത്സ ലപുത്രൻ രാമനെ കൊണ്ടുപോകരുതേ. അവിടുത്തെ അനുഗമിക്കുവാൻ ഈ ഞാൻ സദാസമയവും ഒരുക്കമാണ്.

വെറും കുട്ടിപ്രായം; അഭ്യാസങ്ങൾ അറിയില്ല; ബലാബലങ്ങളെപ്പററി ഒന്നും നിശ്ചയമില്ല; അസ്ത്രശക്തിയാണെങ്കിൽ ഒട്ടുംതന്നെയില്ല; യുദ്ധംചെയ്തു പരിചയമില്ല; എൻെറ ഓമനമകൻ രാമനു്, മായാവികളായ രാക്ഷസന്മാരുടെ നേരിട്ട് നില്ക്കാൻ തന്നെ സാധിക്കുകയില്ല. അത്യുഗ്രരായ ആ രക്ഷസ്സുകൾക്ക് ഈ കുട്ടിയോ? മാമുനിവ്യാഘ്രനായ അവിടേക്ക് കരുണയുണ്ടാകണേ. രാമനെ വിട്ടുപിരിഞ്ഞു് ഒരു ക്ഷണംപോലും ജീവിക്കുവാൻഈ വൃദ്ധനു്സാധിക്കുക യില്ല.

അറുപതിനായിരമായി വയസ്സെങ്കിലും, ചതുരംഗസൈന്യങ്ങളോടുകൂടി ഇതാ ഞാൻ തന്നെ പുറപ്പെടുന്നു. അവിടുത്തേക്ക് അത്രമാത്രം നിർബ്ബന്ധമാണെ ങ്കിൽ രാമനും എൻെറ ഒന്നിച്ചു പോരട്ടെ. അതിവാർദ്ധക്യകാലത്ത് സിദ്ധിച്ച ദിവ്യാനുഗ്രഹമാണ് എൻെറ മകൻ രാമൻ. അവനെ അവിടുന്ന് കൊണ്ടുപോ കരുതേ.

നാലുപുത്രന്മാരിൽ ജ്യേഷ്ഠനും ധാർമ്മികനുമായ രാമനിൽ എനിക്ക് അധികം സ്നേഹമുണ്ട്. ആ രാക്ഷസന്മാർ ആരുടെ മക്കളാണ്? ആരാണ് അവരെ പരി രക്ഷിക്കുന്നതു്? എത്രമാത്രം ശക്തിയും പരാക്രമവുമുണ്ട്? ഭഗവാനേ, രാമനോ

ഞാനോ, എന്റെ സൈന്യങ്ങളോ ആ അരക്കന്മാരോട് അടരാടേണ്ടതു് ഏതു വിധത്തിലാണു്? എത്രമാത്രം മായാവിദ്യകഠം അവക്കറിയാം?

മഹാരാജാവിനോടു് കൌശികൻ:-

"രാജൻ, പൌലസ്ത്യവംശജാതനായിട്ടു് ഒരു അസുരവരവുണ്ടു്. രാവണൻ എന്നാണവന്റെ പേർ. ബ്രഹ്മാവിൽനിന്നു് വരങ്ങഠം യഥേഷ്ടം സമ്പാദിച്ച രാക്ഷസേശ്വരൻ മൂന്നുലോകങ്ങളേയും ഉപദ്രവിക്കുന്നു. വിശ്രവസ്സിന്റെപുത്രനും സാക്ഷാൽ വൈശ്രവണന്റെ അനുജനുമായ ദശവദനൻ, അമിതബലവാനും, അമേയവീരനും, അനേക സൈന്യങ്ങളോടു് കൂടിയവനുമാണു്. അവന്റെ ഉപദ്രവങ്ങളെപ്പററി അങ്ങയും കേട്ടിരിക്കുമല്ലൊ. യാഗത്തെ, അവൻ നേരിട്ടുമുടക്കുന്നില്ലെന്നു മാത്രം. കരുത്തേറിയ മാരീചസുബാഹുക്കളെ രാവണനാണു് അയച്ചു് യജ്ഞം മുടക്കുന്നതു്"

ഈ മറുപടിവാക്കുകഠം കേട്ട മഹാരാജാവു് പെട്ടെന്നു് പറഞ്ഞു:-

ധമ്മാഗ്രഗണ്യനായ മാമുനീന്ദ്ര, മഹാദുഷ്ടനായദശാസ്യനോടു് എതിരിടുവാനുള്ള ശക്തി എനിക്കില്ല. എന്റെ ഓമനമകനിൽ ദയതോന്നണേ. നിർഭാഗ്യവാനായ എനിക്കു്, ഈശ്വരനും ഗുരുവും എല്ലാം അവിടുന്നാണു്. ദേവന്മാർ അസുരന്മാർ-ഗന്ധർവ്വന്മാർ പക്ഷികഠം-ഉരഗങ്ങഠം-യക്ഷന്മാർ തുടങ്ങി എല്ലാവരും ഒന്നിച്ചാൽ കൂടി, രാവണന്റെ നേരിട്ടു നില്ക്കാൻ സാധിക്കില്ല. പിന്നെയാണോ മനുഷ്യപ്പുഴുക്കഠം? വീരന്മാരുടെ വീര്യത്തെ മുഴുവൻ യുദ്ധത്തിൽ നശിപ്പിക്കുന്നവനാണു് ആ നിശാചരേന്ദ്രൻ. എന്റെ ഉണ്ണികളോടും സൈന്യങ്ങളോടും കൂടിയായാലും അവനോടോ രാക്ഷസസൈന്യത്തോടോ നേരിടാൻ കഴിവില്ല.

ബ്രഹ്മർഷിവര്യ, അസ്ത്രാഭ്യാസം മുഴമിപ്പിക്കാത്ത, ദേവതുല്യനായ കൊച്ചുമകൻ രാമനെ ഞാൻ തരുകയില്ല. സുന്ദോപസുന്ദന്മാരുടെ തനയന്മാരായ മാരീചസുബാഹുക്കഠം, അന്തകതുല്യരാണെന്നു് എനിക്കറിയാം. അവരാണു് അവിടുത്തെ യാഗത്തെ മുടക്കുന്നവർ. പയററിത്തെളിഞ്ഞ ആ മായാവികളിൽ ഒരാളോടു് സവ്വസൈന്യങ്ങളോടും കൂടിയ ഞാൻ യുദ്ധം ചെയ്യാം. എന്തു തന്നെയായാലും രാമനെ ഞാൻ തരില്ല.

അയോദ്ധ്യാപതിയുടെ ജല്പനങ്ങഠം, വിശ്വാമിത്ര ബ്രഹ്മർഷിയുടെ പുരികങ്ങഠം വളച്ചു. ഹോമകുണ്ഡത്തിൽ നെയ്യൊഴിച്ചതുപോലെ കോപം ആളിത്തുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകി നിർമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം ഇരുപതാം സർഗ്ഗം അവസാനിച്ചു.

## ഇരുപത്തൊന്നാം സർഗ്ഗം ദശരഥപ്രതിബോധനം

അതുല്യമായ ആത്മജസ്നേഹത്താൽ അക്ഷരങ്ങൾ ഇടറിക്കൊണ്ടാണ് അരചൻ ഇത്രയും പറഞ്ഞതു്. എന്നാൽ ബ്രഹ്മർഷിവിശ്വാമിത്രനിൽ അതിരററ കോപം ആളിക്കത്തിക്കുകയാണ് ആ വാക്കുകളുണ്ടായതു്. നെററിചുളിച്ചുകൊണ്ടു്, കണ്ണിൽ നിന്നു് തീ പാറുന്നതുപോലെ നോക്കി മാമുനീന്ദ്രൻ തുടന്നു.

"ഹേ രാജാവേ, കാര്യമെല്ലാം മുൻകൂട്ടിയേററ്, വാക്കുമാററുവാൻ കരുതുന്നുവോ? ഈ രഘുവംശത്തിനു് സത്യഭംഗം യോജിക്കുന്നതല്ല. അങ്ങിനെയാകാമെങ്കിൽ, ഞാനിതാ പോകുന്നു. വാക്കുമാറുന്ന അങ്ങു് സുഹൃത്തുക്കളൊത്തു് സസുഖം വസിച്ചാലും."

മഹാബുദ്ധിമാനായ ബ്രഹ്മർഷിയുടെ കോപവാക്കുകൾ കേട്ടു് ഭൂമിയാകെ ഒന്നു കലുങ്ങി; ദേവന്മാർ കൂടി ഭയപ്പെട്ടു വിറച്ചു.

മൂന്നുലോകങ്ങളും ഭയപ്പെട്ടതു കാണുവാൻ കഴിവുള്ള ഭഗവാൻ വസിഷ്ഠൻ, ധാർമ്മികനും ധീരനുമായ ദശരഥനോടു് അരുളിച്ചെയ്തു.

"രാജൻ, ഇക്ഷ്വാകുവംശത്തിലാണു് അങ്ങു് ജനിച്ചതു്. ധർമ്മം ഒരു രൂപമെടുത്തതുപോലെയാകണം അങ്ങയുടെ ജീവിതം. മാത്രമല്ല, മൂന്നു ലോകങ്ങളിലും ധർമ്മാത്മാവാണെന്നു് പുകഴ്ത്തപ്പെടുന്നവനാണു് അങ്ങു്. അധർമ്മത്തെ സ്മരിക്കാതെ, സ്വധർമ്മം ചെയ്യു.

ഏററകാര്യം, അതെന്തു തന്നെയാകട്ടെ ചെയ്തേ ഒക്കു. ആളിക്കത്തുന്ന ചെന്തീമദ്ധ്യത്തിലെ അമൃതിനെ തൊടുവാൻ ആർക്കാണു് സാധിക്കുക. വില്ലു് ഇന്നുവരയും എടുക്കാത്തൊരു കുട്ടിയായാൽക്കൂടി കൌശികയതീന്ദ്രന്റെ കീഴിൽ ആണെങ്കിൽ, ഭയപ്പെടാനില്ല. ബ്രഹ്മർഷിയായ വിശ്വാമിത്രൻ ലോകത്തിൽ വെച്ചു് അതിബുദ്ധിമാനാണു്; ധർമ്മം മൂർത്തീകരിച്ചവനാണു്; അതിവീര്യമിയന്നവനാണു്; തപോനിധിയായ ഇദ്ദേഹം മൂന്നു ലോകങ്ങളിലെ വില്ലാളിവീരന്മാരിൽ അദ്വിതീയനാണെന്നു് മനസ്സിലാക്കുക. അസ്ത്രശസ്ത്രജാലപ്രയോഗങ്ങളിൽ ഇത്രയും സമർത്ഥനായൊരാൾ ഇന്നില്ല; ഇനി ഉണ്ടാകയുമില്ല.

വിശ്വാമിത്രൻ, രാജാവായി രാജ്യം രക്ഷിക്കുന്ന സന്ദർഭത്തിൽ ദേവന്മാർ, മുനിമാർ, അസുരന്മാർ, അരക്കന്മാർ, ഗന്ധർവ്വന്മാർ, ഉത്തമയക്ഷന്മാർ, കിന്നരന്മാർ, ഉരഗമുഖ്യന്മാർ തുടങ്ങിയ എല്ലാവരും കൃശാശ്വപുത്രന്മാരായ അസ്ത്രജാലങ്ങളെ മുഴുവൻ പ്രദാനം ചെയ്തിരിക്കുന്നു. കൃശാശ്വപുത്രന്മാരായ അവരാകട്ടെ, പ്രജാപതിസുതന്റെ തനയന്മാരുമാണ്. മാത്രമല്ല, ജയശീലരും, സമുജ്ജ്വലകാന്തിയെഴുന്നവരും, മഹാവീരന്മാരും. അനേകരൂപധാരികളും കൂടിയായിരുന്നു.

ദക്ഷപ്രജാപതിയുടെ പുത്രിമാരിൽ ജയയും സുപ്രഭയും അതിസുന്ദരാംഗികളാണ്. ദാനവസൈന്യനിഗ്രഹത്തിന്നായി, അത്യുഹങ്ങളും, കാമരൂപികളും, അപ്രമേയങ്ങളുമായ അമ്പതുപുത്രന്മാർ ജയക്കു പിറന്നു. ഏതൊരാക്രമം തടുക്കാൻ സാധിക്കാത്തവരും അമിതബലവാന്മാരും, 'സംഹാരം' എന്ന പേർ പുകഴ്ന്നവരുമാരുമായ അമ്പതുപുത്രന്മാർ സുപ്രഭക്കുമുണ്ടായി. അനിവാര്യങ്ങളായ ശസ്ത്രാസ്ത്രരൂപധാരികളായ ആ അസ്ത്രങ്ങളെ നന്നായറിയുന്നവനാണ് ഈ ഗാധിപുത്രൻ. ഇന്നുവരെ ഇല്ലാത്തതിനെ ഉണ്ടാക്കുവാൻ ഈ ധാർമ്മികാഗ്രേസരന്നു സാധിക്കും.

ഇങ്ങിനെ, അതിതേജസ്വിയും, അനശ്വരയശസ്വിയുമായ ഈ വീരവീരന്റെ കൂന്നിച്ച് രാമനെ പറഞ്ഞയക്കുവാൻ ഒട്ടും സംശയിക്കേണ്ട. ഏതൊരരക്കനേയും നിഷ്പ്രയാസം നിഗ്രഹിക്കുവാനുള്ള കരുത്ത് കൗശികപുത്രനുണ്ട്. എന്നിട്ടും രാമനെ വേണമെന്ന് അപേക്ഷിക്കുന്നത്, അങ്ങയുടെ പുത്രന്റെ ഗുണത്തിന്നാണ്.

ഭഗവാൻ വസിഷ്ഠന്റെ അരുളപ്പാട്, കേട്ട ഭൂപാലേന്ദ്രന്റെ ഹൃദയം തെളിഞ്ഞു. ശരീരം വിളങ്ങി. വിശ്വാമിത്രബ്രഹ്മർഷിയുടെ കൂന്നിച്ച്, ഓമനമകനെ അയക്കുവാൻ ദശരഥമാമന്നൻ മനസ്സിൽ തീർച്ചപ്പെടുത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകി നിർമ്മിതമായ ആദികാവ്യം ബാലകാണ്ഡത്തിലെ ഇരുപത്തിയൊന്നാം സർഗ്ഗം അവസാനിച്ചു.

## ഇരുപത്തിരണ്ടാം സർഗ്ഗം. (ബലാതിബലോപദേശം)

ഗുരുവരന്റെ ഉപദേശത്താൽ സന്തുഷ്ടവദനനായ ദശരഥമഹാരാജാവ് അനുജനോന്നിച്ചുള്ള ശ്രീരാമചന്ദ്രനെ വിളിച്ചു.

മാതാവ് കൌസല്യാദേവിയും, പിതാദശരഥനും "സ്വസ്ത്യയനം" ചെയ്തു. സുസ്പഷ്ടാക്ഷരങ്ങളോടുകൂടിയ ഉത്തമമന്ത്രങ്ങളും ഉച്ചരിച്ചുകൊണ്ട് വസിഷ്ഠ ഭഗവാൻ നന്മനേർന്നു.

സസന്തോഷം ആലിംഗനം ചെയ്ത് മൂർദ്ധാവിൽ മുകൎന്നുകൊണ്ടു്, അചഞ്ചല ഹൃദയത്തോടെ ദശരഥൻ, മകനെ വിശ്വാമിത്രമാമുനീന്ദ്രനു് ഏല്പിച്ചു.

യതീശ്വര സമീപത്തിൽ ഉജ്ജ്വലകാന്തിയോടെ നില്ക്കുന്ന അംബുജലോചന നെ കണ്ട കാററു് പൊടിപടലങ്ങളോടു കൂടാതെ വീശിത്തുടങ്ങി. ദേവഭേരീ നിനാദത്തോടുകൂടി, തുരുതുരെ പുഷ്പവൃഷ്ടിയുണ്ടായി. മഹാത്മാക്കളായ അവർ പുറപ്പെട്ടപ്പോൾ, ദിഗന്തങ്ങളിൽ ശംഖനാദം മാററൊലിക്കൊണ്ടു.

ഗാധിനന്ദനനായ വിശ്വാമിത്രൻ മുമ്പിൽ; പിന്നിൽ കോദണ്ഡപാണി യായ മഹാപ്രഭു ശ്രീരാമചന്ദ്രൻ; മൂന്നാമതായി സൌമിത്രി, കവച്ചവില്ലും നിശിത ഖഡ്ഗവുമേന്തിക്കൊണ്ടു്. ഇങ്ങിനെ അഞ്ചു തലകളുള്ള ഉഗ്രസർപ്പങ്ങൾപോലെ അവരുടെ യാത്ര പത്തു ദിക്കുകളേയും പ്രശോഭിപ്പിച്ചുകൊണ്ടു് മുന്നേറി. സർവ്വ ലോകവിധാതാവിനെ അശ്വിനീദേവന്മാർ എന്ന പോലെ വിശ്വാമിത്രബ്രഹ്മ ൎഷിയെ ശ്രീരാമലക്ഷ്മണന്മാർ അനുഗമിച്ചു.

ഉടുമ്പിൻ തോലുള്ള കയ്യുറയിട്ടു്, കലച്ചവില്ലും, മൂർച്ചയേറിയ വാളുമേന്തിയ ദശരഥനന്ദനന്മാർ, തിരുവാഭരണങ്ങളെക്കൊണ്ടു് ചാരുരൂപരായി, കൌശിക ബ്രഹ്മൎഷിയെ, അമേയപ്രഭാവനായ കൈലാസനാഥനെ വഹ്നിജർ പോലെ യാണു് പിൻതുടൎന്നിരുന്നതു്.

അയോദ്ധ്യാനഗരിയിൽ നിന്നു് ഒന്നരക്കാതം വഴി പിന്നിട്ടു് സരയൂനദി യുടെ തീരത്തിലെത്തിയപ്പോൾ, കൌശിക ബ്രഹ്മൎഷി അവിടെ നിന്നു. സുസ്മേരവദനനായി വാത്സല്യമസൃണമായ സ്വരത്തിൽ:—

“രാമാ, ഇതാ ഈ ഉദകത്തെ സ്വീകരിക്കുക. ബല, അതിബല എന്നീ മന്ത്രങ്ങളെ ഞാൻ ഉപദേശിക്കാം. ഒട്ടും താമസിക്കരുതു്. ഈ മഹാമന്ത്രങ്ങൾ സ്വായത്തമായാൽ, ക്ഷീണമോ വിശപ്പോ ബാധിക്കില്ല; രൂപമാററം ഒരിക്കലും ഒരു തരത്തിലും ഉണ്ടാകില്ല; ഉറക്കത്തിലോ, ബുദ്ധിനിയന്ത്രണം വിട്ടുന്ന സമയ ത്തുപോലുമോ രാക്ഷസന്മാർ അടുക്കുകയില്ല; കൈക്കരുത്തിൽ തുല്യതയാനൊരു വനെ ലോകത്തിൽ കാണുന്നതല്ല; രാമ, ഈ മന്ത്രങ്ങൾകൊണ്ടു് അങ്ങയ്ക്കു് ഒത്ത വൻ മൂന്നുലോകങ്ങളിൽ പോലും ഉണ്ടാകുന്നതല്ല. സൌന്ദര്യം, ബുദ്ധി, ജ്ഞാനം ഉത്തരം പറയുവാനുള്ള കഴിവു് എന്നിവ വൎദ്ധിക്കും.

ബലയും അതിബലയും ജപിച്ചു് നടന്നാൽ, വഴിക്കു് ദാഹമോ വിശപ്പോ

തോന്നുന്നതല്ല. അതുല്യമായ യശസ്സ് ഇതുകൊണ്ട് ഉണ്ടാകയും ചെയ്യും. ഭഗവാൻ വിരിഞ്ചന്റെ വദനത്തിൽ നിന്ന് ഉണ്ടായ പുത്രിമാരാണ് ബലയും അതിബലയും. ധർമ്മംതന്നെ രൂപമെടുത്ത അങ്ങ് ഈ മന്ത്രോപദേശത്തിന്ന് തികച്ചും അർഹനാണ്; സംശയമില്ല. സർവ്വഗുണങ്ങളുടേയും വിളനിലമാണ് അങ്ങ് എങ്കിലും, തപസ്സുകൊണ്ടുമാത്രം നേടാവുന്ന ബലാതിബലകളെ സ്വീകരിക്കു. അമേയ തേജസ്സ് ഉണ്ടാകും.

സന്തുഷ്ടവദനനായ ശ്രീരാമചന്ദ്രൻ ആചമിച്ച്, മഹാത്മാവിശ്വാമിത്രനിൽനിന്ന് ആ മന്ത്രങ്ങൾ രണ്ടും വാങ്ങി. അതുല്യവിക്രമിയായ കുമാരൻ ഈ വിദ്യകൾ ഗ്രഹിച്ചപ്പോൾ, ശരൽക്കാലത്തിലെ ഭാസ്കരനെപ്പോലെ ഉജ്ജ്വലാംഗനായി. ഗുരുവരനായ കുശികപുത്രനെ യഥോചിതം ഉപചരിച്ചുകൊണ്ട്, ആ രാത്രി സരയൂ നദിതീരത്തിൽ വസിച്ചു. മഹാരാജാദശരഥപുത്രന്മാർ, അനുചിതമായ പുൽമെത്തയിൽ, വിശ്വാമിത്രലാളനങ്ങളേററ് അതിസുഖത്തോടെ ആ രാത്രി കഴിച്ചു കൂട്ടി.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകിനിർമ്മിതമായ ആദികാവ്യം ബാലകാണ്ഡത്തിലെ ഇരുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിമൂന്നാം സർഗ്ഗം (കാമാശ്രമവാസം)

സൂര്യൻ ഉദയാദ്രിപൂകി. പുൺശയ്യയിൽ കിടന്ന് ഉറങ്ങുന്ന രഘുരാമനോട്, മാമുനീന്ദ്രൻ പറഞ്ഞു;

കൌസല്യാനന്ദവർദ്ധകനായകുമാര, പൂർവ്വസന്ധ്യ തുടങ്ങി; നരശാർദ്ദൂലനായ രാമ, എഴുന്നേല്ക്കു, ദിനകൃത്യങ്ങൾ ആചരിക്കു.

ഋഷീശ്വരനിർദ്ദേശം കേട്ട രാജകുമാരന്മാർ, കുളിച്ച് ഉഴുത്ത് മഹാമന്ത്രം സുശ്രദ്ധം ജപിച്ചു. വീരപരാക്രമികളായ അവർ കൌശികനെ വന്ദിച്ചു. അതിസന്തുഷ്ടഹൃദയരായി അദ്ദേഹത്തിന്റെ സവിധത്തിൽ നിന്നു. സരയൂനദി കൂടിച്ചേരുന്ന ഗംഗയാറിൻ തീരത്തിൽ, പുണ്യസങ്കേതത്തിൽ മാമുനിമാർ വസിച്ചരുളുന്ന പുണ്യാശ്രമത്തിൽ, എത്തിയപ്പോൾ സസന്തോഷം, രഘുനന്ദനൻ മഹാത്മാവായ വിശ്വാമിത്രനോട് ചോദിച്ചു:—

"ഭഗവാനേ, ഈ പുണ്യാശ്രമം ഏതാണ്? ഇവിടെ അധിവസിക്കുന്നതാരാണ്? വർത്തമാനമറിയുവാൻ ഞങ്ങൾക്ക് അത്യാഗ്രഹമുണ്ട്"

ചിരിച്ചുകൊണ്ടു് വിശ്വാമിത്രബ്രഹ്മർഷി മറുപടിയോതി:—

"രാമാ, ഇതാരുടേയാണെന്നു് വ്യക്തമായിപ്പറയാം; കേൾക്കുക. കാമൻ എന്നുകൂടി പേരുള്ള സ്മരദേവന്നു് ആദ്യം ദേഹമുണ്ടായിരുന്നു. ആ കാലത്തു് കൈലാസാധിപൻ മനഃസംയമനം ചെയ്തു് ഇവിടെ വസിക്കുകയായിരുന്നു. ധ്യാനത്തിൽ നിന്നു് ഉണർന്നു്, ദേവന്മാരൊന്നിച്ചു് സഞ്ചരിക്കുന്ന പിനാകപാണിയെ സാഹങ്കാരം സ്മരൻ തീണ്ടി. മഹേശ്വരനാകട്ടെ ദേഷ്യത്തോടെ ഒന്നു നോക്കി, ഹുംകാരംചെയ്തു. രുദ്രദേവന്റെ ഉഗ്രമായ നോട്ടത്താൽ സ്മരന്റെ അംഗങ്ങളെല്ലാം ഭസ്മമായിത്തീർന്നു. അന്നുമുതൽ അനംഗൻ എന്ന നാമത്തിലാണു് കാമദേവനെ അറിയുന്നതു്. മന്മഥന്റെ അംഗനാശം സംഭവിച്ച ഈ പ്രദേശത്തിന്നു് അംഗരാജ്യം എന്ന പേർ പ്രസിദ്ധവുമായി.

ആ പുണ്യാശ്രമമാണിതു്. ദേവന്റെ ശിഷ്യപരമ്പരയായി പരിലസിക്കുന്ന ഈ മുനിവരന്മാർ ധർമ്മിഷ്ഠരാകയാൽ ഒരു പാപവും ആരിലും കാണുന്നതല്ല. ഗംഗാസരയൂനദികളുടെ മദ്ധ്യത്തിൽ പ്രശോഭിക്കുന്ന, ഈ പുണ്യാശ്രമത്തിന്നു് "കാമാശ്രമം" എന്നാണു് പേർ. പുരുഷോത്തമനായ രാമ, ഈ പാവനസ്ഥലത്തിൽ ഇന്നു രാത്രിവസിച്ചു് സ്നാനം, ജപം, ഹോമം എന്നിവ ചെയ്തു് പരിശുദ്ധരാകാം."

പുണ്യസങ്കേതമായ കാമാശ്രമത്തിൽ ഉഗ്രതപസ്സനുഷ്ഠിക്കുന്ന യതിവര്യന്മാർ ജ്ഞാനക്കണ്ണുകൊണ്ടു്, അതിഥികളുടെ ആഗമനം മനസ്സിലാക്കി. ഹൃദയം നിറഞ്ഞ സന്തോഷത്തോടെ, അർഘ്യപാദ്യാദികളെടുത്തു്, ബ്രഹ്മർഷിവിശ്വാമിത്രനേയും ശ്രീരാമലക്ഷ്മണന്മാരേയും സാദരം പൂജിച്ചു; യഥാർഹം സല്ക്കരിച്ചു; സല്ലാപാദികളെക്കൊണ്ടു് സന്തുഷ്ടിയുളവാക്കി.

ആ ഋഷിശ്രേഷ്ഠന്മാർ സശ്രദ്ധം സന്ധ്യാനാമങ്ങൾ സുസ്പഷ്ടം ജപിച്ചു. മാന്യസ്ഥാനങ്ങളിൽ അതിഥികളെ ഇരുത്തി. മനോഹരങ്ങളായ കഥകളെക്കൊണ്ടു് കൌശികൻ ആ രാത്രി ആനന്ദപൂർണ്ണമാക്കി; നൃപനന്ദനന്മാർ സന്തോഷസമുദ്രത്തിലാറാടി.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകി നിർമ്മിതമായ ആദികാവ്യം ബാലകാണ്ഡത്തിലെ ഇരുപത്തിമൂന്നാംസർഗ്ഗം അവസാനിച്ചു.

## ഇരുപത്തിനാലാംസർഗ്ഗം. (താടകാവനദർശനം)

പ്രകൃതിസുന്ദരമായ സുപ്രഭാതത്തിൽ, പൂർവ്വാഹ്നകൃത്യങ്ങൾ യഥാവിധി ചെയ്ത കുമാരന്മാർ ബ്രഹ്മർഷിയൊന്നിച്ച് പുറപ്പെട്ടു. വ്രതനിയമാദികളിൽ അചഞ്ചലരായ യതിവര്യന്മാർ നദീതീരംവരെ അനുഗമനം ചെയ്ത്, വിനയാന്വിതരായിപ്പറഞ്ഞു.:—

"മഹാത്മാവായ ഗാഥിനന്ദന, രാജനന്ദനന്മാരോടുകൂടി തോണിയിൽ കയറിയാലും, മാർഗ്ഗം സുഖസംവർദ്ധകമാകട്ടെ. ഇനി താമസിക്കരുത്".

അനുയാത്രയായി വന്ന മാമുനികളെ വാഴ്ത്തിക്കൊണ്ട് കൌശികൻ തോണിയിൽ കയറി. അലയാഴിയിലേക്ക് കുതിച്ചോടുന്ന പുണ്യനദിയെ, രഘുനന്ദനന്മാരൊന്നിച്ച് കടക്കുവാൻ തുടങ്ങി.

സഹോദരാന്വിതനായ ശ്രീരാമചന്ദ്രൻ ഗംഗയാറിന്റെ മദ്ധ്യത്തിലെത്തിയപ്പോൾ, അപൂർവ്വമായൊരു ശബ്ദം അവിടെ നിന്നുയരുന്നത് കേട്ടു. അലകൾ കൂട്ടിയടിക്കുമ്പോഴുണ്ടാകുന്ന ആരവമാണത്. ദാശരഥി സമന്ദഹാസം, വിനീതമായി ഗുരുവിനോട്:—

"ഭഗവാനേ, കൂടിച്ചേരുന്ന വെള്ളത്തിൽ നിന്ന് ഇത്രയും ഉച്ചത്തിലുള്ള നാദം കേൾക്കാനെന്താണ് കാരണം?"

ജിജ്ഞാസുവായ ശിഷ്യന്റെ, കൌതുകം നിറഞ്ഞ വാക്കുകൾ കേട്ട കൌശികൻ അരുളിച്ചെയ്തു:—

"രാമാ, കൈലാസ ശിഖരത്തിൽ മനോഹരമായൊരു സരസ്സുണ്ടാകണമെന്ന് ഒരിക്കൽ വിധാതാവ് മനസ്സിൽ വിചാരിച്ചു. അതിനെയാണ് "മാനസംസരസ്സ്" എന്നു പറയുന്നത്. ആ പുണ്യസരസ്സിൽനിന്ന് ഉത്ഭവിച്ച നദി "സരയൂ." ബ്രഹ്മനിർമ്മിതപ്പൊയ്കയിൽ നിന്ന് പ്രവഹിച്ച, സരയൂ, അയോദ്ധ്യയെ വലംവെച്ചാശ്ലേഷിച്ച് ഗംഗയിൽ ചേരുമ്പോൾ, സസന്തോഷം എതിരേല്ക്കുന്ന തണ്ണീർത്തല്ലിൻ നാദമാണുയരുന്നത്. ഭക്തിയോടെ ഈ സ്ഥലത്തെ വന്ദിക്കൂ."

ധർമ്മം തന്നെ രൂപമെടുത്ത കുമാരന്മാർ, അലയൊലി മുഴങ്ങുന്ന ആ പുണ്യസ്ഥലത്തെ പ്രണമിച്ചു. ജാഹ്നവിയുടെ തെക്കേക്കരയിൽ അവരെത്തി. അതിവേഗത്തിൽ നടന്നു തുടങ്ങി.

മനുഷ്യൻെറ പാദപതനമേല്ലാത്തൊരു ഘോരാരണ്യത്തിൽ എത്തിയപ്പോാം ഇക്ഷ്വാകുനന്ദനൻ ചോദിച്ചു:—

"ഭഗവാനേ, ഈ കാട്ട് കാണുമ്പോാം തന്നെ കോരിത്തരിപ്പുണ്ടാകുന്നു. അതിദുർഗ്ഗമമായ ഇതിൽ നിന്നു് മണ്ണട്ടച്ചീകിടൊച്ച മുഴങ്ങുന്നതു് ചെവിയെ പൊട്ടിക്കുന്നതു പോലെയാണു്. ഭയങ്കര ഗർജ്ജനങ്ങളെക്കൊണ്ടു് ശബ്ദായമാനമാക്കുന്ന ദുഷ്ടമൃഗങ്ങാം ഇടതിങ്ങിയിരിക്കുന്നു. അസുഖ ജനകമായ ഘോരനാദമുയർത്തുന്ന പലപല പക്ഷികൾ വളരെയുണ്ടു്. സിംഹം, നരി, ആന തുടങ്ങിയവ ധാരാളം. കൂവളം, പാതിരി, ഞമ, കടമ്പു്, മരുതു്, പന, ലന്ത തുടങ്ങിയ മാമരങ്ങാം. ദർശനത്തിൽ തന്നെ ഭയമേകുന്ന ഈ കൊടുംകാട്ട് ഏതാണു്?

മുനീന്ദ്രൻ സസ്മിതമരുളിച്ചെയ്തു:—

"ഉണ്ണീ, രാമ, ഈ ഘോരാരണ്യം ആരുടെയാണെന്നു് പറയാം; കോക്കു. ഹേ പുരുഷോത്തമ, ഇവ വലിയ രണ്ടു നാടുകളായിരുന്നു. ദേവനിർമ്മിതമായ ഈ രാജ്യങ്ങാക്കു് "മലദം," "കരൂഷം" എന്നായിരുന്നു പേരുകാ.

പണ്ടു്, ദേവേന്ദ്രൻ വൃത്രാസുരനെ വധിച്ചതായി കേട്ടിട്ടില്ലേ? ആ ബ്രഹ്മഹത്യാപാപം ഇന്ദ്രനിൽ അഴുക്കും വിശപ്പും വദ്ധിപ്പിച്ചു. ആ മാലിന്യം കളയുവാൻ മാമുനീന്ദ്രന്മാരും ദേവന്മാരും സഹസ്രകലശം ആടി. ദേവേന്ദ്രൻെറ അഴുക്കു് ഒഴുകി ഭൂമിയിൽ വീണതുകണ്ടു് അവർ സന്തുഷ്ടരായി. പശിയും അഴുക്കും വിട്ടു അണ്ടർകോൻ, ഈ ദേശങ്ങളെ അനുഗ്രഹിച്ചതു് ഇപ്രകാരമാണു്:—

"എൻെറ ദേഹത്തിലുണ്ടായിരുന്ന മാലിന്യങ്ങാം പതിച്ച ഈ പെരിയനാടുകാം, "മലദം," "കരൂഷം" എന്നീപേരുകളാൽ, പാർത്തലത്തിൽ പ്രസിദ്ധിയാർജ്ജിക്കട്ടെ."

ബുദ്ധിമാനായ ശതക്രതു, ഈ രാജ്യങ്ങളെ കൊണ്ടാടുന്നതു കേട്ട വാനവർ അതിമോദമാന്നു്, സ്വനായകനെ സ്തുതിച്ചു. പരന്തപനായ ഉണ്ണീ, ധനധാന്യാദികളാൽ പരിപൂർണ്ണങ്ങളായിട്ടാണു് ഈ നാടുകാം കഴിഞ്ഞതു്.

വഷങ്ങാം വളരെ പിന്നിട്ടു. ആയിരമാനകളുടെ ബലമിയന്നൊരു യക്ഷിണി കാമരൂപിണിയായി ജനിച്ചു. അവളുടെ പേരാണു് താടക. രാമ, മംഗളമുണ്ടാകട്ടെ. യശസ്വിയായ സുന്ദൻെറ പത്നിയായിത്തീന്നു അവാം. ഇന്ദ്രതുല്യപരാക്രമമുള്ള മാരീചൻ എന്ന രാക്ഷസശ്രേഷ്ഠൻ അവരുടെ ആത്മജനായി ജനിച്ചു.

മനുഷ്യന്മാരെ മുഴുവൻ കിടുകിടെ വിറപ്പിക്കുന്ന ഘോരരൂപമാണവന്റേതു് നീണ്ടുരുണ്ട കൈകൾ, പരന്ന വായ, വിശാലമാറിടം, അത്യുഗ്രവീര്യം, ഇങ്ങിനെ മാരീചൻ ആക്കും അജയ്യനായിത്തന്നെ ലോകത്തെ ഉപദ്രവിക്കുന്നു.

ദുഷ്ടയായ താടകയാകട്ടെ, ഒന്നരയോജന ദൂരം വഴിയടച്ചു്, മലദാഖ്യവും, കരൂഷാഖ്യവുമായ ഈ നാടുകളെ മുടിച്ചുകൊണ്ടു് വാഴുകയാണു്. രാമ, താടകാവനത്തിൽക്കൂടിയാണു് നമുക്കു് പോകേണ്ടതു്. നിന്റെ കൈക്കരുത്തു്, ദുഷ്ടചാരിണിയായ ഈ രാക്ഷസിയിൽ കാണിക്കാം. എന്റെ നിർദ്ദേശമനുസരിച്ചു് ഈ ദുർവൃത്തയെ നീ വധിക്കണം. ആക്കും അടക്കാൻ കഴിയാത്ത ഈ യക്ഷി, കയറി മുടിച്ച നാടിനെ മോചിപ്പിക്കുക. ഏതൊരാൾക്കും കടക്കുവാൻ വിഷമമേറിയതാണു് ഈ വനം.

ഉണ്ണീ, രാമ, ഈ കൊടുംകാടിനെപ്പററിയുള്ള എല്ലാം പറഞ്ഞുകഴിഞ്ഞു. ഐശ്വര്യസമൃദ്ധമായിരുന്ന നാടുമുടിഞ്ഞു് ഘോരവിപിനമായിത്തീന്നു. അസഹ്യയായ യക്ഷിയുടെ ബാധ വിട്ടൊഴിയുന്നുമില്ല. ഇതിനെ നീ പരിശുദ്ധമാക്കണം.

ഇങ്ങിനെ ആഷമായ രാമായണത്തിൽ വാല്മീകി നിർമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം ഇരുപത്തിനാലാംസൎഗ്ഗം അവസാനിച്ചു.

---

## ഇരുപത്തഞ്ചാം സൎഗ്ഗം. (താടകോല്പത്തി)

അപ്രമേയ തപോധനമാൎജ്ജിച്ച ബ്രഹ്മൎഷിവിശ്വാമിത്രന്റെ, ഉത്തമങ്ങളായ വാക്കുകൾ കേട്ട പുരുഷകേസരി, മധുരമായി ചോദിച്ചു:—

"ഭഗവാനേ, യക്ഷന്മാർ, സ്വതവേ ബലം കുറഞ്ഞവരും ഭീരുക്കളുമാണെന്നാണു് കേട്ടിട്ടുള്ളതു്. പിന്നെ, എങ്ങിനെയാണു് ഒരു സ്ത്രീക്കു് ആയിരമാനകളുടെ ബലമുണ്ടായതു്?"

ശത്രുമദ്ദകനും, ലക്ഷ്മണാനന്ദിതനും, ആത്മാവിനെ തികച്ചും അറിയുന്നവനുമായ ശ്രീരാമചന്ദ്രന്റെ ചോദ്യം മാമുനീന്ദ്രനെ സന്തുഷ്ടനാക്കി. സ്നേഹപൂണ്ണമായ ഉത്തരമരുളി:—

"രാമാ, വരലാഭത്താലാണു് അവൾക്കു് ഇത്രയും ശക്തി സമ്പാദിക്കുവാൻ

കഴിഞ്ഞതു്. പണ്ടു്, സുകേതു എന്ന പേരാന്ന ഒരു യക്ഷൻ, പുത്രനില്ലാത്തതു കൊണ്ടു് അത്യുഗ്രതപസ്സുതുടങ്ങി. വ്രതചര്യാദികളിൽ നിഷ്ഠയോടുകൂടിയ യക്ഷനിൽ പിതാമഹൻ സമ്പ്രീതനായി. ആയിരം ഗജങ്ങളുടെ ബലമുള്ളൊരു പുത്രിയുണ്ടാകട്ടെ എന്നു് സുകേതുവിന്നു് വരമേകി. മഹായശസ്വിയായ വിധാതാവു്, യക്ഷന്നു് ഉണ്ണിയെ നല്കിയതുമില്ല.

സുകേതുപുത്രി നാംക്കുനാറം വളൎന്നു. താരുണ്യത്തിലെത്തിയപ്പോറം പേരാന്നൊരു സുന്ദരീരത്നമായിത്തീൎന്നു; അവളാണു് താടക. ഝർഝൻെറ പുത്രനായ സുന്ദനെയാണു് ആ മോഹനാംഗിക്കു് ഭൎത്താവായി ലഭിച്ചതു്.

കാലതാമസമെന്യേ അവറക്കൊരു ഉണ്ണി പിറന്നു. ശാപംകൊണ്ടു് രാക്ഷസനായിത്തീൎന്ന മാരീചനാണു് ആ പുത്രൻ. അഗസ്ത്യബ്രഹ്മൎഷിയുടെ ശാപത്താൽ സുന്ദൻ ഹതനായപ്പോറം, പുത്രനോടുകൂടി താടക, മുനീശ്വരനെ ക്രോധത്തോടെ സമീപിച്ചു. എന്നാൽ കാമബാണങ്ങളാൽ പരവശയായിത്തീൎന്ന താടക, ബ്രഹ്മൎഷിയൊന്നിച്ചു് ക്രീഡിക്കുവാൻ ആഗ്രഹിക്കുകയാണുണ്ടായതു്. പരിപൂൎണ്ണനഗ്നയായിവരുന്ന ആ സുന്ദരിയേയും തിന്നുവാൻ അടുക്കുന്ന മാരീചനെയും കണ്ട ഭഗവാൻ അഗസ്ത്യൻ, ദ്വേഷ്യംകൊണ്ടു് അഗ്നിസദൃശം ജ്വലിച്ചു "നീയൊരു രാക്ഷസനായിത്തീരട്ടെ;" എന്നു് മാരീചനെ ശപിച്ചു. ആളിയ കോപത്തോടെത്തന്നെ താടകയെ നോക്കി വീണ്ടും അരുളിച്ചെയ്തതു് ഇപ്രകാരമായിരുന്നു. "നരഭോജിയും, വിരൂപയും വികൃതവദനയുമായൊരു രൂപമായിത്തീരട്ടെ." ഉഗ്രവൈരൂപ്യമൊത്ത ഉടലോടെ, ഒരു മഹായക്ഷിയായിത്തീൎന്ന താടക, അഗസ്ത്യമാമുനീന്ദ്രൻ വാണിരുന്ന ഈ പുണ്യപ്രദേശത്തെ മുടിക്കുവാനും ആരംഭിച്ചു. ഉണ്ണീ, രഘുനന്ദന, പരമദുഷ്ടയും ദുർവൃത്തയുമായ ഈ കരാളരൂപിണിയെ ഗോബ്രാഹ്മണ പരിരക്ഷക്കായി നിഗ്രഹിച്ചാലും. സ്ത്രീഹത്യയാണെന്നു് കരുതരുതു്. പുരുഷോത്തമ, നാലുവൎണ്ണങ്ങളുടെ രക്ഷയാണു് രാജകുമാരനായ നീ ചെയ്യേണ്ടതു്. ശാപം പൊതിഞ്ഞ ഈ ദുഷ്ടയെ ജയിക്കുവാൻ നിനക്കല്ലാതെ, മൂന്നുലോകങ്ങളിലുമുള്ള ഒരുത്തനും കരുത്തില്ല.

രാജ്യരക്ഷ ചെയ്യേണ്ട ഒരുവൻ നല്ലതോ ചീത്തയോ എന്നും, ക്രൂരമോ സൌമ്യമോ എന്നുമല്ല നോക്കേണ്ടതു്. പ്രജാരക്ഷ മാത്രമാണു്. നരപാലകൻെറ ശാശ്വത ധൎമ്മം അതല്ലാതെ മറെറാന്നുമല്ല. ധൎമ്മത്തിൻെറ ലേശം പോലുമില്ലാത്ത ഇവളെ ഹനിക്കുക എന്നതു്, അധൎമ്മത്തെ നശിപ്പിക്കുക മാത്രമാണു്.

പാൎത്ഥലത്തെ മുടിക്കുവാൻ ആഗ്രഹിച്ച വിരോചന പുത്രി മന്ഥരയെ പണ്ടു ദേവേന്ദ്രൻ നിഗ്രഹിച്ചതായി കേട്ടിട്ടില്ലേ?

ഭൃഗുമുനീന്ദ്രപത്നിയും പതിവ്രതയുമായ ശുക്രമാതാവു് ദേവേന്ദ്രനാശത്തിനു് മോഹിച്ചപ്പോൾ, വൈകുണ്ഠനാഥൻ തന്നെ അവളെ നിഗ്രഹിച്ചതു് കേട്ടിട്ടില്ലേ?

ദശരഥമഹാരാജപുത്രനായ ഉണ്ണീ, ഉത്തമ ഗുണങ്ങളൊത്ത അനേകമാളുകൾ സ്ത്രീകളെന്നു് വിചാരിച്ചു് അധൎമ്മരതകളെ വധിക്കാതിരുന്നിട്ടില്ല. അധൎമ്മത്തെ എവിടെക്കണ്ടാലും തുടച്ചുമാററുകയാണു് പുരുഷോത്തമന്മാരുടെ കൎത്തവ്യം''.

ഇങ്ങിനെ ആൎഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ ഇരുപത്തഞ്ചാം സൎഗ്ഗം അവസാനിച്ചു.

---

## ഇരുപത്താറാം സൎഗ്ഗം (താടകാവധം)

മാമുനീശ്വരൻെറ ധീരമായ വാക്കുകൾ പാൎത്ഥിവേന്ദ്രപുത്രനായ രഘുവരൻ സശ്രദ്ധം കേട്ടു. കൈകൂപ്പിക്കൊണ്ടു് ആ ദൃഢവ്രതൻ സവിനയമുണൎത്തി:–

"പ്രഭോ, പിതാവിൻെറ നിൎദ്ദേശം അനുസരിക്കുന്നതിൽ സംതൃപ്തനാണു് ഞാൻ. നൃപസദസ്സിൽ, ഗുരുജനമദ്ധ്യത്തിൽവെച്ചു്, എൻെറ വന്ദ്യജനകൻ ദശരഥമഹാരാജാവു്, "ഭഗവാൻ കൌശികൻെറ കല്പനയേതൊന്നും നിസ്സംശയം നീ ചെയ്യണം," എന്നു് അരുളിച്ചെയ്തിട്ടുണ്ടു്. പിതൃവചനഗൌരവം തികച്ചും അറിയുന്ന ഞാൻ ആ ആജ്ഞയെ ധിക്കരിക്കുമോ? ബ്രഹ്മൎഷിവൎയ്യനായ അവിടുത്തെ കല്പന—അച്ഛൻെറ നിൎദ്ദേശം—മറെറാന്നും എനിക്കു് ആലോചിക്കുവാനേ ഇല്ല. ഗോബ്രാഹ്മണഹിതത്തിന്നായി, ഈ നാടിൻെറ രക്ഷക്കായി, താടകാവധം ഉത്തമമാണെന്നു് നിസ്സംശയം ഞാൻ വിശ്വസിക്കുന്നു. അമേയപ്രഭാവമെഴുന്ന അവിടുത്തെ അരുളപ്പാടിൻ പ്രകാരം ചെയ്യാനൊരുങ്ങിക്കഴിഞ്ഞു."

ശത്രുമൎദ്ദകനായ ശ്രീരാമചന്ദ്രൻ, കോദണ്ഡത്തിൻെറ മദ്ധ്യത്തിൽ പിടിച്ചു. പത്തു ദിക്കുകളിലും മാറെറാലികൊള്ളത്തക്കവിധം ഒരു ചെറു ഞാണൊലി അടുത്ത ക്ഷണത്തിൽ അതിൽ നിന്നു് മുഴങ്ങി.

താടകാവനവാസികളായ സൎവ്വജീവികളും ഒന്നു നടുങ്ങി. അമ്പരന്നുപോയ താടക അതിരുഷ്ടയായി. അത്ഭുതപൂൎവ്വമായ ആ ശബ്ദം കേട്ട സ്ഥലത്തേക്കു് കോപിഷ്ഠയായ അവൾ ഓടിയെത്തി.

കണ്ടാൽ അതിവൃദ്ധത്വം തോന്നത്തക്കനിലയിൽ വരുന്ന, വികൃതരൂപയും വദനയുമായ രാക്ഷസിയെകണ്ടു് കുമാരൻ അനുജനോടു് സസ്മിതം പറഞ്ഞു:–

“നോക്കു ലക്ഷ്മണാ, ഈ യക്ഷിയുടെ ഘോരതരമായ ശരീരം. ഭീരുക്കളെല്ലാത്തവരുടെ ഹൃദയം പോലും ഇവളെക്കണ്ടാൽ സ്തംഭിക്കും, അല്ലെങ്കിൽ പിളരും. മായാബലങ്ങളാൽ ഏതൊരാൾക്കും ദുർജ്ജയയാണിവൾ. എന്നാലും ഒരു സ്ത്രീയല്ലേ? കാതും മൂക്കും മുറിച്ചു് ഈ രാക്ഷസിയെ ഞാൻ ഇപ്പോൾ പിന്തിരിപ്പിക്കാം. ഈ ദുഷ്ടയുടെ വീര്യത്തേയും ദുർന്നടത്തയേയും നശിപ്പിക്കാമെന്നാണെന്റെ വിചാരം.”

ഇങ്ങിനെ സഹോദരനോടു് രഘുപതി പറഞ്ഞുകൊണ്ടിരിക്കുമ്പോഴേക്കും, കൈകൾ രണ്ടും ഉയർത്തികൊണ്ടു്, ആ ഭീഷണരൂപം അടുത്തുകഴിഞ്ഞു. ദിക്കുകൾ പൊട്ടത്തക്കവിധം അലറുന്ന അവളുടെ നേരെ നോക്കി, ബ്രഹ്മർഷി ഒരു ‘ഹും’കാരം ചെയ്തു. ദശരഥനന്ദനന്മാർക്കു് “സ്വസ്തി” യരുളി.

ഭയങ്കരിയായ താടക, ശ്രീരാമലക്ഷ്മണന്മാർക്കുകൂടി അല്പമൊരമ്പരപ്പു് ഉണ്ടാക്കത്തക്കവിധം അല്പസമയം പൊടിപടലങ്ങളെക്കൊണ്ടു് അവിടം മൂടി. മായകൊണ്ടു് അവൾ മറഞ്ഞു. രഘുകുമാരന്മാരിൽ കഠിനങ്ങളായ കല്ലുകൾ വർഷിച്ചുതുടങ്ങി.

ശ്രീരാമചന്ദ്രന്റെ ഹൃദയത്തിൽ കോപം മൊട്ടിട്ടു. കോദണ്ഡത്തിൽ നിന്നു വരുന്ന ബാണങ്ങൾ ആ ശിലാവർഷത്തെ തീരെ നിർത്തി. പാഞ്ഞടുക്കുന്ന ആ ക്രൂരയുടെ ബാഹുക്കളെ അറുത്തിട്ടു. കൈകളറ്റു് അവശയായലറുന്ന രാക്ഷസിയുടെ കാതും മൂക്കും ക്രോധതാമ്രാക്ഷനായ ലക്ഷ്മണൻ അരിഞ്ഞുകളഞ്ഞു.

കാമരൂപിണിയായ താടക പെട്ടെന്നു് അപ്രത്യക്ഷയായി. ഒരേ സമയത്തിൽ അനേകരൂപങ്ങളിൽ കാണുകയും ചെയ്തു. ഉഗ്രങ്ങളായ ശിലാവർഷങ്ങൾ കുമാരന്മാരിൽ പതിച്ചു തുടങ്ങി. ഏതൊരുവന്റെ ഹൃദയത്തേയും വിറപ്പിക്കത്തെ വിധം കന്മഴ കോരിച്ചൊരിഞ്ഞതു്, നമുചിപുത്രി, ശ്രീവിഷ്ണുവിലും ദേവേന്ദ്രനിലും ചെയ്തതുപോലെ അതുല്യമായിരുന്നു. ശ്രീരാമലക്ഷ്മണന്മാരുടെ ചെറുഞാണൊലി ശബ്ദം ഇടതടവില്ലാതെ മുഴങ്ങി. ആ ഘോരനാദം താടകയെ അമ്പരപ്പിച്ചു. എന്നാൽ, ശിലാവർഷം പൂർവ്വാധികമാക്കിത്തീർക്കുകയാണുണ്ടായതു്, അല്പം പരിഭ്രമിച്ച മട്ടിൽ കൌശികമുനി ദശരഥനന്ദനന്മാരോടു് അരുളിച്ചെയ്തു:–

"ഉണ്ണീ, രാമ, ലജ്ജിക്കേണ്ട. അതീവ ദുഷ്ടയും പാപസഞ്ചാരിണിയുമാണി വരം. മായാബലക്കാരിയായ ഇവരം യജ്ഞങ്ങളെയെല്ലാം അനായാസമായി മുടക്കുക പതിവാണ്. സമയം സന്ധ്യയാകാറായി. നിഗ്രഹിക്കുവാൻ അമാന്തിക്കരുത്. രാത്രിയായാൽ രാക്ഷസന്മാക്ക് ശക്തി ഇരട്ടിക്കും. നേരിടാൻ തന്നെ സാധിക്കില്ല."

ദാശരഥി സസ്മിതം "ശബ്ദവേധി"കളായ ബാണങ്ങരം അയച്ച് അശ്മവഷത്തെ തടുത്തു. ഇടിത്തീപോലെ അവരം അലറിക്കൊണ്ട്, കാകുൽസ്ഥകമാരന്മാരുടെ സമീപത്തിലേക്ക് ഓടിയെത്തി. അപ്രമേയബലമെഴുന്ന താടകയുടെ വരവു കണ്ട ശ്രീരാമൻ, അമിതപരാക്രമിയായ അവളുടെ വിശാലവക്ഷസ്സിലേക്ക് അമോഘമായൊരമ്പയച്ചു. 'രാമബാണം' വന്മലയെപ്പോലെ ആ ഘോരരാക്ഷസിയെ പാരിടത്തിൽ വീഴ്ത്തി. ആ ദേഹത്തിൽ നിന്ന് ആത്മാവ് സ്വച്ഛന്ദം വിനിഗ്ഗമിച്ചു.

പാപങ്ങരംതന്നെ മൂത്തീകരിച്ചപോലുള്ള താടകയുടെ മരണം ദേവന്മാരെ പുളകമണിയിച്ചു. പരമ പ്രീതനായ സഹസ്രാക്ഷൻ വാനോരൊന്നിച്ച് കാകുൽസ്ഥനെ പൂജിച്ച് കൃതകൃത്യനായി. വിശ്വാമിത്രബ്രഹ്മഷിയോട്:–

"മുനീന്ദ്ര, അങ്ങേയ്ക്കു മംഗളമുണ്ടാകട്ടെ. മരുദ്ഗണങ്ങളോടുകൂടിയ ദേവന്മാരും ഞാനും ഈ കമ്മത്തിൽ അത്യധികം സന്തുഷ്ടരാണ്. ശ്രീരാമനിൽ സ്നേഹം വ്യക്തമായി കാണിക്കു. പ്രജാപതിയായ ഭൃശാശ്വൻെറ പുത്രന്മാർ, തപോബലംകൊണ്ട് അതുല്യശക്തിയാജ്ജിച്ച സത്യപരാക്രമികളാണല്ലോ. ബ്രഹ്മഷിവര്യനായ വിശ്വാമിത്ര, ആ അമേയാസ്ത്രങ്ങളെ രാമന്നു നല്കിയാലും. അവയെ വാങ്ങുവാൻ കെല്പുള്ള സൽപാത്രമാണ്, അങ്ങയെ ശുശ്രൂഷിക്കുവാൻ തയ്യാറായി നില്ക്കുന്ന രാമൻ. അയോദ്ധ്യാധിപനന്ദനനായ കുമാരന്ന്, മഹദ് കൃത്യങ്ങരം പലതും ദേവകരംക്കുവേണ്ടി ചെയ്യാനുണ്ട്."

ഗാധിപുത്രനെ സാദരം വന്ദിച്ചുകൊണ്ട് ദേവേന്ദ്രൻ, സപരിവാരം വന്നവഴിക്കുതന്നെ സസന്തോഷം പോയി. സന്ധ്യാദേവി പതുക്കെപ്പതുക്കെ സമീപിച്ചു.

താടകാവധം കണ്ട കൌശിക ബ്രഹ്മഷിയുടെ ഹൃദയം കുളിർത്തു. ശ്രീരാമനെ ഗാഢമായാലിംഗനംചെയ്ത്, ശിരസ്സിൽ മുകൻകൊണ്ട് അരുളി:—

"ഉണ്ണീ, ഏതൊരുവന്നും ദശനത്തിൽതന്നെ നന്മയേകുന്ന രാമാ, നമുക്ക്

ഇന്നു രാത്രി ഇവിടെത്തന്നെ വസിക്കാം. നാളെ പ്രഭാതത്തിൽ എന്റെ ആശ്രമത്തിലേക്ക് പോകാം.''

വിശ്വാമിത്രവാക്കുകൾ ദാശരഥിയെ ഉൾപുളകംകൊള്ളിച്ചു. അന്നുരാത്രി അനുജനൊന്നിച്ച് അവിടെ അധിവസിച്ചു.

ഘോരരൂപിണിയായ താടകയുടെ ബാധയിൽനിന്നു് നിർമ്മുക്തമായ വനം, ചൈത്രരഥമെന്നപോലെ, മനോമോഹനമായി വിളങ്ങി. യക്ഷിയുടെ നാശം കൊണ്ടു് സന്തുഷ്ടരായ നിലിമ്പരാൽ സ്തുതിക്കപ്പെടുന്ന ശ്രീരാമചന്ദ്രൻ അന്നത്തെ രാത്രി, മാമുനിയൊന്നിച്ച് നിദ്രാവശഗനായി. ഉഷഃകാലത്തിൽ ഉണർന്നെഴുന്നേററു.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകി നിർമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ ഇരുപത്താറാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിയേഴാം സർഗ്ഗം. (അസ്ത്രോപദേശം.)

സുപ്രഭാതത്തിൽ പൂർവ്വാഹ്ന കൃത്യങ്ങളെല്ലാം ചെയ്തതിന്നു ശേഷം, ഭഗവാൻ വിശ്വാമിത്രൻ, കാകുൽസ്ഥനെ നോക്കി പുഞ്ചിരിപൊഴിച്ചുകൊണ്ടു് അരുളി:—

''നൃപകുമാരാ, അങ്ങക്ക് മംഗളമുണ്ടാകട്ടെ. ഏററവും കീർത്തിനേടിയ ഉണ്ണിയുടെ പ്രവൃത്തിയിൽ ഞാൻ സന്തുഷ്ടനായി. സർവ്വദിവ്യാസ്ത്രങ്ങളേയും തരാം. ദേവന്മാർ–അസുരന്മാർ–ഉരഗശ്രേഷ്ഠന്മാർ–എന്നിവരെല്ലാം ഒത്തുചേർന്നു് നേരിട്ടാലും, ആ ശത്രുക്കളെ മുഴുവൻ വിജയിക്കുവാൻ ശക്തിയുള്ളവയാണിവ. കുമാരാ, അങ്ങയ്ക്കു് അടിക്കടി മംഗളമുണ്ടാകട്ടെ.

മഹാദിവ്യമായ ദണ്ഡചക്രം ഇതാ അങ്ങക്ക് തരുന്നു. അതുപോലെത്തന്നെയാണു് ധർമ്മചക്രവും, കാലചക്രവും. ആർക്കും തടുക്കുവാൻ സാധിക്കാത്ത, അത്യുഗ്രമായ വിഷ്ണുചക്രം, അതുപോലെയുള്ള ഇന്ദ്രാസ്ത്രം, പ്രസിദ്ധമായ വജ്രാസ്ത്രം, ശൈവശക്തികൊണ്ടു് അതുല്യമായ പാശുപതാസ്ത്രം, ബ്രഹ്മശിരസ്സ് എന്നു് പ്രഖ്യാതമായ അസ്ത്രം, അതുപോലെയുള്ള ഐഷീകാസ്ത്രം എന്നിവ ഇതാ നല്കുന്നു. ഹേ രഘുനന്ദന, അതിദിവ്യമായ ദേവചക്രത്തേയും, ഉത്തമോത്തമമായ ബ്രഹ്മാസ്ത്രത്തേയും സ്വീകരിക്കു. പുരുഷവ്യാഘ്രനായ രാജകുമാരാ, ജാജ്വല്യമാനങ്ങളും, മോദകീ, ശിഖരീ എന്നീ പേരുകളാൽ സുവിദിതങ്ങളുമായ ഗദകളാണിവ.

ധർമ്മപാശം, കാലപാശം, വരുണപാശം, എന്നിവയുടെ ശക്തി അവാച്യമാണ്. അവയും ആ അസ്ത്രങ്ങളും ഇതാ തരുന്നു. ശുഷ്കവും ആർദ്രവുമായ രണ്ടു ശനികൾ, സുപ്രസിദ്ധങ്ങളായ പിനാകം നാരായണം എന്നീ അസ്ത്രങ്ങൾക്കു പുറമെ, അതിപ്രിയമായ ആഗ്നേയം, ശിഖരം, വായവ്യം, പ്രഥമം, ഹയശിരസ്സ്, ക്രൌഞ്ചം, തുടങ്ങിയ അമോഘാസ്ത്രങ്ങളും സ്വീകരിക്കുക.

അധർമ്മചാരികളായ രാക്ഷസന്മാരെ ഉന്മൂലനാശം വരുത്തുവാൻ ഉതകുന്ന രണ്ടു ശക്തികൾ വാങ്ങിയാലും.

അസുരന്മാർക്ക് അധീനങ്ങളായ, കങ്കാളം, മുസലം, കാപാലം, കങ്കണം എന്നീ ഘോരായുധങ്ങളേയും രഘുവംശതിലകനായ അങ്ങേക്ക് ഞാൻ തരുന്നു.

ഹേ രാജകുമാര, മഹാസ്ത്രങ്ങളായ, വൈദ്യാധരം, നന്ദനം, അസിരത്നം, ഗാന്ധർവ്വം, ദയിതം, മാനവം, പ്രസ്വാപനം, പ്രശമനം, സൌരം, ദർപ്പണം, ശോഷണം, സന്താപനം, വിലാപനം, മദനന്ന് പ്രിയമേറിയതും ദുർദ്ധർഷവുമായ മാദനം, പൈശാചം, എവരും ഏററവും ഇഷ്ടപ്പെടുന്ന മോഹനം, എന്നിവയേയും വാങ്ങിക്കൊള്ളു.

പുരുഷകേസരിയായ രാമ, താമസം എന്ന ആയുധത്തേയും, മഹാബലാന്വിതമായ സൌമനത്തേയും, എതൊരാൾക്കും തടുക്കുവാൻ പ്രയാസമായ സംവർത്തം, മൌസലം എന്നിവയേയും ഇതാ തരുന്നു.

പരന്തപനായ ഉണ്ണീ, സത്യം മായാധരം എന്നീ അമോഘാസ്ത്രങ്ങളേയും, അരിതേജസ്സുകളെ കവരുന്നതും, തേജഃപ്രഭയോന്നതുമായ സൌരത്തേയും, അതിദാരുണങ്ങളായ സോമം, ശിശിരം, ത്വാഷ്ട്രം, അംഗപ്രത്യംഗഭേദകവും ശീതവ്യമായ മാനവം, മുതലായ ദിവ്യാസ്ത്രങ്ങളേയും, ഇപ്പോൾത്തന്നെ വേഗത്തിൽ വാങ്ങിയാലും. ഇവയെല്ലാം കാമരൂപികളും, അതിശക്തിയാന്നവയുമാണ്.

മനസ്സിനും ദേഹത്തിനും ശുദ്ധിവരുത്തിയ മാമുനീന്ദ്രൻ കിഴക്കോട്ടു തിരിഞ്ഞു നിന്ന്, ഈ മഹായുധമന്ത്രങ്ങളെ രാഘവന്ന് ഉപദേശിച്ചു കൊടുത്തു. ഇവ മുഴുവൻ ഒന്നിച്ച് സ്വീകരിക്കുവാൻ ദേവശ്രേഷ്ഠന്മാർക്കുകൂടി സാധിക്കാത്തതാണ്.

അതിബുദ്ധിമാനും നിയതേന്ദ്രിയനുമായ വിശ്വാമിത്രബ്രഹ്മർഷി, ഈ അസാധാരണ മന്ത്രങ്ങളെ ജപിച്ചപ്പോൾ, അവയെല്ലാം മൂർത്തിമത്തായിത്തന്നെ ദാശരഥി

യുടെ സമീപത്തിൽ എത്തിച്ചേൎന്നു. സാമോദം തൊഴുതുകൊണ്ടു്, ആ ദിവ്യായുധങ്ങൾ ഇങ്ങിനെ പറഞ്ഞു:—

"ഉദാരസ്വരൂപമാൎന്ന മഹാപ്രഭോ, ഞങ്ങളെല്ലാം അവിടുത്തെ ദാസരാണു്"

ശ്രീരാമചന്ദ്രൻ സസ്മിതം അവരെ നോക്കി. തൃക്കൈകൾകൊണ്ടു് തലോടി. ഇങ്ങിനെ അരുളിച്ചെയ്തു:—

"നിങ്ങളെല്ലാവരും എന്റെ ഹൃദയത്തിൽ വസിച്ചാലും."

സന്തുഷ്ടമാനസനായ കാകുൽസ്ഥൻ ബ്രഹ്മൎഷിയെ വണങ്ങി. മഹാതേജസ്സുതന്നെ രൂപമെടുത്ത പോലെയുള്ള പരന്തപൻ യാത്രക്കു് ഒരുങ്ങി.

ഇങ്ങിനെ ആൎഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ ഇരുപത്തിയേഴാം സൎഗ്ഗം അവസാനിച്ചു.

---

## ഇരുപത്തെട്ടാം സൎഗ്ഗം (അസ്ത്രസംഹാരോപദേശം)

നിൎമ്മലനായി അസ്ത്രങ്ങളെല്ലാം സ്വീകരിച്ച ശ്രീരാമദേവൻ സുപ്രസന്നമുഖനായിട്ടു് വിശ്വാമിത്രബ്രഹ്മൎഷിയോടു് പറഞ്ഞു:—

"ഭഗവാനേ, അവിടുത്തെ അനുഗ്രഹത്താൽ വാനവന്മാൎക്കുകൂടി, ഞാൻ അധൃഷ്യനായിത്തീൎന്നു. എന്നാൽ അസ്ത്രസംഹാരോപദേശം, അവിടുന്നു് കനിഞ്ഞരുളണേ."

സുവ്രതനും, ശുചിയോടെ മഹാതപസ്സാൎജ്ജിച്ചവനുമായ ഗാഥിനന്ദനൻ കാകുൽസ്ഥനോടു് സസ്മിതം തുടൎന്നു:—

"ധൎമ്മസ്വരൂപിയായ രാമ, കേട്ടാലും. സത്യവത്തു്, സത്യകീൎത്തി, ധൃഷ്ടം രഭസം, പ്രതിഹാരതരം, പരാങ്മുഖം, അവാങ്മുഖം, ലക്ഷാക്ഷം, വിക്രമം, ദൃഢനാഭം, സുനാഭം, ദശാക്ഷം, ശതവക്ത്രം, ദശശീൎഷം, ശതോദരം, പത്മനാഭം, മഹാനാഭം, ദുന്ദുനാഭം, സ്വനാഭം, ജ്യോതിഷം, കൃശനം, നൈരാശ്യം, വിമലം, യോഗന്ധരം, വിനിദ്രം, ദൈത്യം പ്രശമനം, ശുചിബാഹു, മഹാബാഹു, നിഷ്കലി, വിരുചി, സാൎച്ചിൎമ്മാലി, ധൃതിൎമ്മാലി, വൃത്തിമത്തു്, രുചിരം, പിത്ര്യം, സൌമനസം, വിധൂതം, മകരം, കരവീരകരം, ധനം, ധാന്യം, കാമരൂപം,

കാമരുചി, മോഹനം, മാരണം, ജൃംഭകം, സവ്വനാഭം, സന്ധാനം, വരുണം, എന്നീനാമധേയങ്ങളോടുകൂടിയ കൃശാശ്വസുതന്മാരെ—ഉജ്ജ്വലകാന്തി ചിന്തുന്ന കാമരൂപികളെ—വാങ്ങിക്കൊണ്ടാലും. രഘുനന്ദന, അങ്ങ് ഇതിനെല്ലാം അഹനാണെന്ന് എനിക്കറിയാം. ഉപര്യുപരി മംഗളം ഭവിക്കട്ടെ."

ഉൾക്കുളിരാർന്ന ശ്രീരാമചന്ദ്രൻ, അങ്ങിനെയാകാം എന്ന് പറഞ്ഞ്, ആ ദിവ്യരൂപികളെ സ്വീകരിച്ചു. ആഹ്ലാദത്തള്ളലോടെ അടുത്തെത്തിയ അവരിൽ ചിലർ അഗ്നിതുല്യരാണ്; മററു ചിലർ ധൂമസദൃശരും, വേറെയുള്ളവർ ചന്ദ്രസൂര്യസന്നിഭരുമായിരുന്നു. കൈകൂപ്പിക്കൊണ്ട് ആ ദിവ്യസ്വരൂപികൾ:—

"മഹാപ്രഭോ, ഞങ്ങളെല്ലാം അവിടുത്തെ ആശ്രിതരാണ്. പുരുഷസിംഹമായ അവിടുത്തെ ഏതൊരു കല്പനയും നിറവേററുവാൻ തയ്യാറാണ്."

വിനയാന്വിതരായ വാക്കുകൾകേട്ട ശ്രീരാമചന്ദ്രൻ:—

"നിങ്ങളെല്ലാം എൻെറ ഹൃദയത്തിൽ, എപ്പോഴാണോ ആവശ്യം തോന്നിടുന്നതു് അപ്പോൾ സന്നിഹിതരാകണം. ഇഷ്ടം പോലെ, എങ്ങോട്ടുവേണമെങ്കിലും പൊയ്ക്കൊള്ളുവിൻ."

രഘുവരനിർദ്ദേശംകേട്ട ആ അമേയവിക്രമികൾ "അങ്ങിനെയാകാം" എന്നു സമ്മതിച്ച്, തൊഴുതു് പ്രദക്ഷിണംവെച്ച്, സാഷ്ടാംഗം നമസ്കരിച്ച് അപ്രത്യക്ഷരായി.

ബ്രഹ്മർഷിവര്യൻെറ നിർദ്ദേശമനുസരിച്ച്, അതുവരെ പഠിച്ച ദിവ്യാസ്ത്രങ്ങളെല്ലാം അനുജൻ ലക്ഷ്മണന്, കാകുൽസ്ഥനായ ശ്രീരാമചന്ദ്രൻ ഉപദേശിച്ചു. ഉപസംഹരിക്കുവാനുള്ളവയും ലക്ഷ്മണകുമാരൻ അത്യാഹ്ലാദത്തോടെ മനസ്സിലാക്കി.

ഇങ്ങിനെ അസ്ത്രവിദ്യയിൽ പാരംഗതരായ കുമാരന്മാർ ഗുരുവരനൊന്നിച്ച് യാത്ര തുടർന്നു. പോകുന്നവഴിക്ക് മധുരോദാരമായി ശ്രീരാമൻ ചോദിച്ചു:—

അത്യുഗ്രതപോധനമാർജ്ജിച്ച ഭഗവാനേ, കാർമേഘമാലയെ സ്പർശിക്കുന്ന പർവ്വത സമീപത്തിൽ, അതികൌതുകമുണ്ടാക്കുന്നൊരു മാമരത്തോപ്പ് കാണുന്നതെന്താണ്? ദർശനീയങ്ങളായ മൃഗഗണങ്ങളാണുള്ളത്. പെരികെ ഇമ്പമേകുന്ന ശബ്ദങ്ങളുയർത്തുന്ന പക്ഷികൾ. ഭയംകൊണ്ട് രോമാഞ്ചമുണ്ടാകുന്ന കൊടുംകാട്ടിൽനിന്ന് നാം പോന്നു കഴിഞ്ഞു. പരിപാവനമായൊരാശ്രമപ്രദേശമാണിതെന്ന്, ഇവിടെ എത്തിയപ്പോൾ ഉണ്ടായ സുഖത്തിൽ നിന്ന് അറിഞ്ഞു.

ബ്രഹ്മഹത്യാനിരതരായ പാപികളും–ദുർന്നടത്തമുള്ള രാക്ഷസന്മാർ–അവിടുത്തെ യജ്ഞവിഘ്നത്തിനായി, എവിടെയാണ് എത്തുന്നതു്? അവിടുന്നു് ദീക്ഷ പൂണ്ടു് യാഗം ചെയ്യുന്നതെവിടെയാണു്? എവിടെ വെച്ചാണു്, യജ്ഞനാശകരായ അരക്കന്മാരെ എതിരിടേണ്ടതും നിഗ്രഹിക്കേണ്ടതും. ഇതെല്ലാം കേൾക്കുവാൻ അത്യാഗ്രഹമുണ്ടു്."

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ബാലകാണ്ഡത്തിലെ ഇരുപത്തെട്ടാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തൊമ്പതാം സർഗ്ഗം (സിദ്ധാശ്രമപ്രവേശം)

ഏതൊരാൾക്കും കണക്കാക്കുവാൻ കഴിയാത്ത ശ്രീരാമചന്ദ്രന്റെ ചോദ്യങ്ങൾ കേട്ട കൗശികൻ ഏററവും സന്തുഷ്ടനായി. ആ മഹാതേജസ്വി ഉത്തരമോതി:–

ഉണ്ണീ, രാമാ, സകലചരാചരങ്ങളുടേയും ആത്മാവായി പ്രകാശിക്കുന്നവനും, സർവ്വലോകങ്ങളേയും ഭരിക്കുന്നവനും, ഏതൊരു ജീവിക്കും അദൃശ്യനും, മായകൊണ്ടു് എല്ലാററിനേയും മോഹിപ്പിക്കുന്നവനും, ദേവവര്യനും, സർവ്വലോകനാഥനുമായ മഹാപ്രഭുവിഷ്ണു, നൂറുനൂറു് യുഗങ്ങളും ആയിരമായിരം വർഷങ്ങളും, മഹത്തായ യോഗത്തോടെ താപസനായി വസിച്ചതു് ഇവിടെയാണു്.

മഹാത്മാവായ വാമനൻ തപസ്സുകൊണ്ടു് സിദ്ധി സമ്പാദിച്ച പൂർവ്വാശ്രമസ്ഥലമാണിതു്. അതുകൊണ്ടുതന്നെ സിദ്ധാശ്രമമെന്ന ഖ്യാതി സിദ്ധിക്കുകയും ചെയ്തു.

വിരോചനപുത്രനായ മഹാബലി ആ കാലത്താണു്, ദേവേന്ദ്രനേയും മരുദ്ഗണങ്ങളേയും ജയിച്ചു്, രാജ്യം ഭരിച്ചുകൊണ്ടിരുന്നതു്. മൂന്നുലോകങ്ങളിലും യശസ്സാർജ്ജിച്ചിരുന്ന മഹാബലി ഒരു മഹായജ്ഞത്തിന്നു് ആരംഭിച്ചു. അഗ്നിതുടങ്ങിയ ദേവന്മാർ ഈ ആശ്രമത്തിൽ വന്നു. ഇവിടെയാണല്ലോ വൈകുണ്ഠനാഥൻ വസിക്കുന്നതു്. അവർ മഹാവിഷ്ണുവിനോടു് സാദരം പറഞ്ഞു:—

"മഹാപ്രഭോ, വിരോചന പുത്രനായ ബലി, ഉത്തമമായൊരു യജ്ഞം സമാരംഭിച്ചിരിക്കുന്നു. അതവസാനിക്കുന്നതിന്നു മുമ്പായി നമ്മുടെ കാര്യം നിറവേററണം. എവിടെ നിന്നു വരുന്നവർക്കും, എന്തുതന്നെയും ദാനംചെയ്യാൻ

ബലി തയ്യാറാണ്. അത്ഥിയെ യഥാഹം ബഹുമാനിച്ച് ചോദിച്ചതെന്തും നല്കും. മഹാദേവ, അമരന്മാരുടെ രക്ഷക്കുവേണ്ടി, അവിടുന്ന് മായയാൽ വാമന രൂപംധരിച്ച്, ബലിയുടെ അടുത്തുചെല്ലണേ. എന്നാൽ എല്ലാം മംഗളകര മായിത്തീരും.''

അന്നുതന്നെ മറെറാരു പ്രധാനസംഭവവും നടന്നു. പാവകതുല്യനായ ഭഗവാൻ കശ്യപൻ, അദിതീദേവിയൊന്നിച്ച് ആയിരം ദിവ്യ സംവത്സരം മഹാവിഷ്ണുവിനെ തപസ്സുചെയ്ത് പ്രത്യക്ഷപ്പെടുത്തി. ദേവവര്യന്മാർ ലോകശരണ സമീപത്തുവന്ന അതേ ദിവസമാണ്, കശ്യപപ്രജാപതിക്ക് ഭഗവാൻ ദശനമരുളിയത്. വ്രതമവസാനിപ്പിച്ച കശ്യപപ്രജാപതി, പത്നിയൊന്നിച്ച്. വരദനായ മധുസൂദനനെ സ്തുതികൊണ്ട് സന്തുഷ്ടനാക്കി.—

"തപോമയനും. തപോരാശിയും, തപോമൂത്തിയും, തപസ്സുതന്നെ ആത്മാവായിട്ടുള്ളവനും, പുരുഷോത്തമനുമായ അവിടുത്തെ, അല്പവും വ്യതിചലിക്കാത്ത ഉഗ്രതപസ്സുകൊണ്ടാണ് കാണുവാൻ കഴിഞ്ഞത്. മഹാപ്രഭോ, അവിടുത്തെ തിരുമേനിയിൽ സകലലോകങ്ങളേയും ഞാനിപ്പോൾ കാണുന്നു. ആദിയും അവസാനവും ഇല്ലാത്ത അവിടുത്തെപ്പററി ഏതൊരുവനും നിർദ്ദേശിച്ചു തരുവാനും സാദ്ധ്യമല്ല. വിശവ്യാപിയായ അവിടുത്തെ അടിയൻ ശരണം പ്രാപിക്കുന്നു.''

സവ്വവിധ കല്മഷങ്ങളുമകന്ന് പരിപാവനനായി നില്ക്കുന്ന കശ്യപദമ്പതികളിൽ സന്തുഷ്ടനായ മഹാവിഷ്ണു ചോദിച്ചു:—

"എന്തൊരു വരമാണ് വേണ്ടത്? വരത്തിന്ന് യഥാത്ഥത്തിൽ അഹനായ അങ്ങ്, ആഗ്രഹിച്ചതു് ചോദിക്ക.''

ദേവദേവൻെറ അരുളപ്പാടു കേട്ട്, മാരീചനൊന്നുകൂടി പ്രീതിയുള്ള കശ്യപൻ പറഞ്ഞു:—

"അദിതിയുടേയും, അമരന്മാരുടേയും, അപേക്ഷനായ എൻേറയും, അഴലൊഴിക്കുവാൻ വരദനായ അവിടുന്ന് പ്രസാദിക്കണേ. എൻെറ ആത്മജനായി, അദിതിയിൽ അവിടുന്ന് ജനിക്കണം. അസുരസംഹാരിയായ ദേവ, ഇന്ദ്രാനുജനായി അവിടുന്ന് അവതരിക്കണേ. ദുഃഖത്തിൽപെട്ട് ഉഴലുന്ന ദേവന്മാരെ അവിടുന്ന് കാത്തു രക്ഷിക്കണേ. ഈ സ്ഥലം അവിടുത്തെ കാരുണ്യം കൊണ്ട്, കമ്മസിദ്ധിയുള്ള "സിദ്ധാശ്രമ''വുമാകണം. ദേവാധിദേവ, ഇതിന്ന് തിരുവുള്ളമുണ്ടാകണേ.''

മഞ്ഞപ്പട്ടാടയുടുത്ത ആ സർവ്വജ്ഞൻ—ദേവദേവനായ ജനാർദ്ദനൻ—"അങ്ങിനെ തന്നെ" എന്നു അനുഗ്രഹിച്ചു.

മഹാതേജസ്സുകളുടെ സ്വരൂപമാന്ന മഹാവിഷ്ണു, അദിതീദേവിയുടെ പുത്രനായവതരിച്ചു. ശിഖപിരിച്ചിട്ട്, ഓലക്കുടയെടുത്തു്, ഭിക്ഷുരൂപത്തിൽ കമണ്ഡലുവുമേന്തി, വാമനാകാരത്തിൽ, വിരോചന സുതൻെറ യജ്ഞശാലയിലേക്കു് ഭഗവാൻ എഴുന്നള്ളി. ഇങ്ങിനെ അരുളിച്ചെയ്തു:—

"മഹാത്മാവായ മഹാബലി, സ്വസ്തി ഭവിയ്ക്കട്ടെ. മഹാരാജാവേ, അങ്ങയുടെ യജ്ഞം ഏറ്റവും നന്നായിട്ടുണ്ടു്. അപൂർവ്വശ്രേഷ്ഠതയാർജ്ജിച്ച യാഗാനുഷ്ഠാനം കേട്ടു്, "യാചക"നായിട്ടാണു് നാം വന്നിട്ടുള്ളതു്".

വാമനൻെറ വാക്കുകൾ മഹാബലിയെ അത്യധികം സന്തുഷ്ടനാക്കി. ത്രിലോകാധിപനായ അസുരേശ്വരൻ സവിനം പറഞ്ഞു:—

"എൻെറ ജന്മം ഇന്നു് സഫലമായി; എൻെറ രാജ്യം ഏററവും സുകൃതമുള്ളതായി; ഞാൻ ചെയ്യുന്ന യജ്ഞം തികച്ചും ഫലപൂർണ്ണമായി; ഇന്നാണു് എൻെറ ഹൃദയം കൃതാർത്ഥമായതു്. എൻെറ സർവ്വസമ്പത്തുകളും അങ്ങയ്ക്കുള്ളതാണു്. സ്വർണ്ണനാണ്യങ്ങളോ, അമോഘങ്ങളായ രത്നസമൂഹങ്ങളോ, അമേയങ്ങളായ ആഭരണങ്ങളോ, അത്യധികം ധാന്യസഞ്ചയങ്ങളൊ, ഗ്രാമങ്ങളൊ, നഗരങ്ങളൊ, രാഷ്ട്രം മുഴുവൻ തന്നെയോ വാഹനങ്ങളോ ആന കുതിര തേര് കാലാൾ തുടങ്ങിയ സൈന്യങ്ങളോ, അഥവാ, മറേറതെങ്കിലുമോ, എന്താണു് ആഗ്രഹിക്കുന്നതു്? മഹാബാഹുവായ അങ്ങു്, എന്തൊന്നാണോ ഇഷ്ടപ്പെടുന്നതു് അതു് തരാൻ ഒരുക്കമാണു്. മടിയോ സംശയമോ തോന്നരുതു്. ചോദിച്ചു കൊള്ളു."

അഹങ്കാരത്തോടുകൂടിയ വാക്കുകൾ കേട്ട പുരുഷോത്തമൻ, പുഞ്ചിരി പൊഴിച്ചുകൊണ്ടു് യജമാനനായ മാബലിയോടു്:—

"മഹാരാജാവേ, അങ്ങു് പറഞ്ഞവകൊണ്ടു് എനിക്കെന്താണു് കാര്യം? യാതൊന്നുമില്ല. രാജരാജ, എൻെറ കാലുകൾകൊണ്ടു് അളന്നെടുക്കാവുന്ന മൂന്നടി സ്ഥലമേ എനിക്കുവേണ്ടു. വിദ്വാനായ അങ്ങു് അതുമാത്രം തന്നു് എന്നെ തൃപ്തനാക്കിയാൽ മതി"

വാമനൻെറ വാക്കുകൾ മഹാബലിയ്ക്കു് മന്ദഹാസമുളവാക്കി. അസുരേന്ദ്രൻ പറഞ്ഞു:—

"അങ്ങയുടെ ആഗ്രഹം അങ്ങിനെയാണെങ്കിൽ? അതുതന്നെയാകട്ടെ."

വാമനനു് മഹീതലത്തെ ദാനം ചെയ്യുവാൻ, അസുരോത്തമൻ ഒരുങ്ങിയപ്പോൾ, അതിനെ തടുത്തുകൊണ്ടു് ദ്വിജവര്യനായ ശുക്രാചാര്യർ പറഞ്ഞു:—

"രാജരാജനായ മാബലി, ലോകവിധാതാവു്, കൈലാസവാസി രുദ്രൻ, അചിന്ത്യതപസ്സിയന്ന മാമുനീന്ദ്രന്മാർ, സുരാസുര മുഖ്യന്മാർ, എന്നിവരിൽ ഒരാൾക്കപോലും ഇന്നുവരേയും മനസ്സിലാക്കുവാൻ സാധിക്കാത്ത, അവ്യയനായ മഹാവിഷ്ണുവാണു്, ഈ രൂപമെടുത്തു വന്നിട്ടുള്ളതു്."

ദാനമേകുന്നതിൽ തൃപ്തനല്ലാത്ത ശുക്രാചാര്യരെ, ആ ദാനവ പുരോഹിതനെ മഹാബലവാനായ വിനതാപുത്രൻ ഗരുഡൻ, പിടിച്ചു് പ്രഹരിച്ചു.

യജ്ഞയജമാനനായ മഹാബലിയാകട്ടെ പരിപൂർണ്ണ സന്തുഷ്ടിയോടെ:—

"ദേവദേവേശനായ വൈകുണ്ഠനാഥൻ, മായാരൂപത്തിൽ എന്റെ യജ്ഞശാലയിൽ പ്രവേശിച്ചതാണെങ്കിൽ, എന്നെപ്പോലെ പുണ്യം ചെയ്തവർ മൂന്നുലകിലുമില്ല. എന്റെ യാഗത്തിന്നു് ഇതിലധികം സാഫല്യം എങ്ങിനെയാണു് കിട്ടുക:"

ഇത്രയും പറഞ്ഞു്, സപത്നീകനായി ഉദകമെടുത്തു്:—

മഹാപ്രഭോ, അവിടുത്തെ തൃപ്പാദങ്ങളെക്കൊണ്ടു്, മൂന്നടി മണ്ണു് ഇപ്പോൾ തന്നെ എടുത്താലും."

ഇത്രയും പറഞ്ഞു്, ദാനം ചെയ്തു. ഉദകം പാണിതലത്തെ സ്പർശിച്ചമാത്രയിൽ, വിശ്വരൂപധാരിയായ ഹരി മൂന്നുലോകങ്ങളിലും പൂർണ്ണമായി വ്യാപിക്കത്തക്ക രൂപമായി വളർന്നു കഴിഞ്ഞു. ആയുധജാലങ്ങളേന്തിയ അനേകബാഹുക്കളെക്കൊണ്ടുതന്നെ ദിക്കുകളും വിദിക്കുകളും നിറഞ്ഞു.

വാമനാകാരത്തിന്റെ വിസ്മയാവഹമായ പരിവർത്തനം കണ്ട അസുരചക്രവർത്തിക്കു്, ലക്ഷ്മീകാന്തനാണു് പുരോഭാഗത്തിലെന്നതു് വ്യക്തമായി. ധർമ്മാത്മാവായ മഹാബലി സർവ്വലോകഹിതാത്മമായ പൂജകരം, ഭക്തിനമ്രനായി ചെയ്തു.

വിശ്വാത്മാവായ വിഷ്ണുഭഗവാൻ മൂന്നുലോകങ്ങളേയും അധീനത്തിലാക്കി

ഇന്ദ്രന്ന് കൊടുത്തു്. ആക്കും അജയ്യനായിരുന്ന അസുരവരനെ, സ്വന്തം കെല്പു കൊണ്ടിങ്ങനെ വിജയിച്ച്, സകലലോകങ്ങൾക്കും ഹിതമേകുന്ന മാധവൻ, തൃപ്പാദമൂന്നിയ സ്ഥലമാണീ സിദ്ധാശ്രമം. ഏതൊരാളുടേയും ശ്രമംതീക്കുന്ന ഈ ആശ്രമത്തിലാണ്, ഭഗവാനു വാമനനിൽ അപാരഭക്തിയാന്ന ഞാൻ വസിക്കുന്നതു്.

യജ്ഞവിഘ്നകാരികളായ രാക്ഷസന്മാർ വരുന്നതു് ഇവിടേക്കുതന്നെ. ദുരാചാരനിരതരായ ദാനവപ്രമുഖന്മാരെ നിഗ്രഹിക്കേണ്ടതും ഇവിടെവെച്ചുതന്നെയാണ്. രാമാ, അനുത്തമമായ സിദ്ധാശ്രമത്തിലേക്ക് ഇനി നമുക്കു പ്രവേശിക്കാം. എനിക്ക് ഏതൊരു മട്ടിലാണോ ഈ പർണ്ണശാല, ഉണ്ണിക്കും അതേപോലെയാണെന്നു് വിശ്വസിച്ചാലും.

ശ്രീരാമലക്ഷ്മണന്മാരുടെ കൈപിടിച്ചു് വിശ്വാമിത്രമാമുനി, ആശ്രമാന്തർഭാഗത്തിലേക്ക് കടന്നു. മഞ്ഞു് ഒട്ടും തന്നെയില്ലാത്ത ഒരു രാത്രിയിൽ, വെട്ടിത്തിളങ്ങുന്ന രണ്ടു് പുണർതം നക്ഷത്രങ്ങളോടുകൂടിയ വെൺമതിബിംബംപോലെ വിശ്വാമിത്രയതീശ്വരനെ, ആ ആശ്രമവാസികളായ താപസന്മാർ കണ്ടു,

ബ്രഹ്മദർശനം സിദ്ധിച്ചിരുന്ന മഹർഷിമാർ എല്ലാവരും, ബുദ്ധിമാനായ കൌശികനെ എതിരേറ്റ്, ശാസ്ത്രോക്തരീതിയിൽ പൂജിച്ചു അതേപോലെത്തന്നെ ദശരഥനന്ദനന്മാരേയും സ്വീകരിച്ചു് ആതിഥ്യമേകി; കൃതാത്ഥരായി.

അരിവിനാശകരായ രഘുനന്ദനന്മാർ, അല്പനേരം വിശ്രമിച്ചതിനുശേഷം, വിശ്വാമിത്രമുനി സിംഹത്തെ തൊഴുതുകൊണ്ടു, ഇങ്ങിനെയരുളിച്ചെയ്തു:—

"ഭഗവാനേ, അവിടുത്തേക്കു് അടിക്കടി മംഗളമുണ്ടാകട്ടെ. ഇന്നുതന്നെ യജ്ഞദീക്ഷ തുടങ്ങിയാലും. അവിടുത്തെ വാക്കുകൾപോലെ, ഈ സിദ്ധാശ്രമം സിദ്ധമായിത്തീരട്ടെ."

രാജകുമാരന്മാരുടെ അഭിപ്രായമറിഞ്ഞ വിശ്വാമിത്രമാമുനി ദീക്ഷകൊണ്ടു ആ അമിതതേജസ്വി ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചു; ചിത്തത്തെ ദൃഢതരമാക്കി. ഏററവും കരുതലോടെ ആ രാത്രി കഴിച്ച ദശരഥപുത്രന്മാർ, ഉഷഃക്കാലത്തിലെഴുന്നേററ് പ്രഭാതസ്നാനജപാദികൾ തെററുപററാതെ കഴിച്ച്, അഗ്നിഹോത്രം ചെയ്തുകൊണ്ടിരിക്കുന്ന ഗാധിനന്ദനനെ ഭക്തിപൂർവ്വം പ്രണമിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ, വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ബാലകാണ്ഡത്തിലെ ഇരുപത്തൊമ്പതാംസർഗ്ഗം അവസാനിച്ചു

## മുപ്പതാം സൎഗ്ഗം. (യാഗരക്ഷ)

ദേശകാലങ്ങളെ നല്ലപോലെ അറിയുന്നവരും, വിജ്ഞരും, ശത്രുസംഹാരപടുക്കളുമായ ദശരഥനന്ദനന്മാർ വിശ്വാമിത്രബ്രഹ്മഷിയോടു്:—

"ഭഗവാനേ, ദുഷ്ടന്മാരായ രാക്ഷസന്മാർ എപ്പോഴാണു് വരുക? ഏതെല്ലാം സമയങ്ങളിലാണു് പ്രത്യേകം ശ്രദ്ധിക്കേണ്ടതു്? ആ ഘട്ടങ്ങൾ തെററിപ്പോകരുതു്."

ആയോധനത്തിനു് വെമ്പലാന്നുപോലെ കുമാരന്മാരുടെ ചോദ്യംകേട്ടു മുനിമാർ സംപ്രീതരായി പ്രശംസിച്ചു്, പറഞ്ഞു:—

"രാമാ, ലക്ഷ്മണാ, ഇന്നുമുതൽ ആറുദിവസം കാത്തുകൊണ്ടിരിക്കണം. ദീക്ഷയിലിരിക്കുന്ന കൗശികമാമുനി, മൌനവ്രതത്തിലാണു്."

പരന്തപരായദശരഥനന്ദനന്മാർ ആറുദിവസം അഹോരാത്രം, കുലച്ചവില്ലുകളേന്തി, നിശിതബാണങ്ങൾഎടുത്തു്, അത്യുത്സാഹത്തോടെ, ഗുരുവര്യനെ സംരക്ഷിച്ചുകൊണ്ടു്, കണ്ണിമക്കാതെ, സശ്രദ്ധം സമിപത്തുതന്നെ സ്ഥിതിചെയ്തു.

കാലചക്രത്തിലെ അഞ്ചുനാളുകൾ അടന്നു് ഭൂതകാലത്തിലേക്കു് മറഞ്ഞു. ആറാം ദിവസമായി ശ്രീരാമചന്ദ്രൻ, അനുജനോടു്:—

"സൌമിത്രി, അതിശ്രദ്ധയോടെ കരുതിക്കൊണ്ടു് നില്ക്കു."

കൈക്കരുത്തു കാണിക്കാൻ ധൃതിയാന്നുപോലെ, സഹോദരനോടു് ഇങ്ങിനെ പറയുമ്പോൾ, ആചാര്യപുരോഹിതന്മാർവാണരുളുന്ന ആ യജ്ഞവേദി ആകെയൊന്നു്, കത്തിജ്വലിച്ചു.

ഋത്വിക്കായ വിശ്വാമിത്രയതിവരൻ, ദർഭ, ചമസം, സ്രുക്ക്, ചമത, പുഷ്പങ്ങൾ എന്നിവയെക്കൊണ്ടു്, വിധിക്കനുസരിച്ചു് യജ്ഞം നടത്തുകയാണു്. സുസ്പഷ്ടാക്ഷരങ്ങളോടെ മന്ത്രമുച്ചരിക്കുന്നു. ആ സന്ദർഭത്തിൽ അത്ഭുതപൂർവ്വമായൊരു നാദം ആകാശതലത്തിൽ നിന്നുത്ഭവിച്ചു. കൊടും കാർമേഘങ്ങൾ പോലെ രണ്ടു രാക്ഷസന്മാർ, മായകൾ കാണിച്ചുകൊണ്ടു് അംബരത്തിലെത്തിക്കഴിഞ്ഞിരിക്കുന്നു.

മാരീചനും സുബാഹുവും; അനുചരന്മാരുമൊത്തു്, മാംസഖണ്ഡങ്ങളോടു കൂടിയരക്തംവർഷിക്കുകയാണു്. യജ്ഞവേദി ആകെ ജ്വലിക്കുവാനുള്ള കാരണം അതായിരുന്നു. ഹോമകുണ്ഡത്തിന്റെ പ്രകാശവും, വാനിൽനിന്നു് വീഴുന്ന രക്തമാംസങ്ങളും കണ്ടു ശ്രീരാമദേവന്റെ നേത്രങ്ങൾ അല്പം അരുണവർണ്ണമാർന്നു. കൊടുങ്കാറ്റുപോലെ പാഞ്ഞണഞ്ഞ നക്തഞ്ചരരെ കണ്ടു രഘുവരൻ, അംബുജലോചനങ്ങളാൽ അനുജനെ കടാക്ഷിച്ചുകൊണ്ടു് ഇപ്രകാരം അരുളിച്ചെയ്തു:—

“ലക്ഷ്മണാ, മാംസഭക്ഷകരായ അരക്കന്മാരെ നോക്കു. ഈ ദുർവൃത്തന്മാരെ മാനവാസ്ത്രംകൊണ്ടു്, കൊടുങ്കാറ്റു് മേഘങ്ങളെ എന്നപോലെ ഞാൻ പറപ്പിച്ചേക്കാം.”

ഉത്തമോത്തമമായ മാനവാസ്ത്രം കോദണ്ഡത്തിൽ നിന്നുയർന്നു്, ജാജ്വല്യമാനമായി, മാരീച വക്ഷസ്സിലെത്തി. ക്രുദ്ധനായിരുന്ന മഹാപ്രഭുവിന്റെ ബാണം, മാരീചനെ നൂറുയോജന ദൂരത്തിൽ, സമുദ്രമദ്ധ്യത്തിൽ വീഴ്ത്തിക്കഴിഞ്ഞു.

“നോക്കു, ലക്ഷ്മണാ, ധർമ്മയുക്തമായ മാനവാസ്ത്രമഹത്വം. മാരീചനെ അസ്തപ്രജ്ഞനാക്കി വിദൂരത്തിലെത്തിക്കുകയല്ലാതെ നിഗ്രഹിച്ചില്ല. വട്ടംചുററിപ്പറന്നുകൊണ്ടു് ആ രാക്ഷസപ്രമുഖൻ ആഴിമദ്ധ്യത്തിൽ പതിച്ചു. മാനവാസ്ത്രംകൊണ്ടു് അവൻ മരിക്കുന്നതല്ല. എന്തുചെയ്യുവാനും അറപ്പില്ലാത്ത ഈ ദുഷ്ടന്മാരെ ഞാൻ കൊല്ലുന്നതു് കാണു. യജ്ഞവിനാശകരും, രക്തപാനികളും, മഹാപാപികളുമായ ഈ അരക്കന്മാർ ജീവിക്കുവാൻ അർഹരല്ല.”

അനുജനോടു് ഇത്തരത്തിലരുളിയ ശ്രീരാമചന്ദ്രൻ, അത്യത്ഭുതജനകമായ “ആഗ്നേയ”ദിവ്യാസ്ത്രം സുബാഹുവിന്റെ മാറിലേക്കയച്ചു. മാമലപോലെ, ആ ഘോരാസുരൻ മന്നിടത്തിൽ പതിച്ചു. അവന്റെ അനുചരന്മാരുടെ നേരിട്ടു് “വായവ്യം” എന്ന ബാണമാണയച്ചതു്. രാമബാണം അരക്കരെ മുഴുവൻ അന്തകാലയമണച്ചു.

സസ്മിതം സൌമിത്രിയെ കടാക്ഷിച്ചുകൊണ്ടു്നില്ക്കുന്ന രഘുപുംഗവനെ, ഋഷീശ്വരന്മാർ പൂജിച്ചതു്, പണ്ടു് ഉണ്ടായ സാഗരത്തിൽ, ദേവന്മാർ, വിജിഗീഷുവായ ശതക്രതുവിനെ എന്നപോലെയായിരുന്നു.

സമംഗളം യജ്ഞമവസാനിച്ചു. ആ പ്രദേശം, രാക്ഷസബാധയിൽനിന്നു് മോചിച്ചതു കണ്ടു വിശ്വാമിത്രമാമുനി:—

"ഉണ്ണീ, രാമാ, മഹാബാഹുവായ അങ്ങ് ഗുരുവാക്യത്തെ അക്ഷരം പ്രതി അനുഷ്ഠിച്ചു. സല്കീർത്തി സമ്പന്നനായ ഉണ്ണീ, സിദ്ധാശ്രമത്തിന്റെ പേര് അന്വർത്ഥമാക്കിത്തീർത്തു. രാമാ, ഞാൻ അത്യധികം കൃതാർത്ഥനായി."

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ മുപ്പതാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തൊന്നാം സർഗ്ഗം. (മിഥിലാപ്രസ്ഥാനം.)

സ്വകൃത്യ നിർവ്വഹണത്താൽ സന്തുഷ്ടരായ ശ്രീരാമലക്ഷ്മണന്മാർ, ഉള്ളം കുളിർത്തുകൊണ്ട് അന്നത്തെരാത്രി അവിടെതാമസിച്ചു. പ്രഭാതത്തിൽ പൂർവ്വാഹ്നക്രിയകളെല്ലാം വിധിയിൽ നിന്ന് അണുവും വ്യതിചലിക്കാതെ നിർവ്വഹിച്ച കുമാരന്മാർ, ജ്വലിക്കുന്ന അഗ്നിപോലെ, മാമുനീന്ദ്ര മദ്ധ്യത്തിലിരിക്കുന്ന വിശ്വാമിത്ര ബ്രഹ്മർഷിയെ സമീപിച്ച്, തൊഴുതുണർത്തി:—

"മുനിവ്യാഘ്രനായ ഭഗവാനേ, അവിടുത്തെ ഭൃത്യരായ ഞങ്ങൾ ഇതാ, ആജ്ഞയെപ്രതീക്ഷിച്ച്നില്ക്കുന്നു. എന്തൊന്നാണിനി നിർവ്വഹിക്കേണ്ടതെന്ന് കല്പിച്ചാലും."

ശ്രീരാമകുമാരന്റെ മധുരഗംഭീരമായ വാക്കുകൾ എല്ലാവരേയും ഏററവും സന്തുഷ്ടരാക്കി. ബ്രഹ്മർഷിയെ പുരസ്കരിച്ചുകൊണ്ട്, മാമുനിമാർ രാജനന്ദനന്മാരോട് പറഞ്ഞു:

"രാമാ, ലക്ഷ്മണാ, മിഥിലാരാജ്യാധിപനായ ജനകൻ, പരമധാർമ്മികമായൊരു യജ്ഞം ചെയ്യുവാൻ ഒരുങ്ങുന്നുണ്ട്. ഞങ്ങളെല്ലാവരും അവിടേക്ക് പോകുവാൻ നിശ്ചയിച്ചിരിക്കുന്നു. നരശാർദ്ദൂലനായ അങ്ങ് അനുജനൊന്നിച്ച് ഞങ്ങളോടുകൂടെ പോരണം.

മിഥിലാരാജ്യത്തിൽ, അത്ഭുതജ്യോതിസ്സുള്ള ഒരു വില്ലിരിപ്പുണ്ട്. അങ്ങക്ക് അതും കാണാം. അപ്രമേയബലമുള്ളതും, തേജസ്സാളിക്കത്തുന്നതും, അതിഘോരവുമായ ആ ചാപത്തെ, യജ്ഞസദസ്സിൽവെച്ച് ദേവന്മാർ, പണ്ട് ജനകന് കൊടുത്തതാണത്. ദേവന്മാർ, ഗന്ധർവ്വന്മാർ, അസുരന്മാർ, രാക്ഷസന്മാർ എന്നിവർക്കോ എങ്ങിനെയെങ്കിലും മനുഷ്യന്മാർക്കോ കുലയേററാൻ സാധിക്കാത്ത ദിവ്യധനുസ്സാണതു. മഹാശക്തന്മാരായ രാജകുമാരന്മാർ അനേകംപേർ, ആ

വില്ലിന്റെ വീര്യമറിയുവാൻ ഒരുങ്ങിപ്പുറപ്പെട്ടെങ്കിലും, ഇന്നുവരേയും ആർക്കും കുലയ്ക്കുവാൻ സാധിച്ചിട്ടില്ല. മഹാത്മാവായ ജനകരാജർഷിയുടെ ചാപവും, ആശ്ചര്യകരമായ യജ്ഞവും, അങ്ങേക്ക് കാണാം. "സുനാഭം" എന്നു പേരായ ആ വില്ല് ദേവന്മാർ, യാഗഫലമായി പണ്ട്, രാജർഷിക്കു കൊടുത്തതാണ്. അരമനയിലെശ്രേഷ്ഠമായ സ്ഥലത്തുവെച്ച്, അകിൽ തുടങ്ങിയ ഉത്തമഗന്ധധൂപങ്ങളാൽ പ്രതിദിനം പൂജിക്കുന്ന ദിവ്യചാപമാണത്."

രഘുനന്ദനന്മാർ, മുനിവരന്മാരെന്നിവർ ബ്രഹ്മർഷിയെ അനുഗമിക്കുവാൻ തയ്യാറായി. കൌശികൻ ആശ്രമാഭിമുഖനായി നിന്ന്:–

"സിദ്ധാശ്രമവാസികളായ വനദേവതമാരേ, നിങ്ങൾക്ക് സ്വസ്തി. ഈ ആശ്രമത്തിൽനിന്ന് സിദ്ധനായ ഞാൻ, ഗംഗാനദിയുടെ ഉത്തരഭാഗത്തിലുള്ള ഹിമവൽപർവ്വതത്തിലേക്ക് പോകുന്നു."

പരിപാവനമായ സിദ്ധാശ്രമത്തെ പ്രദക്ഷിണം വെച്ച്, വടക്കോട്ട് നടക്കുന്ന ബ്രഹ്മർഷിയെ, അനുഗമിക്കുന്ന ബ്രഹ്മവാദികൾതന്നെ നൂറുകണക്കിനുണ്ട്. ആ പുണ്യപ്രദേശത്തിൽ നിവസിക്കുന്ന മൃഗങ്ങളും പക്ഷികളും, മഹാത്മാവായ വിശ്വാമിത്രമഹർഷിയെ പിൻതുടർന്നു. എന്നാൽ യതീശ്വരന്മാരാകട്ടെ, സസ്നേഹം അവയെ മുഴുവൻ തിരിച്ചയച്ചു.

വളരെദൂരം മുന്നോട്ടുപോയ അവർ, സൂര്യാസ്തമനമടുത്തപ്പോൾ ശോണാനദിയുടെ തീരത്തിൽ അന്നത്തെ രാത്രി കഴിക്കുവാൻ നിശ്ചയിച്ചു. അമിതപ്രഭയെഴുന്ന മഹർഷിവര്യന്മാർ സ്നാനം ചെയ്ത്, അഗ്നിഹോത്രാദികൾ, അചഞ്ചലമനസ്സരായി ആചരിച്ച്, ബ്രഹ്മർഷിയുമൊത്ത് ആസനസ്ഥരായി.

ലക്ഷ്മണാനുഗതനായ ശ്രീരാമചന്ദ്രൻ മുനീന്ദ്രന്മാരെ നമസ്കരിച്ച്, അവരുടെ അനുവാദപ്രകാരം ഇരുന്ന്, അമേയബുദ്ധിമാനായ വിശ്വാമിത്രന്റെ പുരോഭാഗത്തായിരുന്നു. അത്യുഗ്രതേജസ്വിയായ രാഘവൻ, കൌശികമഹാമുനിയോട് ജിജ്ഞാസയോടെ, സവിനയം:–

"ഭഗവാനേ, അവിടേക്ക് മംഗളം ഭവിക്കട്ടെ. സമൃദ്ധങ്ങളായ അരണ്യങ്ങളാൽ പ്രശോഭിക്കുന്ന ഈ നാട്ട് ഏതാണ്? കേൾക്കുവാൻ ആഗ്രഹമുണ്ട്. പറഞ്ഞുതന്നാൽ കൊള്ളാം."

ദാശരഥിയുടെ ചോദ്യം കേട്ടതാപസേന്ദ്രൻ, ആ പ്രദേശത്തെക്കുറിച്ച്, മുനിജനമദ്ധ്യത്തിരുന്നുകൊണ്ടുതന്നെ പറയുവാൻ തുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ മുപ്പത്തൊന്നാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിരണ്ടാംസർഗ്ഗം:— (സ്വവംശവർണ്ണനം)

"രാമാ, വിധാതാവിന്റെ പുത്രനാണ് 'കുശൻ' എന്നു പേരായ മഹാൻ. ധർമ്മജ്ഞാനിയും വ്രതചര്യാദികളിൽ അതിനിഷ്ഠയുമുള്ള കുശൻ, കുലീനയും അനുരൂപയുമായ വിദർഭസുതയെയാണ് വിവാഹം കഴിച്ചതു്. സ്വതുല്യ ഗുണത്തോടു കൂടിയ നാലുപുത്രന്മാർ ആ മഹാത്മാവിനുണ്ടായി. കുശാംബൻ–കുശനാഭൻ–അധൂർത്തരജസൻ–വസു–എന്നിങ്ങനെയാണ് അവരുടെപേരുകൾ. തേജസ്വികളും, അത്യുത്സാഹികളും, സത്യവാദികളുമായ പുത്രന്മാരോട്, ക്ഷത്രിയധർമ്മനിരതനായ കുശൻ പറഞ്ഞു:–"വാത്സല്യമേറിയ നിങ്ങൾ രാജ്യപരിപാലനം ചെയ്യുവിൻ. പരിപൂർണ്ണധർമ്മം നേടുവിൻ."

പ്രജാസമ്മതരായ രാജപുത്രന്മാർ നാലുപേരും പിതൃവചനത്തെ സമാദരിച്ച് നാലുപുരങ്ങൾ നിർമ്മിച്ചു.

അതിതേജസ്വിയായ കുശാംബൻ "കൌശാംബി" എന്ന പുരിയേയും, സുധാർമ്മികനായ കുശനാഭൻ "മഹോദയപുര"ത്തേയും മഹീപതിയായ അധൂർത്തരജസൻ, ഉത്തമപുരമായ "ധർമ്മാരണ്യ"ത്തേയും, രാജരാജനായ വസു, "ഗിരിവ്രജ"ത്തേയും, ഉണ്ടാക്കി.

രഘുവംശനായകനായ രാമ, അഞ്ചുമാമലകളുടെ മദ്ധ്യത്തിൽ, സസ്യശ്യാമള സുന്ദരമായി സുപ്രസിദ്ധമായ മഗധയിൽ നിന്നുത്ഭവിച്ച് കിഴക്കോട്ടൊഴുകുന്ന "മാഗധി" എന്ന ഉത്തമനദിയോടുകൂടിയ ഈ രാജ്യം, മഹാത്മാവായ വസുവിനാൽ വിരചിതവും "ധനധാന്യസമൃദ്ധവുമായ" മാഗധമാണ്.

ധാർമ്മികനായ കുശനാഭരാജർഷിക്ക്, പട്ടമഹിഷിയായ ഘൃതാചിയിൽ നൂറു പെൺമക്കൾ ജനിച്ചു. യൌവനത്തിലെത്തിയ ആ കമനീയാംഗികൾ മനോഹരമായൊരുദ്യാനത്തിൽ വർഷക്കാലത്തിലെ സൌദാമിനികൾക്കു തുല്യം, വിഹരിക്കുകയായിരുന്നു. സർവ്വാംഗസുന്ദരികളായ അവരെപ്പോലെ, ഭൂമിയിൽ ഒരു

സ്ഥിരതാവുമുണ്ടായിരുന്നില്ല. അതാതവയവങ്ങൾക്ക് യോജിച്ച ഉത്തമാഭരണങ്ങള ണിഞ്ഞ രാജകുമാരികൾ, വാദ്യവും-പാട്ടും—ആട്ടവുമായി ആ ആരാമത്തിൽ, മേഘമാലകൾക്കിടയിലെ നക്ഷത്രങ്ങളെപ്പോലെവിളങ്ങി. ഉത്തമഗുണസമ്പൂർണ്ണകളായ സുകുമാരാംഗികളുടെ കളികൾ, സർവ്വവ്യാപിയായ വായുദേവൻകണ്ടു. സാനന്ദം ഇങ്ങിനെ പറഞ്ഞു:—"മോഹനാംഗികളായ നിങ്ങളെ കാണുന്തോറും ഞാൻ കാമപരവശനായിത്തീരുന്നു. നിങ്ങൾക്ക് എല്ലാവർക്കും ഞാൻ അമരത്വം തരാം. എന്റെ പത്നിമാരാകുവിൻ. മനുഷ്യത്വം കളയുവിൻ. ചിരായുസ്സ് സ്വീകരിക്കുവിൻ. യൌവനം, എന്നും നിലനില്ക്കുന്നതല്ല; വിശേഷിച്ചും മനുഷ്യരിൽ. അതുകൊണ്ട്, അനശ്വര താരുന്യത്തോടുകൂടിയ അമരാംഗനകളാകുവിൻ."

വായുവിന്റെ മനോഹരവാക്കുകൾ അവരെ ചിരിപ്പിക്കുകയാണുണ്ടായതു്. അല്പമൊരു പരിഹാസത്തോടെ ആ സുന്ദരീതിലകങ്ങൾ ഉത്തരം പറഞ്ഞതു് ഇങ്ങിനെയാണ്. "സകലജീവജാലങ്ങളുടേയും ഉള്ളിൽ സഞ്ചരിക്കുന്ന ദേവശ്രേഷ്ഠനാണവിടുന്ന്. അവിടുത്തെ മഹാത്മ്യം ഞങ്ങൾക്ക് അറിയാം. എന്തിനാണ് ഞങ്ങളെ അപമാനിക്കുന്നതു്? കുശനാഭ പുത്രിമാരായ ഞങ്ങൾ വിചാരിച്ചാൽ അവിടുത്തേക്ക് സ്ഥാനഭ്രംശം വരുത്തുവാൻകൂടി സാധിച്ചേക്കും. എന്നാൽ ഞങ്ങളുടെ തപസ്സിനെ രക്ഷിക്കുകയാണ്. സത്യവാദിയായ പിതാവിനെ അനാദരിച്ച്, ഇഷ്ടംപോലെ ഭർത്താവിനെ സ്വീകരിക്കുവാനുള്ള ദുർബുദ്ധി, ഞങ്ങൾക്ക് ഉണ്ടാകാതിരിയ്ക്കട്ടെ. ഞങ്ങളുടെ മഹാപ്രഭു അച്ഛനാണ്; ഈശ്വരന്മാരിൽ ഈശ്വരനായി കാണുന്നതു് മററാരേയുമല്ല. പിതാവു് ഏതൊരാൾക്കാണോ ഞങ്ങളെ കൊടുക്കുന്നതു്, അദ്ദേഹമാണ് ഞങ്ങളുടെ ആത്മനാഥൻ."

കന്യകമാരുടെ വാക്കുകൾ ഭഗവാൻ വായുവിനെ ക്ഷോഭിപ്പിച്ചു. അവരുടെ ദേഹങ്ങളിൽ പ്രവേശിച്ച്, ആ പ്രഭു വക്രതയുളവാക്കി. ലജ്ജകൊണ്ടു് ഉഴന്നും അശ്രുക്കൾ വാർത്തും, വളഞ്ഞ ദേഹത്തോടെ അവരെല്ലാം കൊട്ടാരത്തിലെത്തി. അവശരായി നിലംപതിച്ചു.

സദ്ഗുണസമ്പന്നകളായ പുത്രിമാർ എല്ലാവരും വിരൂപകളായതു കണ്ട നരപാലൻ അത്യന്തം ഉദ്വേഗത്തോടെ അടുത്തുചെന്നു്ചോദിച്ചു:—

"ഓമന മക്കളേ, എന്താണിതു്? ആരാണ് ധർമ്മത്തെ ഇങ്ങിനെ അപമാനിച്ചതു്? നിങ്ങളെ എല്ലാവരേയും കൂനികളാക്കിയതു് ആരാണ്? ഒന്നും മിണ്ടാതെ തലയിട്ടുരുട്ടുന്നതു് എന്താണ്?"

ഒരു നെടുവീർപ്പിട്ടുകൊണ്ടു് ഭൂപാലകൻ സമാധിയിലിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ മുപ്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

## മുപ്പത്തിമൂന്നാം സർഗ്ഗം. (കുശനാഭകന്യാപ്രദാനം)

അതിബുദ്ധിമാനായ കുശനാഭന്റെ ചോദ്യങ്ങൾ കേട്ട പെൺമണികൾ, ശിരസ്സുകൾ ആ പാദങ്ങളിൽ സമർപ്പിച്ചുകൊണ്ടു് പറഞ്ഞു:—

"മഹാരാജാവേ, പ്രിയപിതാവേ, സർവ്വജീവാത്മകനായ വായു, ധർമ്മത്തെ പരിഗണിക്കാതെ, ദുർമ്മാർഗ്ഗത്തിൽക്കൂടി ഞങ്ങളെ പ്രാപിക്കുവാൻ ഒരുങ്ങി. ഞങ്ങളിലെല്ലാം ഒരുപോലെ കാമാവേശമുണ്ടെന്നു് ആ ദേവൻ സുവ്യക്തം പറഞ്ഞു. ഞങ്ങളുത്തരമേകിയതു്:—"പ്രഭോ ഞങ്ങൾ പിതാവുള്ളവരും അസ്വതന്ത്രകളുമാണു്. അവിടന്നു് അച്ഛനെസമീപിച്ചു് ഞങ്ങളെവരിക്ക. അച്ഛൻ അങ്ങേയ്ക്കാണു് തന്നതെങ്കിൽ, ഞങ്ങൾ അവിടത്തെ ഭർത്താവായി വരിക്കാം എന്നാണു്. ദുഷ്പഥസഞ്ചാരിയായ വായു അതികോപത്തോടെ ഞങ്ങളെ എല്ലാവരേയും കൂനികളാക്കിത്തീർത്തു.

ധാർമ്മികശ്രേഷ്ഠനും അതിതേജസ്വിയുമായ ഭൂപതി കന്യകാരത്നങ്ങളോടു് ഇങ്ങിനെ പറഞ്ഞു:—"പ്രിയപ്പെട്ട മക്കളെ, ക്ഷമാശീലരായ ഉത്തമന്മാർ ചെയ്യേണ്ടതേതോ, അതു് നിങ്ങൾ ചെയ്തു. ഏററവും പ്രധാനമായ ക്ഷമയാണു് നിങ്ങൾ കാണിച്ചതു്. മാത്രമല്ല, എന്റെ വംശമഹിമയെ, നിങ്ങൾ എല്ലാവരും ഒരേ മനസ്സോടെ കാത്തു രക്ഷിച്ചു. സർവ്വാലങ്കാരങ്ങളിലും വെച്ചു്, ഒരു സ്ത്രീക്കു് ശ്രേഷ്ഠമായതു് ക്ഷമയാണു്; പുരുഷനും മറെറാന്നല്ല. സ്വാധീനമാക്കുവാൻ വളരെയേറെ പ്രയാസമുള്ളതാണു് ക്ഷമ; വിശേഷിച്ചും ദേവന്മാരിൽ, അധികം കാണുകയേഇല്ലാത്ത ഗുണമാണതു്. ഓമനക്കുട്ടികളെ, നിങ്ങൾക്കു് എല്ലാവർക്കും ഒരുപോലെ ആ ഗുണമുണ്ടായല്ലോ.

വാത്സല്യഭാജനങ്ങളെ, ക്ഷമയാണു് ദാനം; ക്ഷമതന്നെ സത്യം; ക്ഷമതന്നെയാണു് യജ്ഞം; ക്ഷമതന്നെയാണു് യശസ്സു്; ക്ഷമ തന്നെ ധർമ്മം; എന്തിനധികം ഈ ലോകം നിലനില്ക്കുന്നതു തന്നെ ക്ഷമയിലാണു്."

ആത്മജമാരുടെ അടുത്തുനിന്നു് ഇന്ദ്രതുല്യനായ അരചശ്രേഷ്ഠൻ, പോന്നു. അമാത്യന്മാരെ വരുത്തി. പുത്രിമാർക്കു് അനുരൂപവരനെപ്പററി, ദേശകാലജ്ഞനായ അദ്ദേഹം ആലോചിച്ചു.

ആ കാലത്താണ്, ഊർദ്ധ്വരേതസ്സും, സുവ്രതനുമായ മഹാമുനി "ചൂളി" ബ്രഹ്മതപസ്സുചെയ്തുകൊണ്ടിരുന്നതു്.

രാമാ, മംഗളമുണ്ടാകട്ടെ. ഉഗ്രതപസ്സുചെയ്യുന്ന മഹർഷിപുംഗവനെ ശുശ്രൂഷിക്കുവാൻ, ഊർമ്മിള എന്ന ഗന്ധർവ്വസ്ത്രീയുടെ പുത്രി സോമദത്തയ്യാറായി വന്നു. അനേകകാലം വിനയ പൂർണ്ണമായ, അവളുടെ പരിചരണത്തിൽ മാമുനിസംതൃപ്തനായി. കാലപ്രേരിതനായ ചൂളി സോമദയോടു് ചോദിച്ചു:—

"നിനക്കു് മംഗളം ഭവിക്കട്ടെ. നിന്റെ ശുശ്രൂഷകൊണ്ടു് സംതൃപ്തനായ ഞാൻ, എന്തൊരു പ്രിയമാണു് ചെയ്യേണ്ടതു്?

സംപ്രീതനായ യതീന്ദ്രനെകണ്ടപ്പോൾ ഗന്ധർവ്വി അതിസന്തുഷ്ടയായി. വാക്യജ്ഞനായ അദ്ദേഹത്തോടു് വാക്ചാതുരിയാർന്ന അവൾ മധുരമായി അഭ്യർത്ഥിച്ചു.:—

"ബ്രഹ്മശ്രീകൊണ്ടു് ജാജ്വല്യമാനനായ അവിടുന്നു് ബ്രഹ്മഭൂതനും ഉഗ്രതപസ്സോടുകൂടിയവനുമാണു്. ബ്രഹ്മതപസ്സാർജ്ജിക്കൊന്നൊരു ധാർമ്മികപുത്രനെ ഞാൻ ആഗ്രഹിക്കുന്നു. ഭർത്താവില്ലാത്തവളാണു് ഞാൻ. ഭഗവാനേ അവിടുത്തേക്കു് ഭദ്രം ഭവിക്കട്ടെ. എന്നെ ആരും വിവാഹം കഴിച്ചിട്ടുമില്ല. ബ്രഹ്മർഷിവര്യനായ അവിടുത്തെ മുന്നിൽ നില്ക്കുന്ന എനിക്കു്, ഉത്തമോത്തമനായൊരു പുത്രനെ നല്കണം."

സോമദയുടെ വാക്കുകളിൽ തെളിഞ്ഞ മുനീശ്വരൻ, ഒരു മാനസപുത്രനെ അവൾക്കു നല്കി. ചൂളിയുടെ മാനസാത്മജനായി സോമദയിൽ ജനിച്ച ശ്രേഷ്ഠനാണു് ബ്രഹ്മദത്തൻ. ദേവേന്ദ്രൻ വാനലകിനെ എന്നപോലെ, കാംപില്യപുരിയെ വാണരുളുകയാണു് സോമദാസുതൻ.

ഉണ്ണീ, രാഘുരാമാ, ഓമനപ്പുത്രികളെവൃവപേരെയും, കുശനാഭരാജർഷി, ബ്രഹ്മദത്തമഹാരാജാവിനു് വിവാഹം കഴിച്ചുകൊടുക്കുവാനാണു് നിശ്ചയിച്ചതു്.

ബ്രഹ്മദത്തനെ സാദരം ക്ഷണിച്ചുവരുത്തിയ കുശനാഭൻ, സസന്തോഷം കന്യകമാരെ മുഴുവൻ കൊടുത്തു.

അമരേന്ദ്രതുല്യനായ ബ്രഹ്മദത്തമഹീപാലൻ, ഓരോരുത്തരെയായി പാണിഗ്രഹണം ചെയ്തു. മഹാത്മാവായ അദ്ദേഹത്തിന്റെ കരസ്പർശമേററതോടെ കുമാരിമാരുടെ വക്രതതീർന്നു തുടങ്ങി. അവർ പൂർവ്വാധികം സുന്ദരിമാരായിത്തീർന്നു.

മാരുതകോപത്താൽ സംഭവിച്ച ദേഹവൈരൂപ്യം, പുത്രിമാരിൽ നിന്നു് വിട്ടൊഴിഞ്ഞതുകണ്ടു കുശനാഭൻ അത്യധികം ആനന്ദിച്ചു.

ഉപാദ്ധ്യായന്മാരോടും, ധർമ്മപത്നികളോടുംകൂടി, ബ്രഹ്മദത്തമഹാരാജാവു് കാംപില്യത്തിലേക്കു്, സാനന്ദം പോന്നു. മകന്റെ ഉത്തമഗുണങ്ങളാം കണ്ടു സോമദ, അതിമോദത്തോടെ, സ്നുഷമാരെ (പുത്രവധുക്കളെ) സ്വീകരിച്ചു്, അനേകപ്രാവശ്യം തലോടി. കുശനാഭരാജർഷിയെ വീണ്ടും വീണ്ടും വാഴ്ത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ
ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ മുപ്പത്തിമൂന്നാം സർഗ്ഗം അവസാനിച്ചു

## മുപ്പത്തിനാലാംസർഗ്ഗം:— (വിശ്വാമിത്രവംശകീർത്തനം)

ആത്മജമാരെയെല്ലാം വിവാഹംകഴിച്ചുകൊടുത്തതിനുശേഷം, കുശനാഭരാജർഷി, സന്തത്യർത്ഥം, പുത്രകാമേഷ്ടി ചെയ്യുവാൻ തീരുമാനിച്ചു. വിധിയനുസരിച്ചു് യജ്ഞം നടന്നുകൊണ്ടിരിക്കുമ്പോൾ ബ്രഹ്മപുത്രൻ കുശൻ ശാലയിൽ വന്നു് ഏററവും ഉദാരമായി ഇങ്ങനെ പറഞ്ഞു:—

ഉണ്ണീ, ധാർമ്മികോത്തമസമായൊരുണ്ണി നിനക്കു് ഉണ്ടാകും. ആ നന്ദനനെക്കൊണ്ടു് അനശ്വരമായകീർത്തി ഈ പാരിൽ നിനക്കു് പരക്കുകയും ചെയ്യും.”

പുത്രനെ ഇത്തരത്തിൽ അനുഗ്രഹിച്ച കുശൻ, നിത്യമായ ബ്രഹ്മലോകത്തിലേക്കുതന്നെ പോയി.

അല്പകാലം കഴിഞ്ഞു. കുശനാഭന്നു് ലക്ഷണാന്വിതനായൊരു സുതനുണ്ടായി. ധർമ്മോത്തംസമായ ആ കുമാരന്റെ പേർ ഗാധി എന്നാണ്. കാകുൽസ്ഥവംശദീപമായ രാമാ, ആ ഗാധിയാണു് എന്റെ പിതാവു്, കുശരാജർഷിവംശത്തിൽ ജനിച്ചതുകൊണ്ടു് “കൌശികർ” എന്നു പേരുണ്ടായി.

സദ്‌വൃത്തയായൊരു ജ്യേഷ്ഠത്തി എനിക്കുണ്ടായിരുന്നു. സത്യവതി എന്നു പേരായ അഗ്രജയെ ഋചീകനാണു് പരിണയിച്ചതു്: പതിവ്രതാരത്നമായ ജ്യേഷ്ഠത്തി, ഭർത്താവിനെ പിൻതുടന്നു് ദേഹത്തോടുകൂടിത്തന്നെ വാനലകമേറി. മാത്രമല്ല, സ്ഥൂലദേഹത്തെ ഹിമവാനിൽ നിന്നുത്ഭവിക്കുന്നൊരുമഹാപുണ്യനദിയാക്കി പ്രവഹിപ്പിക്കുകയുംചെയ്തു. സുകുമാരാംഗിയായ സഹോദരി, ലോകഹിതത്തിനുവേണ്ടി ദിവ്യപുണ്യതീർത്ഥത്തോടെ “കൌശികീ” നദിയെന്ന പേരിൽ

ഒഴുകിക്കൊണ്ടിരിക്കുന്നു. ഉണ്ണീ, രാമാ, ആ സഹോദരിയിലുള്ള സ്നേഹാധിക്യത്താൽ, ഹിമവൽസാനുവിലാണു് ഞാൻ താമസിക്കുന്നതുകൂടി. സത്യധർമ്മങ്ങളിൽ അടിയുറച്ചു് നില്ക്കുന്ന സത്യവതി–പതിവ്രതാശിരോമണിയായ സഹോദരി–നദികളിൽവെച്ചു് ശ്രേഷ്ഠയായി പരിലസിക്കുന്നു.

യജ്ഞാനുഷ്ഠാനത്തിനു വേണ്ടിയാണു് ഞാൻ ജ്യേഷ്ഠത്തിയെ വിട്ടു് സിദ്ധാശ്രമത്തിലേക്കു് വന്നതു്. രാമാ, അങ്ങയുടെ വിക്രമംകൊണ്ടു് ഞാൻ ഉദ്ദിഷ്ട കാര്യം സാധിച്ചു് കൃതാർത്ഥനായിത്തീർന്നു. ഇങ്ങിനെയാണു് എന്റേയും വംശത്തിന്റേയും നാടിന്റേയും ചരിത്രം.

കഥ പറഞ്ഞുകൊണ്ടു് സന്ധ്യാസമയംകഴിഞ്ഞു. അങ്ങക്കു് മംഗളം ഭവിക്കട്ടെ. ഉറങ്ങൂ. പ്രഭാതത്തിൽ ഉദ്ദേശിക്കുന്ന യാത്ര തുടങ്ങേണ്ടതു്. രഘുനന്ദന, മാമരങ്ങൾകൂടി നിശ്ചലങ്ങളായി; മൃഗപക്ഷികൾ അടങ്ങി; ദിക്കുകളിലെല്ലാം കനത്തകൂരിരുട്ടു് വ്യാപിച്ചു; സന്ധ്യാദേവി പതുക്കെപ്പതുക്കെ തിരോധാനംചെയ്തു; ആകാശമണ്ഡലത്തിൽ ദീപ്രങ്ങളായനേത്രങ്ങൾ മിഴിച്ചതുപോലെ നക്ഷത്രങ്ങൾ പ്രകാശിച്ചു. പാരിടത്തിലെ അന്ധകാരം നശിപ്പിക്കുവാനായി, വെൺമതിയതാ ഉദിച്ചുയരുന്നു ജീവജാലങ്ങൾക്കു് ആഹ്ലാദമേകുന്നു; നിശാകാലങ്ങളിൽ സ്വച്ഛന്ദം വിഹരിക്കുന്ന, യക്ഷന്മാർ–രാക്ഷസന്മാർ–മാംസാശനർ തുടങ്ങിയ ഭൂതഗണങ്ങൾ നടക്കുന്നു. സുഖസുഷുപ്തിയുണ്ടാകട്ടെ.''

അതിതേജസ്വിയായ മാമുനീന്ദ്രൻ വിശ്വാമിത്രൻ ഇത്രയും അരുളിച്ചെയ്തു് അവസാനിപ്പിച്ചു.

പുരാവൃത്തമിതന്നു് സശ്രദ്ധം കഥ കേൾക്കുന്ന മഹർഷിമാരെല്ലാം ''പുണ്യചരിതമാണി''തെന്നു് വാഴ്ത്തിത്തുടങ്ങി.

''ബ്രഹ്മാവിനു തുല്യരായ മഹാത്മാക്കൾ പരമ്പരയായി ജനിച്ചു, കുശികവംശം ധർമ്മതൽപരമായിട്ടുള്ളതാണു്. ഈ കുലത്തിലെ രാജർഷികളിൽവെച്ചു് എല്ലാംകൊണ്ടും പ്രാഭവമേറിയതു് അവിടുന്നാണു് സംശയമില്ല. ഉത്തമോത്തമയായ കൌശികീനദിയും കൌശികവംശത്തിനു് പരിപാവനതയേകുന്നു.''

മഹർഷിസത്തമന്മാരായ അവരുടെ സ്തുതിവചനങ്ങൾ കേട്ടുകൊണ്ടു്, അസ്തമനമാർന്ന ദിവാകരനെപ്പോലെ ബ്രഹ്മർഷി ഉറങ്ങി. ലക്ഷ്മണാനുചിതനായ രഘുവീരൻ, മുനിശാർദ്ദൂലനായ ബ്രഹ്മർഷിയെ ശ്ലാഘിച്ചുകൊണ്ടു് പള്ളികുറിപ്പു തുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ വാല്മീകിനിർമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ മുപ്പത്തിനാലാംസർഗ്ഗം അവസാനിച്ചു.

## മുപ്പത്തഞ്ചാം സർഗ്ഗം. (ഗംഗോല്പത്തി.)

ശോണാനദീതീരത്തിൽ ബാക്കിരാത്രി കഴിച്ചുകൂട്ടിയ കൌശികമാമുനി, ദിനകരനുദിച്ചപ്പോൾ, മഹർഷികളാലാവൃതനായി ശ്രീരാമസവിധത്തിലെത്തി പറഞ്ഞു:—

"രാമാ, പ്രഭാതമായി. പൂർവ്വസന്ധ്യ പ്രവർത്തനം തുടങ്ങി. എഴുന്നേല്ക്കു; എഴുന്നേല്ക്കു. യാത്രക്ക് ഒരുങ്ങു. മംഗളസുദിനമായിത്തീരട്ടെ."

രാമദേവൻ ഗുരുവരന്റെനിർദ്ദേശമനുസരിച്ച് പൂർവ്വാഹ്നക്രിയകളെല്ലാം നിയമപ്രകാരംചെയ്തു. അതിവേഗത്തിൽ യാത്രക്ക് ഒരുങ്ങി. ജിജ്ഞാസയോടെ ചോദിച്ചു:—

"വെണ്മയാർന്ന മണൽത്തീരങ്ങളോടുകൂടിയതും നിർമ്മലജലം നിറഞ്ഞതുമായ ശോണാനദി, അത്യഗാധമുള്ളതല്ലെ? ഏതുവഴിയിൽക്കൂടിയാണ് നാം അക്കരക്ക് കടക്കുക?"

"മഹർഷിവര്യന്മാർപോകുന്നവഴി ഞാൻ മനസ്സിലാക്കിവെച്ചിട്ടുണ്ട്."

ബ്രഹ്മർഷി ഉത്തരംപറഞ്ഞു. രമ്യങ്ങളായ ആരണ്യഭാഗങ്ങളെകണ്ടുകൊണ്ട് നദീപ്രാന്തത്തിൽക്കൂടി അവർ മുന്നോട്ടുനടന്നു. ഉച്ചതിരിഞ്ഞപ്പോഴേക്കും, നീണ്ട മാർഗ്ഗംപിന്നിട്ട അവർ മുനീന്ദ്രപൂജിതയായഗംഗാനദിയെകണ്ടു. രാജഹംസങ്ങൾ, നീർക്കാഴികൾ, എന്നിവയാൽ പരിഭൂഷിതയായ ആ പാവനനദിയെ ദർശിച്ച് സന്തുഷ്ടമാനസരായിത്തീർന്ന യതിവര്യന്മാർ, അതിന്റെ തീരത്തുതന്നെ വസിക്കുവാൻ ഏർപ്പാടുചെയ്തു. പുണ്യതീർത്ഥത്തിൽ സ്നാനംകഴിച്ച്, ദേവപിതൃതർപ്പണാദികൾ ചെയ്ത്, ഹോമങ്ങളെല്ലാം നിർവ്വഹിച്ച്, അമൃതുപോലെയുള്ള ഹവ്യം ഭക്ഷിച്ച്, നിർമ്മല തീരത്തിൽ, മഹാത്മാവായ ബ്രഹ്മർഷിയുടെ നാലുപുറവും അവർ ഇരുന്നു. സന്തുഷ്ടഹൃദയനായ ശ്രീരാമചന്ദ്രൻ വിശ്വാമിത്രബ്രഹ്മർഷിയോട് അഭ്യർത്ഥിച്ചു:—

"ഭഗവാനേ, മൂന്നു മാർഗ്ഗത്തിൽക്കൂടിപ്രവഹിക്കുന്ന ഗംഗാനദി, മൂന്നുലോക

ങ്ങളിലുമണഞ്ഞു് സമുദ്രത്തിലെത്തിച്ചേരുന്നതു് ഏതു വിധത്തിലാണു്? ആ ചരിത്രമറിയുവാൻ ആഗ്രഹമുണ്ടു്.''

കുമാരന്റെ ചോദ്യം കേട്ട കൌശികൻ, ഗംഗാജനനത്തേയും വളർച്ചയേയും പറയുവാൻ തുടങ്ങി:—

''ഉണ്ണി, രാമാ, സർവ്വധാതുക്കളുടെയും നിലയനമായ ഹിമവാൻ എന്ന ശൈലേന്ദ്രനില്ലേ? ദേവസ്വരൂപിയായ ഹിമവാന്റെ സഹധർമ്മിണി, മേരുപുത്രിയായ കമനീയാംഗി മേനകയാണു്. അതുല്യരൂപഗുണമിയന്ന രണ്ടുപുത്രിമാർ മേനകയിൽ ഉണ്ടായി. ജ്യേഷ്ഠത്തി ഗംഗ, രണ്ടാമത്തേവാം ഉമ. ദേവകാര്യാർത്ഥമായി സീമന്തപുത്രിയായ ഗംഗയെ—ത്രിപഥഗാമിനിയായ പുണ്യനദിയെ—ദേവന്മാർ പർവ്വതരാജാവിനോടു്വരിച്ചു. ലോകപാവനിയും സ്വച്ഛന്ദഗമനയുമായ ഗംഗയെ, ത്രൈലോക്യത്തിന്റേയും ഇഷ്ടമേകുവാൻ സന്നദ്ധനായ പിതാവു്, ധർമ്മപ്രചരണത്തിനായിനല്കി. ഉള്ളം കുളിർത്ത വാനവർ കൃതാർത്ഥരായി.

ഗിരിവരപുത്രിയായ ഉമയാകട്ടെ തപോവ്രതത്തോടെ കൊടുംതപസ്സനുഷ്ഠിച്ചു്, അചിന്ത്യരൂപനായ രുദ്രദേവനെ പ്രസാദിപ്പിച്ചു. മഹാനുഭാവനായ ഹിമവാൻ, ദ്വിതീയപുത്രി പാർവ്വതിയെ കൈലാസപതിക്കു് സഹധർമ്മിണിയായി സസന്തോഷംനല്കി. ഗംഗയും ഉമയും സർവ്വലോകങ്ങളും നമസ്കരിക്കുന്ന ദേവിമാരാണു്. സർവ്വപുണ്യനദികളിലും വെച്ചു് അദ്വിതീയയായ ഗംഗയുടേയും, ജഗജ്ജനനിയായ ഉമയുടേയും ചരിത്രം മുഴുവൻ പറഞ്ഞു. മൂന്നുവഴികളിൽകൂടിപ്രവഹിക്കുന്ന വളും, പവിത്രജലവാഹിനിയുമായ ഗംഗ സ്വർല്ലോകത്തിലേക്കു് പോയതു്ഇങ്ങിനെയാണു്.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ മുപ്പത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്താറാം സർഗ്ഗം (ഉമാശാപം)

ഗംഗാപാർവ്വതിമാരുടെ കഥകേട്ട ശ്രീരാമലക്ഷ്മണന്മാർ, അവരെ വാഴ്ത്തിക്കൊണ്ടു്, മുനിവ്യാഘ്രനോടു് വീണ്ടും ചോദിച്ചു:—

''ഭഗവാനേ, ധർമ്മയുക്തമായ ഈ ഉത്തമകഥയെ അവിടുന്നു് അരുളിച്ചെയ്തുവല്ലൊ. ഗിരീന്ദ്രന്റെ ജ്യേഷ്ഠപുത്രിയായഗംഗയുടെ ദിവ്യമാനുഷസംഭവത്തെ

വിസ്തരിച്ചു പറഞ്ഞുതരണം. എല്ലാം അറിയുന്നവനാണല്ലോ അവിടുന്ന്. ലോകപാവനിയായ മഹാനദി, മൂന്നുവഴിയായി ഒഴുകുവാൻ എന്താണ് കാരണം? "ത്രിമാർഗ്ഗഗ"എന്നു പേർ എങ്ങിനെ സിദ്ധിച്ചു? മൂന്നു ലോകങ്ങളിൽ എന്തെന്തു കർമ്മങ്ങളാണ് ഗംഗക്കുള്ളതു്?"

കാകുൽസ്ഥന്മാരുടെ വാക്കുകൾ കേട്ട തപോധനൻ, എല്ലാകഥകളേയും മഹർഷിമാരുടെ മദ്ധ്യത്തിലിരുന്നുകൊണ്ട് അരുളിച്ചെയ്തു:—

"രാമാ, ലക്ഷ്മണാ, എല്ലാം വിശദമായി ഞാൻ പറയാം. കേൾക്കുക. പാർവ്വതിയെ വിധിപോലെ വിവാഹം കഴിച്ചു വിശ്വരൂപൻ പരമേശ്വരൻ, ദേവിയൊന്നിച്ച് കാമകേളിക്കൊരുങ്ങി. നൂറുദിവ്യവത്സരം കഴിഞ്ഞതു് അവരറിഞ്ഞതേയില്ല. പരന്തപനായ രാമാ, എന്നിട്ടും ഒരു തനയൻ അവർക്ക് സംജാതനായില്ല. തപശ്ശക്തിയുടെ കേന്ദ്രമായ രുദ്രന്റെ തേജസ്സ് സന്താനരൂപത്തിൽ വന്നാൽ അതിനെ താങ്ങുവാൻ ആർക്കാണ് കെല്പുണ്ടാവുക? എന്നോർത്തപ്പോൾ ദേവന്മാരെല്ലാം ഭീതരായി. അവരെല്ലാം ദേവദേവന്റെ കാല്ക്കൽ നമസ്കരിച്ചുകൊണ്ട് പറഞ്ഞു:—

"കൈലാസവാസനായ മഹാദേവ, സർവ്വലോകങ്ങൾക്കും ആശ്രയമായ സുരോത്തമാ, സാഷ്ടാംഗപ്രണാമം ചെയ്യുന്ന ഞങ്ങളിൽ കരുണയുദിക്കണേ. അവിടുത്തെ തേജസ്സ് താങ്ങുവാനുള്ള ശക്തി ഒരു ലോകത്തിനുമില്ല. മഹാദേവിയുമൊന്നിച്ച് ബ്രാഹ്മമായ തപസ്സനുഷ്ഠിക്കുവാൻ ദയവുണ്ടാകണേ. മൂന്നു ലോകങ്ങളുടേയും നിലനില്പിന്ന്, തേജസ്സ്, തേജസ്സിൽ തന്നെ ലയിപ്പിക്കണേ."

സർവ്വലോകനിയന്താവായ മഹേശ്വരൻ, ദേവന്മാരുടെ പ്രാർത്ഥന കേട്ട്, "അങ്ങിനെയാകാം" എന്നു് പറഞ്ഞു് സമ്മതിച്ചു. വീണ്ടും അവരോട് പറഞ്ഞു:—

ഉമയുമൊന്നിച്ച് ഞാൻ, തേജസ്സ് തേജസ്സിൽ തന്നെ അടക്കാം. അങ്ങിനെ ദേവന്മാരും, പാതാലത്തിലുള്ളവരും നിർവൃതിയണയട്ടെ. എന്നാൽ, സ്ഥാനത്തു നിന്ന് ഇളകിക്കഴിഞ്ഞതും, ഉത്തമോത്തമവുമായ തേജസ്സിനെ താങ്ങുവാൻ ആരാണുള്ളതു്? ദേവശ്രേഷ്ഠന്മാരായ നിങ്ങൾ അതിന്നായപ്പോൾ വഴികണ്ടുപിടിക്കണം."

"മഹാത്മാവിന്റെ അരുളപ്പാടുകേട്ട ദേവന്മാർ പറഞ്ഞു:—

"മഹാപ്രഭോ, ഇളകിക്കഴിഞ്ഞതും അജയ്യവുമായ ആ തേജസ്സിനെ ഭൂമീദേവി താങ്ങിക്കൊള്ളും."

അത്യുഗ്രതേജസ്സിനെ പാരിടത്തിലേക്ക് പരമേശ്വരൻ വിട്ടു. മഹാരണ്യങ്ങളും മഹീധരങ്ങളുമൊത്ത ധരാതലമാകെ തേജസ്സുകൊണ്ട് മൂടിക്കഴിഞ്ഞു. ദേവന്മാർ അഗ്നിദേവനോട് സാദരം:—

"അങ്ങ്, വായുവുമൊത്ത്, മഹാരുദ്രതേജസ്സിന്റെ ഉള്ളിൽപ്രവേശിച്ചാലും."

ആ നിർദ്ദേശമനുസരിച്ച പാവകദേവൻ തേജസ്സിൽ പ്രവേശിച്ചപ്പോൾ, അതൊരു വെൺമാമലയായിരൂപം പ്രാപിച്ചു. മാത്രമല്ല, വഹ്നിസംജാതനും അതുല്യമഹാതേജോഗണാന്വിതനുമായ ശ്രീകാർത്തിയേൻ സമുൽഭവിച്ചതും, അതിദിവ്യവുമായ "ശരവണം" സൂര്യാഗ്നി തുല്യമായി അവിടെ ഉണ്ടാകയുംചെയ്തു. സന്തുഷ്ടചിത്തരായ ദേവന്മാരും, മഹർഷിവരന്മാരും, പാർവ്വതീപരമേശ്വരന്മാരെ ഭക്തിപൂർവ്വം സ്തുതിക്കാൻ തുടങ്ങിയെങ്കിലും, മലമകളുടെ നേത്രങ്ങൾ കോപാരുണങ്ങളാകയാണുണ്ടായത്. ദിവാകര പ്രഭയാന്ന ദേവി, കൈത്താരിൽ സലിലമെടുത്ത് ഇങ്ങിനെ ശപിച്ചു:—

"സന്താനേച്ഛുവായ എന്റെ ആശയെ നിങ്ങൾ തടുത്തു. അതുകൊണ്ട്, സ്വപത്നിമാരിൽ നിങ്ങൾക്ക് ഇനി പുത്രന്മാരുണ്ടാകയില്ല. സർവ്വദേവസ്ത്രീകളും വന്ധ്യകളായിത്തീരട്ടെ."

കോപമടങ്ങാത്ത ജഗദംബിക തുടർന്ന് ശാപമേകിയതു് ഭൂദേവിക്കാണ്.

"ഹേ, അവനി, നീ അനേകരൂപമുള്ളവളായിത്തീരും. അനേകം പേരുടെ പത്നിയായിരിക്കും. എന്റെ ദേഷ്യത്തിനാധാരവുംകൂടിയായ നിനക്ക് സന്താനസൌഭാഗ്യവുമുണ്ടാകില്ല. എന്നിലുണ്ടാകേണ്ടിയിരുന്ന പുത്രഭാഗ്യത്തെയാണ് നീ തടുത്തതു്."

വാനോരെല്ലാം സലജ്ജം തലകുനിച്ചു. ദേവേന്ദ്രാദികളട്ടെ, സഭയം വരുണദിക്കിലേക്ക് ഓടിപ്പോയി.

ഹിമാലയ മഹാഗിരിയുടെ, വടക്കെ ശിഖരപാർശ്വത്തിൽ, ദേവിയുമൊന്നിച്ച് മഹേശ്വരൻ ഇരുന്ന് തപസ്സാരംഭിച്ചു.

രാമ, പാർവ്വതീദേവിയുടെ കഥ ഞാൻ വിവരിച്ചു. ഇനി ഗംഗാമാഹാത്മ്യത്തെ പറയാം. ലക്ഷ്മണനോടുകൂടിയ ഉണ്ണീ, കേട്ടുകൊള്ളുക.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ മുപ്പത്താറാംസർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയേഴാം സർഗ്ഗം. (കുമാരസംഭവം)

ഗിരിജാദേവിയുമൊന്നിച്ച് മഹാദേവൻ കൊടുംതപസ്സ് ചെയ്തുകൊണ്ടിരിക്കുന്നകാലം. സർവ്വസൈന്യാധിപനായൊരു ദേവൻ വേണമെന്നാഗ്രഹിക്കുന്ന വാസവൻ, ഇന്ദ്രൻ,അഗ്നി, എന്നിവരെ മുൻനിർത്തി വിധാതാവിന്റെ സമീപത്തിൽ ചെന്ന് വന്ദിച്ചുകൊണ്ട്.

"ലോകനാഥാ, ഞങ്ങളുടെ സേനാ നായകനായി അവിടുന്ന് കല്പിച്ചിരുന്ന രുദ്രദേവൻ, ഉമാദേവിയൊന്നിച്ച് തപസ്സുചെയ്യുകയാണല്ലോ. ലോകങ്ങൾക്ക് അഭിവൃദ്ധിയുണ്ടാക്കുവാൻ തക്ക, ഒരു സേനാനായകനെ കല്പിച്ചുതരുവാൻ ദയവുണ്ടാകണേ. ഞങ്ങൾക്കെല്ലാം ഉററാശ്രയമായിട്ടുള്ളത് അവിടുന്നല്ലാതെ മററാരാണ്?"

ഈ വാക്കുകൾ കേട്ട വിധാതാവ് മധുരമായി ഇങ്ങിനെ ഉത്തരമോതി:—

"നിങ്ങളുടെ പത്നിമാരിൽ പുത്രന്മാർ ഉണ്ടാവുകയില്ലെന്ന്, ലോകജനനിയായ പാർവ്വതീദേവി പറഞ്ഞത് ഓർമ്മയില്ലേ? ആ ശാപം ഒരിക്കലും പാഴാവുകയില്ല. ഇതാ ആകാശഗംഗ ഈ ദേവയിൽ, ശൈവതേജസ്സുചേർത്ത് അഗ്നി സന്താനോല്പാദനം ചെയ്യട്ടെ. അമരസേനാപതിയും ശത്രുജേതാവുമായൊരു ഉണ്ണിയുണ്ടാകും. മാമലമകളായ പാർവ്വതിയും ആ ഉണ്ണിയെ ഏററവും മാനിക്കും; സ്നേഹം ചൊരിയും; സംശയമില്ല."

ബ്രഹ്മാവിന്റെ വാക്കുകൾ ദേവന്മാരെ വളരെയധികം കൃതാർത്ഥരാക്കി. നമസ്കരിച്ചു സ്തുതിച്ചുകൊണ്ട് അവർ പോയി.

രാമ, സർവ്വധാതുപൂർണ്ണമായ കൈലാസാദ്രിയിൽ എത്തിയ ദേവന്മാർ വഹ്നിദേവനോട് സാദരം പറഞ്ഞു:—

"അഗ്നിദേവ, രുദ്രതേജസ്സിനെ ഗംഗാദേവിയിൽ അണയ്ക്കൂ. ദേവന്മാരുടെ അഴലൊഴിക്കുവാൻ അങ്ങ് ഇത് ചെയ്യണം."

ഗിരിനന്ദിനി ഗംഗാദേവിയോടു് പാവകദേവൻ പറഞ്ഞു:—

"ദേവി, ദേവകാൎയ്യാൎത്ഥമായി അവിടുന്നു്, രുദ്ര തേജസ്സു്, സ്വീകരിച്ചു് ഗൎഭം ധരിക്കണം."

അങ്ങിനെയാകാമെന്നേററ ഗംഗ, അതിദിവ്യ രൂപമാൎന്നു് പ്രത്യക്ഷമായി. രുദ്രതേജസ്സിനെ, ദേവിയുടെ സൎവ്വാവയവങ്ങളിലും, വഹ്നിദേവൻ തൂകി. അത്യുജ്ജ്വലമായ രുദ്രതേജസ്സു്, ഗംഗയുടെ സൎവ്വപ്രവാഹങ്ങളിലും നിറഞ്ഞു. എരിപൊരികൊണ്ടുതുടങ്ങിയദേവി അഗ്നിയോടു വേദനയാൎന്നു് പറഞ്ഞു:—

വഹ്നിദേവാ, അങ്ങു് എന്നിൽ നിക്ഷേപിച്ച തേജസ്സു് വഹിക്കുവാനുള്ള കെല്പു് എനിക്കില്ല. ഞാൻ ദഹിക്കുവാൻ തുടങ്ങിക്കഴിഞ്ഞു."

സൎവ്വദേവവന്ദ്യനായ ഹുതാശനൻ:—

"ദേവി ധരിച്ച ദിവ്യഗൎഭത്തെ, ഹിമാദ്രിസാനുവിലേക്കു് പതിപ്പിച്ചാലും" എന്നിങ്ങനെ നിൎദ്ദേശമേകി.

അതനുസരിച്ച ഗംഗാദേവി, സൎവ്വസ്രോതസ്സുകളിൽ നിന്നും, ഉജ്ജ്വല ഗൎഭത്തെ, ഗിരിവരപാൎശ്വത്തിൽ വിസൎജ്ജിച്ചു.

അരുണ നിറത്തിലുള്ളവ, തങ്കമായി; വെളുത്തതു് പരിശുദ്ധവെള്ളിയും. തീക്ഷ്ണതയിൽ നിന്നുണ്ടായതു് ഇരുമ്പാണു്. ദേവിയുടെ ദേഹജമായ അഴുക്കിൽ നിന്നു് തകരവും ഈയ്യവും രൂപംകൊണ്ടു ഇങ്ങിനെ എല്ലാ ധാതുക്കളും ഭൂമിയിൽ ഉണ്ടായതിന്നുപുറമെ, ഗൎഭതേജസ്സുതട്ടിയ ശൈലശിഖരവും അരണ്യവും സ്വൎണ്ണവൎണ്ണമായി മാറുകയും ചെയ്തു. അന്നുമുതല്ക്കാണു് അഗ്നിസദൃശമായ പ്രഭയെഴുന്ന കനകമുണ്ടായതു്.

നാന്മുഖൻ അവിടേക്കു് എഴുന്നള്ളി അരുളിച്ചെയ്തു:—

"ഗംഗ ന്യസിച്ച ഗൎഭതേജസ്സിന്റെ നിറവും രൂപവും ഏതാണോ, അതെന്നും നിലനില്ക്കുന്ന ധാതുക്കളായിത്തീരട്ടെ."

ശരവണത്തിലെ, പുല്ലും ചെടിയും വൃക്ഷങ്ങളും കൂടി സ്വൎണ്ണമായിത്തീൎന്നു. അതിന്റെ മദ്ധ്യത്തിൽ അതികോമളനായൊരു ബാലൻ കിടക്കുന്നു. കുഞ്ഞിനെ കണ്ട ഇന്ദ്രാദിദേവന്മാർ കൃത്തികാദേവികളെയാണു് മുലകൊടുക്കുവാൻ ഏല്പിച്ചതു്

ആറുദേവിമാരും ഒപ്പം പറഞ്ഞു:—"ഈ ഓമനക്കുട്ടി ഞങ്ങളുടെ മകനാണ്."

ദേവശ്രേഷ്ഠന്മാർ സസന്തോഷം അരുളിച്ചെയ്തു:—"സംശയമില്ല. "കാർത്തികേയൻ" എന്ന പേരിനാൽ മൂന്നു ലോകങ്ങളിലും അനശ്വര യശസ്സാർജ്ജിക്കുന്നവനാകും ഈ ബാലൻ."

അമേയശ്രീകൊണ്ട്, അഗ്നിജ്വാലപോലെ പ്രകാശിക്കുന്ന, മനോമോഹനകുമാരൻ ഗർഭാംബുസ്കന്നനായിരുന്നതിനാൽ, "സ്കന്ദൻ" എന്ന് വാനവർ വാഴ്ത്തി. കൃത്തികാദേവികൾ കുഞ്ഞിനെ കുളിപ്പിച്ച് എടുത്തപ്പോൾ ആറുപേർക്കും മുലചുരന്നു. അത്ഭുത ജനകമായമട്ടിൽ ആ ബാലൻ ആറുമുഖങ്ങളെക്കൊണ്ട് ഒപ്പം ആറുദേവിമാരുടേയും മുലകുടിച്ചു. ആ സ്തന്യപാനത്താൽ ഒരൊററ ദിവസം കൊണ്ടുതന്നെ സുകുമാര കളേബരനായ ബാലൻ അതുല്യതേജസ്വിയായിത്തീൎന്നു. ഇത്രമാത്രം പ്രതാപമിയന്നൊരു ദേവൻ അന്നുവരെ ഉണ്ടായിട്ടില്ല. അഗ്നി, ഇന്ദ്രൻ തുടങ്ങിയ ദേവവര്യന്മാർ, സ്വവിക്രമംകൊണ്ട് ദാനവപ്പടകളെ കീഴൊതുക്കിയ ബാലനെ, "ദേവസേനാപതി"യായി അഭിഷേചിച്ചു.

ഉണ്ണീ, രാമാ, ഗംഗാദേവിയുടെ കഥ ഞാൻ വിസ്തരിച്ചുപറഞ്ഞു. ധന്യധന്യവും പുണ്യസംവദ്ധകവുമാണ് സുരസേനാഗണപതിയായ കുമാരന്റെ ചരിത്രം. കാർത്തികേയചരിതം ഭക്തി ശ്രദ്ധകളോടെ കേൾക്കുന്നവൻ, എല്ലാപാപങ്ങളിൽ നിന്നും മോചിക്കും; ബ്രഹ്മലോകപ്രാപ്തി സിദ്ധിക്കും. സ്കന്ദനിൽ ഭക്തിയുള്ള മനുഷ്യന്മാർ പുത്രപൌത്രാദികളൊത്ത്, ദീഘായുസ്സനുഭവിച്ച്, അവസാനം ഷൺമുഖദേവന്റെ ലോകത്തിലെത്തും; തീച്ച."

ഇങ്ങിനെ ആഷമായ ശ്രീമദ് രാമായണത്തിൽ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ മുപ്പത്തിയേഴാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തെട്ടാം സർഗ്ഗം (സഗരപുത്രോല്പത്തി)

കുമാരന്റെ കഥ വിസ്തരിച്ചതിന്നു ശേഷം, കൌശിക ബ്രഹ്മഷി ശ്രീരാമലക്ഷ്മണന്മാരോട് വീണ്ടും തുടന്നു:—

"അയോദ്ധ്യരാജ്യത്തിൽ, പണ്ട്, "സഗരൻ" എന്നുപേരായ ഒരു രാജാവ് വാണിരുന്നു. പ്രജാസുഖമാണ്, അദ്ദേഹം കൊതിച്ചിരുന്നത്. കാലമേറെച്ചെന്നിട്ടും മഹാരാജാവിന്ന് സന്താനമുണ്ടായില്ല. രണ്ടുപത്നിമാരാണ് ഉള്ളത്.

ധർമ്മിഷ്ഠയും സത്യവാദിനിയുമായ വിദർഭരാജപുത്രി കേശിനിയായിരുന്നു ആദ്യ പത്നി; രണ്ടാമത്തേവരം, അരിഷ്ടനേമിയുടെ പുത്രിയും അതിസുന്ദരിയുമായ സുമതിയും.

വംശപ്രതിഷ്ഠാപനത്തിനൊരുണ്ണിയുണ്ടാകുവാൻ കൊതിച്ച സഗരൻ, പത്നികളോടുംകൂടി ഹിമാചലത്തിൽ, "ഭൃഗു പ്രസ്രവണം" എന്ന ശിഖരോപാന്തത്തിൽ തപസ്സാരംഭിച്ചു.

നൂറു് സംവത്സരങ്ങൾ കഴിഞ്ഞു. പിഴപററാത്ത തപസ്സിൽ സംതൃപ്തനായ ഭൃഗുമാമുനി സഗരന്നു് വരമേകിയതു് ഇങ്ങിനെയാണു്.

"രാജൻ, പാർത്ഥലത്തിലെല്ലാം പരക്കുന്ന യശസ്സോടുകൂടിയ അനേകം പുത്രന്മാർ അങ്ങയ്ക്കു് ഉണ്ടാകും. പുരുഷശ്രേഷ്ഠനായ സഗരാ, പത്നിമാരിൽ ഒരുവാം, വംശസ്ഥാപകനായൊരുണ്ണിയെ പ്രസവിക്കും. മററവൾക്കു് അറുപതിനായിരം സന്താനങ്ങളുണ്ടാകും".

സത്യവാദിയായ മാമുനിയുടെ അനുഗ്രഹവാക്കുകൾ കേട്ട നൃപവരപത്നിമാർ, ഏററവും സന്തോഷത്തോടെ, തൊഴുതുകൊണ്ടു് ചോദിച്ചു:—

"ഭഗവാനേ, ഞങ്ങളിൽ ആർക്കാണു് ഒരുണ്ണി പിറക്കുക? ആർക്കാണു് അനേകം ആത്മജന്മാർ ഉണ്ടാവുക? അവിടുത്തെ സത്യമായ വാക്കുകൾ കേൾക്കുവാൻ ആഗ്രഹമുണ്ടു്."

മഹാധാർമ്മികനായ ഭൃഗു മുനീശ്വരൻ, സുവ്യക്തമായരുളി:—

"നിങ്ങളുടെ ഇഷ്ടംപോലെയാകാം. വംശകൃത്തായ ഒരു മകൻ മാത്രം ഒരാൾക്കു്; അതിശക്തന്മാരും, കീർത്തിമാന്മാരും, അത്യുത്സാഹ പരാക്രമശീലരുമായ അനേകംപേർ മററാൾക്കു്. ഏതുവരത്തെയാണു് നിങ്ങൾ പ്രിയമായി സ്വീകരിക്കുന്നതു്?"

രഘുവരനന്ദന, ബ്രഹ്മർഷിവാക്കുകൾകേട്ട കേശിനി, വംശകരനായ മകനെ യാചിച്ചു. ഗരുഡസഹോദരിയായസുമതി സസന്തോഷം സ്വീകരിച്ചതു്, അമേയബലവാന്മാരായ അറുപതിനായിരം ആത്മജന്മാരെയാണു്.

സഹധർമ്മിണികളോടുകൂടി മഹാരാജാവു്, ബ്രഹ്മർഷിവര്യനെ പ്രദക്ഷിണം വെച്ചു് താണുവണങ്ങി, അയോദ്ധ്യാനഗരിയിലേക്കു് സസന്തോഷം പോയി.

അല്പകാലം കഴിഞ്ഞപ്പോൾ ജ്യേഷ്ഠത്തി കേശിനി ഉണ്ണിയെ പ്രസവിച്ചു. രാമാ, സഗരസുതനായ ആ ബാലന്റെ പേർ അസമഞ്ജൻ എന്നാണു്.

സുമതിക്കു് ഒരു മാംസപിണ്ഡമാണുണ്ടായതു്. എന്നാൽ ആ പിണ്ഡം പിളർന്നു് അറുപതിനായിരം പേർ ഉണ്ടായി. ഓരോ ബാലനേയും ഓരോ നെയ്ക്കുടങ്ങളിലാക്കി, ധാത്രിമാർ വളർത്തിപ്പോന്നു. വർഷങ്ങൾ ഓരോന്നായി കഴിഞ്ഞു. കുമാരന്മാർ അറുപതിനായിരവും രൂപയൌവനശാലികളായിത്തീർന്നു.

സാഗരമഹാരാജാവിന്റെ സീമന്തപുത്രന്നു് ഏററവും ഹൃദ്യമായ വിനോദം —ചെറിയ കുട്ടികളെ പിടിച്ചു് സരയൂനദിയിലിട്ടു്, അവർ മുങ്ങിപ്പൊങ്ങുന്നതു കാണുകയായിരുന്നു. നീന്തുവാനറിയാത്ത പിഞ്ചുകിടാങ്ങൾ വെള്ളംകുടിച്ചു് പരാക്രമത്തോടെ താഴുമ്പോൾ, അത്യാനന്ദത്തോടെ പൊട്ടിച്ചിരിക്കുക അസമഞ്ജന്റെ പതിവായിരുന്നു.

പ്രജകൾക്കു് അനിഷ്ടമേകുന്ന സീമന്തപുത്രനെ സഗരമഹാരാജാവു്, നാട്ടിൽനിന്നും പുറത്താക്കി. അസമഞ്ജപുത്രനായ അംശുമാൻ എന്ന ബാലൻ, പ്രജകളുടെ കണ്ണിലുണ്ണിയായ വീരനായി വളർന്നു. സർവ്വസമ്മതനും പ്രിയവാക്കുകൾ പറയുന്നവനുമായി കുമാരൻ യൌവനത്തിലെത്തി.

രാമാ, മഹാരാജാവിന്നു്, ശ്രേഷ്ഠമായൊരു യജ്ഞം നടത്തേണമെന്ന ആശയുദിച്ചു. വേദജ്ഞനായ സഗരൻ പുരോഹിതന്മാരോടു് ആലോചിച്ചു് യാഗത്തിന്നൊരുങ്ങി.''

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകി നിർമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം മുപ്പത്തിയെട്ടാംസർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തൊമ്പതാം സർഗ്ഗം. (സഗരാശ്വഹരണം)

ആളിക്കത്തുന്ന അഗ്നിപോലെ ജാജ്വല്യമാനനായ വിശ്വാമിത്രബ്രഹ്മർഷി, ഇത്രയും പറഞ്ഞവസാനിപ്പിച്ചപ്പോൾ, രഘുവരനന്ദനൻ സവിനയം ചോദിച്ചു:—

"ഭഗവാനേ, എന്റെ വംശത്തിലെ പൂർവ്വികനായ സഗരമഹാരാജാവു് യാഗം എങ്ങിനെ നടത്തിയെന്നു് വിസ്തരിച്ചു പറയണേ."

കൌതുകാന്വിതമായ ആ വാക്കുകൾ ഗാധിനന്ദനനെ പുഞ്ചിരികൊള്ളിച്ചു.

"ഉണ്ണീ, രാമ, സഗരയജ്ഞത്തെപ്പററി ഞാൻ വിസ്തരിച്ചുപറയാം."

ബ്രഹ്മർഷി സസ്മിതം തുടർന്നു:—

"മഹേശ്വരപത്നി പിതാവായ ഹിമവാനും, ഇന്ദ്രദത്തവരത്താൽ അദ്രിരാജനായി വിളങ്ങുന്ന വിന്ധ്യാചലവും പരസ്പരം നിരീക്ഷിച്ചുകൊണ്ടാണു് തലയുർത്തി നില്ക്കുന്നതു്. ഈ രണ്ടു മഹാഗിരികളുടെ മദ്ധ്യത്തിൽവെച്ചു് മഹാരാജാസഗരൻ യജ്ഞം നടത്തി. യാഗത്തിന്നു് ഇത്രയും ശ്രേഷ്ഠമായൊരു സ്ഥലം വേറെയില്ല.

നരശാർദ്ദൂലനായ ഉണ്ണീ, യജ്ഞാശ്വപരിപാലനത്തിന്നു്, പിതാവിന്റെ ആജ്ഞയനുസരിച്ചു് അംശുമാൻ പുറപ്പെട്ടു. മഹാരഥനായ രാജകുമാരൻ കുലച്ചവില്ലുമേന്തി തുരഗത്തെ അനുഗമിച്ചിരുന്നു. എന്നാൽ, മായകൊണ്ടു് രാക്ഷസവേഷത്തിൽ വന്ന വാസവൻ, യാഗശാലയിൽനിന്നു് അശ്വത്തെ കവർന്നുകൊണ്ടുപോകുന്നതു് ഉപാദ്ധ്യായന്മാർ കണ്ടു. യജമാനനായ നരപതിയോടു്.

"പ്രഭോ, ഇതാ തുരഗനെ ശാലയിൽനിന്നു, ആരോ കൊണ്ടു് മണ്ടുന്നു. ചോരനെ ഉടനെ തടുക്കണേ; അശ്വത്തെ അതിവേഗം കൊണ്ടുവരണേ—യാഗത്തിന്നു പററുന്ന തെററു് നമ്മൾക്കെല്ലാം ആപത്തിന്നു കാരണമാകും. മഹാരാജാവേ, യജ്ഞഭംഗം വരാതെ വേഗത്തിൽ, വേണ്ടതു് ചെയ്യണേ."

പുരോഹിതന്മാരുടെ വാക്കുകൾ കേട്ട നരപാലൻ, ആ സദസ്സിലുള്ള അറുപതിനായിരം പുത്രന്മാരോടുമായി:—

"പ്രിയപ്പെട്ട മക്കളേ, മഹാത്മാക്കൾ ഇരിക്കുന്നതും, ശ്രേഷ്ഠമന്ത്രങ്ങളാൽ പാവനമായതുമായ ഈ യജ്ഞവാടത്തിലേക്കു അസുരന്മാർ അടുക്കുകയില്ല. അതുകൊണ്ടു് നിങ്ങൾ സസൂക്ഷ്മം അന്വേഷിക്കുവിൻ. സമുദ്രത്താൽ ചുററപ്പെട്ട ഈ പാരത്തലത്തിൽ, ഒരോ യോജന സ്ഥലം നിങ്ങൾ ഓരോരുത്തരും ശ്രദ്ധിച്ചു് നോക്കുവിൻ. നിങ്ങൾക്കു് നന്മവരട്ടെ. ഭൂമിയിൽ എവിടേയും അശ്വത്തെ കാണുന്നില്ലെങ്കിൽ, കാണുന്നതുവരയും ഭൂമിയെ കുഴിച്ചു നോക്കുവിൻ. കുതിരയേയും കണ്ടുപിടിച്ചു് കൊണ്ടുവരുന്നതുവരെ, ഞാൻ പൌത്രനായ അംശുമാനോടും, ഉപാ

ധ്യായന്മാരോടുംകൂടി ഇവിടെത്തന്നെ വ്രതചര്യയോടുകൂടിയിരിക്കാൻ നിങ്ങൾക്ക് ശുഭമുണ്ടാകട്ടെ. അശ്വത്തെ കാണുവാൻ സാധിക്കട്ടെ."

അച്ഛൻെറ അരുളപ്പാടുകേട്ട ആ അറുപതിനായിരം ആത്മജന്മാരും പിതാവിനെ പ്രദക്ഷിണംവെച്ച് നമസ്കരിച്ച് അത്യുത്സാഹത്തോടെ പുറപ്പെട്ടു. എല്ലായിടവും പരതി. ഭൂമിയിലെ ഓരോയോജന ഓരോരുത്തരായി കുഴിച്ചുതുടങ്ങി. വജ്രതുല്യങ്ങളായ കരതലങ്ങൾ, ഇടിമിന്നലിനൊത്ത ശൂലങ്ങൾ, അതിനിശിതങ്ങളായ കരികൾ, എന്നിവകൊണ്ട് പാരിനെ പിളർത്തുമ്പോൾ, ഭൂമീദേവി വാവിട്ടുകരയുന്നതുപോലെ ശബ്ദങ്ങളുയന്നു. മദയാനകൾ, ഉഗ്രങ്ങളായ ഉരഗങ്ങൾ, അതിബലവാന്മാരായ അസുരന്മാർ, അരക്കന്മാർ മുതലായ സത്വങ്ങളെ നിഗ്രഹിക്കുമ്പോൾ ഉണ്ടാകുന്ന ശബ്ദം എട്ടുദിക്കിലും മാററൊലിക്കൊണ്ടു.

ഇങ്ങിനെ, അറുപതിനായിരം യോജനസ്ഥലം, ജംബൂദ്വീപത്തിൽ കുഴിച്ച് പാതാളമാക്കിയ രാജനന്ദനന്മാർ, സർവ്വത്ര സഞ്ചരിച്ചു.

ദേവന്മാർ—അസുരന്മാർ—ഗന്ധർവ്വന്മാർ—നാഗമുഖ്യന്മാർ എന്നിവർ സംഭ്രാന്തരായി. എല്ലാവരും ബ്രഹ്മാവിൻെറ സമീപത്തിലേക്ക് ഓടിച്ചെന്നു. പേടിച്ചരണ്ട മുഖങ്ങളോടും, വാടിത്തളന്ന ദേഹങ്ങളോടും കൂടിയ അവർ നാന്മുഖനെ നമസ്കരിച്ചുകൊണ്ട്:—

"ഭഗവാനേ, ദേവദേവ, സഗരതനയന്മാർ ഭൂമിയാകെ കുഴിക്കുകയാണ്. പാരിന്നടിയിലിരിക്കുന്ന അനേകമനേകം മഹാത്മാക്കളെ അവർ വധിച്ചു കഴിഞ്ഞു. ഓരോരുത്തരെ കണ്ടാലും "ഇവനാണ് നമ്മുടെ യാഗത്തിൻെറ വിഘ്നകത്താവ്; ഇവനാണ് കുതിരയെ കട്ടതു്; ഇവനെ വിടരുതു്." എന്നിങ്ങനെ ആത്തുവിളിച്ച് പറഞ്ഞുകൊണ്ട് സഗരാത്മജന്മാർ കണ്ടവരെ മുഴുവൻ നിഗ്രഹിക്കുകയാണ്"

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ വാല്മീകിനിർമ്മിതമായ
ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെമുപ്പത്തൊമ്പതാംസർഗ്ഗം അവസാനിച്ചു.

---

## നാല്പതാം സർഗ്ഗം. (കപിലസന്ദർശനം)

കാലബലത്താൽ അന്ധന്മാരും ദുഃഖിതന്മാരുമായ ദേവന്മാരോട് ഭഗവാൻ വിരിഞ്ചൻ അരുളിച്ചെയ്തു:—

"ധീമാനായ ശ്രീവാസുദേവൻെറയാണ് ലോകംമുഴുവൻ. ദേവൻെറ പത്നിയാണ്ഭൂമി. എന്തൊന്നിന്നും പ്രഭുവായിരിക്കുന്നതും മററാരുമല്ല. കപിലരൂപധാരിയായിട്ടാണ് വസുധയെ സദാ ധരിച്ചുകൊണ്ടിരിക്കുന്നതും. ഭഗവാൻ ജനാർദ്ദനൻെറ കോപാഗ്നിയിൽ ശലഭങ്ങളായിത്തീരും സഗരപുത്രന്മാർ-ഭൂമിയെ പിളക്കലും, സഗരതനയന്മാരുടെ ആയുസ്സില്ലായ്മയും കണ്ടിട്ടുള്ളതുതന്നെയാണ്".

പിതാമഹൻെറ വാക്കുകൾ കേട്ട മുപ്പത്തുമുക്കോടി ദേവന്മാരും, അത്യധികം സന്തോഷത്തോടുകൂടി സ്വർഗ്ഗത്തിലേക്ക് പോയി.

മഹാശക്തരായ സഗരപുത്രന്മാർ പാതാലത്തെ പിളർത്തുമ്പോൾ, ഇടിനാദം പോലെയുള്ള ശബ്ദങ്ങൾ ഉയൎന്നിരുന്നു. ഇങ്ങിനെ ഭൂമിയെ മുഴുവൻ കുഴിച്ച്, വലത്തുവെച്ച് രാജകുമാരന്മാരെല്ലാം പിതൃസമീപത്തിലെത്തി.

"ഞങ്ങൾ മന്നിടമാകെ നടന്നുനോക്കി. കരുത്തന്മാരായ ദേവാസുരപിശാചുക്കളേയും ഉരഗകിന്നരന്മാരേയും അരക്കന്മാരേയും കണ്ടവരെയെല്ലാം മുടിച്ചു. എന്നാൽ, കുതിരയേയോ കള്ളനേയോ കണ്ടില്ല. എന്താണിനി ഞങ്ങൾ ചെയ്യേണ്ടതു്? അവിടുത്തേക്ക് മംഗളം ഭവിക്കട്ടെ. വേണ്ടതു് ആജ്ഞാപിച്ചാലും."

പുത്രന്മാരുടെ വാക്കുകൾ പിതാവിനെ കോപിഷ്ഠനാക്കി. കൺചുകന്ന നൃപസത്തമൻ ഉഗ്രസ്വരത്തിൽ:—

"ഓമന മക്കളേ, നിങ്ങൾക്ക് മംഗളമുണ്ടാകട്ടെ. വീണ്ടും ഭൂമി കുഴിച്ചുനോക്കുവിൻ. അശ്വത്തെ കവൎന്നവനെ കണ്ടുപിടിച്ച് കൃതാൎത്ഥരായി മടങ്ങുവിൻ." മഹാത്മവായ പിതാവിൻെറ കല്പനകേട്ട പുത്രന്മാർ അറുപതിനായിരവും, പാതാളത്തിലേക്ക് ഓടിയെത്തി-വീണ്ടുംകുഴിക്കുവാൻ തുടങ്ങിയപ്പോൾ, "വിരൂപാക്ഷൻ" എന്നപേരായ ദിഗ്ഗജം മഹീതലത്തെ താങ്ങിനില്ക്കുന്നതായി കണ്ടു. രഘുനന്ദന, മഹാരണ്യങ്ങളും മാമലകളുമുള്ള മേദിനിയെ, വിരൂപാക്ഷനെന്ന മഹാഗജം ശിരസ്സുകൊണ്ടു് താങ്ങിനില്ക്കുന്നു. ഒരേ നിലയിൽ അനേകകാലം താങ്ങുമ്പോൾ അല്പമൊരു വിശ്രാന്തിക്കായി, ശിരോഭാഗം മാററുകപതിവാണ്. അപ്പോൾ ഉണ്ടാകുന്ന അനക്കമാണ് ഭൂകമ്പമായി നമുക്ക് അനുഭവപ്പെടുന്നതു്.

ദിക്പാലകനായ ആ മഹാഗജത്തെ പ്രദക്ഷിണംവെച്ച് മാനിച്ച നൃപനന്ദനന്മാർ തെക്കെദിക്ക് വീണ്ടും കുഴിച്ച് പാതാളത്തിലേക്ക് പോയി. അവിടേയും ഒരു ആനയെ അവർകണ്ടു് അത്ഭുതപ്പെട്ടു. മാമലക്കൊത്ത ദേഹത്തോടുകൂടിയ ആ ദിഗ്ഗജത്തിൻെറ പേർ "മഹാപത്മം" എന്നാണ്. തലകൊണ്ടു് ഭൂമിയെ

താങ്ങിനില്ക്കുന്ന ആ വാരണവീരനെ, സഗരപുത്രന്മാർ അറുപതിനായിരം പേരും വലത്തുവെച്ചു് തുടൻ കഴിച്ചതു് പടിഞ്ഞാറുഭാഗത്താണു്. പാതാലത്തെ വഹിച്ചുകൊണ്ടുനില്ക്കുന്ന ഹിമാലയഗിരിതുല്യനായ ആ ഗജത്തിൻെറ പേർ "സൌമനസ്സു്," എന്നാണു്. ആ നാല്ക്കൊമ്പനാനയേയും പ്രദക്ഷിണംവെച്ചു് കുശലപ്രശ്നം ചെയ്തു്, അറുപതിനായിരംപേരും, പിന്നീടു് വടക്കുഭാഗം പിളൎത്തുവാൻ തുടങ്ങി. അവിടെ "ഭദ്രൻ" എന്നുപേരായ, വെള്ളിമാമലയ്ക്കൊത്ത ദിഗ്ഗജത്തെ കണ്ടു്, തൊട്ടു തലയിൽവെച്ചു്, പ്രദക്ഷിണം ചെയ്തു്, അറുപതിനായിരം പേരും പുറപ്പെട്ടു. അവനീ മണ്ഡലത്തെ വഹിച്ചുനില്ക്കുന്ന ദിഗ്ഗജങ്ങൾ അവൎക്കു് അത്ഭുതമുളവാക്കി. പിതാവിൻെറ യജ്ഞാശ്വത്തെ കാണാതിരുന്ന അവർ ഈശാന കോണിലാണു് പിന്നീടു് കുഴിക്കുവാൻ തുടങ്ങിയതു്. അതിഭീമ വേഗത്തോടുകൂടിയ ആ മഹാശക്തന്മാർ അവിടെ, അമേയനായ ശ്രീകപില വാസുദേവനിരിക്കുന്നതു് കണ്ടു. അനശ്വരനായ ആ ദേവദേവൻെറ സമീപത്തിൽ അശ്വം മേഞ്ഞുകൊണ്ടു് നില്ക്കുന്നു. കുതിരയെ കണ്ടു് കൃതാൎത്ഥരായ രാജകുമാരന്മാർ, കള്ളനാണിരിക്കുന്നതെന്നു് വിചാരിച്ചു് കോപാകുലരായിത്തീൎന്നു. മാത്രമല്ല, കരി, പാരക്കോൽ, വൃക്ഷക്കൊമ്പുകൾ, കരിമ്പാറകൾ എന്നിവയുമെടുത്തു്, "നില്ക്കവിടെ" എന്നട്ടഹസിച്ചാൎത്തുകൊണ്ടു്, ദേവദേവസമീപത്തിലേക്കടുത്തു:—

"എടാ, ദുഷ്ടബുദ്ധിയായ മുനിവേഷധാരീ, ഞങ്ങളുടെ യാഗാശ്വത്തെ കക്കുവാൻ നിനക്കു തോന്നിയല്ലൊ. മഹാരാജാസഗരൻെറ പുത്രന്മാരാണു് ഈ ഞങ്ങൾ."

എന്നിങ്ങനെ അഹങ്കാരത്തോടെ പറഞ്ഞടുക്കുന്ന അരചകുമാരന്മാരെക്കണ്ടു്, ശ്രീകപിലവാസുദേവൻെറ കോപമൊന്നുണൎന്നു. ഒരൊററ "ഹും" കാരം. മഹാവീരപരാക്രമികളും അത്യുത്സാഹികളുമായ അറുപതിനായിരം സഗരതനയന്മാരെ ചാമ്പലാക്കി മാററുവാൻ, അതൊന്നുമാത്രം മതിയായിരുന്നു. അതിശക്തന്മാരായ അവർ നിന്നിരുന്ന സ്ഥലത്തു് വെണ്ണീർ മാത്രം കാണായി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം നാല്പതാംസൎഗ്ഗം അവസാനിച്ചു.

---

## നാല്പത്തൊന്നാം സൎഗ്ഗം. (യജ്ഞസമാപനം)

ദിവസങ്ങൾ കുറെ കഴിഞ്ഞിട്ടും മക്കളാരും മടങ്ങി വരാത്തപ്പോൾ, മന്നോർമന്നവൻ, സ്വതേജസ്സിനാൽ ജാജ്വല്യമാനനായിരിക്കുന്ന പൌത്രനോടു്:—

"വാത്സല്യനിധിയായ അംശുമാൻ, എല്ലാവിദ്യകളും പഠിച്ചവനാണ് നീ. പൂർവ്വികരായ മഹാത്മാക്കൾക്ക് തുല്യം വീരപരാക്രമിയായ നീ പിതാക്കന്മാരുടെ വർത്തമാനമെന്തെന്ന് അന്വേഷിക്ക. അശ്വത്തേയും, അതിനെ കട്ടവനേയും കണ്ടു പിടിക്കുവാൻ ശ്രമിക്ക. ഭൂമദ്ധ്യത്തിലും ഉള്ളിലും, വീരമഹത്വങ്ങളുള്ള അനേക മനേകം ജീവികളുണ്ട്. ചിലപ്പോൾ അവയോട് നേരിടേണ്ടി വന്നേക്കും. മൂർച്ച യേറിയ ഖഡ്ഗവും, കുലച്ചകാർമ്മുകവും എടുത്ത് തയ്യാറായിപ്പോക-വന്ദ്യന്മാരെ തൊഴുത് നമസ്കരിച്ചും, എതിരിടുന്നവരെ നിർദ്ദയം വിജയിച്ചും, കൃതാർത്ഥനായി മടങ്ങിവന്ന്, യജ്ഞത്തെ അവസാനിപ്പിക്ക."

എന്ന് സ്നേഹത്തോടെ പറഞ്ഞു. മഹാത്മാവായ പിതാമഹനെ പ്രദക്ഷി ണം വെച്ച് നമസ്കരിച്ചു. വില്ലും വാളുമെടുത്ത് അംശുമാൻ അതിവേഗംപോയി. പിതാക്കന്മാർ കുഴിച്ചുണ്ടാക്കിയ ഗഹ്വരത്തിൽക്കൂടി ചെന്നു.

നരവരനായ രാമാ, ദേവന്മാർ-അസുരന്മാർ-രക്ഷസ്സുകൾ-പിശാചുക്കൾ-പക്ഷികൾ-നാഗങ്ങൾ-തുടങ്ങി എല്ലാവരും പൂജിക്കുന്ന ദിഗ്ഗജത്തിനെ തേജസ്വി യന്ന രാജകുമാരൻ കണ്ടെത്തി. സവിനയം പ്രദക്ഷിണം വെച്ച് കുശലാദികൾ ചോദിച്ചതിനുശേഷം പിതാക്കന്മാരേയും, കുതിരയേയും, കള്ളനേയും പററി അ ന്വേഷിച്ചു. അംശുമാന്റെ ചോദ്യംകേട്ട ദിഗ്ഗജം; സസന്തോഷം പറഞ്ഞു:—

അസമഞ്ജ സുതനായകുമാരാ, അശ്വത്തെ അതിവേഗത്തിൽ കൊണ്ടുപോയി നീ കൃതാർത്ഥനായാത്തീരും."

അനുഗ്രഹത്തോടുകൂടിയ വാക്കുകൾകേട്ട കുമാരൻ, മററുള്ള ദിഗ്ഗജങ്ങളേയും ക്രമത്തിൽ കണ്ട്, ന്യായമനുസരിച്ച് ചോദിച്ചു. എന്നാൽ വാക്യജ്ഞന്മാരും വാക്പടുക്കളുമായ ദിക്പാലക ഗജവര്യന്മാർ, സന്തുഷ്ടരായിപ്പറഞ്ഞത് ഒന്നു മാത്രം; "കുമാരാ, കൃതാർത്ഥനായ നീ തുരഗത്തെ കൊണ്ടുപോകും."

മഹാശൂരനായ അംശുമാൻ, പിതാക്കന്മാർ പോയവഴിയിൽക്കൂടിത്തന്നെ കപില വാസുദേവനിരിക്കുന്ന സ്ഥലത്തെത്തി. പിതാക്കന്മാർ എല്ലാവരും ഭസ്മാവശിഷ്ടരായിക്കിടക്കുന്നതു കണ്ട കുമാരൻ, ഏററവും വ്യസനാക്രാന്തനായി വാവിട്ടു കരയുകതന്നെചെയ്തു. സമീപത്തിൽ സ്വച്ഛന്ദം മേയുന്ന കുതിരയുമുണ്ട്.

ദേഹത്യാഗംചെയ്ത പിതൃക്കൾക്ക് ഉദകദാനം ചെയ്യാൻ, ആ രാജകേസരി ചുററിനടന്നുനോക്കി. ഒരിടത്തും വെള്ളം കാണുന്നില്ല.

സശ്രദ്ധം ചുറ്റം നോക്കിയപ്പോൾ, ഖഗേന്ദ്രൻ ഗരുഡനിരിക്കുന്നതു് കണ്ടു. പിതാക്കന്മാരുടെ മാതുലനും, വായുവേഗനും, അതിശക്തനും, അഗ്നിതുല്യനുമായ വൈനതേയൻ അംശുമാനോടു് പറഞ്ഞു:—

"ഉണ്ണീ, പുരുഷോത്തമനായ നീ വ്യസനിക്കരുതു്. ലോകസമ്മതമാണു് ഈ വധം. ഏതൊരുവനും ചിന്തിക്കുവാൻ കൂടി കഴിയാത്ത പ്രഭാവമുള്ള കപിലവാസുദേവന്റെ കോപാഗ്നി ഇവരെ ഭസ്മമാക്കി. വിജ്ഞനായ ഉണ്ണീ, ഈ പ്രബലന്മാർക്കു് ലൌകികജലം ദാനം ചെയ്താൽ പോരാ. പുരുഷശ്രേഷ്ഠനായ കുമാരാ, ഹിമവാന്റെ സീമന്തപുത്രിയായ ഗംഗാദേവിയുടെ പുണ്യോദകം വേണം ഇവർക്കു് മുക്തി സിദ്ധിക്കാൻ. സകലലോകപാവനിയായ ഗംഗ, ഈ ചാമ്പലിനെ മുക്കിയാൽ, അറുപതിനായിരം പേരും സ്വർഗ്ഗലോകമണയും. വാനുലകിൽ നിന്നു് മന്നിടത്തിലേക്കു് ഗംഗാനദിയെ കൊണ്ടുവരുവാൻ ശക്തനാണെങ്കിൽ ശ്രമിക്ക. യാഗാശ്വത്തെ കൊണ്ടുപൊയ്ക്കൊള്ളൂ. മുത്തച്ഛന്റെ യജ്ഞത്തെ, ഹേ വീരകുമാരാ, മുഴുമിപ്പിക്ക."

വൈനതേയവചനംകേട്ട രാജനന്ദനൻ—അനശ്വരയശസ്വിയും അതിപരാക്രമിയുമായ അംശുമാൻ—തുരഗത്തേയും കൊണ്ടു് പിതാമഹസമീപത്തിലെത്തി ഗരുഡൻ അരുളിച്ചെയ്തതെല്ലാംഅറിയിച്ചു. കൊട്ടും വാർത്തകളറിഞ്ഞ സഗരഭൂപതി, വിധിക്കനുസരിച്ചുതന്നെ യാഗം മുഴുമിപ്പിച്ചു. അരമന പൂകി.

സ്വർഗ്ഗവാസിനിയായ ഗംഗാനദിയെ താഴത്തേക്കു് എത്തിക്കുവാൻ യാതൊരുവഴിയും തോന്നാതെ വിഷമിച്ചു. മുപ്പതിനായിരം വർഷങ്ങൾ നാടുഭരിച്ച മഹാനായ നൃപേന്ദ്രൻ വാനുലകം പൂകി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിനിർമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെനാല്പത്തൊന്നാംസർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിരണ്ടാം സർഗ്ഗം:— (ഭഗീരഥോല്പത്തി)

സഗരമഹാരാജാവു് കാലധർമ്മം പ്രാപിച്ചപ്പോൾ മന്ത്രിമാരെല്ലാവരും കൂടി, ധാർമ്മികോത്തംസമായ അംശുമാനെ രാജാവാക്കി അഭിഷേകം ചെയ്തു. രഘുവംശതിലകനായ രാമാ, അതിമഹാനായൊരു രാജാവു് എന്നപേർ അംശുമാന്നു് അചിരേണ സിദ്ധിച്ചു. അദ്ദേഹത്തിന്റെ തനയനായ "ദിലീപ"നും പിതൃതുല്യമായ

യശസ്സ് സമ്പാദിച്ചു. യുവാവായ മകന് രാജ്യഭാരമേല്പിച്ച അംശുമാൻ, ഹിമാചലത്തിലെ രമ്യമായൊരു ശിഖരത്തിൽ, കഠിനതപസ്സുചെയ്തു്, മുപ്പത്തീരായിരം വർഷങ്ങൾ കഴിച്ചു; വിൺ പൂകി.

മുത്തുമുത്തച്ഛന്മാരുടെ അന്ത്യം അറിഞ്ഞ ദിലീപൻ, അതീവദുഃഖത്തോടെ വിചാരിച്ചു:—

“എങ്ങിനെയാണ് ഗംഗാദേവിയെ കൊണ്ടുവരേണ്ടതു്? ഏതു വിധത്തിലാണവർക്ക് ഉദകക്രിയ നടത്തേണ്ടതു്? പാതാളത്തിൽ നിന്നു് സ്വർഗ്ഗത്തിലേക്കു് അവരെ എങ്ങിനെ കയറാം?”

ആത്മജ്ഞാനിയായ അരചൻ അധർമ്മകർമ്മങ്ങൾ യാതൊന്നും ചെയ്യാതെ ഇത്തരം ചിന്തയിലാണ്ടുതന്നെ ദിനങ്ങൾ തള്ളിനീക്കി.

ധാർമ്മികന്മാരിൽ അഗ്രഗണ്യനായ ഒരു ഉണ്ണി ദിലീപനു് ഉണ്ടായി. “ഭഗീരഥൻ” എന്നു അചിന്ത്യയശസ്സാർജ്ജിച്ചവനാണ് ആ കുമാരൻ. അനേകം യാഗങ്ങൾ, യഥാവിധിയനുഷ്ഠിച്ച ദിലീപൻ, വാർദ്ധക്യസഹജമായ രോഗത്താൽ വാനിടം പൂകി. പ്രപിതാമഹന്മാരെ കരകയറുവാനുള്ള മാർഗ്ഗം എത്ര ആലോചിച്ചിട്ടും അദ്ദേഹത്തിനു തോന്നിയില്ല. രാജ്യം ഭഗീരഥനു കൊടുത്തു്, സ്വാർജ്ജിതപുണ്യത്താൽ ഇന്ദ്രലോകത്തിലേക്കാണ് ദിലീപൻ പോയതു്.

കാലം ഒട്ടേറെ ചെന്നിട്ടും ഭഗീരഥനു് സന്താനമുണ്ടായില്ല. ചിന്താസന്തപ്തനായ രാജാവു്, രാജ്യഭാരമെല്ലാം മന്ത്രിമാരെ ഏല്പിച്ചു. “ഗോകർണ്ണ”മെന്ന പുണ്യദേശത്തിൽ ചെന്നു്, ഗംഗാവതരണം ആഗ്രഹിച്ചു് തപസ്സുതുടങ്ങി. മാസത്തിൽ ഒരുദിവസം മാത്രം ഭക്ഷണം; രണ്ടുകൈകളുമുയർത്തി, ഇന്ദ്രിയങ്ങളെ മുഴുവൻ നിയന്ത്രിച്ചു്, പഞ്ചാഗ്നിമദ്ധ്യത്തിലുള്ള തപസ്സു്; വർഷങ്ങൾ നൂറുകണക്കിൽ പോയ്മറഞ്ഞു. സർവ്വലോകേശനായ ബ്രഹ്മാവു്, മഹാനായ മഹീപതിയുടെ ഘോരതപസ്സിൽ സന്തുഷ്ടനായി; ദേവന്മാരാലാവൃതനായി പ്രത്യക്ഷപ്പെട്ടു:—

“മഹാനായ ഭഗീരഥ, നിന്റെ ഉഗ്രതപസ്സുകൊണ്ടു് ഞാൻ സംപ്രീതനായി കഴിഞ്ഞു. ദൃഢവ്രതനായ നരപാലക, ഇച്ഛിക്കുന്ന വരം ചോദിച്ചുകൊള്ളുക.”

ബ്രഹ്മാവു് അരുളിച്ചെയ്തതു കേട്ട മഹാത്മാ ഭഗീരഥൻ, കൈകൂപ്പിക്കൊണ്ടു് ജഗൽപ്പിതാവിനോടു് ഉണർത്തി:—

"ദേവദേവ, അവിടുന്ന് എന്നിൽ സന്തുഷ്ടനായെങ്കിൽ, എന്റെ തപസ്സ് സഫലമായെങ്കിൽ, എന്റെ കൈകൾകൊണ്ടു്, ഗംഗാനദിയിലെ പുണ്യതീർത്ഥം പ്രപിതാമഹന്മാർക്ക് സമർപ്പിക്കുവാൻ സാധിക്കണം. സഗരമഹാരാജപുത്രന്മാരും മഹാത്മാരുമായ മുത്തുമുത്തച്ഛന്മാരുടെ ദേഹഭസ്മത്തിൽ ദേവനദീജലം പതിച്ചാലേ അവർക്ക് ഇന്ദ്രലോകപ്രാപ്തി അനശ്വരമായി ഉണ്ടാകു. മഹാദേവാ, ഇക്ഷ്വാകുവംശത്തിൽ സന്തതിയേയും കല്പിച്ചരുളണേ. ഞങ്ങളുടെ കുലം കററിയററു് പോകരുതു്. ഇതാണ് മറെറാരുവരം വേണ്ടതു്."

സർവ്വലോകപിതാമഹൻ നരേന്ദ്രനോടു് മധുരാക്ഷരങ്ങൾ കലർന്ന ശുഭവാക്കുകളാണ് അരുളിച്ചെയ്തതു്:—

"മഹാരഥനായ ഭഗീരഥ, നിന്റെ മനോരഥം ഏററവും വലിയതാണു്. ഇക്ഷ്വാകുവംശസംരക്ഷകനായ നിന്റെ അഭീഷ്ടം നടക്കട്ടെ. നിനക്കു നന്മയുണ്ടാകട്ടെ. ഹിമവാന്റെ സീമന്തപുത്രിയായ "ഹൈമവതിഗംഗ"യാണിവൾ. ഭൂമിയിലേക്ക് പതിക്കുമ്പോൾ താങ്ങാനുള്ള കരുത്തു് മഹേശ്വരനായ രുദ്രന്നു മാത്രമേയുള്ളു. ഗംഗയുടെ പതനത്തെ താങ്ങുവാൻ ഭൂമിക്ക് സാദ്ധ്യമല്ല. പരമേശ്വരനെയല്ലാതെ മറെറാരു ദേവനേയും അതിന്ന്, ഞാൻ കാണുന്നുമില്ല."

ഗംഗാദേവിക്ക് പാരിടത്തിലേക്കുള്ള യാത്രാനുവാദവും കൊടുത്തു്, വിധാതാവു് മരുദ്ഗണങ്ങളുമൊന്നിച്ച് വിൺതലത്തിലേക്ക് എഴുന്നള്ളി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ നാല്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിമൂന്നാം സർഗ്ഗം. (ഗംഗാവതരണം)

ഭഗവാൻ വിരിഞ്ചൻ മറഞ്ഞതിന്നുശേഷം, ഭഗീരഥൻ പെരുവിരൽമാത്രം നിലത്തുന്നിക്കൊണ്ടു്, ഒരു സംവത്സരം, കഠിന തപോവൃത്തിയിലിരുന്നു. സകലലോകവന്ദ്യനും, പാർവ്വതീകാന്തനുമായ ഭഗവാൻ പശുപതി, വർഷംതികഞ്ഞപ്പോൾ രാജാവിന്റെ മുന്നിലെത്തി. കൈകളുയർത്തി, നിരാലംബനും നിരാശ്രയനും വായുമാത്ര ഭക്ഷകനുമായി, അഹോരാത്രം യാതൊരു വ്യത്യാസവുമില്ലാതെ സ്തംഭംപോലെ നില്ക്കുന്ന ഭക്തനോടു് അരുളിച്ചെയ്തു:—

“നരേന്ദ്ര, ഞാനേററവും പ്രീതനായി. അങ്ങയുടെ ആശയെ ഞാൻ നിറവേററാം. ശൈലരാജപുത്രിയെ ഞാൻ ശിരസ്സുകൊണ്ടു് താങ്ങിക്കൊള്ളാം.”

ഹിമഗിരിസുതയായ ഗംഗാദേവി–പാരെല്ലാം പണിയുന്ന ദേവി–അതുല്യമായ രൂപത്തിൽ, ആർക്കും തടുക്കുവാൻ സാധിക്കാത്തത്രവേഗത്തിൽ, ശിവമായ പരമശിവശിരസ്സിൽ പതിക്കുവാൻ തയ്യാറായി.

“എൻെറ പ്രവാഹശക്തിയാൽ മഹാദേവനെ രസാതലംവരെ എത്തിക്കാം” എന്നിങ്ങിനെയുള്ള ചിന്തയാണു് ദേവിക്കപ്പോൾ ഉണ്ടായതു്.

അഹങ്കാരസമ്മിശ്രമായ വിചാരം അറിഞ്ഞ ഭഗവാൻ ത്രിലോചനൻ, അല്പം ദ്വേഷ്യത്തോടെ തീർപ്പുചെയ്തതു്–ഗംഗയെത്തന്നെ മറയ്ക്കുവാനാണു്.

ഗുഹാസദൃശങ്ങളായ ജടകൾ അനേകം വിടർത്തി, ഹിമാചലതുല്യശരീരത്തോടെ, രുദ്രദേവൻ നിന്നു.

പുണ്യസ്വരൂപിണിയായ ഗംഗാദേവി, പുണ്യനിലയമായ ശിവമൂർദ്ധാവിലേക്കു്, സ്വശക്തിമുഴുവൻ വ്യക്തമാക്കിക്കൊണ്ടു് പതിച്ചു. പക്ഷെ, മഹാഗഹ്വരങ്ങളെപ്പോലെയുള്ള ജടകളാർന്നതും, ഹിമാലയംപോലെ വളർന്നതുമായ, പാർവ്വതീപതിയുടെ ഉത്തുംഗത്തിൽനിന്നു്, ഭൂമിയിൽ പ്രവേശിക്കുവാനുള്ള വഴികാണാതെ, പരിഭ്രാന്തചിത്തയായി ചുററിത്തിരിയുകയാണുണ്ടായതു്.

ത്രിനേത്രൻെറ ശിരസ്സിൽ പതിച്ച ഗംഗയുടെ കണികപോലും കാണാത്ത ഭഗീരഥൻ വിഷമിച്ചു. എന്നാൽ മനസ്സുമടുക്കാതെ വീണ്ടും തപസ്സുതുടങ്ങി. അചഞ്ചലഹൃദയനായ നരപാലകനിൽ കാരുണ്യമാർന്ന ജഗദീശൻ, “ബിന്ദുസരസ്സി”ലേക്കു് സ്വർഗ്ഗംഗയെ വിട്ടുകൊടുത്തു.

ആ സരോവരത്തിൽ നിന്നു് ഗംഗ ഏഴു് കൈവഴികളായി ഒഴുകിത്തുടങ്ങി. “ഹ്ലാദിനി, പാവനി, നളിനി” എന്നു മൂന്നു ഗംഗാപ്രവാഹങ്ങൾ കിഴക്കോട്ടും; “സുചക്ഷുസ്സു്, സീതാ, സിന്ധു”, എന്നീപേരുകളോടുകൂടിയ പാവനജലപ്രവാഹങ്ങൾ മൂന്നെണ്ണം പടിഞ്ഞാട്ടും, പോയി.

ഏഴാമത്തേതു് ഭഗീരഥനെ അനുഗമിച്ചു. ദിവ്യരഥമേറിയ രാജർഷി ഭഗീരഥൻ മുന്നിൽ. വാനുലകിൽനിന്നു്, ശ്രീശങ്കരശിരസ്സിൽക്കൂടി, ഭൂതലത്തിലെത്തിയ ഗംഗാദേവിയുടെ ഏഴാമത്തെ ശാഖയിൽ, ഏററവും ഇരമ്പലോടുകൂടിയ നിമ്നങ്ങളും ഇരുകരകളേയും തകർത്തുകൊണ്ടു് മുന്നേറി. മത്സ്യങ്ങൾ, ആമകൾ,

മുതലകൾ തുടങ്ങിയവ, ആകാശതലത്തിൽനിന്നു് വീണ്ടും വീണ്ടുംവീണു് വസുന്ധാതന്നെ വിളങ്ങി.

ദേവന്മാർ–ഋഷിവര്യന്മാർ–ഗന്ധർവ്വന്മാർ–യക്ഷന്മാർ–സിദ്ധന്മാർ–തുടങ്ങിയവരെല്ലാം, അംബരതലത്തിൽനിന്നു് പാർത്തട്ടിൽ പതിച്ചു് പ്രവഹിക്കുന്ന ഗംഗയെ അതിവിസ്മയത്തോടെ നോക്കിനിന്നു.

നാഗരമുഖ്യങ്ങളായ വിമാനങ്ങൾ, ഉത്തമാശ്വങ്ങൾ, ശ്രേഷ്ഠഗജങ്ങൾ എന്നിവയിൽ ആരോഹണം ചെയ്ത ദേവഗണം, അത്യത്ഭുതജനകവും ഉത്തമോത്തമവുമായ ഗംഗാപതനത്തേയും പ്രവാഹത്തേയും കാണുവാനാഗ്രഹിക്കൊണ്ടെന്ന മട്ടിൽ, ഉജ്ജ്വലതേജസ്സോടെ നിരന്നുകഴിഞ്ഞു. അമോഘങ്ങളായ ആഭരണകാന്തികൊണ്ടു് നിർമ്മലാംബരത്തിൽ, നൂറു് സൂര്യന്മാർ ഒപ്പം ഉദിച്ചതുപോലെ മിന്നിത്തിളങ്ങി. നീരാനകൾ ഉരഗങ്ങൾ, സ്വർണ്ണവർണ്ണമത്സ്യങ്ങൾ, എന്നിവ പാവനപ്രവാഹത്തിൽ വിഹരിക്കുകയും തുള്ളിച്ചാടുകയും ചെയ്യുമ്പോൾ ആകാശമണ്ഡലം ഇടിമിന്നലുകളാൽ എന്നപോലെ പ്രകാശപൂരിതമായിത്തീർന്നു.

ശരൽക്കാലമേഘങ്ങളിൽ സ്വച്ഛന്ദം വിഹരിക്കുന്ന അരയന്നങ്ങൾപോലെ കളങ്കരഹിതമായ ആകാശത്തിൽ വെൺനുരക്കൂട്ടങ്ങൾ ചിന്നിച്ചിതറി.

ചില സ്ഥലത്തു് അതിശക്തിയിൽ; ചിലേടത്തു് അഗാധമായി വളഞ്ഞു്; മററു ചില സ്ഥലങ്ങളിൽ ഉയർന്നും താഴ്ന്നും; വേറൊരിടത്തു് പതുക്കെപ്പതുക്കെ; അലകൾ തമ്മിൽ കൂട്ടിയടിച്ചു് പൊന്തി പെട്ടെന്നു് താഴോട്ടുവീണുകൊണ്ടാണു് ചില സ്ഥലങ്ങളിൽ; ശിവശിരസ്സിൽ വീണു് ഭൂമിയിലേക്കു് ഒഴുകിയ ഗംഗാനദിയിൽ, പാപത്തെ കഴുകുന്ന പരിശുദ്ധപുണ്യജലം നിറഞ്ഞു വഴിഞ്ഞു.

ദേവന്മാർ–ഋഷിമാർ–ഗന്ധർവ്വന്മാർ, ഭൂതലവാസികളായ മാനവന്മാർ–എല്ലാവരും, ഈശാംഗനിപതിതയായ ഗംഗയാറിലെ ജലത്തെ, സർവ്വപാപപ്രണാശകമാണെന്നു് വിശ്വസിച്ചു് ഉപയോഗിച്ചു. വാനിൽനിന്നു് ശാപമേററു് അവനിയിൽ വസിക്കുന്നവർ, ദിവ്യതീർത്ഥത്തിൽ സ്നാനം ചെയ്തപ്പോൾ, പാപമകന്നു് സ്വസ്വലോകങ്ങളിലേക്കു് പോയി. സന്തോഷംകൊണ്ടു് മതിമറന്നപോലെ ലോകവാസികൾ, വിളങ്ങുന്ന ഗംഗാനദിയിൽ സ്നാനം ചെയ്തു് വിശ്രാന്തിക്കൊണ്ടു.

ദിവ്യസ്യന്ദനമേറിയ ഭഗീരഥരാജർഷി മുന്നിൽ; തൊട്ടുകൊണ്ടു് പിന്നിൽ ഗംഗാദേവി; ദേവർഷിമാർ–രക്ഷസ്സുകൾ–ദാനവന്മാർ–ദൈത്യന്മാർ—ഗന്ധർവ്വന്മാർ

—യക്ഷന്മാർ—കിന്നരന്മാർ—ഉരഗമുഖ്യന്മാർ—അപ്സരസ്സുകൾ — തുടങ്ങിയവരെല്ലാം സർവജലചരജീവികളോടുമൊത്ത ഗംഗയെ പിൻതുടൎന്നുകൊണ്ടു്. എല്ലാ പാപങ്ങളേയും നിൎമ്മൂലനംചെയ്യുന്ന ആ ഉത്തമനദി, ഭഗീരഥന്റെ തേരു് പോകുന്ന വഴിയിൽകൂടി പ്രവഹിച്ചിരുന്നു.

അത്യത്ഭുതകൎമ്മസിദ്ധിയാൎന്ന യജമാനനും, മഹാത്മാവുമായ "ജഹ്നു" മാമുനിയുടെ ആശ്രമസ്ഥലത്തെ മുഴുവൻ, ഗംഗാപ്രവാഹം അക്രമിച്ചു്മുക്കി. വെള്ളത്തിന്റെ തള്ളൽകണ്ടു ജഹ്നു കോപാകുലനായി. ഒരു തുള്ളിപോലും ബാക്കിയില്ലാതെ മുഴുവൻപാനംചെയ്തു. ദേവൎഷി ഗന്ധൎവ്വന്മാർകൂടി അതിവിസ്മയത്തോടെ മാമുനീന്ദ്രനെ വാഴ്ത്തിത്തുടങ്ങി. പുരുഷശ്രേഷ്ഠനായ ജഹ്നു മാമുനിയുടെ പുത്രിയായി ഗംഗയെ സങ്കല്പിച്ചു. യതീന്ദ്രൻ സന്തുഷ്ടനായി. ചെവിയിൽകൂടി ഗംഗയെ പുറത്തേക്കു്വിട്ടു. അന്നുമുതൽ ജഹ്നു പുത്രി എന്നൎത്ഥത്തിലുള്ള "ജാഹ്നവി" എന്നുള്ളപേർ ഗംഗക്കു് ഉണ്ടായി. സഗരപുത്രന്മാർ കുഴിച്ച മാൎഗ്ഗത്തിൽ എല്ലാം ജലം നിറഞ്ഞു. ഭഗീരഥനൃപൎഷിയെ പിൻതുടൎന്നു ജാഹ്നവി പാതാളത്തിലെത്തി.

മുതുമുത്തച്ഛന്മാർ ചാരമായിക്കിടക്കുന്നതുകണ്ടു ഭഗീരഥൻ ദുഃഖിതനായെങ്കിലും, ദേവനദി അതിനെ മുഴുവൻ നനച്ചതിനാൽ, പാപമോചനം വന്നു് എല്ലാവരും സ്വൎഗ്ഗലോകംപൂകി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിനിൎമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം നാല്പത്തിമൂന്നാംസൎഗ്ഗം അവസാനിച്ചു.

---

## നാല്പത്തിനാലാം സൎഗ്ഗം. (ഭഗീരഥശ്ലാഘ)

സഗരപുത്രനിൎമ്മിതമായ മാൎഗ്ഗത്തിൽകൂടി, രാജൎഷിയെ അനുഗമിച്ച ഗംഗ പാതാളത്തിൽ, സഗരപുത്രന്മാർ ഭസ്മമായിക്കിടക്കുന്ന പ്രദേശത്തിൽ എത്തിയപ്പോൾ, സൎവ്വലോകപ്രഭുവായ വിധാതാവു് ഭഗീരഥനോടു്:...

"ഉണ്ണീ, പുരുഷോത്തമ, നിന്റെ ശ്രമത്താൽ, സഗരപുത്രന്മാർ അറുപതിനായിരവും ദേവതുല്യരായി, സ്വൎഗ്ഗത്തിലേറിക്കഴിഞ്ഞു. ഈ ലോകത്തിൽ സാഗരജലമുള്ള കാലംവരെ, സാഗരപുത്രന്മാർ ദേവന്മാരെപ്പോലെത്തന്നെ വിണ്ണുലകിൽ വാഴും. ജഗദംബികയായ ദേവിഗംഗ, ഉണ്ണിയുടെ സീമന്തപുത്രിയായി ജനിക്കും. "ഭാഗീരഥി" എന്ന അനശ്വരമായ പേർ ഗംഗക്കു് ഉണ്ടാകും. സ്വൎഗ്ഗം, ഭൂമി, പാതാളം എന്നീ മൂന്നുലോകങ്ങളിൽ സഞ്ചരിച്ച ജാഹ്നവിക്കു് "ത്രിപഥഗ"എന്ന

പേരും പ്രസിദ്ധമാകും, പ്രപിതാമഹന്മാൎക്ക്, ഗംഗോദകദാനംചെയ്തു് പ്രതിജ്ഞ അവസാനിപ്പിക്കു. രാജരാജനായ ഉണ്ണീ, നിന്റെ പൂൎവ്വികന്മാർ പുകളാൎന്നവരാണ്, ധൎമ്മിഷ്ഠന്മാരിൽവെച്ച് അദ്വിതീയനായ അംശുമാൻ, ആയുഷ്കാലം മുഴവനും ഗംഗാവതരണത്തിന്ന് ചിന്തിച്ചിട്ടും വഴികണ്ടില്ല. നിന്റെ അച്ഛൻ ദിലീപൻ, അതുല്യമായ തേജസ്സുള്ളവനായിരുന്നു. മഹൎഷീശ്വരന്മാൎക്കു സദൃശമായ ഗുണങ്ങളൊത്ത രാജൎഷിയായിരുന്നു. മഹാത്മാവും എന്നെപ്പോലെ തപോസിദ്ധി സമ്പാദിച്ചവനുമായിരുന്നു, പക്ഷെ, ഗംഗാനദിയെ ഇവിടേക്കു് എത്തിക്കുവാൻ ദിലീപനും സാമൎത്ഥ്യമുണ്ടായില്ല. മനുഷ്യന്മാരിൽവെച്ച് അതുല്യമായൊരനൎഘരത്നമാണ് ഉണ്ണി. പരന്തപനായ നീ, അസാധാരണമായ പ്രതിജ്ഞയെ തരണം ചെയ്തു. അനശ്വരമായ സൽകീൎത്തിയെ പാരിൽ പരത്തിയ ഗംഗാവതരണം നിനക്കു മാത്രം സാധിച്ചു. മഹാധൎമ്മപ്രതിഷ്ഠയും ഇതുകൊണ്ടു് നീ സമ്പാദിച്ചു കഴിഞ്ഞു.

പുണ്യപൂൎണ്ണമായ ഗംഗാജലത്തിൽ സ്നാനം ചെയ്തു. പുരുഷന്മാരിൽ അഗ്രിമസ്ഥാനത്തെത്തിയ ഭഗീരഥ, സൎവ്വപാപങ്ങളും നശിച്ച നീ പ്രപിതാമഹന്മാൎക്ക് ഉദകക്രിയ നടത്തൂ. ഞാൻ പോകുന്നു. നിനക്കു് സ്വസ്തിഭവിക്കട്ടെ! പിതൃകൎമ്മം യഥാന്യായംചെയ്തു് അരമനയിലേക്കു് പോയാലും.”

മഹായശസ്വിയും, സൎവ്വലോകപിതാമഹനുമായ ദേവദേവൻ, അപ്രത്യക്ഷനായി; സത്യലോകത്തെ പൂകി.

യഥാന്യായം, യഥാക്രമം, സഗരപുത്രന്മാൎക്ക് ഭഗീരഥ നൃപേന്ദ്രൻ ഉദകമേകി. രഘുനന്ദന, രാമാ, കൃതാൎത്ഥനായ രാജേന്ദ്രൻ അയോദ്ധ്യാപുരിയിലെത്തി, രാജ്യംഭരിച്ചു. ഭഗീരഥനെ രാജാവായി കിട്ടിയ മേദിനി അതിസന്തുഷ്ടയായി തീൎന്നു. പാരിടത്തിൽ സന്താപത്തിന്റെ കണികയുണ്ടായിരുന്നില്ല. ധനധാന്യസമൃദ്ധവുമായി.

ഉണ്ണീ, ഈ ഗംഗാചരിത്രം വിസ്തരിച്ച് പറഞ്ഞു കഴിഞ്ഞു. നിനക്കു് മംഗളമുണ്ടാകട്ടെ. സന്ധ്യയിതാ സമാഗതയായി.

ബ്രാഹ്മണൻ-ക്ഷത്രിയൻ-തുടങ്ങിയ എല്ലാവൎക്കും ഈ കഥകേൾക്കാൻ സാധിച്ചാൽ, ഐശ്വൎയ്യവും, യശസ്സും, ദീൎഘായുസ്സും, സന്താനസൌഭാഗ്യവും ഉണ്ടാകുന്നതിന്നുപുറമേ, ദേഹാന്ത്യത്തിൽ സ്വൎഗ്ഗപ്രാപ്തിയും സിദ്ധിക്കും.

ശ്രദ്ധയോടുകൂടി, ഗംഗാവതരണത്തെ പാരായണം ചെയ്യുന്നവനിൽ പിതൃക്കാം സന്തുഷ്ടരായി അനുഗ്രഹങ്ങൾ വർഷിക്കും. രാമാ, മനസ്സിരുത്തി ഈ ചരിത്രം കേൾക്കുന്നവന്, ആഗ്രഹങ്ങളെല്ലാം കൈവരും; പാപങ്ങളെല്ലാം മുടിയും; ആയുസ്സും യശസ്സും അടിക്കടി വർദ്ധിക്കും. സംശയമില്ല.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ വാല്മീകി നിർമ്മിതമായ ബാലകാണ്ഡത്തിലെ നാല്പത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിയഞ്ചാം സർഗ്ഗം. (പാലാഴിമഥനം)

ബ്രഹ്മർഷിവര്യനായ വിശ്വാമിത്രന്റെ വാക്കുകൾ, ലക്ഷ്മണാന്വിതനായ ശ്രീരാമൻ സശ്രദ്ധംകേട്ട് അത്ഭുതത്തോടെ പറഞ്ഞു:—

"ഭഗവാനേ, അവിടുന്ന് അരുളിയ ഗംഗാവതരണചരിത്രം—ഭാഗീരഥി പാരിടത്തിലുള്ള സാഗരങ്ങളെ നിറച്ചതും മറ്റും—അത്യന്തം അത്ഭുതജനകംമാത്രമല്ല, പുണ്യസംവർദ്ധകവുംകൂടിയാണ്. മാമുനീശ്വരാ, അവിടുത്തെ വചോവിലാസത്തിൽ, സമയം പോയതേഅറിഞ്ഞില്ല. അല്പനിമിഷത്തിനകം സന്ധ്യവന്നുചേർന്നു."

സൌമിത്രിയാൽ സംസേവിതനായ ശ്രീരാമചന്ദ്രൻ ആ രാത്രിമുഴുവൻ, ബ്രഹ്മർഷിയുടെ സദ്വർത്തമാനങ്ങൾ ഓർത്തുകൊണ്ടുതന്നെ കഴിച്ചു.

സൂര്യദേവൻ ഉദയാദ്രിപൂകി. പരന്തപനായ രഘുവരൻ പ്രഭാതകൃത്യങ്ങളെല്ലാം കഴിച്ച് ബ്രഹ്മർഷിയോട് പറഞ്ഞു:—

"നിശാദേവി പോയിമറഞ്ഞു. ഉത്തമകഥാശ്രവണത്താൽ, രാത്രി ഒരു നിമിഷംപോലെത്തന്നെ കഴിഞ്ഞു. ത്രിപഥഗാമിനിയായ ജാഹ്നവിയെ കടക്കുക. ഭഗവാൻ ഇവിടെ സന്നിഹിതനായറിഞ്ഞവരും, പുണ്യകർമ്മനിരതരുമായ മഹർഷിവര്യന്മാർ, സ്വസ്ഥം നദികടക്കാവുന്ന തോണി കൊണ്ടുവന്നിരിക്കുന്നു."

മഹാത്മാവായ രഘുനന്ദനന്റെ വാക്കുകൾകേട്ട കൌശികൻ, മാമുനിമാരോടുകൂടി ഗംഗകടന്ന് ഉത്തരതീരത്തിലെത്തി. ഋഷിവര്യന്മാരെ മാനിച്ച് പൂജിച്ചയച്ചു. ആ മഹാനദിയുടെ വടക്കെക്കരയിൽ അതിമനോഹരവും വിശാലവും ദിവ്യവുമായ "വിശാലം" എന്ന നാടിനെകണ്ടു. സ്വർഗ്ഗസുന്ദരമായ വിശാലയിലേക്ക് മഹർഷിഗണാനുസേവിതനായ കൌശികൻ ശ്രീരാമചന്ദ്രനൊന്നിച്ച് പ്രവേശിച്ചു.

അതിവിജ്ഞനായ ദാശരഥി, തൊഴുതുകൊണ്ടു് വിശ്വാമിത്രനോടു്, വിശാലാപുരിയെപ്പററി ഇങ്ങിനെ ചോദിച്ചു:—

"ഭഗവാനേ, അവിടുത്തേക്കു് മംഗളം ഭവിക്കട്ടെ. ഈ വിശാലപുരിയിലെ രാജവംശം ഏതാണു്? അറിയുവാൻ ഏററവും കൌതുകം തോന്നുന്നു."

ചോദ്യംകേട്ട മാമുനീന്ദ്രൻ, ആ രാജ്യത്തിലെ പ്രാചീനചരിത്രം പറയുവാൻ തയ്യാറായി:—

"രാമാ, ഈ പ്രദേശത്തിൽ നടന്നിട്ടുള്ളതും ദേവേന്ദ്രൻ പറഞ്ഞുകേട്ടിട്ടുള്ളതുമായ കഥ ഞാൻ പറയാം. കേൾക്കുക.

പണ്ടു്, കൃതയുഗത്തിൽ, ദിതിയുടെ പുത്രന്മാരും, അദിതിയുടെ പുത്രന്മാരും, മഹാബലവീര്യമുള്ള ധാർമ്മികാഗ്രേസരന്മാരായിരുന്നു. മഹാഭാഗനായ നരോത്തമകുമാരാ, അവർക്കു് ഒരിക്കൽ ഒരു ചിന്തയുണ്ടായി. "നമുക്കു് ജരാരോഗങ്ങളില്ലാതെ, അമരന്മാരായിത്തീരുവാൻ എന്താണു് മാർഗ്ഗം?" എന്നു്.

അന്വേഷണബുദ്ധിമാന്മാരായ അവർക്കു് ഉടനെതന്നെ അതിന്നുത്തരവും തോന്നി. "പാലാഴികടഞ്ഞു് അമൃതെടുക്കണം. അതു് കഴിച്ചാൽ ജരാമരണങ്ങൾ ഉണ്ടാവില്ല." ക്ഷീരസാഗരത്തെ മഥനം ചെയ്യാൻ തീർച്ചയാക്കി. മന്ദരമഹാമലയെ കടകോലാക്കി; സർപ്പരാജനായ വാസുകിയെ കയറുമാക്കി. മഹാശക്തരായ അവർ ഒന്നിച്ചുനിന്നു് കടയുവാൻ തുടങ്ങി. വർഷങ്ങൾ പലതുപോയി. ആയിരം കഴിഞ്ഞപ്പോഴേക്കു, വാസുകിയുടെ ശിരസ്സുകളിൽനിന്നു് വിഷം ഉദ്ഗമിച്ചു. വിഷപ്പല്ലുകൾകൊണ്ടു് കരിമ്പാറയിൽ കൊത്തിയപ്പോൾ, "ഹാലാഹലം" എന്ന കൊടുംവിഷം ചെന്തീപോലെ ഉയർന്നു. സുരാസുരന്മാരോടുകൂടിയ ജഗത്തുക്കൾ മുഴുവൻ ചാമ്പലാകത്തക്കവിധത്തിലുള്ള വിഷാഗ്നിയെ കണ്ടദേവന്മാർ, ശരണാഗതവത്സലനായ മഹേശ്വരനെ അഭയം പ്രാപിച്ചു്, "രക്ഷിക്കണേ, രക്ഷിക്കണേ," എന്നിങ്ങനെ കേണു തുടങ്ങി. പശുപതിയായ രുദ്രദേവനെ സാഷ്ടാംഗം പ്രണമിച്ചു് സ്തുതിക്കാൻ തുടങ്ങിയപ്പോൾ, ദേവന്മാരുടെ മുന്നിൽ. ദേവദേവേശ്വരനായ മഹാപ്രഭു, ശംഖചക്രധാരിയായി പ്രത്യക്ഷപ്പെട്ടു. മന്ദഹാസം പൊഴിച്ചുകൊണ്ടു് ശ്രീഹരി, പരമേശ്വരനോടു് അരുളി:—

"സുരന്മാരിൽ പ്രഥമഗണനീയനാണു് അവിടുന്നു്. ദേവന്മാർ കടയുമ്പോൾ ആദ്യമായി കിട്ടിയതെന്തോ അതു് അങ്ങയ്ക്കുള്ളതല്ലേ? പ്രഭോ, ഇതു് അഗ്രപൂജയാണെന്നു് വിചാരിച്ചു്, വിഷത്തെ സ്വീകരിച്ചാലും."

ഇത്രയും പറഞ്ഞ മധുസൂദനൻ അവിടെത്തന്നെ അന്തർദ്ധാനംചെയ്തു. അമരന്മാരുടെ ഭയംകാണുകയും, ശാർങ്ഗിയുടെ വാക്കുകേൾക്കുകയും, ചെയ്ത ഭഗവാൻ കൈലാസവാസി ഹാലാഹലവിഷത്തെ തൃപ്പാണിയിലെടുത്തതു് അമൃതംപോലെയാണു്. അവിടുന്നു് കയ്യിലിട്ടു് ഒന്നുതിരുമ്പിയപ്പോൾ ഒരു ഗുളികപോലെയായി. സർവ്വലോകഹിതാർത്ഥമായി ആ കൊടിയവിഷംവിഴുങ്ങി. പെട്ടെന്നു് അപ്രത്യക്ഷനായി. ദേവാസുരവര്യന്മാർ, വീണ്ടുംമഥനമാരംഭിച്ചു.

എന്നാൽ, മന്ദരപർവ്വതം ക്രമത്തിൽ ക്രമത്തിൽ താഴ്ന്നുപാതാളത്തിലെത്തി. നിശ്ചേഷ്ടരായിത്തീർന്ന സുരാസുരന്മാർ ആകെ വയിത്തു് വശംകെട്ടു ഭക്തിപൂർവ്വം:–

"മഹാപ്രഭോ, മധുസൂദനാ, സർവ്വജീവികൾക്കും ആധാരമായ ദേവദേവ, അവിടുന്നുമാത്രമാണു് ദേവന്മാർക്കു് സദാ ആശ്രയമായിട്ടുള്ളതു്. മഹായോഗീശ്വരാ, ഞങ്ങളെ രക്ഷിക്കണേ! മന്ദരാചലത്തെ ഉയർത്തിത്തരണേ!"

വൈകുണ്ഠപതിയായ ഹൃഷീകേശൻ വലിയൊരാമയുടെ രൂപത്തിൽ, ഗിരിയെ ഉയർത്തി. മന്ദരത്തെ മുതുകിൽ വഹിച്ചു് പാലാഴിയുടെ അടിയിൽ ആ ലോകനാഥൻ കിടന്നു. മാത്രമല്ല, ദേവാസുരമദ്ധ്യത്തിൽനിന്നു് ഇടത്തുകൈകൊണ്ടു് കടയുവാനും ആരംഭിച്ചു.

ആയിരം വർഷങ്ങൾ വീണ്ടും ഭൂതകാലത്തിലെത്തി. സർവ്വാംഗസുന്ദരിയായ ജ്യേഷ്ഠാദേവി ഉത്ഭവിച്ചു. ഒന്നാമതായുണ്ടായതിനാൽ "ജ്യേഷ്ഠ" എന്നുതന്നെ കല്പിക്കുകയും ചെയ്തു. പിന്നീടു് ഉണ്ടായതു്, "പാരിജാതം" എന്ന കല്പകവൃക്ഷമായിരുന്നു. അതിനെ ദേവേന്ദ്രനു് നല്കി. അത്ഭുതരൂപശക്തിയുള്ള "കാമധേനു"വും, "ഐരാവത"മെന്നു് യശസ്സാർന്ന നാല്ക്കൊമ്പനാനയും ഇടന്നു് പാലാഴിയിൽ നിന്നു് ജനിച്ചു.

ആയിരം സംവത്സരങ്ങൾ പിന്നെയും കഴിഞ്ഞു. ദിവ്യം കമണ്ഡലുമേന്തിയൊരു ദേവൻ ആ മഥനത്തിൽ നിന്നുണ്ടായി. "ആയുർവ്വേദം", രൂപമെടുത്ത സാക്ഷാൽ ധന്വന്തരിയായിരുന്നു ആ ദേവമുഖ്യൻ.

കമനീയാംഗികളായ "അപ്സര"സ്ത്രീകളാണു് ഇടന്നുണ്ടായതു്. അപ്പിൽ കടയുമ്പോൾ ജനിച്ച മോഹനാംഗികൾക്കു് അപ്സരസ്ത്രീകൾ എന്നുള്ള പേർ പ്രസിദ്ധമായി. അവർതന്നെ പതിനാറുകോടി. ദാസിമാർ കണക്കില്ലാതെയും. പക്ഷെ, ദേവന്മാരോ അസുരന്മാരോ ആരുംതന്നെ അവരെ സ്വീകരിച്ചില്ല. അതുകൊണ്ടു് അപ്സരസ്ത്രീകൾ എല്ലാവർക്കുമുള്ള "പൊതുസ്വത്താ"യിത്തീർന്നു.

വരുണാത്മജയായ "വാരുണീ" ദേവിയാണു് പിന്നീടവതരിച്ചതു്. ഭർത്താവിനെ വരിക്കുവാൻ തയ്യാറായി വന്ന വാരുണിയെ അസുരന്മാർ ആരും കൈക്കൊണ്ടില്ല. സുശീലയായ ആ തരുണിയെ ദേവന്മാർ പരിണയിച്ചു. 'വാരുണീ'യെ ഉപേക്ഷിച്ചവരെ 'അസുരന്മാർ' എന്നും, അനിന്ദിതയായ വരുണതനയയെ സ്വീകരിച്ചവരെ 'സുരന്മാർ' എന്നും പറഞ്ഞുവരുന്നു.

അശ്വങ്ങളിൽ അഗ്രിമസ്ഥാനമാർന്ന "ഉച്ചൈശ്ശ്രവസ്സും", രത്നങ്ങളിൽ അദ്വിതീയമായ "കൌസ്തുഭ"വും, കോമളപ്രഭയോടുകൂടിയ "സോമദേവ"നും ക്രമത്തിൽ ഉത്ഭവിച്ചു. ദേവരാജാവിനു് "ഉച്ചൈശ്ശ്രവസ്സി"നേയും, മധുമാഥിയായ ഭഗവാൻ കേശവനു് "കൌസ്തുഭ"രത്നത്തേയും, സജ്ജനപാലകനായ മഹാദേവനു് "സോമ"നേയും, ദേവവര്യന്മാർ സമർപ്പിച്ചു.

അചിന്ത്യതേജസ്വിയന്നവനും, ആയുർവ്വേദ സ്വരൂപിയുമായ ദേവദേവൻ "ധന്വന്തരി"യെ, ലോകസംരക്ഷണത്തിന്നായി സർവ്വത്ര പ്രകാശിക്കുവാൻ പ്രാർത്ഥിച്ചു.

സുരാസുരന്മാരും ഗന്ധർവ്വന്മാരുമൊന്നിച്ചു്, പാലാഴിയെ വീണ്ടും കഠിനമായി കടയുവാൻ തുടങ്ങി. കാലം പിന്നേയും മുന്നോട്ടുപോയി.

നാരീരത്നസൌന്ദര്യസാരങ്ങളുടെ നിലയനമായ ലക്ഷ്മീദേവി, ചെന്താമരപ്പൂവിൽ അവതരിച്ചു. യൌവ്വനത്തിലേക്കു് കാലെടുത്തുവെക്കുന്ന പ്രായം, സർവ്വലക്ഷണങ്ങളും ഒത്തുചേർന്ന അവയവങ്ങളിൽ അമൂല്യരത്നാഭരണങ്ങളും, നീണ്ടും ചുരുണ്ടും ഇടതൂർന്നുമുള്ള കേശജാലം, അചിന്ത്യശോഭ പൊഴിക്കുന്ന കിരീടം, അഗ്നിയിലിട്ടു പഴുപ്പിച്ച കനകത്തിന്റെ വർണ്ണം, മുത്തുമാലകളാൽ പരിശോഭിക്കുന്ന വക്ഷസ്സ്ഥലം, ശരൽക്കാലപൂർണ്ണചന്ദ്രനെ വിജയിക്കുന്ന വദനം, വികസിച്ച താമരപ്പൂവുകളേന്തിയ ചതുർബ്ബാഹുക്കളും. സകലലോകനമസ്കൃതയായ മഹാദേവി, ഏവർക്കുമാനന്ദമേകിക്കൊണ്ടു് പ്രത്യക്ഷപ്പെട്ടു. ശ്രീപത്മനാഭസ്വാമിയുടെ വക്ഷഃസ്ഥലമാണു് മഹാലക്ഷ്മിയുടെ അരവിന്ദനയനങ്ങളെ അപഹരിച്ചതു്. ശ്രീഹരിയുടെ മാറിടത്തിലേക്കു് ഭഗവതി പ്രവേശിച്ചു.

കകുൽസ്ഥവംശരത്നമായ രാമാ, അവസാനമായി, ഉത്തമോത്തമമായ അമൃതു്, അത്ഭുതാനന്ദങ്ങളുണ്ടാക്കിക്കൊണ്ടു് സമുത്ഭവിച്ചു. ഉണ്ണീ, പിന്നീടു് അവിടെ കലക്ഷയത്തിന്റെ അങ്കുരമാണു് അമൃതിൽ നിന്നുണ്ടായതു്.

ആദിതിപുത്രന്മാരായ അമരന്മാരും, ദിതിസുതന്മാരായ അസുരന്മാരും തമ്മി ലിടഞ്ഞു. രാക്ഷസന്മാർ അസുരന്മാരോടുകൂടി യോജിച്ചു. മൂന്നുലോകങ്ങളും മയ ങ്ങുന്ന മട്ടിൽ യുദ്ധം കൊടുമ്പിരികൊണ്ടു.

സർവ്വവും നശിക്കുമെന്നുള്ളഘട്ടമായപ്പോൾ, മഹാവിഷ്ണു, മായാമോഹനീ വേഷത്തിൽ അമൃത്കൊണ്ടുപോന്നു. അനന്തനും അവ്യയനുമായ ആദിനാരായ ണനെ, അസുരന്മാരും രാക്ഷസന്മാരും ഒന്നിച്ച് എതിർത്തു. എന്നാൽ, പുരുഷോ ത്തമനാകട്ടെ, നേരിടുന്നവരെ അരച്ചരച്ച് മുന്നോട്ടുകയറി.

വീരന്മാരായ അദിതിസുതന്മാർ, ദിതിപുത്രന്മാരെ, ആ മഹാരണത്തിൽ പരി പൂർണ്ണമായും വിജയിച്ചു. കൃതാർത്ഥനായ അമരേന്ദ്രൻ, മഹർഷിമാരുടേയും ചാരണ ന്മാരുടേയും ലോകങ്ങളെ സാമോദം പരിപാലിച്ചു.

ഇങ്ങിനെ ആർഷമായശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ നാല്പത്തഞ്ചാം സർഗ്ഗം അവസാനിച്ചു

---

## നാല്പത്താറാംസർഗ്ഗം (ദിതിഗർഭച്ഛേദം)

ആത്മജന്മാരെ, അദിതിപുത്രന്മാർ, നിഗ്രഹിച്ചതുകണ്ട ദിതി, മാരീചനെന്ന കാശ്യപപ്രജാപതിയുടെ–സ്വഭർത്താവിൻെറ–സമീപത്തുചെന്ന്:—

"ഭഗവാനേ, എൻെറ പുത്രന്മാരെ, അവിടുത്തെ അതിശക്തരായ ആത്മജ ന്മാർ തന്നെയാണ് കൊന്നത്. ഇന്ദ്രഹന്താവായ ഒരു ഉണ്ണി എനിക്ക് പിറക്ക ണം. അതിന്ന് നീണ്ടതപസ്സനുഷ്ഠിക്കുവാൻ ഞാൻ ഒരുക്കമാണ്. ശക്തനും, മഹാനും, ബുദ്ധിമാനുമായൊരു പുത്രൻ ഭഗവാനിൽനിന്ന് എനിക്കുണ്ടാകണം. ഇന്ദ്രനെ നിഗ്രഹിക്കുവാൻ കഴിവുള്ള നേതാവായൊരുണ്ണിയെ തരണേ."

അതിദുഃഖത്തോടെ ഇത്രയും പറഞ്ഞ സഹധർമ്മിണിയുടെ വാക്കുകേട്ട കാ ശ്യപൻ:—

"നിനക്ക് മംഗളം ഭവിക്കട്ടെ. നീ ആവശ്യപ്പെട്ടതുപോലെ ത്രിലോക നാഥനായൊരുണ്ണി നിനക്ക് ഉണ്ടാകും. എന്നാൽ, ആയിരം സംവത്സരം തിക ച്ചും, ശൌചശുദ്ധിയോടുകൂടി കഠിനതപമനുഷ്ഠിക്കണം. എന്നിൽനിന്ന് ഗർഭം ധരി ച്ച നീ അന്ന് ഒരു ഉണ്ണിയെ പ്രസവിക്കും."

മഹാത്മജനപ്രിയനായ മാരീചബ്രഹ്മർഷി ദിതിയെ കൈത്താങ്ങൽകൊണ്ടു്, സസ്നേഹം തലോടി; സ്വസ്തിവചനമരുളി; തപസ്സിന്നു്പോകയുംചെയ്തു.

ഭർത്താവിന്റെ അനുഗ്രഹം നേടിയ ദിതി ഏററവും സന്തോഷത്തോടുകൂടി "കുശപ്ലവം" എന്ന പ്രദേശത്തിൽ ചെന്നു് കൊടുംതപസ്സുതുടങ്ങി. സഹസ്രാക്ഷനായ ഇന്ദ്രൻ, സദ്ഗുണപൂർണ്ണമായ ഹൃദയത്തോടെ, ചെറിയമ്മയെ പരിചരിച്ചു് ഒന്നിച്ചു വസിച്ചു.

നരേന്ദ്രനന്ദനനായരാമാ, അഗ്നി, ദർഭപ്പുല്ലു്, വിറകു്, വെള്ളം, കായ, കിഴങ്ങു്, എന്നിവയേയും, ആവശ്യമായ പൂജാസാധനങ്ങളേയും, കൃത്യമായി അമ്മയുടെ സമീപത്തിൽ ഇന്ദ്രൻ എത്തിച്ചിരുന്നു. ദേഹത്തെ തടവിക്കൊടുത്തു് ദിതിയുടെ ക്ഷീണമകററും. ഇങ്ങിനെ സർവ്വദാ വിട്ടുപിരിയാതെ, ഉത്തമനായൊരു പുത്രന്റെ കൃത്യങ്ങളെല്ലാം ശതക്രതു ചെയ്തുകൊണ്ടിരുന്നു. തൊള്ളായിരത്തിത്തൊണ്ണൂറു കൊല്ലവും കഴിഞ്ഞു. ഇനിവെറും പത്തുസംവത്സരംമാത്രം. ദിതി ഇന്ദ്രനിൽ ഏററവും പ്രസാദിച്ചു:—

"ഉണ്ണീ, നിന്റെ അച്ഛൻ, മഹാത്മാവായ മാമുനീന്ദ്രൻ, എനിക്കു് ഒരു വരം തന്നിട്ടുണ്ടു്. ആയിരം കൊല്ലം, വ്രതനിഷ്ഠയിലിങ്ങനെ കഴിഞ്ഞാൽ ഒരു ഉണ്ണി എനിക്കു് ഉണ്ടാകുമെന്നു്. അമരോത്തമനായ ഉണ്ണീ, ഇനി അതിൽ പത്തുകൊല്ലമേ ബാക്കിയുള്ളു. ത്രൈലോക്യവിജയിയായൊരു അനുജനെ, ഞാൻ നിനക്കു നല്കാം. ശത്രുവിഹീനമായ മൂന്നുലോകങ്ങളേയും, അവനോടുകൂടി ഉണ്ണിക്കു് പരിപാലിക്കാം."

എന്നിങ്ങിനെ പറഞ്ഞു.

നേരം നട്ടുച്ചയായി. കാലിൽ തലചായ്ച്ചുകൊണ്ടിരിക്കുന്ന ദിതി ഉറങ്ങി. തലമുടിയഴിഞ്ഞു് പാദങ്ങളിൽ പതിച്ചിരിക്കുന്നു. തപോനുഷ്ഠാനത്തിൽ, ഏററവും അശുദ്ധിപ്രാപിച്ച ദിതിയെകണ്ട ഇന്ദ്രൻ, സസന്തോഷം പുഞ്ചിരിപൊഴിച്ചു്, "തല, കാലിലായി" എന്നു് ചിന്തിച്ചു.

പരമാത്മസ്വരൂപം കൈക്കൊണ്ട ദേവേന്ദ്രൻ ദിതിയുടെദേഹത്തിനുള്ളിലേക്കു് പെട്ടെന്നു് കടന്നു. മൂർച്ചയുള്ള വജ്രായുധത്താൽ ഗർഭത്തെ വെട്ടിനുറുക്കിത്തുടങ്ങി. ഗർഭസ്ഥനായ ശിശുവാകട്ടെ കരഞ്ഞു് സ്വസ്വരത്തിലായിരുന്നു. അതുകേട്ടു ദിതിയുണർന്നു. "കരയരുതു്, കരയരുതു്," ഇന്ദ്രൻ തുടർന്നുപറഞ്ഞു. വിലപിക്കുന്നവനാണെങ്കിലും ശിശുവിനെ ഏഴാക്കിനുറുക്കിക്കഴിഞ്ഞു.

"കൊല്ലരുതു്, കൊല്ലരുതു്," ദിതി ആജ്ഞാപിച്ചു. മാതൃവാക്യത്തിൻെറ ഗൌരവമോൎത്ത ശക്രൻ പുറത്തേക്കുവന്നു്, തൊഴുതുകൊണ്ടു്:—

അമ്മേ, ദേവി, കാലിൽ തലയുംവെച്ചു് അശുദ്ധിയോടുകൂടിയാണു് അവിടുന്നു് ഉറങ്ങിയതു്. ദേവേന്ദ്രനെ നശിപ്പിക്കുവാൻ ഉണ്ടാവുന്ന ശിശുവിനെ ആതങ്കംനോക്കി, ഞാൻ ഏഴാക്കിഖണ്ഡിച്ചു. എൻെറ തെററുക്ഷമിക്കണേ; അനുഗ്രഹിക്കണേ."

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിനിൎമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം നാല്പത്താറാം സൎഗ്ഗം അവസാനിച്ചു.

## നാല്പത്തേഴാം സൎഗ്ഗം. (സുമതിസമാഗമം)

ഗൎഭസ്ഥ ശിശുവിനെ ഏഴായിഖണ്ഡിച്ചപ്പോൾ, അതിദുഃഖിതയായിത്തീൎന്ന ദിതി, ആൎക്കും ജയിക്കുവാൻ സാധിക്കാത്തവനായിത്തീൎന്ന ഇന്ദ്രനോടു് നയത്തിൽ ഇങ്ങിനെ പറഞ്ഞു:—

"വലാസുരഹന്താവായ ഉണ്ണീ, ഗൎഭശിശു ഇങ്ങിനെ ഏഴുകഷ്ണമായിത്തീൎന്നതു് എൻെറ അശുദ്ധകൊണ്ടുതന്നെയാണു്. സുരോത്തമനായ നിനക്കു് തെററു് പററിയിട്ടില്ല. എൻെറ ഗൎഭത്തെ ഉടച്ചുവെങ്കിലും അതു് ഗുണംചെയ്യണം. ഏഴു ഖണ്ഡങ്ങളും, ഏഴുമരുദ്സ്ഥാനങ്ങളിൽ ദിവ്യരൂപത്തോടെ വസിക്കട്ടെ. എൻെറ മക്കൾക്കു് "മാരുദ" എന്ന പേരു് നീ തന്നെയല്ലെ കൊടുത്തതു്?

ഒരാൾ ബ്രഹ്മലോകത്തിൽ;രണ്ടാമൻ ഇന്ദ്രലോകത്തിൽ; മൂന്നാമത്തവൻ "വായു" എന്ന പ്രസിദ്ധ നാമത്തോടെ ദ്യോവിൽ; ദിവ്യശരീരങ്ങളായു് സഞ്ചരിക്കട്ടെ. മററനാലുപേർ, നിൻെറ ആജ്ഞയനുസരിച്ചു്, ഏതെല്ലാം സ്ഥലങ്ങളിലാണോവേണ്ടതു്, അവിടെയെല്ലാം സ്വച്ഛന്ദം പോകട്ടെ—നിനക്കു് നന്മവരും. എൻെറ തനയന്മാർ ഇങ്ങിനെ വാനോരായി വാഴട്ടെ.

ചെറിയമ്മയുടെ വാക്കുകൾ കേട്ട ഇന്ദ്രൻ, കൈക്കൂപ്പിക്കൊണ്ടു് പറഞ്ഞു:—

"അമ്മയുടെ ഇഷ്ടംപോലെ, അമ്മ അരുളിച്ചെയ്യതുപോലെ, അവിടുത്തെ തനയന്മാർ സഞ്ചരിക്കും. അവരെല്ലാം വാനവരായിക്കഴിഞ്ഞു. അവിടേക്കു് മംഗളം."

ഇങ്ങിനെ തീർപ്പു കല്പിച്ച രാജാവും പുത്രന്മാരും, കൃതാർത്ഥരായി തപോവനത്തിൽനിന്ന് വിണ്ണിലേക്ക് പോയി, എന്ന് കേട്ടിട്ടുണ്ട്. ഉണ്ണീ, രാമാ, ദേവേന്ദ്രന്റെ ശുശ്രൂഷയേററുകൊണ്ട് ദിതി തപസ്സിരുന്ന പ്രദേശമാണിത്.

ദശരഥകുമാരാ, ഇക്ഷ്വാകുമഹാരാജാവിന്ന് "അലംബുസ"യിൽ, അതിധാർമ്മികനായി "വിശാലൻ" എന്ന പേരായൊരു പുത്രൻ ഉണ്ടായി. ആ മന്നോർമന്നവനാണ് ഈ വിശാലാപുരി നിർമ്മിച്ചത്.

ആ അരചന്റെ പുത്രൻ മഹാബലശാലിയായ "ഹേമചന്ദ്രൻ". അതിവിഖ്യാതനായ "സുചന്ദ്ര"നാണ് അദ്ദേഹത്തിന്റെ സുതൻ. സുചന്ദ്രന്റെ ആത്മജൻ "ധൂമ്രാശ്വൻ"പുകളാർന്ന ഭൂപതിയായിരുന്നു. അദ്ദേഹത്തിന്റെ ഉണ്ണിയാണ് "സൃഞ്ജയൻ". അതിപ്രതാപിയായ"സഹദേവൻ"സൃഞ്ജയപുത്രനും. ആ അരചന്റെ തനയനായി മഹാധാർമ്മികനായ"കുശാശ്വൻ" ജനിച്ചു. കാകുൽസ്ഥവംശത്തിൽ "കകുസ്ഥ"നെന്ന പേരിൽ ഉണ്ടായ നൃപവരൻ കുശാശ്വപുത്രനാണ്. കാകുൽസ്ഥന്റെ മകനായ "സുമതി",ഇപ്പോൾ രാജ്യം ഭരിച്ചുകൊണ്ടിരിക്കുന്നു. ദുർജ്ജയനായൊരു ദേവതുല്യനാണ് സുമതി. ഇക്ഷ്വാകുമഹാരാജപ്രസാദത്താൽ, വിശാലരാജ്യത്തിലെ രാജാക്കന്മാർ, മഹാത്മാരും ദീർഘായുസ്സുള്ളവരും, വീരന്മാരും, ധാർമ്മികന്മാരുമായിട്ടാണ് ഉളവായത്. രാമാ, നമുക്ക് ഇന്നുരാത്രി ഇവിടെ താമസിക്കാം. നാളെ രാവിലെ പുറപ്പെടാം. പുരുഷോത്തമനായ ഉണ്ണിക്ക് ജനകമഹാരാജർഷിയെ നാളെകാണാം."

തേജോനിധിയായ വിശ്വാമിത്രന്റെ ആഗമനം അറിഞ്ഞ സുമതിമഹാരാജാവ്, ഉപാദ്ധ്യായന്മാരോടും ബന്ധുമിത്രാദികളോടുമൊന്നിച്ച്, സവിനയം ചെന്ന് എതിരേററു; പൂജിച്ച് തൊഴുതുകൊണ്ട് കുശലം ചോദിച്ചു:—

"ഭഗവാനേ, ഞാൻ ഇന്ന് അനുഗൃഹീതനായി; ധന്യധന്യനായി. എന്റെ രാജ്യം പരിപാവനമായി. ബ്രഹ്മർഷിവര്യനായ അവിടുത്തെ പാദങ്ങൾ, ഈനാട്ടിൽ പതിച്ചുവല്ലോ."

എന്നിങ്ങനെ ഭക്തിപൂർവ്വം പറയുകയും ചെയ്തു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ബാലകാണ്ഡത്തിലെ നാല്പത്തേഴാംസർഗ്ഗം അവസാനിച്ചു.

## നാല്പത്തെട്ടാം സർഗ്ഗം. (അഹല്യാശാപം)

കൊട്ടാരത്തിലെത്തിയ അവർ അന്യോന്യം കുശലപ്രശ്നാദികഥകൾ പറഞ്ഞതിന്റെ അവസാനത്തിൽ, രാജാസുമതി ചോദിച്ചു:—

"ബ്രഹ്മർഷിവര്യനായ അവിടുത്തേക്കു മംഗളം ഭവിക്കട്ടെ. ദേവതുല്യപരാക്രമമുള്ള ഈ കുമാരന്മാർ—മദഗജകേസരിഗതിയാർന്ന വീരന്മാർ—വ്യാഘ്രവൃഷഭതുല്യന്മാർ—താമരപ്പൂവിതൾപോലെ വിശാലായതനേത്രമാർന്നവർ—ഖഡ്ഗം, ആവനാഴി, വില്ല് എന്നീവരായുധങ്ങളേന്തിയവർ—അശ്വിനീദേവന്മാരെപ്പോലെ രൂപസൗന്ദര്യമൊത്തവർ—യൌവനത്തിലേക്കു കടന്നവർ—എന്തോകാരണത്താൽ ഭൂമിയിലേക്കു വന്ന അമരവരന്മാരെപ്പോലെയുള്ളവർ—ദുർഗ്ഗമാർഗ്ഗങ്ങളിൽക്കൂടി നടന്നു എങ്ങിനെയാണു ഇവിടെ എത്തിയതു? എന്തിനാണു വന്നതു? ആരുടെ പുത്രന്മാരാണു? മുനീന്ദ്ര, സൂര്യചന്ദ്രന്മാർ ആകാശമണ്ഡലത്തെ എന്നപോലെ, ഈ വിശാലരാജ്യത്തെത്തന്നെ ഇവരുടെ ആഗമനം പ്രഭാപൂരിതമാക്കുന്നു. ഉയരം, വണ്ണം, ചേഷ്ടകൾ എന്നിവ, രണ്ടുപേർക്കും ഒത്തുകാണുന്നു. വിഷമമേറിയ വഴികളിൽക്കൂടി ആയുധധാരികളായി, ഇവിടേക്കു വന്നുചേർന്ന ഈ മഹാനുഭാവന്മാർ ആരാണു: സത്യമായ വർത്തമാനം അറിയുവാൻ ആഗ്രഹം തോന്നുന്നുണ്ടു."

നരപാലകന്റെ വാക്കുകൾകേട്ടു സന്തോഷവാനായ വിശ്വാമിത്രബ്രഹ്മർഷി നടന്ന കാര്യങ്ങളെല്ലാം—സിദ്ധാശ്രമവാസം, രാക്ഷസനിഗ്രഹം തുടങ്ങിയവയെല്ലാം—വ്യക്തമായി പറഞ്ഞു.

ശ്രീരാമചരിതത്തിന്റെ ആദ്യഭാഗം കേട്ടപ്പോൾതന്നെ മഹാരാജാവു അത്ഭുതപരതന്ത്രനായിത്തീർന്നു. ഏററവും ശ്രേഷ്ഠാതിഥികളായി എത്തിച്ചേർന്ന ഈ കുമാരന്മാർ, അയോദ്ധ്യാചക്രവർത്തിയായ ദശരഥനന്ദനന്മാരാണെന്നുകൂടിയറിഞ്ഞ സുമതി, അത്യാഹ്ലാദത്തോടെയാണു സൽക്കാരം തുടങ്ങിയതു. പൂജാർഹരായ ആ ബലശാലികളെ വിധിപ്രകാരം സ്വീകരിച്ചു. ശ്രേഷ്ഠതരമായ സല്ക്കാരങ്ങൾ കൈക്കൊണ്ട രഘുപുംഗവന്മാർ അന്നത്തെ രാത്രി അവിടെ സസുഖം വസിച്ചു. പ്രഭാതത്തിൽ മിഥിലയിലേക്കു യാത്ര ആരംഭിച്ചു.

രാജർഷിപ്രമുഖനായ ജനകനാൽ പരിരക്ഷ ചെയ്യുന്ന ധന്യധന്യമായ പുണ്യനഗരിയെ കൌശികനും, അനുഗമിക്കുന്ന മഹർഷിവര്യന്മാരും കണ്ടു. മിഥിലാരാജ്യത്തെ വാഴ്ത്തി.

ആ പുണ്യനഗരാതിർത്തിയിൽ, മനോഹരവും, അതിപുരാതനവും, നിർജ്ജനവുമായൊരാശ്രമത്തെ കണ്ടു ശ്രീരാമചന്ദ്രൻ ബ്രഹ്മർഷിയോടു ചോദിച്ചു:—

"ഭഗവാനേ, പരിപാവനമായൊരാശ്രമമല്ലെ ഇതു്? എന്താണിതിൽ മുനിവര്യന്മാർ ആരുമില്ലാത്തതു്? ഈ രമ്യാശ്രമം ആരുടേതായിരുന്നു?"

തേജോനിലയനവും, വാക്യവിശാരദനുമായ ബ്രഹ്മർഷി വിശ്വാമിത്രൻ, ശ്രീരാമദേവൻെറ വാക്കുകൾ കേട്ടു്:—

"രഘുവരനന്ദന, ഈ ആശ്രമത്തിൻെറ വർത്തമാനം ഞാൻ വിശദമായിപ്പറയാം. കോപമാർന്നൊരു മഹാത്മാവിൻെറ ശാപത്തിന്നു് ഇരയായതാണു് ഈ സ്ഥലം. മഹാനുഭാവനായ ഗൌതമമുനീന്ദ്രൻേറതായിരുന്നു, സുരന്മാരാൽക്കൂടി അഭിവന്ദ്യമായ ഈ ദിവ്യാശ്രമം. ധർമ്മാരങ്ങളായ അഹല്യാദേവിയൊന്നിച്ച് ആയിരമായിരം വർഷങ്ങൾ, ഗൌതമബ്രഹ്മർഷി പണ്ടു് ഇവിടെ തപസ്സുചെയ്തു.

ഒരുദിവസം മുനീന്ദ്രൻ ദൂരത്തെവിടേക്കോപോയി. ശചീപതിയായ ദേവേന്ദ്രൻ, ആ സന്ദർഭത്തിൽ, ഗൌതമയതീന്ദ്രവേഷം ധരിച്ചുവന്നു് അഹല്യയോടു് പറഞ്ഞു:—

"സുന്ദരീരത്നമേ, ഋതുകാലം കാത്തു്, ശാസ്ത്രനിർദ്ദിഷ്ടദിവസംനോക്കി, കാമസന്തപ്തനായൊരുവൻ കാത്തിരിക്കുകയില്ല. നിന്നോടൊന്നിച്ചു് ക്രീഡിക്കുവാൻ ആഗ്രഹിച്ചാണു് ഞാൻ വന്നതു്."

മുനിവേഷം കെട്ടിവന്നതു്, ദേവേന്ദ്രനാണെന്നറിഞ്ഞിട്ടും, കാമകേളിയിൽ തല്പരയായ അഹല്യ, അഭീഷ്ടത്തിന്നു വഴങ്ങി. അദ്ദേഹത്തോടു്:—

"അങ്ങു് സുരനായകനാണെന്നു് എനിക്കറിയാം. ഞാൻ ഏററവും കൃതാർത്ഥയായിത്തീർന്നു. ഹേ ഇന്ദ്രാ, അങ്ങു് അതിവേഗം ഇവിടെനിന്നു് പോക. എന്നേയും അങ്ങയേയും ഗൌതമനിൽനിന്നു് രക്ഷിക്കു."

അഹല്യയുമൊന്നിച്ചു് യഥേഷ്ടം ക്രീഡിച്ച വാസവൻ, ഉടജത്തിൽനിന്നു് വേഗത്തിൽ വെളിയിലെത്തി. ഗൌതമനിലുള്ള ഭയംകൊണ്ടു് മനസ്സ് കിടുകിടെ വിറക്കുകയാണു്.

വെമ്പിക്കൊണ്ടു് പുറത്തേക്കു് എത്തിയ ദേവേന്ദ്രൻ, ദൂരത്തുനിന്നു വരുന്ന ഗൌതമനെയാണു് ആദ്യമായികണ്ടതു്. അത്യുഗ്രതപോബലത്താൽ, ദേവന്മാർക്കും ദാനവന്മാർക്കും അജയ്യനായ ഗൌതമൻ, തീർത്ഥജലത്തിൽ സ്നാനം കഴിച്ചു് ആളിക്കത്തുന്ന അഗ്നിപോലെ ജാജ്വല്യമാനനായി, ഒരു ചമത എന്നിവയേന്തി ആശ്രമ

ട്ടുചനായി വരുന്നതുകണ്ടപ്പോഠം, ഇന്ദ്രന്റെ മുഖം, പേടിച്ചരണ്ടു് ഒളികെട്ടു. മുനിവേഷധാരിയായ ശതക്രതുവിനെക്കണ്ട സച്ചരിതൻ, ആ ദുരാചാരിയോടു് ചൊടിച്ചു് ഇങ്ങിനെ പറഞ്ഞു:-

"ഹേ ദുഷ്ടബുദ്ധി, എന്റെ വേഷംകെട്ടിയ നീ അധമ്മകമ്മം ചെയ്യതിനാൽ വൃഷണ വിഹീനനായിത്തീരട്ടെ."

മഹാത്മാവായ ഗൌതമന്റെ വാക്കുകഠം പുറത്തേക്കു വന്നപ്പോഴേക്കും, വാസവന്റെ വൃഷണങ്ങഠം ഭൂമിയിൽ പതിച്ചുകഴിഞ്ഞു.

ആശ്രമാന്തഭാഗത്തു്, ഭയപ്പെട്ടുനില്ക്കുന്ന അഹല്യയേയും മുനീന്ദ്രൻ വെറുതെ വിട്ടില്ല. തുടന്നു് ശപിച്ചതിങ്ങിനെയാണു്:-

"ദുർവൃത്തയായ നീ ആയിരമായിരം വഷങ്ങഠം താപത്തോടുകൂടി ഇവിടെ തന്നെ, ഭക്ഷണമില്ലാതെ, വെറും വായുമാത്രം ആഹാരം കഴിച്ചു്, വെണ്ണീറിൽ കിടക്കുക. നിന്നെ ഒരുവനും കാണുവാൻ സാധിക്കില്ല. ഈ കൊടുംകാട്ടിൽ ദശരഥനന്ദനനായ രാമൻ എന്നാണോ വരുന്നതു്, അന്നു് മോചനം കിട്ടും. അജയ്യനായ രഘുനന്ദനനെ അച്ചിച്ചാൽ, ലോഭമോഹങ്ങഠം വിട്ടു് സന്തോഷചിത്തവൃത്തിയോടെ, സ്വന്തരൂപം ധരിക്കാം. അന്നു് കൃതാത്ഥതയോടുകൂടി എന്റെ സമീപത്തേക്കു് വരാം."

മഹാതേജസ്വിയായ ഗൌതമബ്രഹ്മഷി, അപ്പോഠംതന്നെ ഈ ആശ്രമത്തെ ഉപേക്ഷിച്ചു. സിദ്ധന്മാരും ചാരണന്മാരും സവ്വദാ സംസേവിച്ചുകൊണ്ടിരിക്കുന്ന മനോഹരഹിമഗിരി ശിഖരത്തിലേക്കു്, തപോവൃത്തി തുടരുവാൻ എഴുന്നള്ളി."

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ബാലകാണ്ഡത്തിലെ നാല്പത്തെട്ടാം സഗ്ഗം അവസാനിച്ചു.

---

## നാല്പത്തൊമ്പതാം സഗ്ഗം. (അഹല്യാശാപമോക്ഷം)

ഉദ്ദേശിച്ച ഫലം സിദ്ധിക്കാത്ത സുരനാഥൻ, ദീനവദനനായി, അഗ്നിതുടങ്ങിയ ദേവന്മാരോടും ചാരണന്മാർ-ഋഷിമാർ തുടങ്ങിയവരോടുംപറഞ്ഞു:—

"മഹാനുഭാവനായ ഗൌതമന്റെ തപസ്സു് മുടക്കുക, എന്ന ദേവകാര്യത്തിന്നു

ശ്രമിച്ചപ്പോൾ, ക്രുദ്ധനായ മാമുനി എന്നെ ശപിച്ചു. കോപമുണ്ടായതിനാൽ തപോവിഘ്നം വന്നു. എന്നാൽ ആഗ്രഹിച്ചതു് ഫലപ്രദമായതുമില്ല. ബ്രഹ്മഷി, പത്നി അഹല്യയേയും നിരസിച്ചു; ശപിച്ചു. അല്ലയോ ദേവഷിചാരണന്മാരെ, സുരകാര്യത്തിനുവേണ്ടി ശ്രമിച്ച എന്നെ സഫലനാക്കിത്തീക്കുവിൻ.''

ശതക്രതുവിൻെറ വാക്കുകൾകേട്ട അഗ്നിമുതലായ ദേവശ്രേഷ്ഠന്മാർ, മരുദ്ഗണങ്ങളോടുമൊന്നിച്ചു്, പിതൃദേവസന്നിധിയിലെത്തി ഉണത്തി:—

''കാമമോഹിതനായ വാസവൻ ആലോചനകൂടാതെ ഋഷിപത്നിയെ പ്രാപിച്ചു. ഉഗ്രശാപംകൊണ്ടു് വിഫലകാര്യനായിരിക്കുന്നു. വൃഷണവിഹീനനായ ശതക്രതുവിനു്, ഇതാ ഈ ആടിൻെറ വൃഷണം എടുത്തു് വെക്കുക. നിങ്ങൾ പ്രസാദിക്കുവാൻ, വൃഷണാപേതനായ ആടിനെയാണു് മേലാൽ തരുന്നതെങ്കിലും ആ മനുഷ്യന്മാരെ അനുഗ്രഹിക്കണം. പൂണ്ണവും അനശ്വരവുമായ ഫലം ആ നരന്മാക്കു് സിദ്ധിക്കണം.''

പാവകദേവൻെറ വാക്കുകൾകേട്ട പിതൃക്കൾ, അജവൃഷണമെടുത്തു് ദേവേന്ദ്രനു് നല്കി.

ദശരഥനന്ദനനായ രാമാ, അന്നുമുതൽക്കാണു് പിതൃക്കൾ, അഫലങ്ങളായ അജങ്ങളെ സ്വീകരിക്കാൻ തുടങ്ങിയതു്. എന്നാൽ, അതിനെ സമപ്പിക്കുന്ന മനുഷ്യന്മാക്കു് ഉദ്ദിഷ്ടഫലത്തേയും കൊടുക്കുകപതിവാണു്.

മഹാനുഭാവനായ ഗൌതമൻെറ തപസ്സിൻെറ പ്രാഭവത്താൽ, ദേവനായ കന്നു്, അജവൃഷണങ്ങളാണു് അന്നുമുതല്ക്കു്.

അതിതേജസ്സിയന്ന അരിമദ്ദകാ, വരു. പുണ്യകമ്മനിരതനായ ഗൌതമൻെറ ആശ്രമത്തിലേക്കു് കടക്കുക. മഹാഭാഗയും ദേവരൂപിണിയുമായ അഹല്യയെ കരകയററുക.''

ബ്രഹ്മഷിവിശ്വാമിത്രൻെറ നിദ്ദേശമനുസരിച്ച ശ്രീരാമചന്ദ്രൻ അനുജനൊന്നിച്ചു്, ആശ്രമാന്തഭാഗത്തേക്കു് പാദങ്ങളൂന്നി.

അത്യുഗ്രതപസ്സുകൊണ്ടു്, ഉജ്വലകാന്തിയോടെ, ദേവന്മാക്കോ, അസുരന്മാക്കോ കാണുവാൻ സാധിക്കാത്ത വിധത്തിൽ, അഹല്യാദേവി അചഞ്ചലചിത്തയായിരിക്കുന്നതു്, രഘുവരനന്ദനന്മാർ കണ്ടു.

ധൂമാവൃ", അതിയത്നംകൊണ്ടു" നിർമ്മിച്ച ദിവ്യമായ പോലെ, മഞ്ഞുകൊണ്ടു മൂടിയ മേഘപടത്തിലെ പൂർണ്ണചന്ദ്രനെപ്പോലെ, പുകച്ചാർത്തിന്റെ മദ്ധ്യത്തിൽ പ്രശോഭിക്കുന്ന അഗ്നിനാളംപോലെ, അഗാധജലത്തിന്റെ നടുവിൽ വെട്ടിത്തിളങ്ങുന്ന സൂര്യകിരണങ്ങൾപോലെ, മൂന്നുലോകങ്ങളിൽ വസിക്കുന്നവർക്കും കാണുവാൻ സാധിക്കാതെയാണു" അഹല്യ അവിടെ അധിവസിക്കുന്നതു". ശ്രീരഘുരാമദർശനമാണല്ലോ ശാപമോക്ഷം.

ശ്രീരാമലക്ഷ്മണന്മാർ, ഗൌതമസഹധർമ്മിണിയുടെ പാദങ്ങളിൽ പ്രണിപതിച്ചു. ഭർത്തൃവാക്യം സ്മരിച്ച ദേവി, കുമാരന്മാരെ സസന്തോഷം സ്വീകരിച്ചു" ശാസ്ത്രത്തിൽ വിവരിച്ചതുപോലെ, അർഘ്യപാദ്യാദികൾകൊണ്ടു", അതിഥിപൂജ സശ്രദ്ധം അനുഷ്ഠിച്ചു.

ബ്രഹ്മർഷി കൌശികനൊന്നിച്ചു", അഹല്യാദേവിയുടെ പുരോഭാഗത്തിൽ ശ്രീരാമചന്ദ്രസൌമിത്രിമാർ നില്ക്കുന്ന ആ പുണ്യാശ്രമത്തിലേക്കു" വാനിൽനിന്നു തുരുതുരെ പൂമഴപൊഴിഞ്ഞു. ദേവദുന്ദുഭിനാദം കൊണ്ടു" അന്തരീക്ഷം ശബ്ദായമാനമായി; അപ്സരസ്ത്രീകൾ നൃത്തം തുടങ്ങി; ഗന്ധർവ്വന്മാർ ഗാനമാലപിച്ചു. "നല്ലതു", നല്ലതു"" എന്നിങ്ങനെ ദേവവര്യന്മാർ ഉൽഘോഷിച്ചു.

തപസ്സുകൊണ്ടു" ഏററവും പരിശുദ്ധയായ അഹല്യയുടെ സമീപത്തിൽ ഉജ്ജ്വലനായ ഗൌതമൻ സന്നിഹിതനായി. ആ ദമ്പതികൾ, ശ്രീരാമദേവനേയും അനുജനേയും കൌശികബ്രഹ്മർഷിയേയും വഴിപോലെ പൂജിച്ചു" കൃതകൃത്യരായി, മഹാതപസ്സനുഷ്ഠിക്കുവാൻ സാനുവാദം തുടങ്ങി. മഹാപൂജ യഥാവിധി സ്വീകരിച്ച രഘുവരൻ മിഥിലാരാജധാനിയിലേക്കു" യാത്ര തുടന്നു.

ഇങ്ങിനെ ആഷമായ ശ്രീമദ്" രാമായണത്തിൽ, ശ്രീവാല്മീകിനിർമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ നാല്പത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.

## അമ്പതാംസർഗ്ഗം (മിഥിലാപുരീപ്രവേശം)

ലക്ഷ്മണാനുചിതനായ ശ്രീരാമചന്ദ്രൻ, വിശ്വാമിത്രമഹർഷീന്ദ്രനെ അനുഗമിച്ചു. ഈശാനകോണിൽക്കൂടി യജ്ഞവാടത്തിലെത്തി. സാനുജനായ രഘുനാഥൻ മഹർഷിവര്യനോടു":-

"ഭഗവാനേ, മഹാത്മാവായ ജനകരാജർഷിയുടെ യജ്ഞസമൃദ്ധി ആശ്ചര്യ

ജനകംതന്നെ. വേദാദ്ധ്യയനശാലികളായ മഹാബ്രാഹ്മണർ, പലപല ദിക്കുക ളിൽനിന്നും ആയിരമായിരം വന്നിരിക്കുന്നു. ഋഷിവാടങ്ങളിൽ ശകടങ്ങൾ നൂറ നൂറുകണക്കിലുണ്ട്. ബ്രഹ്മർഷിവര്യനായ അവിടുത്തെ മനസ്സിന്നു് സംതൃപ്തിയ രുളുന്ന സ്ഥലം, നമുക്ക് വസിക്കുവാൻ ഏർപ്പെടുത്താം."

കുമാരൻെറ വാക്കുകൾ കേട്ട മഹാമുനി, ബഹളമൊന്നുമില്ലാത്ത, നിർമ്മലജല യുക്തമായൊരു സ്ഥലം തിരഞ്ഞുകണ്ടുപിടിച്ചു.

ബ്രഹ്മർഷിശ്രേഷ്ഠനായ വിശ്വാമിത്രൻ യജ്ഞവാടത്തിലെത്തിയിരിക്കുന്ന വിവരംകേട്ട രാജർഷി, പുരോഹിതശ്രേഷ്ഠനായ "ശതാനന്ദ"നെ മുൻനിർത്തി എ തിരേല്ക്കുവാൻ എത്തിക്കഴിഞ്ഞു. മഹാനുഭാവന്മാരായ ഋത്വിക്കുകളാണു്, അർഘ്യം എടുത്തു് ഒന്നിച്ചുള്ളതു്. ധാർമ്മികശ്രേഷ്ഠമന്ത്രങ്ങൾ ഉച്ചരിച്ചുകൊണ്ടു്, കൗശി കന്നു് അർഘ്യമേകി. മഹാത്മാവായ ജനകൻെറ പൂജകളേററ വിശ്വാമിത്രമാമുനി, രാജാവിൻെറ കുശലവും യജ്ഞത്തിൻെറ 'അനാമയ'വും സസ്മിതം ചോദിച്ചു. പുരോഹിതന്മാരോടും ഉപാദ്ധ്യായന്മാരോടും മഹർഷിവര്യന്മാരോടും ആഹ്ലാദത്തോ ടെ, ന്യായമനുസരിച്ചു് സംസാരിച്ച ഗാധിനന്ദനൻ അവരൊന്നിച്ചു്ചേന്നു. ഭൂപാലേന്ദ്രൻ തൊഴുതുകൊണ്ടു്:—

"ഭഗവാനേ, ഈ മുനീശ്വരന്മാരോടൊന്നിച്ചു് അവിടുന്നു് ഇവിടെ ഇരു ന്നാലും."

ആചാര്യന്മാർ, ഋത്വിക്കുകൾ, മന്ത്രിമാർ, എന്നിവരൊന്നിച്ചു് രാജർഷിപ്രവ രൻ, അർഹതയനുസരിച്ച സ്ഥാനങ്ങളിൽ, വിശ്വാമിത്രാനുവാദത്തോടെ ഇരുന്നു.

എല്ലാവരിലും സസ്നേഹം ദൃഷ്ടിപതിപ്പിച്ച രാജർഷി, തൊഴുതുകൊണ്ടു്, കൗശികനോടു് പറഞ്ഞു:—

"ഭഗവാനേ, സർവ്വദേവന്മാരും പ്രസാദിച്ചു് യജ്ഞസമൃദ്ധിയുടെ ഫലം ഇന്നാ ണു് തന്നതു്. ഈ ശ്രേഷ്ഠയാഗത്തിൻെറ ഫലമെന്തോ അതു് ഇന്നു് എനിക്കു് കി ട്ടി. അവിടുത്തെ പുണ്യദർശനം സാധിച്ചുവല്ലൊ. ഞാൻ ധന്യന്മാരിൽ ധന്യ നായി; അനുഗൃഹീതന്മാരിൽ അഗ്രഗണ്യനായി. മാമുനീശ്വരന്മാരാൽ ആവൃത നായ അവിടുന്നു് ഈ യജ്ഞശാലയെ പാവനമാക്കിത്തീർത്തു.

ബ്രഹ്മർഷിവര്യനായ ആചാര്യ, ഇനി പന്ത്രണ്ടുദിവസംകൂടിവേണം യാഗപ രിസമാപ്തിക്കു് എന്നാണു്, അമേയബുദ്ധിശാലികൾ അരുളിച്ചെയ്യുന്നതു്. അവരവ

രുടെ ഭാഗം സ്വീകരിക്കുവാൻ വന്നുചേരുന്ന ദേവന്മാരെ അവിടുത്തേക്കു് നേരിൽ കാണാം.''

വയോവൃദ്ധനുംകൂടിയായ രാജർഷിയുടെ നേത്രങ്ങൾ അല്പമൊന്നു് മുകുളീകൃതമായി. മുഗ്ദ്ധമന്ദഹാസത്തോടെ തുടർന്നു:—

''മുനീശ്വരാ, അവിടുത്തേക്കു് മംഗളംസിദ്ധിക്കട്ടെ. ദേവതുല്യന്മാരായ ഈ വീരകുമാരന്മാർ മൃഗേന്ദ്രൻെറയും മദയാനയുടേയും ഗതിയിയന്നവരും, ശാർദ്ദൂലവൃഷഭതുല്യരുമാണു്. തണ്ടാരിതൾപോലെ വിശാലായതനയനങ്ങളോടുകൂടിയ ഇവർ അശ്വിനീദേവകളേക്കാൾ സൌഭാഗ്യമേറിയവരാകുന്നു. വാളു്, വില്ലു് ആവനാഴി എന്നിവയണിഞ്ഞു്, യൌവനത്തിലേക്കു് കാലെടുത്തുവെക്കുന്ന ഈ സുകുമാരശരീരികൾ, എന്തോകാരണത്താൽ ഭൂമിയിലേക്കുവന്ന അമരവരബാലന്മാരെപ്പോലെ തോന്നുന്നു. പുണ്ഡരീകവിശാലാക്ഷന്മാരും കാകപക്ഷധാരികളും ദിവ്യായുധങ്ങളേന്തിയവരുമായ ഇവർ അഗ്നിതുല്യതേജസ്സേന്തുന്നു. ഏതൊരുവൻെറയും കണ്ണുംകരളും രൂപൌദാര്യങ്ങൾകൊണ്ടു് കവരുന്ന ഇവർ, എൻെറ വംശത്തേയും എന്നേയും ഉദ്ധരിക്കാൻവേണ്ടി വന്നവരെപ്പോലെയാണു് തോന്നുന്നതു്. ചന്ദ്രസൂര്യന്മാർ അംബരതലത്തെ, ഒന്നിച്ചു് പ്രകാശിപ്പിക്കുന്നതുപോലെ, ഈ മിഥിലാരാജ്യത്തെത്തന്നെ ഇവർ പ്രശോഭിപ്പിക്കുന്നു. ഒരേവലുപ്പം, ഒരേരൂപം, ഒരേ ചേഷ്ട, അത്ഭുതജനകമാണിവരുടെ യോജിപ്പു്. ദുർഗ്ഗമങ്ങളായ വഴികളിൽക്കൂടി നടന്നു്വരുവാൻ കാരണമെന്താണു്? ഏതു് ധന്യാത്മാവിൻെറ ആത്മജന്മാരാണു്? എല്ലാവിവരങ്ങളും അറിയുവാൻ ആഗ്രഹമുണ്ടു്.''

മഹാത്മാ ജനകൻെറ ചോദ്യങ്ങൾ കേട്ട ബ്രഹ്മർഷി; മഹാരാജാദശരഥൻെറ പുത്രന്മാരായ ശ്രീരാമലക്ഷ്മണന്മാർ, സിദ്ധാശ്രമത്തിൽ വസിച്ചതും, നക്തഞ്ചരന്മാരെ വധിച്ചതും, ആലസ്യലേശമില്ലാതെ സിംഹബാലന്മാർപോലെ വിശാലാപുരിയിലെത്തിയതും, മിഥിലാപാന്തത്തിലുള്ള ആശ്രമത്തിൽവെച്ചു് അഹല്യയെ കണ്ടതും; ഗൌതമമാമുനിവന്നതും, വിശദമായിപ്പറഞ്ഞു. ഇവിടെയുള്ളപള്ളിവില്ലു് കാണുവാൻ ആഗ്രഹിച്ചാണു് ഞങ്ങളൊന്നിച്ചു് എത്തിയിട്ടുള്ളതെന്നും മുനിപ്രൌഢൻ അറിയിച്ചു.

ഇപ്രകാരം ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ അമ്പതാംസർഗ്ഗം അവസാനിച്ചു.

## അമ്പത്തൊന്നാം സർഗ്ഗം. (വിശ്വാമിത്രകഥാപ്രാരംഭം)

അമേയബുദ്ധിമാനായ കൌശികമാമുനിയുടെ വാക്കുകൾ, മഹാതപസ്വിയായ ശതാനന്ദനെ രോമാഞ്ചമണിയിച്ചു. കൊടുംതപസ്സിനാൽ ജാജ്വല്യമാനനായ ശതാനന്ദബ്രഹ്മർഷി, ഗൌതമമുനിയുടെ സീമന്തപുത്രനാണ്. യഥാർഹസ്ഥാനങ്ങളിൽ സസുഖമിരിക്കുന്ന ശ്രീരാമലക്ഷ്മണന്മാരെ കാണുന്തോറും വിസ്മയഭരിതനായ ശതാനന്ദൻ, ആഹ്ലാദത്തള്ളലോടെ ചോദിച്ചുതുടങ്ങി:—

"മാമുനീന്ദ്ര, അനേകായിരമാണ്ടുകൾ അത്യുഗ്രതപസ്സിലിരുന്ന് അനശ്വരയശസ്സാർജ്ജിച്ച അമ്മയെ, രാജകുമാരന്ന് അവിടുന്ന് കാണിച്ചുകൊടുത്തുവോ? ദേഹപ്രാപ്തിയോടെ ഭൂമിയിലെത്തിയ ഏതൊരുജീവനും പൂജിക്കുവാൻ എല്ലാ വിധത്തിലും അർഹനായ ശ്രീരാമകുമാരനെ, എന്റെ അമ്മ, വനവിഭവങ്ങളെക്കൊണ്ട് സശ്രദ്ധം പൂജിച്ചില്ലേ?

തേജോധാമമേ, പണ്ട് ഉണ്ടായ ചരിത്രം, ദേവേന്ദ്രൻ എന്റെ അമ്മയോടു ചെയ്തതെല്ലാം, രാമനോട് പറഞ്ഞില്ലേ? കൌശികമുനിശ്രേഷ്ഠ, അങ്ങയ്ക്ക് മംഗളം ഭവിക്കട്ടെ, ശ്രീരാമസന്ദർശനത്താൽ, എന്റെ അമ്മ ഗുരുവര്യനായ പിതാവിനോടു ചേർന്നില്ലേ? ഹേ ഗാധിനന്ദനാ, എന്റെ അച്ഛൻ രാമനെ വഴിപോലെ പൂജിച്ചില്ലേ? ആ മഹാനുഭാവന്റെ പൂജ, മഹാതേജസ്വിയായ രാമൻ സ്വീകരിച്ചില്ലേ? ശാന്തമൂർത്തിയായ അച്ഛനെ, ദാശരഥി സശ്രദ്ധം അഭിവാദ്യം ചെയ്തില്ലേ?"

ശതാനന്ദബ്രഹ്മർഷിയുടെ ഇത്തരം ചോദ്യങ്ങൾകേട്ട വിശ്വാമിത്രമഹാമുനി വാക്സാമർത്ഥ്യത്തിൽ ഉത്തരമോതി:—

"മുനിവര്യ, യാതൊരുവിധത്തിലുള്ള തെറ്റുംപറ്റിയിട്ടില്ല. ചെയ്യേണ്ടതേതോ അത് ഞാൻ ചെയ്തു. രേണുകാദേവി ഭാർഗ്ഗവനോട് എന്നതുപോലെ, അഹല്യാദേവി ഗൌതമബ്രഹ്മർഷിയോട് ചേർന്നു."

ബുദ്ധിമാനായ വിശ്വാമിത്രന്റെ വാക്കുകൾകേട്ട ശതാനന്ദതപോധനൻ ശ്രീരാമചന്ദ്രനോട് പറഞ്ഞു:—

"നരേന്ദ്ര" സ്വാഗതം. എവിടെയും പരാജയം സംഭവിക്കാത്ത വിശ്വാമിത്ര —ർഷിവര്യനെ അനുഗമിച്ച് ഇവിടെ എത്തിയതു് ഞങ്ങളുടെ മഹാഭാഗ്യ

മാണ്. തപസ്സുകൊണ്ട് അചിന്ത്യകർമ്മങ്ങൾചെയ്യുവനും, അതുല്യതേജസ്സാർന്ന ബ്രഹ്മർഷിശ്രേഷ്ഠനുമാണ് വിശ്വാമിത്രൻ. ആ മഹാതേജോനിധി, അങ്ങേയ്ക്കു് ആശ്രയമായിത്തീർന്നുവല്ലോ. അത്യുഗ്രതപോനിധിയായ കൌശികൻ അങ്ങേയ്ക്കു് രക്ഷകനായി തീർന്നതിനാൽ, ഈ ലോകത്തിൽ, അങ്ങയെക്കാൾ ധന്യനായിട്ടാരുമില്ല.

മഹാത്മാവായ ഗാധിനന്ദനന്റെ കെല്പ് എത്രമാത്രമാണെന്ന കഥ ഞാൻ പറഞ്ഞുതരാം. കേൾക്കുക.

ശത്രുജേതാവായ ഈ ധർമ്മാത്മാവ് അനേകകാലം അവനിയെ സംരക്ഷിച്ച രാജാവായിരുന്നു. സർവ്വവിദ്യാവിശാരദനായ ഇദ്ദേഹം പ്രജാഹിതങ്ങൾ ധാർമ്മികമായി നിറവേററി.

പ്രജാപതിയുടെ സുതനായി കുശൻ എന്നൊരു ഭൂപതി ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ പുത്രൻ ധാർമ്മികനും ബലവാനുമായ കുശനാഭൻ; പേരാണ്ടഗാധി, കുശനാഭാത്മജൻ. ആ ഗാധിയുടെ സുതനാണ് അതിതേജസ്വിയായ വിശ്വാമിത്രമഹാമുനി. അനേകവർഷങ്ങൾ, വിശ്വാമിത്രമഹാരാജാവ് പാർത്തലത്തെ നന്നായി ഭരിച്ചു.

അക്കാലത്ത് ഒരിക്കൽ, ഒരക്ഷൌഹിണി കണക്കിലുള്ള വൻപടകളോടുകൂടി ഇദ്ദേഹം നാടുനീളെ സഞ്ചരിച്ചു. നഗരങ്ങൾ, രാഷ്ട്രങ്ങൾ, നദികൾ, പർവ്വതങ്ങൾ, ആശ്രമങ്ങൾ എന്നിവയെല്ലാം സന്ദർശിച്ച്, ക്രമത്തിൽ എത്തിച്ചേർന്നത് വസിഷ്ഠബ്രഹ്മർഷിയുടെ ആശ്രമത്തിലാണ്.

നാനാവർണ്ണങ്ങളോടുകൂടിയ കുസുമങ്ങളും, സ്വാദിഷ്ഠങ്ങളായ ഫലങ്ങളും നിറഞ്ഞ മാമരങ്ങൾ; സ്വച്ഛന്ദം വിഹരിക്കുന്ന പലവിധ മൃഗങ്ങൾ, ഇങ്ങിനെ മനോമോഹനമായ വസിഷ്ഠാശ്രമത്തിൽ, സിദ്ധന്മാർ-ചാരണന്മാർ-ദേവന്മാർ-ദാനവന്മാർ-ഗന്ധർവ്വന്മാർ-കിന്നരന്മാർ-തുടങ്ങിയവർ എപ്പോഴും വസിക്കുന്നുണ്ട്. പ്രശാന്തങ്ങളായ മാൻസമൂഹം മേയുന്നു; ഉത്തമപക്ഷികൾ കർണ്ണാനന്ദകരമായി പാടുന്നു.

ആ പുണ്യസ്ഥലത്തിൽ, തപസ്സിദ്ധികളാൽ അഗ്നിതുല്യതേജസ്സാളുന്ന ബ്രഹ്മർഷിമാരും ദേവർഷിമാരും നിറയെ വസിക്കുന്നു.

തപഃസിദ്ധിസമ്പാദിച്ച ചിലർ, ജലപാനം മാത്രം ചെയ്യുന്നവരും, മററു ചിലർ വായുഭക്ഷകരും, വേറെ ചിലർ, പഴുത്തുവീണ ഇലകൾ മാത്രം അശിക്കുന്നവരുമാണ്. കായ്കിഴങ്ങുകളെക്കൊണ്ട് ദിവസം കഴിക്കുന്നവരും, ഇന്ദ്രിയനിഗ്രഹം ചെയ്യുവരും, കാമക്രോധലോഭാദികളെ അടക്കിയവരും, അവരുടെ കൂട്ടത്തിൽ കാണാം.

ഇങ്ങിനെ തപസ്സിന്റെ എല്ലാപടിയിലുമെത്തിയ മുനീന്ദ്രന്മാർ, ജപഹോമതല്പരരായി വസിച്ചുകൊണ്ട്, മറെറാരു ബ്രഹ്മലോകംപോലെ ആ പുണ്യാശ്രമത്തെ തോന്നിച്ചിരുന്നു.

അമിതബലവാനും ജയശീലനുമായ വിശ്വാമിത്രൻ, വസിഷ്ഠബ്രഹ്മർഷിയുടെ പാവനപർണ്ണശാലയെ വീണ്ടുംവീണ്ടും നോക്കി ആനന്ദിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം അമ്പത്തിഒന്നാംസർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിരണ്ടാംസർഗ്ഗം (വസിഷ്ഠ സല്ക്കാരം)

ആ പുണ്യപ്രദേശത്തെ കണ്ട് സംപ്രീതനായ വീരവിശ്വാമിത്രൻ, ജപച്ച്ശ്രേഷ്ഠനായ വസിഷ്ഠബ്രഹ്മർഷിയെ പ്രണമിച്ചു.

"അങ്ങേയ്ക്കു് സ്വാഗതം" മഹാത്മാവായ വസിഷ്ഠൻ, വിശ്വാമിത്രരാജനെ സ്വാഗതമോതിക്കൊണ്ട് ആസനസ്ഥനാക്കി.

ബുദ്ധിമാനായ രാജശ്രേഷ്ഠന്ന് ആശ്രമവിധിയനുസരിച്ച് കായും കനിയും ഉപഹാരമായി സമർപ്പിച്ചു. വസിഷ്ഠമാമുനിയുടെ പൂജകൾ സ്വീകരിച്ച അരചേന്ദ്രൻ, ശിഷ്യന്മാരുടേയും മറെറല്ലാവരുടേയും, വിശിഷ്യ, തപസ്സ് അഗ്നിഹോമം തുടങ്ങിയവയുടേയും കുശലം ചോദിച്ചു. വനസ്പതിഗണമടക്കം എല്ലാം കുശലമാണെന്നു് വസിഷ്ഠൻ പറഞ്ഞതിന്നു ശേഷം തുടർന്നു:—

"രാജേന്ദ്ര, അങ്ങേക്ക് കുശലമല്ലേ? ഹേ ധാർമ്മിക, വീരനായ അങ്ങ് പ്രജകളെ ക്ഷത്രിയധർമ്മമനുസരിച്ച് കാത്തു് രക്ഷിക്കുന്നുണ്ടല്ലോ. ഭൃത്യജനങ്ങളെ കാക്കുന്നില്ലേ? അവർ അങ്ങേയുടെ കീഴിൽ നില്ക്കുന്നില്ലേ? ശത്രുക്കളെ മുഴുവൻ പരാക്രമശാലിയായ അങ്ങ്, വിജയിച്ചില്ലേ? പടകൾക്കും, ഭണ്ഡാരങ്ങൾക്കും, അങ്ങേയുടെ പുത്രന്മാർക്കും, പൌത്രന്മാർക്കും, ഹേ നരവര, കുശലമല്ലേ?"

ജപാച്ശ്രേഷ്ഠനായ ബ്രഹ്മപുത്രനോട്, പരന്തപനായ വിശ്വാമിത്രൻ സവിനയം "എ ്ാം കശലമായിത്തന്നെയിരിക്കുന്നു." എന്നു് പറഞ്ഞു.

ധാർമ്മികാഗ്രേസരന്മാരായ ആ രണ്ടുപേരും പലതും പറഞ്ഞു് അന്യോന്യം അനന്ദിപ്പിച്ചു. രണ്ടുപേരും തികച്ചും സന്തുഷ്ടരായി.

നാട്ടുവർത്തമാനങ്ങളെല്ലാം പരസ്പരം വളരെനേരം പറഞ്ഞതിനുശേഷം ഹേ രഘുനന്ദന, പുഞ്ചിരിപൊഴിച്ചുകൊണ്ടു് ബ്രഹ്മസുതൻ തുടന്നു:—

"അതിശക്തനായ നരവര, ഞാൻ അങ്ങേയ്ക്കും പടകൾക്കും അതിഥിസൽക്കാരം ചെയ്യുവാൻ ആഗ്രഹിക്കുന്നു. അമേയനായ അങ്ങു് അതു് സ്വീകരിക്കണം. പൂജ്യനും ശ്രേഷ്ഠനുമായ അതിഥിയാണങ്ങ്. എത്രമാത്രം വിഷമിച്ചാലും അങ്ങയെപ്പോലുള്ള മഹാത്മാരെ ഉപചരിക്കണം."

'അവിടുത്തെ മധുരഭാഷണങ്ങളാൽതന്നെ അതിഥിപൂജ ഭംഗിയാക്കിയല്ലൊ' വിശ്വാമിത്രൻ സന്തുഷ്ടമാനസനായി തുടന്നു:—

"ഭഗവാനേ, അവിടുത്തെ ആശ്രമത്തിലുള്ളവയും അമൃതതുല്യവുമായ കായ്കനികളാൽ, അർഘ്യപാദ്യാദികളാൽ, പുണ്യകലമ്പ്ലമായ ഭഗവദ് ദർശനത്തിനാൽ, അചിന്ത്യമായ പൂജകളാണു് എനിക്കു് സിദ്ധിച്ചതു്. അപാരവിജ്ഞനായ അവിടുന്നു് സ്നേഹസംപൂർണ്ണദൃഷ്ടിയാൽ കടാക്ഷിക്കണേ. അവിടുത്തേക്കു് വീണ്ടും വീണ്ടും നമസ്കാരം! ഞങ്ങൾ പോകട്ടെ".

വിശ്വാമിത്രവചസ്സുകൾ ഭഗവാൻ വസിഷ്ഠനെ സന്തുഷ്ടനാക്കി. ഔദാര്യനിധിയായ ബ്രഹ്മർഷി പിന്നേയും പിന്നേയും രാജേന്ദ്രനെ ക്ഷണിച്ചപ്പോൾ:—

"മുനീന്ദ്രനായ ഭഗവാന്റെ അഭീഷ്ടം അനുസരിക്കുവാൻ ത ്റാറാണു്.'

എന്നു് വിശ്വാമിത്രൻ സമ്മതമേകി. ജപാച്ശ്രേഷ്ഠനായ ബ്രഹ്മർഷി സംപ്രീതനായി. നിഷ്കളങ്കനായ തപോധനൻ, പാപകണികയേശാത്ത കാമധേനുവിനോടു്:—

"ഹേ ശബളേ (കാമധേനു) വേഗം വരു. എന്റെ വാക്കുകൾ ശ്രദ്ധവെച്ചു് കേൾക്കുക. ചതുരംഗസൈന്യങ്ങളോടുകൂടിവന്ന ഈ രാജർഷി നമ്മുടെ അതിഥിയാണു്. ഇദ്ദേഹത്തെ സത്ക്കരിക്കേണ്ടതു് നമ്മുടെ കർത്തവ്യമല്ലെ? ഷഡ്

രസങ്ങളിൽ, ആക്കു്, ഏതൊന്നു്, ഇഷ്ടമാണോ ആ പദാത്ഥങ്ങാ യഥേഷ്ടം നല്കണം. ഏററവും മികച്ച അന്നപാനങ്ങളും, പായസാദികളും, അവ ആഗ്രഹിക്കുന്നതുപോലെ എനിക്കുവേണ്ടി കൊടുക്കണം. കാമധേനു, അല്പം ധൃതിയായിത്തന്നെ എല്ലാം സൃഷ്ടിക്കു."

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം അമ്പത്തിരണ്ടാം സഗ്ഗം അവസാനിച്ചു.

## അമ്പത്തിമൂന്നാം സഗ്ഗം (കാമധേനുപ്രാത്ഥനം)

പരന്തപനായ രാമാ, ഭഗവാൻ വസിഷ്ഠന്റെ നിദ്ദേശംകേട്ട കാമധേനു, അതാതാളുകാക്കു് ഇഷ്ടമാകുന്ന വിധം ഭക്ഷണസാധനങ്ങാ വഷിച്ചുതുടങ്ങി.

കരിമ്പു്, തേൻ, മലർ, അതിശ്രേഷ്ഠമായമദ്യം, ഒന്നാന്തരം പാനീയങ്ങാ, പലതരത്തിലുള്ള ഭക്ഷണപദാത്ഥങ്ങാ; എന്നിവ ഉത്തരക്ഷണത്തിൽ ഭടജനങ്ങളുടെ മുമ്പിലെത്തി. വെള്ളിക്കുന്നുപോലെ ചൂടുചോറു് കൂടികിടക്കുന്നു; തയിരു്, പായസംതുടങ്ങിയവ ഒഴുകി ചാലുതന്നെയുണ്ടായി; പരിപ്പു്, നെയ്യ്തുടങ്ങിയവ നിറഞ്ഞ ഒന്നാന്തരം പാത്രങ്ങാ അനവധി. വിശ്വാമിത്രമഹാരാജാവിന്റെ പടകാം, ഏതൊന്നാണോ ഇഷ്ടപ്പെടുന്നതു് അതെല്ലാം അതാതാളുകളുടെ അരികിലുണ്ടു്. ആകപ്പാടെ ഭക്ഷണംകഴിഞ്ഞ പടജനങ്ങാ ആനന്ദനൃത്തംതന്നെതുടങ്ങി. ഭഗവാൻ വസിഷ്ഠന്റെ സൽക്കാരത്താൽ വിശ്വാമിത്രനും അന്തഃപുരങ്ങളും, ബ്രാഹ്മണപുരോഹിതന്മാരും, മന്ത്രിമാരും അതീവസന്തുഷ്ടരായി.

മന്ത്രിമാരാൽ ആവൃതനായ നരപാലശ്രേഷ്ഠൻ, അവാച്യമായ പ്രീതിയോടെ ബ്രഹ്മഷിയോടു്:—

"ബ്രഹ്മാവിനു തുല്യനായ ഭഗവാനേ, പൂജാഹനായ അവിടുന്നു് എന്നെ സൽക്കരിച്ചു് പൂജിച്ചു. എനിക്കു് ഒരു ആഗ്രഹം. അവിടുന്നു് അതു് ചെവിക്കൊള്ളണേ. നൂറായിരം ഉത്തമപശുക്കളെ ഞാൻ അവിടുത്തേക്കു് തരാം. ഈ കാമധേനുവിനെ എനിക്കു തന്നാലും. പശുക്കളിൽ രത്നമാണു് ശബള. എല്ലാ രത്നവും ഭൂപാലനു് അടങ്ങേണ്ടതാണു്. ധാമ്മികമായിനോക്കുമ്പോഴ ഇതു് എന്റേതാണു്. അവിടുന്നു് സദയം ഇതിനെ എനിക്കു് തരണം."

മഹാരാജാവിന്റെ വാക്കുകാകേട്ട ഭഗവാൻ വസിഷ്ഠൻ ധാമ്മികമായി തുടന്നു:—

"നൃപേന്ദ്ര, നൂറായിരമല്ല, നൂറുകോടിപശുക്കളെ തന്നാലും കാമധേനുവിനെ ഞാൻ തരില്ല. എന്തിനു്, മാമലപോലെ സ്വൎണ്ണനാണ്യങ്ങൾ കൂട്ടിത്തന്നാലും ഇവളെ ഞാൻ വിടില്ല. പരന്തപനായ വിശ്വാമിത്രാ, ഇവൾ എന്നും എന്റെ സമീപവൎത്തിയാണു്. ധീരനു് യശസ്സുപോലെ, എന്നെവിട്ടുപിരിയാത്തവളാണു് കാമധേനു.

ഹോമാദികൾക്കുള്ള എല്ലാവസ്തുക്കളും, അഗ്നിഹോത്രാദികളും, പ്രാണയാത്രയും എല്ലാമെല്ലാം ഇവളിലാണു് എനിക്കുള്ളതു്. സ്വാഹാകാരം, വഷട്കാരം, അനേകവിധവിദ്യകൾ ഇവയെല്ലാം കാമധേനുവിനു് അധീനമാണു്. രാജൎഷിസത്തമ, എന്റെ സൎവ്വസ്വമാണിവൾ. എനിക്കു് ആനന്ദമേകുന്നതു് ഇവൾ മാത്രമാണു്. ഇങ്ങിനെ പലപല കാരണങ്ങളാൽ ശബളയെ ഞാൻ മറ്റൊരാൾക്കു് കൊടുക്കുകയില്ല."

വസിഷ്ഠന്റെ ഉത്തരം വിശ്വാമിത്രനെ സംതൃപ്തനാക്കിയില്ല. വാശിയേറിയ വാക്കുകളാണു് തുടൎന്നതു്:—

"സ്വൎണ്ണച്ചങ്ങലകളണിഞ്ഞ, ലക്ഷണമൊത്ത പതിന്നാലായിരം ആനകളെ, പൊന്നിൻതോട്ടികളോടുകൂടി ഞാൻ തന്നുകൊള്ളാം. നന്നാലു് വെള്ളക്കുതിരകളെ പൂട്ടിയ കനകത്തേരുകൾ—സ്വൎണ്ണക്കിങ്ങിണികൾ നൂറുകണക്കിനണിഞ്ഞതു്—എണ്ണൂറെണ്ണം സമ്മാനിക്കാം. നമ്മുടെ നാട്ടിൽ ജനിച്ചവയും നല്ല ശക്തിയുള്ളവയുമായ പതിനോരായിരം ഒന്നാന്തരം കുതിരകളേയും പ്രതിഫലമായിത്തരാം. മാത്രമല്ല, മനോഹരനിറങ്ങളാൎന്നവയും പ്രായമേറാത്തവയും, കുട്ടികളുള്ളവയുമായ ഒരു കോടി ഉത്തമപ്പശുക്കളേയും അവിടുത്തേക്കു് കാഴ്ചയായൎപ്പിക്കാം. ഇത്രകൊണ്ടും തൃപ്തിവരുന്നില്ലെങ്കിൽ, സ്വൎണ്ണമോ, രത്നമോ എത്രവേണമെന്നു് നിൎദ്ദേശിക്കുക. എത്രയായാലും തരുവാനൊരുക്കമാണു്. ശബളപ്പശുവിനെ എനിക്കു തരണം."

ബുദ്ധിമാനായ വിശ്വാമിത്രവാക്കുകൾകേട്ടു ഭഗവാൻ വസിഷ്ഠൻ വ്യക്തമാക്കി:—

"വിശ്വാമിത്ര, എന്തുതന്നാലും കാമധേനുവിനെ ഞാൻ തരുന്നതല്ല. ഇതാണു് എന്റെ അമൂല്യരത്നം; എന്റെ സൎവ്വധനവും മറ്റൊന്നല്ല; എന്റെസൎവ്വസ്വവും, എന്റെ ആത്മാവും ഇവൾമാത്രമാണു്. എന്റെ സൎവ്വദൎശങ്ങളും, പൂൎണ്ണമാസങ്ങളും, യജ്ഞങ്ങളും, എല്ലാവിധതപോകൎമ്മങ്ങളും, എല്ലാക്രിയകളുടേയും മൂലങ്ങളും, കാമധേനു മാത്രമാണു്. എന്റെ ജീവിതത്തിൽ പ്രധാനമായ യാതൊന്നും

ശബളയില്ലെങ്കിൽ, ഇല്ലതന്നെ. മഹാരാജാവേ, എന്തിനധികംപറയുന്നു, എന്തു വന്നാലും, എന്തുപറഞ്ഞാലും കാമധേനുവിനെ ഞാൻ കൊടുക്കുന്നതല്ല;തീച്ച."

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകീനിമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം അമ്പത്തിമൂന്നാംസഗ്ഗം അവസാനിച്ചു.

## അമ്പത്തിനാലാംസഗ്ഗം (കാമധേനുവിൻെറ സൈന്യസൃഷ്ടി)

ഭഗവാൻ വസിഷ്ഠൻ ശബളപ്പശുവിനെ തരുകയില്ലെന്നതു് വ്യക്തമായപ്പോൾ വിശ്വാമിത്രനു്, വാശി ഒന്നുകൂടിയേറി. അദ്ദേഹം പശുവിനെ പിടിച്ചു. മഹാത്മാവായ വിശ്വാമിത്രൻ, കൊണ്ടുപോകുവാൻ തുടങ്ങിയപ്പോൾ, അഴലാന്ന കാമധേനു വിലപിച്ചുകൊണ്ടു് ചിന്തിച്ചു.

"മഹാനുഭാവനായ ഭഗവാൻ വസിഷ്ഠൻ, എന്നെ തീരെ ഉപേക്ഷിച്ചുവെന്നോ? ഏററവും ദു:ഖിതയായ എന്നെ രാജഭടന്മാർ കൊണ്ടുപോകുന്നുവല്ലോ. ഭാവിതാത്മാവായ ബ്രഹ്മഷിക്കു് ഞാനെന്തൊരു തെററാണു് ചെയ്തിട്ടുള്ളതു്? നിഷ്കളങ്കസ്നേഹമാന്ന എന്നെ, യാതൊരു കുററവും ചെയ്യാതെ, ധാമ്മിക തപോധനൻ കൈവെടിയുവാൻ കാരണമെന്താണു്?"

ചിന്തയുടെ അവസാനത്തിൽ, വീണ്ടുംവീണ്ടും ദീഘനിശ്വാസങ്ങൾചെയ്തു കാമധേനു, രാജഭടന്മാരെ മുഴുവൻ ഛിന്നഭിന്നമാക്കി, വായുതുല്യം വസിഷ്ഠബ്രഹ്മഷിയുടെ പാദതലത്തിലെത്തി. ദീനദീനംവിലപിച്ചു്, ഇടിനാദതുല്യമായഘന ഗംഭീരസ്വരത്തിൽ പറഞ്ഞു:—

"ബ്രഹ്മപുത്രനായ ഭഗവാനേ, അവിടുന്നു് എന്നെ വെടിഞ്ഞുവോ? അവിടുത്തെ കാലടിച്ചോട്ടിൽനിന്നു്, ഈ രാജഭടന്മാർ എന്നെ കൊണ്ടുപോകുന്നുവല്ലോ."

ഏററവും വ്യസനിക്കുന്നൊരു സഹോദരിയോടെന്ന പോലെ ബ്രഹ്മഷി:—

"സ്നേഹസംപൂണ്ണയായ ശബളേ, ഞാൻ നിന്നെ ഉപേക്ഷിച്ചിട്ടില്ല; യാതൊരു തെററം നീ എനിക്കു് ചെയ്തിട്ടുമില്ല. ചതുരംഗസൈന്യങ്ങളാൽ ബലാഢ്യനാണു് ഈ മഹാശക്തനായ രാജാവു്. ഇദ്ദേഹം എന്നിൽനിന്നും നിന്നെ അപഹരിക്കുകയാണു്. ഈ നൃപാലകനുള്ളതുപോലെ ശക്തി എനിക്കില്ലല്ലോ. രാജ്യത്തിൻെറ പെരുമാളായ നരവരൻ ക്ഷത്രിയനും, ഭൂഭത്താവുമല്ലേ? ആന, കുതിര,

തേര്, കാലാറം എന്നീ ചതുരംഗസൈന്യങ്ങൾ അക്ഷൌഹിണീ കണക്കിലാണ് ഈ മഹാബലവാനുള്ളതു്."

ഭഗവാൻ വസിഷ്ഠന്റെ അഭിപ്രായം അറിഞ്ഞ കാമധേനു അതിവിനയത്തോടും വാക്ചാതുര്യത്തോടുംകൂടി അമേയതേജസ്സുള്ള ബ്രഹ്മർഷിയോട്:—

"ബ്രഹ്മാത്മജനായ ഭഗവാനേ, ക്ഷത്രിയനു് എന്താണൊരു ബലമുള്ളതു്? അതിശക്തിയാർജ്ജിച്ചതു് ബ്രാഹ്മണരല്ലേ? ബ്രഹ്മർഷിവര്യാ, ദിവ്യമായബ്രഹ്മബലമാലോചിച്ചാൽ, ക്ഷത്രിയബലം എത്ര തുച്ഛമാണ്. മാത്രമല്ല, അവിടുത്തെ ശക്തിയെ എത്തൊരാൾക്കാണ്, കണക്കാക്കുവാൻ സാധിക്കുക? എത്ര വിശ്വാമിത്രന്മാർ ഒന്നിച്ചാലും അവിടുത്തോടു് സമമാകുമോ? ഭഗവാനേ, അവിടുത്തെ ശക്തിയെ ആർക്കും സഹിക്കുവാൻ തന്നെ സാധിക്കുകയില്ല. ബ്രഹ്മബലത്തിന്റെ പരിപൂർണ്ണതയിലെത്തിയ അവിടുന്നു് എനിക്കു് കല്പനതന്നാൽമതി. ദുരാത്മാവായ വിശ്വാമിത്രന്റെ അഹങ്കാരവും സൈന്യശക്തിയും, അവിടുത്തെ അനുവാദശക്തികൊണ്ടുമാത്രം ഞാൻ തകർത്തുകളയാം."

കാമധേനുവിന്റെ വിനയപൂർണ്ണവാക്കുകൾ കേട്ട ബ്രഹ്മർഷി:—

"ശരി, ശത്രുസൈന്യങ്ങളെ വിജയിക്കുവാൻ—അവരെമട്ടിക്കുവാൻ—കെല്പുള്ള പടകളെ സൃഷ്ടിച്ചുകൊള്ളു."

ഭഗവാന്റെ സമ്മതം കിട്ടിയ കാമധേനു, ഒരൊററ"ഹും"കാരം;ആയിരക്കണക്കിൽ"പഹ്ലവന്മാർ"ചാടിക്കഴിഞ്ഞു. കൌശികൻ നോക്കിനില്ക്കെത്തന്നെ, പടകളെമുഴവൻ നശിപ്പിച്ചുതുടങ്ങി. ചിന്നിച്ചിതറിയ സൈന്യങ്ങളെ കണ്ടപ്പോൾ രാജാവിന്റെ കണ്ണുകൾ രോഷംകൊണ്ടു് രക്തവർണ്ണമായി. പലപല ശ്രേഷ്ഠായുധങ്ങളുമെടുത്തു് ചൊരത്തു. പഹ്ലവന്മാർ നശിച്ചുതുടങ്ങി. ക്രുദ്ധയായ കാമധേനു, യവനന്മാരോടുകൂടിയ ശകന്മാരെ തുരുതുരെ നിർമ്മിച്ചു. ചമ്പകപ്പൂവല്ലിയോടൊത്ത നിറമാർന്നവരും മഹാപരാക്രമശാലികളുമായ അവർ, നീണ്ട ഖഡ്ഗവും പട്ടസമെന്ന ശ്രേഷ്ഠായുധവുംധരിച്ച്, സ്വർണ്ണവർണ്ണവസ്ത്രമുടുത്തു് വരുന്നതുതന്നെ, ആളുന്നഅഗ്നിയെപ്പോലെ രാജസൈന്യങ്ങളെ ചാമ്പലാക്കിക്കൊണ്ടാണ്.

വിശ്വാമിത്രൻ അങ്ങോട്ടുതിരിഞ്ഞു. മഴപോലെ ശരങ്ങൾ വന്നുതുടങ്ങി ശകന്മാരും, യവനന്മാരും, പഹ്ലവന്മാരും ആകെ ഉലഞ്ഞു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ബാലകാണ്ഡം അമ്പത്തിനാലാം സർഗ്ഗംഅവസാനിച്ചു.**

## അമ്പത്തഞ്ചാംസർഗ്ഗം (വസിഷ്ഠവിശ്വാമിത്രയുദ്ധം)

ഗാധിനന്ദനബാണങ്ങളാൽ വശംകെട്ട സൈന്യങ്ങളെ കണ്ട വസിഷ്ഠൻ:–

"മകളേ, കാമധേനൂ, യോഗത്തിൽ നിന്നു് പടകളെ സൃഷ്ടിക്ക."

ആ നിർദ്ദേശം കേട്ട ശബള 'ഹും' കാരം ചെയ്തു. അതിൽനിന്നു് സൂര്യ സദൃശതേജസ്സാന്ന "കാംഭോജ"ന്മാർ ജാതരായി. യോനിയിൽ നിന്നു് "യവനന്മാർ", അകിട്ടിൽനിന്നു്, അനേകായുധങ്ങളേന്തിയ 'പഹ്ലവ'ന്മാർ; ശകൃസ്ഥലത്തുനിന്നു് 'ശക'ന്മാർ; രോമകൂപങ്ങളിൽ നിന്നു് മ്ലേച്ഛരായ 'ഹാരീത'ന്മാരും കാട്ടാളന്മാരും, ഇവരെല്ലാം ഒത്തുചേർന്നപ്പോൾ, ആന, കുതിര, തേരു്, കാലാൾ എന്നീ സൈന്യങ്ങളെല്ലാം ഉടഞ്ഞുകഴിഞ്ഞു.

മഹാത്മാവായ ബ്രഹ്മർഷി പടകളെ മുഴുവൻ നശിപ്പിക്കുന്നതുകണ്ട വിശ്വാമിത്രപുത്രന്മാർ നൂറുപേർ, കോപാധിക്യത്താൽ വിറച്ചുകൊണ്ടു്, ആ ജപചു്ശ്രേഷ്ഠൻെറ നേരിട്ടു് പാഞ്ഞടുത്തു. മഹാനായ ഋഷിയുടെ ഒരൊററ 'ഹും'കാരം. ചതുരംഗസൈന്യങ്ങളോടുകൂടിയ രാജകുമാരന്മാർ മുഴുവൻ, ഉത്തരക്ഷണത്തിൽ ചാമ്പലായി മാറിക്കഴിഞ്ഞു.

അക്ഷൗഹിണി കണക്കിലുള്ള പടകൾ ബലശാലികളായ തനയന്മാർ, എല്ലാം നശിച്ചതുകണ്ട വിശ്വാമിത്രൻ ലജ്ജകൊണ്ടു് തലതാഴ്ത്തി, ചിന്തയിലാണ്ടു.

അലകളടങ്ങിയ മഹാസാഗരംപോലെ, വിഷപ്പല്ലുപോയ സർപ്പംപോലെ, ഗ്രസ്തനായ ആദിത്യൻപോലെ, രാജാവിനെ നിഷ്പ്രഭനാക്കി. ആത്മജനാശത്താൽ ചിറകററ പക്ഷിയെപ്പോലെയുമായി. മദവും ഉത്സാഹവും നശിച്ചു.

പിതൃസമീപത്തിൽ നിന്നരുന്ന ഒരു മകൻ മാത്രം ബാക്കിയായിരുന്നു.

"ക്ഷത്രിയധർമ്മമനുസരിച്ചു്, നീ രാജ്യം ഭരിക്കുക."

എന്നു്, ആജ്ഞാനുവാദങ്ങൾ കൊടുത്തു് സ്വരാജ്യത്തിലേക്കു് ആ കുമാരനെ പറഞ്ഞയച്ചു.

കിന്നരോരഗന്മാരാൽ പരിസേവിതമായ ഹിമാലയസാനുവിലേക്കാണു് വിശ്വാമിത്രൻ പോയതു്. അന്തകാരിയായ മഹാദേവൻ പ്രസാദിക്കുവാൻ, വൻ

തപസ്സ് ആരംഭിച്ചു. ഭക്താഭീഷ്ടപ്രദനായരുദ്രദേവൻ, ബലശാലിയായ വിശ്വാമിത്രന്ന് അധികകാലമെന്ന്യേ ദർശനമേകി.

"രാജാവേ, എന്തിനായിട്ടാണ് തപസ്സുചെയ്യുന്നത്? ഉദ്ദേശമെന്താണെന്നു പറയൂ. ആശിക്കുന്ന വരമേതോ അതു് ചോദിക്കൂ. തരാം."

വൃഷഭധ്വജനായ ദേവദേവൻ, കനിഞ്ഞിങ്ങിനെ അരുൾചെയ്തപ്പോൾ ആ ഉഗ്രതപസ്വി തൊഴുതു് നമസ്കരിച്ചു് ഉണർത്തി:–

"ദേവദേവ, അവിടുന്നു് എന്നിൽ പ്രസാദിച്ചുവെങ്കിൽ, അംഗോപാംഗങ്ങളോടുകൂടിയ ധനുർവ്വേദരഹസ്യം, എനിക്കു് അരുളിച്ചെയ്തുതരണം. മഹർഷിമാർ–ദേവന്മാർ–ഗന്ധർവ്വന്മാർ–ദൈത്യന്മാർ–രാക്ഷസന്മാർ–യക്ഷന്മാർ മുതലായവരിൽ ഏതേതു് അസ്ത്രങ്ങളാണോ പ്രധാനങ്ങളായിട്ടുള്ളതു്, അവയെല്ലാം, അവിടുത്തെ അനുഗ്രഹത്താൽ എനിക്കു് തോന്നട്ടെ. എന്റെ ഈ ആഗ്രഹം, ദേവദേവനായ അവിടുത്തെ പ്രസാദത്താൽ സംഭവിക്കട്ടെ."

"അങ്ങിനെത്തന്നെ."

വരമരുളിയ മഹാരുദ്രൻ പെട്ടെന്നു് അപ്രത്യക്ഷനായി.

അതുല്യദിവ്യാസ്ത്രങ്ങളെല്ലാം നേടിയ വിശ്വാമിത്രൻ, പരിപൂർണ്ണമദമുള്ളവനായി. വേലിയേററത്തിൽ സമുദ്രമെന്നപോലെ, വീര്യംവളൎന്ന രാജാവു്, ഉഗ്രനായിത്തീൎന്നു. "വസിഷ്ഠമാമുനീന്ദ്രനെ നിഗ്രഹിച്ചുകഴിഞ്ഞു." എന്നു് മനസാ തീർപ്പുചെയ്തു.

അതിവേഗം ആശ്രമസമീപമെത്തിയ അരചൻ, തീക്ഷ്ണശരങ്ങളെ അയച്ചു തുടങ്ങി. ആ തപോവനം ആകെ ദഹിക്കുന്നപോലെ തോന്നിയ മുനിമാർ, ആത്മരക്ഷക്കു് ചിന്നിച്ചിതറിയമട്ടിൽ നാലുഭാഗത്തേക്കും ഓടി. വസിഷ്ഠശിഷ്യന്മാരും, ആ പ്രദേശത്തിലുള്ള മൃഗപക്ഷിഗണങ്ങളും, ഭയപാരവശ്യത്തോടെ ആയിരക്കണക്കിൽ അരക്ഷണത്തിൽ ആശ്രമവാടത്തിന്നു് വെളിയിലെത്തി. മഹാത്മാവായ വസിഷ്ഠബ്രഹ്മർഷിയുടെ ആശ്രമം അല്പസമയത്തിനകം ശൂന്യമായിത്തീൎന്നു.

"ഭയപ്പെടേണ്ട". എന്നിങ്ങനെ ബ്രഹ്മർഷി പറഞ്ഞുവെങ്കിലും, ഒരൊറ്റ ജീവിപോലും അവിടെയെങ്ങും ഉണ്ടായിരുന്നില്ല.

"ഭാസ്കരൻ മൂടൽമഞ്ഞിനെയെന്നപോലെ, വിശ്വാമിത്രതേജസ്സിനെ ഞാൻ നശിപ്പിക്കുന്നുണ്ട്."

ജപച്ശ്രേഷ്ഠനായ വസിഷ്ഠൻ ഇത്രയും പറഞ്ഞു്, രാജാവിൻെറ നേരിട്ടു നിന്നു് തുടന്നു:–

"കഷ്ടം! അനേകകാലമായി പരിപൂർണ്ണമായിരുന്ന ഈ ആശ്രമപ്രദേശത്തെ മുടിച്ചുവല്ലോ. തീച്ചയായും അങ്ങൊരു ദുരാചാരനാണു്. അതുകൊണ്ടു് ഇത്തരത്തിലുള്ള അണ്ടു് ഉണ്ടാകരുതു്."

അരികളുടെ കാലാഗ്നിപോലെ, മറെറാരു അന്തകദണ്ഡുപോലെ, യോഗദണ്ഡുയത്തിപ്പിടിച്ച ബ്രഹ്മഷി, അതിക്രോധത്തോടെ വിശ്വാമിത്രപുരോഭാഗത്തിൽ അചഞ്ചലനായിനിന്നു.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ അമ്പത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്താറാം സർഗ്ഗം (വിശ്വാമിത്ര പ്രതിജ്ഞ)

ഭഗവാൻ വസിഷ്ഠൻെറ വാക്കുകളും നില്പും കൊണ്ടു് വിശ്വാമിത്രൻെറ കോപം ആളി. മഹാശക്തനായ അദ്ദേഹം, നില്ക്കു്, നില്ക്കു്, എന്നു പറഞ്ഞു് "അഗ്നേയാസ്ത്രം" പ്രയോഗിച്ചു. മറെറാരു യമദണ്ഡെന്നപോലെ, ബ്രഹ്മദണ്ഡ് ഉയത്തിയ ഭഗവാൻ വസിഷ്ഠൻ:–

"ക്ഷത്രിയനായക, ഇതാ ഞാൻ നില്ക്കുന്നു. അങ്ങയുടെ കരുത്തു മുഴുവൻ കാണിക്കു. ഹേ ഗാധിനന്ദന, അങ്ങയുടേയും പഠിച്ച ശാസ്ത്രാസ്ത്രങ്ങളുടേയും ഗവ്വ് ഞാനിതാ അടക്കുന്നു. ക്ഷത്രിയൻെറ നിസ്സാരമായ ബലമെവിടെ? ബ്രഹ്മബലത്തിൻെറ മഹത്വമെവിടെ? എന്നിലുള്ള ദിവ്യമായ ബ്രഹ്മശക്തിയെ, ഹേ ക്ഷത്രിയാധമ, കണ്ടാലും."

കത്തിയെരിഞ്ഞുകൊണ്ടു് ആഗ്നേയാസ്ത്രം ബ്രഹ്മഷിയെ അടുത്തു. എന്നാൽ ജലമദ്ധ്യത്തിൽ വീണ തീക്കൊള്ളിപോലെ, ബ്രഹ്മദണ്ഡജ്യോതിസ്സിനാൽ കെട്ടുപോയി. ക്രുദ്ധനായ കൌശികൻ, വാരുണം, രൌദ്രം, ഐന്ദ്രം, പാശുപതം, ഐഷീകം എന്നു തുടങ്ങിയ മഹാസ്ത്രങ്ങളും, ആകണ്ണാന്തം ഞാൺ വലി

ച്ചുവിട്ടു, തുടന്നു്, മാനവം, മോഹനം, ഗന്ധർവ്വം, സ്വാപനം, ജൃംഭണം, മാദനം, സന്താപനം, വിലാപനം, ശോഷണം, ദാരുണം, ദുർജ്ജയമായ വജ്രാസ്ത്രം ബ്രഹ്മപാശം, കാലപാശം, വാരുണം, പാശം, പിനാകം, ദയിതം, ശുഷ്കവും ആർദ്രവുമായ രണ്ടശനികൾ, ദണ്ഡാസ്ത്രം, പൈശാചം, ക്രൌഞ്ചം, ധർമ്മചക്രം കാലചക്രം, വിഷ്ണുചക്രം, വായവ്യം, മഥനം, ഹയശിരസ്സ്, രണ്ടു്ശക്തികൾ, കങ്കാളം, മുസലം, അതിശക്തിയുള്ള വൈദ്യാധരം, ഏററവും ദാരുണമായ കാലാസ്ത്രം, ഘോരമായ ത്രിശൂലാസ്ത്രം, കാപാലം, കങ്കണം, തുടങ്ങിയ അമേയബലങ്ങളാന്നവയാണു് പ്രയോഗിച്ചതു്, ജപച്ശ്രേഷ്ഠനായ ബ്രഹ്മപുത്രൻെറ നേരിട്ടുവരുന്നവയെല്ലാം, ഉയത്തിപ്പിടിച്ചയോഗദണ്ഡിൽ നിലീനമായി.

അസാധാരണങ്ങളും അമൂല്യങ്ങളുമായ അസ്ത്രശസ്ത്രങ്ങൾ എല്ലാം നിഷ്പ്രഭമായപ്പോൾ അവസാനം വിശ്വാമിത്രൻ ബ്രഹ്മാസ്ത്രം തന്നെ അഭിമന്ത്രിച്ചു് അയച്ചു.

ബ്രഹ്മാസ്ത്രമെടുത്തപ്പോൾ, അഗ്നിതുടങ്ങിയ ദേവമുഖ്യന്മാർ—ദേവഷിമാർ ഗന്ധർവ്വന്മാർ—ഉരഗമുഖ്യന്മാർ—തുടങ്ങി എല്ലാവരും പരിഭ്രാന്തരായി. മൂന്നുലോകങ്ങളും ആകെ നടുങ്ങി.

എന്നാൽ ബ്രഹ്മാസ്ത്രത്തെ, ബ്രഹ്മതേജസ്സിനാൽ, ഭഗവാൻ വസിഷ്ഠൻെറ യോഗദണ്ഡു് വിഴുങ്ങി. രഘുവീരനായ ഉണ്ണീ, രാമാ, ബ്രഹ്മനന്ദനൻെറ രൂപമാകെയൊന്നു് മാറി. മൂന്നുലോകത്തേയും മോഹിപ്പിക്കുന്ന ഘോരതരമായൊരു ആകൃതി വിശേഷമാണു്, ബ്രഹ്മാസ്ത്രം തന്നിലേക്കു് ലയിപ്പിച്ചപ്പോൾ വസിഷ്ഠമാമുനിക്കു് ഉണ്ടായതു്. രോമകൂപങ്ങളിൽ നിന്നെല്ലാം അഗ്നിസ്ഫുലിംഗങ്ങൾ, പുകഞ്ഞാളുന്ന തീയ്യിൽനിന്നെന്നപോലെ പുറപ്പെട്ടു. ശത്രുക്കളെ നേരിട്ട കാലാഗ്നിയെപ്പോലെ, മറെറാരു യമദണ്ഡുപോലെ ബ്രഹ്മഷിയുടെ കയ്യിലെ യോഗദണ്ഡു് ജാജ്വല്യമാനമായി. ജപച്ശ്രേഷ്ഠനായ ഭഗവാൻവസിഷ്ഠനെ മഹർഷീശ്വരന്മാർ സ്തുതിച്ചുതുടങ്ങി.

"ബ്രഹ്മസൂനുവായ ബ്രഹ്മഷിശ്രേഷ്ഠാ, അവിടുത്തെ ശക്തി അചിന്ത്യമാണു്. അഗ്നിയെ, അഗ്നികൊണ്ടുതന്നെ കെടുക്കണേ. അമേയശക്തനായ വിശ്വാമിത്രനെ, അവിടുത്തെ ബ്രഹ്മതേജസ്സ് നിഗ്രഹിച്ചു. അവിടുന്നു് പ്രസാദിക്കണേ, പ്രസാദിക്കണേ. മൂന്നുലോകങ്ങളുടേയും അഴലൊഴിക്കണേ."

മാമുനീന്ദ്രന്മാരുടെ പ്രാത്ഥനകൊണ്ടു് ഭഗവാൻ ശാന്തനായി. ആ മഹാതപസ്വി പിൻവാങ്ങി.

പരാജയം പ്രാപിച്ച വിശ്വാമിത്രൻ തലതാഴ്ത്തി. തുടരെത്തുടരെ നെടുവീർപ്പിട്ടു:—

“ഛീ! ക്ഷത്രിയന്റെ ബലം എത്രനിസ്സാരമാണ്! ബലം എന്നുപറയുന്നതു് ബ്രഹ്മബലമാണ്. ഒരൊററ ബ്രഹ്മദണ്ഡത്താൽ, എന്റെ ദിവ്യാസ്ത്രങ്ങളെല്ലാം നശിച്ചു.”

ചിന്തയുടെ അവസാനത്തിൽ രാജർഷി സ്വയംതീർപ്പുചെയ്തതു് ഇങ്ങിനെയാണ്.

“നിർമ്മലങ്ങളായ ഇന്ദ്രിയങ്ങളോടും ചിത്തത്തോടുംകൂടി, മഹാതപസ്സ്ചെയ്തു്, ബ്രഹ്മത്വം ഞാൻ സമ്പാദിക്കും.”

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി നിർമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം അമ്പത്തിയാറാംസർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയേഴാം സർഗ്ഗം. (ത്രിശങ്കുചിന്ത)

ഭഗവാൻ വസിഷ്ഠനോട് ശത്രുതയാന്ന വിശ്വാമിത്രന്റെ ഹൃദയം പരാജയത്താൽ എരിപൊരികൊണ്ടു. ദീർഘനിശ്വാസങ്ങൾ അടിക്കടിയുണ്ടായി. മഹാരഘുനന്ദന, സഹധർമ്മിണിയോടുകൂടി രാജർഷി, തെക്കെദിക്കിൽചെന്നു് ഘോരതപസ്സുതുടങ്ങി. കായ്കനികൾ മാത്രം ഭക്ഷിച്ചു് ഇന്ദ്രിയനിഗ്രഹത്തോടെ തപസ്സാരംഭിച്ച ഇദ്ദേഹത്തിനു്, സത്യധർമ്മപരായണന്മാരായി, ഹവിഷ്യന്ദൻ-മധുഷ്യന്ദൻ-ദൃഢനേത്രൻ-മഹാരഥൻ-എന്നീപേരുകളിൽ നാലുപുത്രന്മാർ ജനിച്ചു.

വർഷങ്ങൾ ആയിരം ഇങ്ങിനെ അവസാനിച്ചു. ലോകപിതാമഹനായ ബ്രഹ്മാവു് സന്തുഷ്ടനായി. തപോനിധിയായ വിശ്വാമിത്രനോടു് മധുരമായിപ്പറഞ്ഞു:—

“കൗശികനന്ദന, രാജർഷിസംഘത്തെ മുഴുവൻ അങ്ങു് തപസ്സുകൊണ്ടു് വിജയിച്ചു. ഉത്തമവ്രതചര്യയാൽ രാജർഷിയായി അങ്ങെന്നു് ഞാൻ വിചാരിക്കുന്നു.’

ദേവന്മാരോടുകൂടിയ വിധാതാവു് അവിടെത്തന്നെ അന്തർദ്ധാനംചെയ്തു.

ബ്രഹ്മദേവന്റെ വാക്കുകൾ വിശ്വാമിത്രനെ ലജ്ജിപ്പിച്ചു. തലതാഴ്ത്തിക്കൊണ്ടു്, ഈഷാദുഃഖത്തോടെ പറഞ്ഞു:—

"അനേകകാലം ഞാൻ ഉഗ്രതപസ്സ് അനുഷ്ഠിച്ചു. എന്നിട്ടും, ദേവന്മാരും ഋഷിവര്യന്മാരും എന്നെ രാജർഷിയായിട്ടേ കണക്കാക്കുന്നുള്ളു. ഞാൻ ഉദ്ദേശിച്ച ഫലം കിട്ടിയില്ല."

ത്രിലോകങ്ങളും പരിഭ്രാന്തരാകത്തക്കക്കോപം ആളിക്കത്തി. എന്നാൽ, രാമാ, അതെല്ലാം ഒതുക്കി. ആത്മശക്തിയോടെ ആ ധർമ്മാത്മാവ് വീണ്ടും തപസ്സു തുടങ്ങി.

ആകാലത്തിലാണ് ഇക്ഷ്വാകുവംശത്തിലെ,"ത്രിശങ്കു,"എന്ന മഹാരാജാവ്–സത്യവാദിയായ ജിതേന്ദ്രിയൻ–രാജ്യംഭരിച്ചിരുന്നത്. അദ്ദേഹത്തിന്ന്; "അത്യുത്തമമായൊരു യജ്ഞംചെയ്യേണമെന്നും, ഉടലോടുകൂടി സ്വർഗ്ഗം പൂകേണമെന്നും, ഒരു ചിന്തയുദിച്ചു."

രാജവംശാചാര്യനായ ബ്രഹ്മർഷിവസിഷ്ഠനെ സമീപിച്ച്, തന്റെ ആഗ്രഹം, നരേന്ദ്രൻ പറഞ്ഞു. എന്നാൽ മഹാത്മാവായ മാമുനീശ്വരൻ, "അതു് അസാദ്ധ്യം"എന്നാണ് ഉത്തരമരുളിയതു്.

തന്റെ ഉദ്ദേശത്തെ ആചാര്യർ നിരാകരിച്ചപ്പോൾ ത്രിശങ്കു നേരെ പോയതു് തെക്കൻ ദിക്കിലേക്കായിരുന്നു. വസിഷ്ഠഭഗവാന്റെ തനയന്മാർ തപസ്സുചെയ്തുകൊണ്ടിരിക്കുന്ന സ്ഥലമാണതു്.

കൊടുംതപസ്സുകൊണ്ടു് ഏററവും യശസ്വികളായിത്തീർന്ന വസിഷ്ഠപുത്രന്മാരെ മുഴുവൻ ക്രമത്തിൽ, ത്രിശങ്കുമഹാരാജാവ് ലജ്ജകൊണ്ടു് താഴ്ന്നതലയോടുകൂടി നമസ്കരിച്ചു. തൊഴുതുകൊണ്ടു് സവിനയം പറഞ്ഞു:—

"ശരണപ്രാർത്ഥിയായ ഞാൻ ശരണ്യരായ നിങ്ങളെ ശരണം പ്രാപിക്കുന്നു. നിങ്ങൾക്ക് മംഗളം ഭവിക്കട്ടെ. മഹാനുഭാവനായ വസിഷ്ഠൻ ഉപേക്ഷിച്ചവനാണ്ഞാൻ. വളരെ വലുതായൊരു യാഗം ചെയ്യുവാൻ എനിക്കു് ആഗ്രഹമുണ്ടു്. എന്റെ ആചാര്യരുടെ ആത്മജന്മാരും, താപസദ്വിജരുമായ ഭവാന്മാരെ പ്രണമിച്ചുകൊണ്ടു് ഞാൻ യാചിക്കുന്നു:—

"എന്റെ ഉദ്ദിഷ്ടഫലപ്രാപ്തിക്ക് യഥാവിധിയാഗം ചെയ്യിപ്പിക്കണം. ശരീരത്തോടുകൂടിത്തന്നെ എനിക്കു് സ്വർഗ്ഗം പൂകണം. ഭഗവാൻ വസിഷ്ഠൻ വിഷമമാണെന്നു് പറഞ്ഞതു്, നിങ്ങൾക്കല്ലാതെ മററാർക്കുന്നയും നിർവ്വഹിക്കുവാൻ സാധിക്കുമെന്നു് തോന്നുന്നില്ല. ഇക്ഷ്വാകുവംശരാജാക്കന്മാർക്ക്

ആശ്രയമായിട്ടുള്ളതു് വിജ്ഞരായ ആചാര്യന്മാരാണ്. അവർ എപ്പോഴും രാജാക്കന്മാരെ ഉദ്ദിഷ്ടമാർഗ്ഗത്തിലേക്കെത്തിക്കും. അവർ ചിട്ടാൽപിന്നെ നിങ്ങാം മാത്രമേ, ഗതിയുള്ളൂ.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം അമ്പത്തിയേഴാംസർഗ്ഗം അവസാനിച്ചു.

## അമ്പത്തിയെട്ടാം സർഗ്ഗം (ത്രിശങ്കുശാപം)

ത്രിശങ്കുരാജാവിൻെറ വാക്കുകൾകേട്ട ഋഷീന്ദ്രപുത്രന്മാർ നൂറുപേരും ഒരുപോലെ കോപിഷ്ഠരായി ഇങ്ങിനെ പറഞ്ഞു:–

"ദുർബ്ബുദ്ധിയായ നരപാലക, സത്യവാദിയായ ഗുരുദേവൻെറ വാക്കുകൾ വിട്ടു മററൊരുശാഖയിൽ തുങ്ങുവാൻ ആഗ്രഹിച്ചതെന്തു്? ഇക്ഷ്വാകുരാജവംശത്തിനു ആശ്രയമായിട്ടുള്ളതേ, ആചാര്യരാണ്. സത്യം മാത്രം പറയുന്ന മഹാത്മാവു്– ഭഗവാൻ വസിഷ്ഠബ്രഹ്മർഷി–കഴിവില്ലെന്നു് പറഞ്ഞതു്, ഞങ്ങൾ എങ്ങിനെ നടത്തിത്തരും? ആ വാക്കിനെ തട്ടുവാൻ ആക്കാണു് സാധിക്കുക? നരവരനായ അങ്ങക്കു്, ഇത്രയും ബാലിശമായ കാര്യം തോന്നിയതേ നന്നായില്ല. സ്വന്തം അരമനയിലേക്കു് മടങ്ങു. മൂന്നുലോകങ്ങളിലും യജ്ഞം ചെയ്യിക്കുവാൻ കരുത്തുള്ള ഭഗവാന്നു്, അവമാനമുണ്ടാക്കത്തക്ക കർമ്മം ഞങ്ങൾ ചെയ്യുമോ? അതിന്നു് ഞങ്ങൾക്കു് കഴിവുണ്ടെന്നു് തോന്നുന്നുണ്ടോ?"

കോപംകൊണ്ടു് ദേഹം വിറച്ച ആ മുനീന്ദ്രന്മാരുടെ അക്ഷരങ്ങൾ ഇടറിക്കൊണ്ടാണു് പുറപ്പെട്ടിരുന്നതു്. വാശിയും അഹംഭാവവുമാന്ന രാജാവു് വീണ്ടും പറഞ്ഞു:–

"എൻെറ ആചാര്യനും, പുത്രന്മാരും, എന്നെ ഉപേക്ഷിച്ചുവെങ്കിലും, ഞാൻ മറേറതെങ്കിലും വഴിനോക്കിക്കൊള്ളാം. നിങ്ങൾക്കു് സ്വസ്തിഭവിക്കട്ടെ."

ഈ വാക്കുകൾ ക്രൂരമ്പുകൾപോലെയാണു് വസിഷ്ഠബ്രഹ്മർഷിയുടെ പുത്രന്മാരിൽ കൊണ്ടതു്. അരിശത്തിൻെറ പാരമ്യത്തിലെത്തിയ അവർ:–

"നീ ഒരു ചണ്ഡാളനായിത്തീരട്ടെ."

എന്നുപറഞ്ഞു് അവരുടെ ആശ്രമത്തിലേക്കു് പോയി

കൊട്ടാരത്തിലെത്തിയ രാജാവു്, പിറേറന്നു് പ്രഭാതത്തിൽ പള്ളിയുണർന്നെഴുന്നേററതു് മററൊരു രൂപത്തിലാണു്.

കറുകറുത്തവർണ്ണം; അതേ നിറത്തിലുള്ള വസ്ത്രം; പരുപരുത്തു് ചപ്പിയ തലമുടി; ശ്മശാനമാലകളും, കരിമ്പട്ടകളും; കാരിരുമ്പാഭരണങ്ങളും; അറപ്പുതോന്നിക്കുന്നൊരു ചണ്ഡാളവേഷമാണു് പള്ളിയറയിൽനിന്നു് പുറത്തുവന്നതു്. അമാത്യന്മാരും, സന്തതസഹചാരികളായ പൌരന്മാരും, ആ ഭീഷണരൂപത്തെ ഉപേക്ഷിച്ചു്, ഓടിയൊളിച്ചു.

ഏകനായിത്തീർന്ന രാജാവു്, അഹോരാത്രം കത്തിയെരിയുന്ന ഹൃദയത്തോടെ അങ്ങിങ്ങുനടന്നു് വിശ്വാമിത്രാശ്രമസമീപത്തിലെത്തി. ധൈര്യത്തോടെ തപോനിധിയുടെ അടുത്തേക്കു ചെന്നു. ജീവിതം നിഷ്ഫലമായിത്തീർന്ന ചണ്ഡാളരൂപത്തെക്കണ്ടു കൌശികൻ കാരുണ്യത്തോടെ കടാക്ഷിച്ചു. തേജോനിധിയായ മാമുനി, ഏററവും ധാർമ്മികനായിത്തീർന്നു്, ആ വികൃതാംഗനോടു്:—

“അങ്ങയ്ക്കു് മംഗളം. മഹാവീരനായ അയോദ്ധ്യാധിപാ, ശാപത്താൽ ചണ്ഡാലനായിത്തീർന്ന അങ്ങു് എന്തു് ഉദ്ദേശിച്ചാണു്, എൻെറ അടുത്തേക്കു് വന്നതു്?”

വാക്യജ്ഞനായ വിശ്വാമിത്രർഷിയുടെ ചോദ്യംകേട്ടു്, സമർത്ഥമായ രീതിയിൽ മഹാരാജാവു്:—

“മഹാത്മാവായ മാമുനീന്ദ്ര, എന്നെ ഗുരുവും, ഗുരുപുത്രന്മാരും, ഉപേക്ഷിച്ചു, ആഗ്രഹം സഫലമാകാതെ ഇങ്ങിനെ വികൃതരൂപത്തിലായിത്തീർന്നു. ഉടലോടെ സ്വർഗ്ഗത്തിലേക്കു് പോകേണമെന്നായിരുന്നു എൻെറ ആശ. വളരെ യാഗങ്ങളും, തെററുപററാതെ ഞാൻ ചെയ്തിട്ടുണ്ടു്; ഇന്നുവരെയും അസത്യം പറഞ്ഞിട്ടില്ല; ഇനി പറയുകയുമില്ല. എന്നിട്ടും അതിൻെറയൊന്നും ഫലം സിദ്ധിച്ചില്ല. ഏതുതരത്തിലുള്ള വിഷമം സംഭവിച്ചിട്ടും, ക്ഷത്രിയധർമ്മത്തിൽനിന്നു് വ്യതിചലിച്ചിട്ടില്ല. ഇതെല്ലാം സത്യമാണു്. അനേകം യജ്ഞങ്ങളും ചെയ്തു; ധാർമ്മികമായി ജനങ്ങളെ കാത്തുരക്ഷിച്ചു, മഹാനുഭാവന്മാരായ ആചാര്യന്മാരെ, ശുശ്രൂഷാവൃത്തികൊണ്ടു് സന്തോഷിപ്പിച്ചു. ഇങ്ങിനെ ധർമ്മത്തിൽ അടിയുറച്ച മനസ്സോടെ, മഹായാഗമൊന്നു് ചെയ്യാൻ ഇഷ്ടപ്പെട്ടിട്ടും, എൻെറ ഗുരുക്കന്മാർ സന്തുഷ്ടരായിത്തീരുന്നില്ല. മുനിപുംഗവ, ദൈവം തന്നെയാണു് എല്ലാററിലുംവെച്ചു് ശ്രേഷ്ഠനായവൻ, പൌരുഷം ഏററവും നിസ്സാരംതന്നെ. ഏതൊന്നിലും ഉപരി

യായി നില്ക്കുന്നതു് ഈശ്വരൻ മാത്രം; ദൈവമൊഴികെ മറെറാരു ഗതി എനിക്കൊരാറക്കും എപ്പോഴും ഉണ്ടാകില്ല. ഭഗവാനേ, അവിടുത്തേക്കു് മംഗളം ഭവിക്കട്ടെ. എന്റെ കമ്മങ്ങാം ദൈവം ഉടച്ചുകഴിഞ്ഞു. ഞാൻ ഇന്നു് നിരാലംബനായി. മറെറാരാളെ ഞാൻ ശരണം പ്രാപിക്കുകയില്ല. മറെറാരുശരണവുമില്ല. അവിടുത്തെ പൌരുഷംകൊണ്ടു് ദൈവവിധിയെ പിൻതിരിപ്പിക്കണേ."

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം അമ്പത്തെട്ടാം സഗ്ഗം അവസാനിച്ചു.

## അമ്പത്തൊമ്പതാം സഗ്ഗം. (വസിഷ്ഠശാപം)

ചണ്ഡാലരൂപധാരിയായ നരപാലകന്റെ വാക്കുകാം കേട്ട കൌശികനന്ദനൻ മധുരമായിപ്പറഞ്ഞു.—

"ഇക്ഷ്വാകുവംശനന്ദനനായ ഉണ്ണീ, അങ്ങക്കു് സ്വാഗതം. അങ്ങു് ഏററവും ധാമ്മികനാണെന്നു് എനിക്കറിയാം. അതുകൊണ്ടു് ഞാൻ അഭയമേകുന്നു. നരവരാ, ഒട്ടും ഭയപ്പെടേണ്ട. പുണ്യകമ്മനിരതരായ മഹഷിമാരെ ഞാൻ ക്ഷണിക്കാം. യജ്ഞനിവ്വഹണത്തിനു് അവരെല്ലാം സഹായിക്കും. അല്പവും ദുഃഖമില്ലാതെ യജിക്കാം. ഗുരുശാപംകൊണ്ടു് സിദ്ധിച്ച ഈ വികൃതരൂപത്തോടുകൂടിത്തന്നെ സ്വഗ്ഗത്തിലേക്കു് പോകാം. ഈ ഗാധിസുതനെ അങ്ങു് ശരണം പ്രാപിച്ചതോടെ, സ്വഗ്ഗം അങ്ങയുടെ കയ്യിലായി എന്നു് വിശ്വസിച്ചോളൂ. അഭയമേകുവാൻ പ്രാപ്തനാണു് ഈ കൌശികൻ."

തേജസ്സേറിയ വിശ്വാമിത്രൻ, പരമധാമ്മികന്മാരായ പുത്രന്മാരെ, യജ്ഞസംഭാരങ്ങാം ഒരുക്കുട്ടുവാൻ നിയോഗിച്ചു. എല്ലാശിഷ്യന്മാരേയും വിളിച്ചു്:—

"വത്സന്മാരേ, എന്റെ ആജ്ഞയനുസരിച്ചു് എല്ലാഋഷിവര്യന്മാരേയും, ശിഷ്യരോടും സുഹൃത്തുക്കളോടുമൊത്തു് വിജ്ഞരായ ഋത്വിക്കുകളേയും, കൊണ്ടുവരിക. എന്റെ ക്ഷണനത്തെ അനാദരിച്ചു്, ആരുതന്നെയായാലും പറഞ്ഞതു്, അതേപടി സത്യമായി എന്നോടു് പറയണം."

ഗുരുനാഥന്റെ കല്പനകേട്ട അന്തേവാസികളെല്ലാം, എല്ലാദിക്കുകളിലും എത്തി:എല്ലാവരേയും ക്ഷണിച്ചു. നാനാദിക്കിൽനിന്നും, ബ്രഹ്മജ്ഞരായവർ വന്നുചേന്നുതുടങ്ങി. മാത്രമല്ല, ബ്രാഹ്മണർ വിശ്വാമിത്രവാക്യത്തെ മാനിച്ചു് പറഞ്ഞതും ശിഷ്യർ വിവരിച്ചു. തുടന്നു്:—

"ഭഗവാനേ, അവിടുന്നു് അരുളിച്ചെയ്തതനുസരിച്ചു്, മഹോദയത്തിലുള്ളവരൊഴികെ, എല്ലാവരും വരുന്നുണ്ടു്. മഹോദയവാസികൾ നൂറുപേർ വസിഷ്ഠപുത്രരാണു്. മഹാനുഭാവനായ മാമുനീന്ദ്ര, ദ്വേഷ്യംകൊണ്ടു് ഇടറുന്ന അക്ഷരങ്ങളോടെ വസിഷ്ഠസുതന്മാർ പറഞ്ഞതു് അതേ നിലയിൽത്തന്നെ ഉണർത്താം. യജ്ഞയജമാനനായ ക്ഷത്രിയൻ, വിശേഷവിധിയാണെന്നാൽ ചണ്ഡാളൻ! ആ സദസ്സിൽനിന്നു്, ദേവന്മാരും ഋഷിവര്യന്മാരും എങ്ങിനെയാണു് ഹവിസ്സു് ഭക്ഷിക്കുക!! മഹാത്മാക്കളായ ബ്രാഹ്മണർ, ചണ്ഡാളന്റെ ഭക്ഷണം കഴിച്ചാൽ, വിശ്വാമിത്രന്റെ രക്ഷകൊണ്ടു് സ്വർഗ്ഗത്തിൽ എത്തുമോ? കോപംകൊണ്ടു് കലങ്ങിയകണ്ണുകളോടെയാണു് വസിഷ്ഠതനയന്മാർ ഇത്രയും പറഞ്ഞതുതന്നെ. മുനിസിംഹമേ, അവരെല്ലാം മഹോദയവാസികളുമാണു്.

ശിഷ്യന്മാർ പറഞ്ഞ, തപോനിധികളുടെ വാക്കുകൾ വിശ്വാമിത്രന്റെ നേത്രങ്ങളെ ആരക്തങ്ങളാക്കി. അരിശംകൊണ്ടു് അധരങ്ങൾ വിറച്ചുതുടങ്ങി. ആ വദനത്തിൽനിന്നു് പുറപ്പെട്ടതു് ഇങ്ങിനെയായിരുന്നു:—

"നിർദ്ദോഷനായിനിന്നു് ഉഗ്രതപസ്സു ചെയ്ത എന്നെ ദൂഷിക്കുന്നവർ ഭസ്മമായിപ്പോകും; സംശയമില്ല. ഇപ്പോൾത്തന്നെ അന്തകപാശബന്ധിതരായിത്തീരുന്ന ആ ജീവാത്മാക്കൾ, എഴുനൂറുജന്മം നായയുടെ മാംസം ഭക്ഷിക്കുന്നവരും ക്രൂരന്മാരുമായ "മുഷ്ടികർ" എന്നുപേരുള്ളവരായിത്തീരട്ടെ; വികൃതരും വിരൂപരുമായി പാരിടത്തിൽ അലഞ്ഞുനടക്കട്ടെ.

ദുർബ്ബുദ്ധിയായ മഹോദയൻ, ദോഷരഹിതനായ എന്നെ ദൂഷിച്ചതിനാൽ സർവ്വരാലും നിന്ദിതനായൊരു കാട്ടാളനായിത്തീരും. മനസ്സിന്നു് അല്പംപോലും അലിവില്ലാതെ, കുത്തിക്കൊല്ലുന്നതിൽ തല്പരനായി, എന്റെ ക്രോധാഗ്നികൊണ്ടു് ദുർഗ്ഗതിപൂകി അനേകകാലം വാഴും".

അതികഠിന തപസ്സുകൊണ്ടു്, അതിതേജസ്വിയന്ന വിശ്വാമിത്രൻ, മുനിജനമദ്ധ്യത്തിൽനിന്നു് ഇത്രയും ശാപവാക്കുകൾ ഉച്ചരിച്ചു്, ശാന്തനായി.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം അമ്പത്തൊമ്പതാംസർഗ്ഗം അവസാനിച്ചു.**

---

## അറുപതാം സർഗ്ഗം (ത്രിശങ്കുവിന്റെ സ്വർഗ്ഗാരോഹണം)

**മഹോദയന്മാരായ വസിഷ്ഠപുത്രന്മാരെ, തപോബലത്താൽ ഇപ്രകാരം നാശത്തിലേക്കാഴ്ത്തിയ വിശ്വാമിത്രൻ, മുനിജനമദ്ധ്യത്തിൽനിന്നു് വീണ്ടും പറഞ്ഞു:—**

"ഇക്ഷ്വാകുവംശത്തിൽ ജനിച്ചവനും, വലിയ വദാന്യനും, ധർമ്മിഷ്ഠനും, യശസ്സാർജ്ജിച്ചവനുമായ ത്രിശങ്കുവാണ്, എന്നെ അഭയംപ്രാപിച്ച്, ഈ ഉടലോടുകൂടി സ്വർഗ്ഗം അണയുവാൻ ആഗ്രഹിച്ച് നില്ക്കുന്നത്. ഇദ്ദേഹത്തിന്റെ ആശ സഫലമായിത്തീരത്തക്കവിധം, നിങ്ങളെല്ലാവരും എന്നോടൊന്നിച്ച് ഒരു യജ്ഞം നടത്തണം."

ആ വാക്കുകൾകേട്ട മാമുനീന്ദ്രന്മാർ ഒത്തുചേർന്ന് ആലോചിച്ച്, ധർമ്മാർത്ഥയുക്തമായി പരസ്പരം പറഞ്ഞു. "കുശികവംശജാതനായ ഈ മുനി, അതികോപിഷ്ഠനാണ് ഇദ്ദേഹം പറഞ്ഞത് അനുസരിക്കുകമാത്രമാണ് ഇപ്പോൾ നമ്മുടെ കർത്തവ്യം. അഗ്നിദേവന്ന് തുല്യനായിക്കഴിഞ്ഞ, ഭഗവാൻ വിശ്വാമിത്രൻ ക്രോധാവിഷ്ടനായാൽ നമ്മെ മുഴുവൻ ശപിച്ചേക്കും. അതുകൊണ്ട്, നമുക്ക് ഇദ്ദേഹം നിർദ്ദേശിക്കുന്നതുപോലെ, ഇക്ഷ്വാകുനന്ദനൻ വിശ്വാമിത്രശക്തിയാൽ മെയ്യോടൊത്ത് വാനിടം പൂകത്തക്കനിലയിൽ, യാഗം നടത്താം"

അവിടെ സന്നിഹിതരായ മാമുനിമാരെല്ലാവരുംകൂടി കർമ്മങ്ങൾ ഓരോരോന്നോരോന്നായി ആരംഭിച്ചു. തേജസ്സേറിയ ഗാധിസുതൻ യജ്ഞത്തിലെ "അധ്വര്യു" വായി. എല്ലാമന്ത്രങ്ങളും നല്ലപോലെ അറിയുന്ന മഹർഷിവര്യന്മാർ ഋത്വിക്കുകളായി, വേദവിധിയനുസരിച്ച് സർവ്വകർമ്മങ്ങളും നിറവേററി.

അതിതപോബലമാർജ്ജിച്ച കൌശികൻ അനേകസമയത്തിനുശേഷം, അമരന്മാരെ യജ്ഞഭാഗം സ്വീകരിക്കുവാൻ ആവാഹിച്ചു. എന്നാൽ, അവരവരുടെ പങ്ക് വാങ്ങുവാൻ ദേവന്മാർ സന്നിഹിതരായില്ല. വിശ്വാമിത്രമഹർഷീന്ദ്രന്റെ ഹൃദയത്തിൽ കോപം നിറഞ്ഞു. സ്രുവം ഉയർത്തിപ്പിടിച്ചുകൊണ്ട്, അക്ഷരങ്ങൾ ഇടരത്തക്ക അരിശത്തോടെ:—

"ഹേ മഹാരാജാവേ, ഞാൻ സമ്പാദിച്ച തപസ്സിന്റെ ശക്തി കാണും. ഈ ശരീരത്തോടുകൂടിത്തന്നെ അങ്ങയെ ഞാനിതാ സ്വർഗ്ഗത്തിലേക്ക് അയക്കുന്നു. ഭൂപാലേന്ദ്ര, ദുഷ്പ്രാപമായ വിണ്ണിലേക്ക് കയറിയാലും. ഞാൻ ഇന്നുവരെ സമ്പാദിച്ച തപസ്സിന്നു് ഫലമുണ്ടെങ്കിൽ, അങ്ങ് ഇതേനിലയിൽ സ്വർഗ്ഗത്തിലേക്ക് പോയാലും."

മാമുനി ഇത്രയും പറഞ്ഞു തീർന്നപ്പോഴേക്കും നൃപൻ, എല്ലാതപോധനന്മാരും നോക്കിനില്ക്കെ, സ്വർഗ്ഗത്തിലേക്ക് ഉയരുവാൻ തുടങ്ങി.

വിണ്ണുലകമടക്കുന്ന ത്രിശങ്കുമഹാരാജാവിനെ കണ്ട വാസവൻ, ദേവന്മാരോടുകൂടി വന്നു് പറഞ്ഞു:—

"ത്രിശങ്കു, മടങ്ങിപ്പോക. നാകലോകവാസത്തിന്നു് അങ്ങു് അർഹനല്ല. ഗുരുശാപം കൊണ്ടു്, ഹതനായിത്തീർന്നിരിക്കുന്നു. ഹേ മൂഢ, തലകീഴായി അങ്ങു് ഭൂമിയിൽ പതിക്കട്ടെ."

ദേവേന്ദ്രവാക്കുകൾ കൊണ്ടു്, നരപാലകൻ അതേപോലെ കീഴ്പ്പോട്ടു് വീണുതുടങ്ങി. "എന്നെ രക്ഷിക്കണേ, രക്ഷിക്കണേ," എന്നിങ്ങനെ വിശ്വാമിത്രനോടു് ദയനീയമായി പ്രാർത്ഥിച്ചപ്പോൾ, കോപത്തിന്റെ പാരമ്യത്തിലെത്തിയ കൌശികൻ, "നില്ക്കു്, നില്ക്കു്" എന്നു കല്പിച്ചു.

വേറൊരു വിധാതാവിനെപ്പോലെയായി മുനിമദ്ധ്യസ്ഥിതനായ വിശ്വാമിത്രൻ. അന്തരീക്ഷത്തിന്റെ തെക്കേ ദിക്കിൽ അത്ഭുതകരമായൊരു നക്ഷത്രമണ്ഡലം ഉടനെ കാണാറായി. സപ്തർഷിതാരങ്ങളോടുകൂടിയ ആ വാനുലകിൽ, വേണ്ടതെല്ലാം സൃഷ്ടിക്കുവാൻ കോപാവേശത്തോടെ ഒരുങ്ങിയ വിശ്വാമിത്രൻ:—

"മറ്റൊരിന്ദ്രനെ ഞാനിതാ നിർമ്മിക്കുന്നു. ഈ ലോകത്തിലെ വാനോർകോൻ ഞാൻ സൃഷ്ടിക്കുന്നവനാണു്."

ഇത്രയും പറഞ്ഞു്, പുതിയ ദേവന്മാരെ വിശ്വാമിത്രൻ, അതിരോഷത്തോടെ സൃഷ്ടിക്കുവാൻ ആരംഭിച്ചു.

മഹർഷിശ്രേഷ്ഠന്മാർ—അമരവരന്മാർ—മഹാനുഭാവന്മാരായ കിന്നരന്മാർ—മഹായക്ഷന്മാർ—ഉത്തമന്മാരായ സിദ്ധചാരണന്മാർ—തുടങ്ങിയവരെല്ലാം പരിഭ്രാന്തരായി ഉജ്ജ്വലതപോനിധിയായ വിശ്വാമിത്രനോടു് അനുനയപൂർവ്വം;—

"മഹാഭാഗനായ തപോനിധേ, ഈ രാജാവു് ഗുരുശാപം കൊണ്ടു് ക്ഷയിച്ചവനാണു്. വിണ്ണിലേക്കു് അണയുവാൻ അർഹനല്ല."

എന്നിങ്ങനെ പറഞ്ഞു. അതുകേട്ട കൌശികൻ കനത്ത സ്വരത്തിൽ:—

"ദേവന്മാരെ, നിങ്ങൾക്കു മംഗളം. മഹീപാലകനായ ഈ ത്രിശങ്കുവിനെ ഉടലോടുകൂടി സ്വർഗ്ഗലോകത്തിലേക്കു് കയററാമെന്നു് ഞാൻ വാക്കുപറഞ്ഞുപോയി. അതു് ഒരിക്കലും തെററിക്കുകയില്ല. നക്ഷത്രമാലകളോടുകൂടിയ ഈ

വാനിടം, പാൎത്തുള്ളകാലംവരയും അനശ്വരമായി നിലനില്ക്കട്ടെ. ഞാൻ സൃഷ്ടിച്ച ഈ നാകലോകത്തിൽ, ഉടലോടുകൂടിയ ത്രിശങ്കുയഥേഷ്ടം വാഴട്ടെ. എല്ലാസുരന്മാരും ഇതു് സമ്മതിക്കുവിൻ."

മുനിസിംഹന്റെ വാക്കുകൾകേട്ട ദേവന്മാർ പറഞ്ഞു:—

"അങ്ങക്കു് മംഗളം ഭവിക്കട്ടെ. പറയുന്നതുപോലെയാകട്ടെ. ജ്യോതിശ്ചക്രവാളത്തിന്നപ്പുറത്തു്, അനേകായിരം താരങ്ങളോടുകൂടിയ ഈ ലോകം നിലനില്ക്കട്ടെ. ആ നക്ഷത്രങ്ങളിൽ മിന്നിത്തിളങ്ങുന്ന ഒന്നായിത്തീൎന്നു്, സുരതുല്യനായി, ത്രിശങ്കു, തലകീഴായി നില്ക്കട്ടെ. യശസ്വിയും കൃതാൎത്ഥനുമായ ഈ നവരനെ ഈ നക്ഷത്രങ്ങളെല്ലാം, അനുയാനം ചെയ്യും. അങ്ങിനെ ബ്രഹ്മലോകവാസിയായൊരുവനെപ്പോലെ ഇദ്ദേഹം വസിക്കും."

എല്ലാദേവന്മാരും ഋഷിമാരും വിശ്വാമിത്രനെ വണങ്ങി. ശാന്തനായ ഗാധിനന്ദനൻ, "നിങ്ങൾ പറഞ്ഞതുപോലെത്തന്നെ എല്ലാം നടക്കട്ടെ." എന്നിങ്ങനെ സമ്മതമരുളി.

നരവരോത്തംസമായ രാമ, മഹാത്മാക്കളായ ദേവന്മാരും, തപോധനന്മാരായ യതികളും, യജ്ഞാവസാനത്തിൽ സ്വാലയങ്ങളെ സസന്തോഷം പ്രാപിച്ചു."

**ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ അറുപതാം സൎഗ്ഗം അവസാനിച്ചു.**

---

## അറുപത്തൊന്നാം സൎഗ്ഗം. (ശുനശ്ശേഫവിക്രയം)

ശതാനന്ദബ്രഹ്മൎഷി വീണ്ടും തുടൎന്നു:—

"പുരുഷോത്തമനായ രാമ, താപസശ്രേഷ്ഠന്മാർ പുറപ്പെട്ടതുകണ്ടു, കൌശികമാമുനീന്ദ്രൻ അവരോടുപറഞ്ഞു:—

"ഈ, തെക്കേദിക്കിലിരുന്നു് തപസ്സുചെയ്യുന്നതിൽ വലിയ വിഘ്നങ്ങളാണല്ലൊ വന്നുചേൎന്നതു്. മറെറാരു സ്ഥലത്തേക്കു പോകാം. വളരെ മഹത്തായ ഒരു തപോവനമുണ്ടു്, പടിഞ്ഞാറെ ദിക്കിൽ. "പുഷ്കരെ"മെന്നാണു് ആ സ്ഥലത്തിന്റെ പേർ. ഉദാരഹൃദയരായ തപോധനന്മാരേ, അവിടെച്ചെന്നു് സുഖം തപസ്സ് ആരംഭിക്കാം."

അത്യുഗ്രതേജസ്വിയായ വിശ്വാമിത്രൻ പുഷ്ക്കരസമീപത്തിൽഎത്തി കായും കനിയും മാത്രം ഭക്ഷണമാക്കി, കഠിനതപസ്സ് ആരംഭിച്ചു.

അയോദ്ധ്യാധിപനായ "അംബരീഷൻ"എന്ന മഹാരാജാവ് അക്കാലത്താണ് അതിപ്രധാനമായൊരു യാഗം ചെയ്യാൻ ആരംഭിച്ചത്. എന്നാൽ, വാസവൻ യജ്ഞപശുവിനെ കട്ടുകൊണ്ടുപോയി. പരിഭ്രാന്തരായ അന്തണന്മാർ:—

"മഹാരാജാവേ, അവിടുത്തെ ദുർനയത്താൽ പശുവിനെ കാണുന്നില്ല. രക്ഷകനില്ലാത്ത ഭൂപതിയെ ചീത്തത്തങ്ങൾ ഒന്നിച്ചുചേർന്ന് നശിപ്പിക്കും. ഈ യജ്ഞത്തിന് വലിയതായ പ്രായശ്ചിത്തംചെയ്യണം. അതിവേഗം ഒരാളേയോ, പശുവിനേയോ കൊണ്ടുവരു. എന്നിട്ടേ കർമ്മങ്ങൾ ആരംഭിക്കാവൂ.

യാഗത്തിനുള്ള പശുവിനെ കിട്ടുകയാണെങ്കിൽ, ആയിരക്കണക്കിൽ ഗോക്കളെ പ്രതിഫലമായിനല്കാമെന്നു്, ആ പുരുഷർഭനായ രാജാവ് വിളംബരംചെയ്തു. മഹീപതിതന്നെ, പലപല ദേശങ്ങൾ–രാജ്യങ്ങൾ–നഗരങ്ങൾ–വനങ്ങൾ– എന്നിവിടങ്ങളിൽ അന്വേഷിച്ച് നടക്കുകയുംചെയ്തു.

ഉണ്ണീ, ധരണീനാഥൻ പുണ്യാശ്രമമായ ഭൃഗുതുന്ദത്തിലെത്തി. അവിടെ, തപസ്സുകൊണ്ട് ദീപ്തനായ ഋചീകൻ, പത്നിയോടും പുത്രന്മാരോടുംകൂടി നിവസിക്കുന്നുണ്ട്. അമിതപ്രഭനായ രാജർഷി, ബ്രഹ്മർഷിയോട് കുശലാന്വേഷണം ചെയ്ത്, പ്രണിപതിച്ച് സവിനയം അഭ്യർത്ഥിച്ചു:—

"ഭൃഗുവംശതിലകനായ ബ്രഹ്മർഷിശ്രേഷ്ഠാ, നൂറായിരം പശുക്കളെ ഞാൻ അവിടുത്തേക്ക് സമർപ്പിക്കാം, യജ്ഞപശുവാക്കുവാൻ ഒരു ഉണ്ണിയെ എനിക്കുതരണം. യാഗശാലയിൽനിന്നു് പശുവിനെ കട്ടുകൊണ്ടുപോയി. നാടൊട്ടുക്ക് അന്വേഷിച്ച് മനസ്സുമടുത്തു. യജ്ഞപ്പശുവിനെകിട്ടിയതുമില്ല. ഇതിൽനിന്നു് ഒരു ഉണ്ണിയെ തന്നാൽ, ഞാൻ ഏററവും കൃതാർത്ഥനായി."

തേജസ്സേറിയ ഋചീകൻ പറഞ്ഞു:—

"രാജേന്ദ്ര, സീമന്തപുത്രനെ ഞാൻ ഒരിക്കലും വില്ക്കുകയില്ല."

ഈവാക്കുകൾകേട്ട ഉടൻ ഋചീകപത്നി, പുരുഷസിംഹനായ അംബരീഷരാജാവിനോട്പറഞ്ഞു:—

"നരപാലക. ഭൃഗുനന്ദനൻ, മൂത്തമകനെ തരുന്നതല്ലെന്നു പറഞ്ഞുവല്ലോ.

അതേപോലെ ഇളയവനെ ഞാൻ ഒരിക്കലും തരുകയില്ല. എന്റെ ഓമനക്കുട്ടിയാണ് ഈ ചെറിയവനായ ശുനകൻ. ഭൂരിപക്ഷം പിതാക്കന്മാൎക്കും, ആദ്യത്തെ സന്താനത്തിലാണ് സ്നേഹക്കൂടുതൽ. ഏററവും ഇളയകുട്ടിയിൽ അമ്മയ്ക്കും വാത്സല്യമേറും. അതുകൊണ്ടു്, ശുനകനെ, ഹേ ഭൂപാലക ഞാൻ തരില്ല."

പിതാവിന്റേയും മാതാവിന്റേയും ഇത്തരത്തിലുള്ള വാക്കുകൾകേട്ട, മദ്ധ്യമസുതൻ ശുനശ്ശേഫൻ, സ്വയമായിപ്പറഞ്ഞു:—

"മഹാരാജാവേ, ജ്യേഷ്ഠനെ വില്ക്കുന്നതല്ലെന്നു് അച്ഛൻ തീൎത്തുപറഞ്ഞു. അതുപോലെ അമ്മ അനുജനേയും. നടുവിലുള്ള മകനെ അവർ വിററുകഴിഞ്ഞു. എന്നെ അവിടുത്തെ ഇഷ്ടംപോലെ കൊണ്ടുപോകാം."

രഘുനന്ദനാ, അംബരീഷൻ ആനന്ദമഗ്നനായി. നൂറായിരം പശുക്കളെ സാദരംകൊടുത്തു്, ശുനശ്ശേഫനേയുംകൊണ്ടു് മടങ്ങി. തേജസ്വിയായ രാജൎഷി, താപസകുമാരനെ തേരിൽക്കയററി:—

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി നിൎമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം അറുപത്തൊന്നാംസൎഗ്ഗം അവസാനിച്ചു.

---

## അറുപത്തിരണ്ടാം സൎഗ്ഗം. (ശുനശ്ശേഫസംരക്ഷണം)

ശുനശ്ശേഫനും രാജാവും മദ്ധ്യാഹ്നമായപ്പോഴേക്കു് പുഷ്ക്കരതീരത്തിലെത്തി. അല്പനേരം അവിടെ വിശ്രമിക്കുവാൻ നിശ്ചയിച്ചു. ക്ഷീണം തീക്കുവാൻ ആശ്രമോപാന്തത്തിൽ രാജാവു് ഇരുന്നു. കീൎത്തിമാനായ ശുനശ്ശേഫൻ ചുററി നടക്കുമ്പോൾ, ഗാധിപുത്രനെ കണ്ടെത്തി. മഹൎഷിമാരുടെ മദ്ധ്യത്തിൽ തപസ്സിലിരിക്കുന്ന അമ്മാമന്റെ മടിയിൽ, വിശപ്പും ദാഹവുംകൊണ്ടു് വിവൎണ്ണവദനനായ ശുനശ്ശേഫൻ വീണു്, ദീനദീനം ഇങ്ങിനെപറഞ്ഞു:—

"മുനീന്ദ്രന്മാരാൽക്കൂടി വന്ദ്യനായ അമ്മാമാ, എനിക്കു് അമ്മയില്ല, അച്ഛനില്ല, ചാൎച്ചക്കാരില്ല, ബന്ധുക്കളില്ല; ധാൎമ്മികമായിത്തന്നെ, എന്നെ അവിടുന്നു് രക്ഷിക്കണേ. മഹാരാജാ അംബരീഷൻ കൃതകൃത്യനാകണം എനിക്കു് ദീൎഘായുസ്സു് ഉണ്ടാകണം. കഠിനതപസ്സുചെയ്തു് എനിക്കു സ്വൎഗ്ഗംപൂകണം. അനാഥനായ എനിക്കു് അവിടുന്നു് നാഥനാകണേ. പിതാവു് പുത്രനെയെന്നപോലെ ഉറ·ക്കഌിരാന്ന അവിടുന്നു് എന്നെ രക്ഷിക്കണേ, ധാൎമ്മികോത്തംസമായ അവിടുന്നു് എന്റെ മാലകററണേ."

മഹാതപസ്സാജ്ജിച്ച വിശ്വാമിത്രൻ, ബാലനെ പലതരത്തിലും ആശ്വസി പ്പിച്ചു. പുത്രന്മാരോട്ട് സസ്നേഹം പറഞ്ഞു:—

"പുത്രോല്പാദനമറിഞ്ഞാൽ ആ നിമിഷം മുതൽ മാതാപിതാക്കന്മാർ സന്തുഷ്ട രായിത്തീരുന്നു. ആ സന്താനം പരലോകഹിതം നല്കുമെന്നാണ് അവരുടെ വിശ്വാസം. ആ സമയം ഇതാ വന്നിരിക്കുന്നു. താപസകുമാരനായ ശുനശ്ശേ ഫൻ എന്നെ അഭയം പ്രാപിച്ചിരിക്കുന്നു. സ്വജീവൻ പരിത്യജിച്ചും ഇവനെ എന്റെ ഉണ്ണികളേ, നിങ്ങൾ രക്ഷിക്കണം. നിങ്ങളെല്ലാവരും ധമ്മതല്പരന്മാരും, പുണ്യകമ്മനിരതരുമാണ്. നൃപവരന്റെ യജ്ഞപ്പശുവായിത്തീന്ന്, അഗ്നിയെ സംതൃപ്തനാക്കുവിൻ. എന്നാൽ, ശുനശ്ശേഫൻ രക്ഷനേടും; യാഗം നിർവ്വിഘ്നം അവസാനിക്കും; ദേവന്മാർ സന്തോഷിക്കും; നിങ്ങൾ എന്റെ നിർദ്ദേശമനുസരി ച്ചവരുമാകും."

ദശരഥനന്ദനനായ രാമാ, പിതൃവാക്കുകൾകേട്ട പുത്രന്മാർ അഹങ്കാരത്തോ ടെ, അല്പം കളിയാക്കിക്കൊണ്ടാണ് ഉത്തരം പറഞ്ഞത്:—

"വിഭുവായ പിതാവേ, സ്വന്തം മക്കളെ ഹനിച്ച്, അന്യന്റെ മക്കളെ കാക്കുന്നത് എന്താണ്? അന്നത്തെ വിട്ട്, നായ്മാംസത്തെ സ്വീകരിക്കുന്നതു പോലെ, ഏററവും തെററായൊരു തീർപ്പാണിതെന്ന് തോന്നുന്നു."

പുത്രന്മാരുടെ ഇത്തരത്തിലുള്ള സംസാരം മുനിപുംഗവന്റെ നേത്രങ്ങളെ കോപംകൊണ്ട് രക്തവർണ്ണങ്ങളാക്കി. ഉഗ്രസ്വരത്തിൽ:—

"എന്റെ വാക്കുകളെ, കൂസൽകൂടാതെ തള്ളിക്കളഞ്ഞു് ഇങ്ങിനെ പറഞ്ഞു വല്ലൊ. ധമ്മത്തിന്റെ കണികപോലുമില്ലാത്ത കഠിനവാക്കുകൾ, രോമാഞ്ചം ഉണ്ടാക്കുന്നു. വസിഷ്ഠപുത്രന്മാക്ക് സംഭവിച്ച ജാതിയിൽ തന്നെ, നിങ്ങളും എത്തട്ടെ. നായയുടെ മാംസം തിന്ന് ആയിരം വഷം ഭൂമിയിൽ അലയുവിൻ."

ഇങ്ങിനെ കൊടിയശാപം ആത്മജന്മാക്ക് കൊടുത്തശേഷം, ഇദ്ദേഹം ദുഃഖി തനായി നില്ക്കുന്ന ശുനശ്ശേഫനോട്ട് തുടന്നു:—

"കുമാരാ, നിർബ്ബാധമായ രക്ഷ, നിനക്ക് ഞാൻ ചെയ്തുകഴിഞ്ഞു. ദർഭപ്പുല്ലു കൾകൊണ്ടുണ്ടാക്കിയ ചരടാൽ ബന്ധിച്ച്, രക്തവർണ്ണകസുമമാലയണിയിച്ച്, നിന്നെ വിഷ്ണുയൂപസമീപത്തിലേക്ക് കൊണ്ടുപോയാൽ, നീ അഗ്നിയെ സ്തുതി

ക്കണം. അതിനുള്ള ദിവ്യഗാഥകൾ രണ്ടെണ്ണം ഞാനിതാ ഉപദേശിക്കുന്നു. അംബരീഷന്റെ യജ്ഞാവസാനത്തിൽ ഈ ദിവ്യസ്തുതികൾകൊണ്ട് നിനക്ക് സിദ്ധി കൈവരും."

ദിവ്യമന്ത്രങ്ങളായ ഗാഥകൾ പഠിച്ച ശുനശ്ശേഫൻ സസന്തോഷം അരച സമീപത്തിലെത്തി ധൃതിയോടെ പറഞ്ഞു:—

"സത്വസമ്പന്നനായ രാജസിംഹ, നമുക്ക് വേഗത്തിൽ യജ്ഞസദസ്സിലേക്കെത്തണം. ദീക്ഷ സ്വീകരിച്ച അവിടുന്ന് യാഗം അവസാനിപ്പിച്ചാലും."

മുനികുമാരന്റെ വാക്കുകൾ അംബരീഷന്റെ ഹൃദയം കുളിർപ്പിച്ചു. അവർ യജ്ഞവാടത്തിലേക്ക് അതിവേഗത്തിലെത്തി. ഋത്വിക്കുകളായ സദസ്യരുടെ അനുവാദപ്രകാരം, ശുനശ്ശേഫനെ യജ്ഞത്തിനുള്ള പശുവാക്കിക്കല്പിച്ചു. ചുകന്ന വസ്ത്രം ധരിപ്പിച്ച് യൂപത്തിൽ കെട്ടിയിട്ടു.

മുനീന്ദ്രോത്തമായ ദിവ്യമന്ത്രസ്തുതിയാൽ, ഇന്ദ്രനും, ഉപേന്ദ്രനും, ദേവന്മാരും സന്തുഷ്ടരായിത്തീർന്നു. വാനോർനായകൻ പ്രസാദിച്ച് ശുനശ്ശേഫന്ന് ദീർഘായുസ്സ് നല്കി. അംബരീഷമഹാരാജാവിന്നാകട്ടെ അമരനാഥൻ, യാഗത്തിന്റെ ഫലം അനേകം ഇരട്ടിയാക്കിക്കൊടുത്തു.

ധർമ്മാത്മാവായ വിശ്വാമിത്രൻ, ആയിരം സംവത്സരങ്ങൾ, പുഷ്ക്കരത്തിൽ തന്നെ വീണ്ടും തപസ്സുചെയ്തു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം അറുപത്തിരണ്ടാംസർഗ്ഗം അവസാനിച്ചു.

---

## അറുപത്തിമൂന്നാം സർഗ്ഗം. (മഹർഷിപദപ്രാപ്തിയും മേനകാസഹവാസവും.)

ആണ്ടുകൾ ആയിരം അവസാനിച്ചു. വ്രതങ്ങളാൽ പരിനിർമലനായ മഹാമുനിക്ക്, തപസ്സിന്റെ ഫലമേകുവാൻ, ദേവന്മാരാൽ അനുഗതനായ ദേവദേവൻ ബ്രഹ്മാവ് പ്രത്യക്ഷമായി അനുനയത്തോടെ:—

"നിനക്ക് മംഗളം ഭവിയ്ക്കട്ടെ. സ്വയംസമ്പാദിച്ച സൽക്കർമ്മഫലങ്ങളാൽ, അങ്ങ് "മഹർഷി"പദംപ്രാപിച്ചിരിക്കുന്നു."

ലോകപിതാമഹൻ ഇത്രമാത്രം അരുളിച്ചെയ്തു് വിൺലോകത്തിലേക്കു് എഴുന്നള്ളി. തേജസ്സിയന്ന വിശ്വാമിത്രൻ സംതൃപ്തനായില്ല. മഹാതപസ്സു്തന്നെ വീണ്ടും തുടൻു.

ഹേ രഘുനന്ദന അനേകം ദിവസം കഴിഞ്ഞു. അപ്സരസ്ത്രീകളിൽ രത്നമായ "മേനക" ഒരു ദിവസം പുഷ്ക്കരത്തിൽ സ്നാനത്തിനായി വന്നുചേൻു. കാർമേഘത്തിൽ തിളങ്ങുന്ന വിദ്യുദ്ലതികപോലെ, അതുല്യസൌന്ദര്യമുള്ള മേനകയെ, മഹാതേജസ്വിയായ വിശ്വാമിത്രൻ അവിചാരിതമായി കണ്ടു. അനംഗനു് അടിമയായിത്തീൻ ചിത്തത്തോടെ കൌശികൻ:—

"അപ്സരസ്സുകളിൽ മാണിക്യമായ നിനക്കു് സ്വാഗതം. എൻെറ ആശ്രമത്തിൽ താമസിച്ചു് അനുഗ്രഹിയ്ക്കണേ. നിനക്കു് മംഗളം ഭവിക്കട്ടെ. മദനൻ എൻെറ ഹൃദയത്തെ മുഴുവൻ കീഴൊതുക്കിയിരിക്കുന്നു."

ആ വാക്കുകൾ കേട്ട മോഹനഗാത്രി, മഹർഷിയൊന്നിച്ചു് ആശ്രമത്തിൽ താമസമാരംഭിച്ചു. തപസ്സിൻെറ നിയമങ്ങളെല്ലാം മുടങ്ങി. കാമദേവനാൽ അപഹൃതമായ ഹൃദയത്തോടുകൂടിയ വിശ്വാമിത്രൻ, അഹോരാത്രം അപ്സരസ്ത്രീയുമൊന്നിച്ചു്, പത്തുവർഷം സസുഖം കഴിച്ചു.

അത്രയും കാലം കഴിഞ്ഞപ്പോഴാണു് കൌശികൻെറ കൺതുറന്നതു്. ലജ്ജയും പശ്ചാത്താപവും മനസ്സിനെ മഥിച്ചു. കോപംമൊട്ടിട്ടു. ഉണ്ണീ, മാമുനിയുടെ ചിന്ത നേർവഴിക്കെത്തി:—

"എൻെറ തപോവിഘ്നം വരുത്തുവാൻ വാനോർ ചെയ്യുന്ന വേലകളാണിതെല്ലാം. ഒരൊററ രാവും പകലും പോലെയാണു് നീണ്ട സംവത്സരങ്ങൾ പത്തെണ്ണം കഴിഞ്ഞതു്. കാമഭ്രാന്തിൽപെട്ട എൻെറ തപോനിയമങ്ങളെല്ലാം മുടങ്ങി."

പശ്ചാത്താപമാകുന്ന തീച്ചൂളിയിൽ, വേവുന്ന ഹൃദയത്തോടെ, നീണ്ടനീണ്ട വീർപ്പുകളിടുന്ന മഹർഷിവര്യൻെറ മുന്നിൽ മേനക പേടിച്ചരണ്ടുനിന്നു് കൈകൂപ്പി.

ഭയത്താൽ ശരീരം കിടുകിടെ വിറക്കുന്ന ദേവസ്ത്രീ രത്നത്തിനെ, നല്ലവാക്കുകൾ കൊണ്ടു് സമാധാനിപ്പിച്ചു് പറഞ്ഞയച്ചു്, പുഷ്ക്കരത്തെത്തന്നെ വെറുത്ത മാമുനി. വടക്കുഭാഗത്തുള്ള മാമലയിലാണു് എത്തിയതു്. ബ്രഹ്മചര്യവ്രതമുറപ്പിച്ചു്,

വിജയത്തിനാഗ്രഹിക്കുന്ന വിശ്വാമിത്രൻ, കൌശികീനദീതീരത്തിലിരുന്നു് അത്യുഗ്രമായ തപസ്സ് തുടങ്ങി.

അസാധാരണമായിത്തീൎന്ന തപസ്സു്! ആണ്ടുകരം ഓരോന്നായി പറന്നു് ശ്രുത കാലത്തിൽ ലയിച്ചു. ആയിരം പൂൎണ്ണമായി. ദേവന്മാർ ഭയപ്പെട്ടു് ഒത്തുചേൎന്നു് ആലോചന തുടങ്ങി; ലോകവിധാതാവു് അമരവരന്മാരുമൊന്നിച്ചു് വിശ്വാമിത്ര പുരോഭാഗത്തിലെത്തി അരുളിച്ചെയ്തു:—

"മഹൎഷിവൎയ്യനായഉണ്ണീ, സ്വാഗതം. കൊടുംതപസ്സിനാൽ ഞാൻ സം പ്രീതനായി. ഹേ കൌശിക, മഹത്വവും ഋഷിമുഖ്യത്വവും ഞാൻ തരുന്നു."

ബ്രഹ്മദേവന്റെ അനുഗ്രഹവാക്കുകരം കേട്ട വിശ്വാമിത്രൻ തൊഴുതു് നമ സ്കരിച്ചു്, സന്തോഷമോ സന്താപമോ ഇല്ലാതെ പറഞ്ഞു:—

"അതുല്യമായ "ബ്രഹ്മൎഷിശബ്ദം," ഞാൻ ഇന്നുവരെചെയ്ത സുകൃതകൎമ്മങ്ങ ളാൽ അവിടുത്തെ തിരുമുഖത്തിൽനിന്നു് ഉയൎന്നുവെങ്കിൽ ഞാൻ കൃതാൎത്ഥനായി; ഇന്ദ്രിയവിജയം സമ്പാദിച്ചവനായി."

പ്രപിതാമഹൻ മന്ദഹാസത്തോടെ:—

"ഇന്ദ്രിയങ്ങളെ പരിപൂൎണ്ണമായി വിജയിക്കുവാൻ ഉണ്ണിക്കു് സാധിച്ചിട്ടില്ല. മനിവ്യാഘ്രനായ നീ വീണ്ടും ശ്രമിക്കു."

ഇത്രയും പറഞ്ഞു് അപ്രത്യക്ഷനായി. ദേവന്മാർ പോയതിനുശേഷം, വി ശ്വാമിത്രൻ തുടൎന്ന തപസ്സു് അതിഘോരമായിരുന്നു. കൈകരം ഉയൎത്തി നിരാ ലംബനായി, വായുമാത്രം ഭക്ഷിച്ചാണു് ആരംഭിച്ചതു്. കൊടുംവേനലിൽ, അ ഞ്ചഗ്നികളുടെ മദ്ധ്യത്തിൽ; വൎഷക്കാലത്തു്, തുറന്ന വെളിസ്ഥലത്തിൽ; ശിശിര ത്തിലാകട്ടെ ജലമദ്ധ്യത്തിൽ; ഇങ്ങിനെ വൎഷങ്ങരം ഓരോന്നോരോന്നായി ആയി രമവസാനിച്ചു.

വിശ്വാമിത്രമാമുനീന്ദ്രന്റെ മഹാതപസ്സ് വാനവരേയും വാസവനേയും ഏററവും പരിഭ്രമിപ്പിച്ചു. ദേവന്മാരോടുകൂടി ഇന്ദ്രൻ "രംഭ"യെ സമീപിച്ചു്, ആത്മഹിതവും കൌശികനു് അഹിതവുമായ വാക്കുകരം ഇപ്രകാരംപറഞ്ഞു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം അരുപത്തിമൂന്നാംസൎഗ്ഗം അവസാനിച്ചു.

## അറുപത്തിനാലാം സർഗ്ഗം. (രംഭാശാപം)

"സുരസുന്ദരിയായ രംഭേ, ഏററവും മഹത്തായൊരു ദേവകാര്യം ഉടനെ ചെയ്യേണ്ടതുണ്ടു്. എങ്ങിനെയെങ്കിലും വിശ്വാമിത്രനെ പ്രലോഭിപ്പിച്ചു് കാമാവേശം ഉണ്ടാക്കണം."

ബുദ്ധിമാനായ ദേവേന്ദ്രൻെറ നിർദ്ദേശംകേട്ട രംഭ, ലജ്ജിച്ചു് തലതാഴ്ത്തി, തൊഴുതുകൊണ്ടു്:—

"തമ്പുരാനേ, അമരേന്ദ്ര, മഹാമുനിയായ വിശ്വാമിത്രൻ അതിഘോരനാണു്. ഏതൊരുവനും തടുക്കാൻ കഴിയാത്ത കോപം എൻെറ നേരെ അയച്ചേക്കും; സംശയമില്ല. അത്രമാത്രം ഭയമുള്ള എന്നിൽ അവിടുന്നു് പ്രസാദിക്കണേ."

ഉണ്ണീ, രാമാ, കൈകൂപ്പി, പേടിച്ചുവിറക്കുന്ന രംഭയോടു്, ഉമ്പർകോൻ വീണ്ടും പറഞ്ഞു:—

"രംഭേ, ഭയപ്പെടേണ്ട. നിനക്കു് മംഗളമുണ്ടാകട്ടെ. എൻെറ നിർദ്ദേശം അനുസരിക്കു. മധുരമോഹനമായ മധുമാസം ആശ്രമപരിസരത്തിൽ എത്തിക്കഴിഞ്ഞു. പുഷ്പപരിഭൂഷിതങ്ങളായ മാമരകൊമ്പുകളിലിരുന്നു്, ഹൃദയഹാരികളായ ഗാനങ്ങളെ, കുയിലുകൾ ആലപിക്കും. കന്ദർപ്പനോടുകൂടി ഞാൻ നിൻെറസഹായത്തിന്നു് എപ്പോഴും സമീപത്തു് ഉണ്ടായിരിക്കും. കമനീയാംഗിയായ നീ ഒന്നുകൂടി അലങ്കരിക്കു. അതുല്യമായ സൌന്ദര്യം പത്തിരട്ടിയായി പ്രശോഭിക്കട്ടെ. കൊടും തപസ്സിലിരിക്കുന്ന കൌശികൻെറ ഹൃദയം ചഞ്ചലമാക്കണം."

ദേവനാഥൻെറ നിർദ്ദേശം രംഭയെ അല്പം ആശ്വസിപ്പിച്ചു. ആ ദേവലളിത, അലങ്കാരങ്ങളെക്കൊണ്ടു് സർവ്വാംഗമോഹിനിയായി. മൃദുമന്ദഹാസം പൊഴിച്ചുകൊണ്ടു് വിശ്വാമിത്രമാമുനിയുടെ അടുത്തെത്തി.

കോകിലങ്ങളുടെ മധുരഗാനം, ഗാധിപുത്രൻെറ ഹൃദയം കുളുർപ്പിച്ചു. സംതൃപ്തമനസ്സോടുകൂടി സകുതുകം രംഭയെ നോക്കി.

അലൌകികസൌന്ദര്യമാന്ന രംഭയുടെ ദർശനം; അതിന്നുമുമ്പു് ഒരിക്കലും കേട്ടിട്ടില്ലാത്ത, അമേയസൗന്ദര്യത്തിലുള്ള കുയിൽനാദം; കൌശികന്നു് ചില സംശയങ്ങൾ ഉളവായി. മനസ്സിനെ ഏകാഗ്രമാക്കി. ഈ കാണുന്നതെല്ലാം ഖണ്ടർകോൻെറ വേലകളാണെന്നു് വ്യക്തമായി. കോപാഗ്നിയാളിക്കത്തി. ശാപവാക്കുകളാണു് പിന്നെ പുറപ്പെട്ടതു്:—

"രംഭേ, കാമത്തേയും ക്രോധത്തേയും ജയിക്കുവാൻ ആഗ്രഹിക്കുന്ന എന്നെ വഞ്ചിച്ച നീ, ഒരു കരിമ്പാറയായിത്തീരട്ടെ. പതിനായിരം സംവത്സരം ഈ നിലയിൽ കഴിഞ്ഞാൽ, തപോബലമിയന്നവനും അതിതേജസ്വിയുമായൊരു ബ്രാഹ്മണശ്രേഷ്ഠൻ, എൻെറ ശാപത്തിൽ നിന്നു് നിന്നെ കരകയററും."

രംഭ ഒരു പാറയായി രൂപംകൊണ്ടു. വിശ്വാമിത്രൻെറ ഹൃദയം അഴലാഴിയിൽ നിമഗ്നമായി; ഇതുവരെയായിട്ടും ക്രോധത്തെ വിജയിക്കുവാൻ സാധിച്ചില്ലല്ലോ. അമരനാഥനും മാരദേവനും, കോപിഷ്ഠനായ താപസനെ കണ്ടപ്പോൾ തന്നെ ഓടിയൊളിച്ചുകഴിഞ്ഞു. അരിശത്തിന്നു് അടിമപ്പെട്ടു. തപോനാശം സംഭവിച്ചകൌശികന്നു്, ഇന്ദ്രിയനിഗ്രഹം സാധിക്കാത്തതിൽ മന:സമാധാനം കിട്ടിയില്ല.

"എന്തുതന്നെ വന്നാലും മേലിൽ ഞാൻ കോപിക്കുകയില്ല."

വിശ്വാമിത്രൻ സ്വയം തീർപ്പു ചെയ്തു.

"അതിന്നുവേണ്ടി ഇന്നുമുതൽ ഒരാളോടും ഒരു വാക്കുപോലും ഉരിയാടുന്നതല്ല. അല്ലെങ്കിൽ, ശ്വാസം കൂടിനിയന്ത്രിച്ചേക്കാം. തപസ്സുകൊണ്ടു് "ബ്രാഹ്മണ്യം" സിദ്ധിക്കുന്നതുവരെ, മൌനത്തിൽ, ശ്വാസോച്ഛ്വാസവും ഭക്ഷണവുമില്ലാതെ, അനേകസംവത്സരങ്ങൾ ഏകാഗ്രചിത്തനായി ഞാൻ വസിക്കും. എൻെറ അവയവങ്ങൾക്കു്, ഒരു തരത്തിലുള്ള ക്ഷയവും സിദ്ധി സമ്പാദിച്ചതുകൊണ്ടു് ഉണ്ടാകുന്നതല്ല"

അതിന്നുമുമ്പു് അവനിയിൽ ഇത്തരത്തിലുള്ളൊരു ഉഗ്രപ്രതിജ്ഞ ഉണ്ടായിട്ടില്ല. ദൃഢവ്രതത്തിൽ ആയിരം വർഷങ്ങളും മുനിപുംഗവൻ അവസാനിപ്പിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ബാലകാണ്ഡം അറുപത്തിനാലാം സർഗ്ഗംഅവസാനിച്ചു.

## അറുപത്തിയഞ്ചാംസർഗ്ഗം (ബ്രഹ്മർഷിപദപ്രാപ്തി)

അതിഭയങ്കര തപസ്സനുഷ്ഠിക്കുവാൻ ഹിമാചലത്തെവിട്ടു് കിഴക്കേ ദിക്കിലേക്കാണു് കുശികനന്ദനൻ പോയതു്. രഘുവീരനായ രാമാ, നിസ്തുലവും ദുഷ്കരവുമായ വ്രതമാണു് ആയിരമാണ്ടുകൾ സ്വീകരിച്ചതു്. മഹാമൌനത്തോടെ വെറും മരംപോലെ നില്ക്കുന്ന മാമുനിക്കു് പലതരത്തിലുള്ള വിഘ്നങ്ങളേയും നേരിടേണ്ടിവന്നു. എന്നാൽ കോപത്തിൻെറ ലാഞ്ഛനപോലും ഹൃദയത്തിലുദിച്ചില്ല

എന്നുവന്നാലും ചിത്തചാഞ്ചല്യമില്ലാതെ സഹസ്രസംവത്സരങ്ങൾ പിന്നിട്ടു. വിശ്വാമിത്രൻ ഭക്ഷണം കഴിക്കുവാൻ ഒരുങ്ങി. രാമാ, ആ സമയത്താണ് മറെറാരു ഉഗ്രപരീക്ഷ നേരിടേണ്ടിവന്നതു്. വെച്ചചോറ് വിളമ്പിയപ്പോൾ, ദേവേന്ദ്രൻ ബ്രാഹ്മണവേഷധാരിയായി ഇദ്ദേഹത്തിൻെറ മുമ്പിലെത്തി. വിശപ്പുകൊണ്ടുതളർന്ന്, ഭക്ഷണാർത്ഥിയായി വന്ന ആ അന്തണന്നു് ചോറുമുഴുവൻ സസന്തോഷംകൊടുത്തു. മൌനവ്രതത്തിലിരിക്കുന്ന ഭഗവാൻ വിശ്വാമിത്രൻ അതിഥിയോടു് യാതൊന്നും മിണ്ടിയില്ല. അന്നം ഒട്ടും ശേഷിക്കാത്തതിനാൽ യാതൊന്നും ഭക്ഷിച്ചതുമില്ല.

അടുത്ത ആയിരത്താണ്ടുകൾ വീപ്പടക്കിയാണ് തപസ്സാരംഭിച്ചതു്. ശ്വാസം അടക്കിയപ്പോൾ ശിരോമദ്ധ്യത്തിൽ നിന്നു് അത്യുജ്ജ്വലകാന്തിയാന്ന അഗ്നിയാളിത്തുടങ്ങി. മൂന്നുലോകങ്ങളും അതിൻെറ ചൂടിൽ എരിപൊരികൊണ്ടു.

ദേവന്മാർ—ഋഷിമാർ—ഗന്ധർവ്വന്മാർ —ഉരഗശ്രേഷ്ഠന്മാർ —രാക്ഷസന്മാർ തുടങ്ങിയ എല്ലാവരുടേയും തേജസ്സ്, വിശ്വാമിത്ര തപോജ്വാലയിൽ ഒളികെട്ടു. വ്യസനാക്രാന്തരായ അവരെല്ലാം നാന്മുഖൻെറ അടുത്തെത്തി, വിളർത്ത വദനങ്ങളോടെ പറഞ്ഞു:—

"ദേവദേവ, മഹാപ്രഭോ, ലോഭമോഹങ്ങളുണ്ടാകാൻ പലതും പ്രയത്നിച്ചുവെങ്കിലും, അതിലൊന്നും മനസ്സ് പതിക്കാതെ, കൌശികമാമുനി അടിക്കടി തപസ്സുകൊണ്ടു് കയറുകയാണ്. അതിസൂക്ഷ്മമായി നോക്കിയിട്ടും പാപം അല്പമെങ്കിലും കാണുന്നില്ല. അദ്ദേഹം ഇച്ഛിക്കുന്നതേതോ, അതു് നല്കാതിരുന്നാൽ, തപസ്സിൻെറ ശക്തികൊണ്ടു് ചരാചരപൂർണ്ണമായ മൂന്നുലോകങ്ങളും മുടിഞ്ഞേക്കും. ദിക്കുകൾ എല്ലാം മങ്ങി; യാതൊന്നിനും തേജസ്സു കാണുന്നില്ല; സമുദ്രങ്ങൾ ക്ഷോഭിച്ചു് കലങ്ങി; മഹാഗിരികൾ തകർന്നുതുടങ്ങി; കാററ് കഠിനമായി വീശുന്നു; അവനീമണ്ഡലമാകെ കലുങ്ങുന്നു. ഭഗവാനേ, മറെറാരു പോംവഴിയും കാണുന്നില്ല. ജനങ്ങളിൽ നാസ്തികത്വം നടമാടുവാൻ ആരംഭിച്ചു. ജഗത്രയവാസികളുടെ മുഴവൻ മനസ്സ് കലങ്ങിയിരിക്കുന്നു. കാലാത്മാവായ ഭാസ്കരൻെറ ചണ്ഡകിരണങ്ങൾക്കൂടി, മുനീന്ദ്രതേജസ്സുകൊണ്ടു് നിറം കെട്ടതുപോലെയായി. ഉദ്ദേശം സഫലമായില്ലെങ്കിൽ, എല്ലാം നശിക്കുവാൻ മഹരഷീശ്വരൻ നിനച്ചേക്കും. അതിനുമുമ്പ് അദ്ദേഹത്തെ സംപ്രീതനാക്കണം. മഹാപ്രളയകാലത്തിലെ കാലാഗ്നിയെപ്പോലെ മൂന്നുലോകങ്ങളും ആകെ ചുട്ടെരിയുകയാണ്. ആ തപോനിധി, വിണ്ണിൽ വാഴുവാനാണ് ആഗ്രഹിക്കുന്നതെങ്കിൽ, യാതൊരു സംശയവും കൂടാതെ, അതിനും അനുഗ്രഹമേകാം."

വിധാതാവിനെ മുൻനിർത്തിയ വാനോരെല്ലാം, മഹാത്മാവായ വിശ്വാമിത്ര സവിധത്തിൽഎത്തി. മധുരമായി ഇങ്ങിനെ പറഞ്ഞു:—

"അല്ലയോ ബ്രഹ്മർഷിവര്യാ, അങ്ങയ്ക്കു് സ്വാഗതം. അങ്ങയുടെ തപസ്സ് ഞങ്ങളെ ഏററവും സന്തുഷ്ടരാക്കി. ഹേ കൗശികനന്ദന, തപസ്സുകൊണ്ടു് അങ്ങു് ബ്രാഹ്മണ്യത്തെ സമ്പാദിച്ചുകഴിഞ്ഞു. മരുദ്ഗണങ്ങളോടുകൂടി ഞാൻ അങ്ങക്കു് ദീർഘായുസ്സ് ഇതാ നല്കുന്നു. ബ്രഹ്മൻ, സ്വസ്തിവരട്ടെ! മംഗളം മേൽക്കുമേൽ ഉണ്ടാകട്ടെ! യഥേഷ്ടം അങ്ങക്കു് പോകാം."

വിധാതാവിൻേറയും വിണ്ണോരുടേയും വാക്കുകേട്ട മഹാമുനി, സസന്തോഷം സാഷ്ടാംഗം പ്രണമിച്ചുകൊണ്ടു് ഉണർത്തി:—

"ഭഗവാനേ ദേവദേവ, ബ്രാഹ്മണ്യവും ചിരായുസ്സും എനിക്കു് സിദ്ധിച്ചുവെങ്കിൽ, ഓംകാരവും വഷട്കാരവും എന്നെ കൈവരിക്കട്ടെ. ക്ഷത്രവേദത്തിലും ബ്രഹ്മവേദത്തിലും വിജ്ഞരായവരിൽ അഗ്രിമനായ ബ്രഹ്മർഷി ഭഗവാൻ വസിഷ്ഠൻ, എന്നോടു് ഈ ആഗ്രഹം കൈവന്നതായി അരുളിച്ചെയ്യട്ടെ. എൻെറ ഈ ഇഷ്ടം നിറവേററിത്തന്നു് നിങ്ങൾ മടങ്ങി എഴുന്നള്ളിയാലും."

സുരന്മാരുടെ അപേക്ഷ കൈക്കൊണ്ട ജപാഗ്ര്യശ്രേഷ്ഠൻ വസിഷ്ഠഭഗവാൻ, വിശ്വാമിത്രബ്രഹ്മർഷിയായിസഖ്യംചെയ്തു്, ഇങ്ങിനെ അരുളിച്ചെയ്തു:—

"അങ്ങു് ബ്രഹ്മർഷിയായിത്തീർന്നു; സംശയമില്ല. എല്ലാതൊന്നും അങ്ങക്കു് സിദ്ധമായിത്തീരും."

സംപ്രീതരായ ദേവന്മാരെല്ലാം നാന്മുഖനൊന്നിച്ചു് സ്വാലയം പ്രാപിച്ചു. രഘുനന്ദന, ഈ മഹാത്മാവു് ഇങ്ങിനെയാണു് ബ്രാഹ്മണ്യം നേടിയതു്. രാമാ, ഇദ്ദേഹം മാമുനികളിൽ ഇന്ദ്രനാണു്; മൂർത്തീകരിച്ച തപസ്സാണു്; അപ്രമേയ ധർമ്മിഷ്ഠനാണു്; വീര്യങ്ങൾക്കെല്ലാം ആലയമാണു്."

ഗൌതമനന്ദനനായ ശതാനന്ദബ്രഹ്മർഷി ശ്രീരാമലക്ഷ്മണന്മാരോടു്, വിശ്വാമിത്രചരിത്രം ഇത്രയുംപറഞ്ഞു് അവസാനിപ്പിച്ചു. ജനകമഹാരാജർഷി കൈകൂപ്പിക്കൊണ്ടു് ഗാധിസുതനോടു:—

"ഭഗവാനേ, മുനിപുംഗവനായ ബ്രഹ്മർഷിവര്യാ, ഞാൻ ഇന്നു് ധന്യനായി; അനുഗൃഹീതനായി. കാകുത്സ്ഥജാതരായ രാജകുമാരന്മാരുമൊന്നിച്ചു്, എൻെറ യജ്ഞത്തിൽ ധർമ്മശീലനായ അവിടുന്നു് എത്തിയല്ലോ. ബ്രഹ്മർഷിമാരിൽ ഉത്തമോത്തമനും, മഹാഭാഗനുമായ അവിടുത്തെ ദർശനത്താൽ തന്നെ നന്മകൾ അനേകം

എനിക്കു് കൈവന്നുകഴിഞ്ഞു. ബ്രഹ്മർഷിവര്യനായ ഭഗവാനേ, അവിടുത്തെ അത്യുഗ്രതപസ്സിൻ ചരിത്രം സവിസ്തരമായിപ്പറഞ്ഞതു്, മഹാത്മാവായ രാമനും, സദസ്സിലുള്ളവരും, ഞാനും കേട്ടു. കണക്കാക്കുവാൻ കഴിയാത്ത ഗുണങ്ങളും; അപ്രമേയമായ തപസ്സു്; അളവററബലം; അനശ്വരമായ യശസ്സു്; അത്യാശ്ചര്യകരമായ ഈ കഥ കേട്ടിട്ടും കേട്ടിട്ടും മതിവരുന്നില്ല. അതിതേജസ്വിയായ ഭഗവാനേ, സൂര്യൻ പടിഞ്ഞാറു് ചാഞ്ഞു. സന്ധ്യാകർമ്മകാലം സമാഗതമായി. നാളെ സുപ്രഭാതത്തിൽ അവിടുത്തെ ദർശിക്കുവാൻ ആഗ്രഹമുണ്ടു്. അവിടേക്കു് സ്വാഗതം. എനിക്കു് വിടനല്കേണമേ.''

നരോത്തമനായ രാജർഷിയെ പ്രശംസിച്ചുകൊണ്ടു് ബ്രഹ്മർഷി യാത്രാനുവാദം കൊടുത്തു. മിഥിലാപതിയായ വിദേഹമന്നവൻ, ഭഗവാൻ വിശ്വാമിത്രനെ, ഉപാദ്ധ്യായന്മാരോടും ബന്ധുജനങ്ങളോടുംകൂടി പ്രദക്ഷിണംവെച്ചു് നമസ്കരിച്ചു.

ധർമ്മാത്മാവായ കൌശികബ്രഹ്മർഷിയാകട്ടെ, ശ്രീരാമലക്ഷ്മണന്മാരോടും, പൂജ്യപാദരായ മാമുനിമാരോടും ഒന്നിച്ചു്, യജ്ഞവാടത്തിലുള്ള പാർപ്പിടത്തിലേക്കു് സന്തോഷസമേതം പോന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ
ആദികാവ്യത്തിൽ ബാലകാണ്ഡം അറുപത്തഞ്ചാംസർഗ്ഗം അവസാനിച്ചു.

---

## അറുപത്താറാംസർഗ്ഗം (സീതോൽപത്തികഥനം)

പിറേറന്നു് സൂര്യനുദിച്ചപ്പോഴേക്കും. പ്രഭാതകൃത്യങ്ങളെല്ലാം ശരിക്കും നിറവേററിയ നരവരൻ, മഹാത്മാവായ ഗാഥിസുതനെ, ദശരഥനന്ദനന്മാരോടുകൂടി ക്ഷണിച്ചുകൊണ്ടുവന്നു. ശാസ്ത്രത്തിൽ കണ്ടതുപോലെ, ബ്രഹ്മർഷിയേയും, മഹാഭാഗരായ രാഘവകുമാരന്മാരേയും പൂജിച്ചു്, ആ ധാർമ്മികാഗ്രസരൻ പറഞ്ഞു:-

"ഭഗവാനേ, അവിടേക്കു് സ്വാഗതം! അനഘനായ അവിടേക്കു് എന്തൊന്നാണു് ഞാൻ ചെയ്യേണ്ടതു്? ആജ്ഞാപിച്ചാലും. അവിടുത്തേക്കു് കല്പിക്കാവുന്നവനാണു് ഈ ഞാൻ.''

മഹാനായ ജനകരാജർഷിയുടെ വാക്കുകൾ, ധാർമ്മികശ്രേഷ്ഠനായ വിശ്വാമിത്രൻ കേട്ടു. ആ നരനാഥവീരനോടു്, വാക്പടുവായ മാമുനീന്ദ്രൻ പറഞ്ഞു:-

"മഹാരാജാ ദശരഥനന്ദനന്മാരായ ഈ ക്ഷത്രിയ കുമാരന്മാർ, ലോകപ്രസിദ്ധരും, ധനുർവ്വേദശാസ്ത്രത്തിൽ വിശേഷിച്ചു് വിജ്ഞരും, സമർത്ഥരുമായ രാമനും

ലക്ഷ്മണനുമാണ്. ഇവിടെ സൂക്ഷിച്ചുവെച്ച ശ്രേഷ്ഠമായ പള്ളിവില്ല് കാണുവാൻ ആഗ്രഹിക്കുന്നു. അങ്ങേക്ക് മംഗളം ഭവിക്കട്ടെ! ആ ഉത്തമ ചാപത്തെ കണ്ട് കൃതാർത്ഥരായിട്ടുവേണം മടങ്ങുവാൻ. അതൊന്ന് കാണിച്ചുകൊടുത്താലും"

മിഥിലാധിപൻ സാനന്ദം മാമുനീന്ദ്രനോട് ഉണർത്തി:–

"ഭഗവാനേ, ആ പള്ളിവില്ല് ഇവിടെ എന്തിനായിട്ടാണ് വെച്ചിട്ടുള്ളതെന്ന് കേട്ടാലും. നിമിമഹാരാജാവിൽനിന്ന് ആറാമത്തവനായ ദേവരാതനൃപന്റെ പക്കൽ കൊടുത്തേല്പിച്ചതാണീ ധനുസ്സ്. ഭഗവാൻ ശ്രീരുദ്രൻ രോഷമാന്നു, ദക്ഷയാഗം നശിപ്പിക്കുവാൻ വില്‍ കുലച്ചു. സലീലം ദേവന്മാരോട്:–

"സുരന്മാരേ, യജ്ഞകർമ്മത്തിലുള്ള ഭാഗം അനുവദിച്ചു തരാത്ത നിങ്ങളുടെ ശ്രേഷ്ഠശിരസ്സുകം, ഈ വില്ലുകൊണ്ട് ഞാൻ കൊയ്തെടുക്കും. പരിഭ്രാന്തരായ ദേവന്മാർ, ദേവദേവനെ സ്തുതികൾ കൊണ്ട് ശാന്തനാക്കി. അവരിൽതെളിഞ്ഞ ഗിരീശൻ ആ മഹാത്മാക്കൾക്ക് സമ്മാനിച്ചതാണീചാപം. മഹാദേവരുദ്രന്റെ ശോഭനമായ ഈ വില്ല് എന്റെ പൂർവ്വിക മഹാത്മാവിൽ ന്യാസമായി ഏല്പിച്ചു.

കുറച്ചുകൊല്ലങ്ങൾക്കുമുമ്പ്, ശ്രേഷ്ഠമായൊരു യജ്ഞം അവസാനിപ്പിച്ചു ഞാൻ, ആ ക്ഷേത്രത്തെ ഉഴുതപ്പോൾ കരിതട്ടി ഒരുപെൺപൈതൽ ഉണ്ടായി. കരിച്ചാലിൽ ജനിച്ച അവൾക്ക് "സീത" എന്നാണ് പേരിട്ടത്. അയോനിജയും അവനിജയുമായ കന്യകയെ എന്റെ പുത്രിയായി വളർത്തി. ഞാനവളെ വീര്യശുല്കയായി നിർത്തുകയാണുണ്ടായത്. ഭൂപുത്രിയായി ജനിച്ച സീത വളർന്ന് കുമാരിയായപ്പോൾ, മന്നോർമന്നന്മാർ പലരും അവളെ വരിക്കുവാൻഎത്തി. വീര്യശുല്കയായതിനാൽ ആർക്കും ഞാൻ കൊടുത്തില്ല. ഭൂപാലന്മാർ കോപിച്ചു. ഒന്നിച്ചുചേർന്ന് മിഥിലയിൽ എത്തി, വീര്യം പ്രകടിപ്പിക്കുവാൻ തയ്യാറായ അവരുടെ മുന്നിൽ ആ പള്ളിവില്ല് വെച്ചുകൊടുത്തു. എന്നാൽ, അവരിൽ ഒരൊററരാജാവിന്നും, ആ വില്ലെടുക്കുവാനെന്നല്ല, ഇളക്കുവാൻകൂടി സാധിച്ചില്ല. മഹാവീരന്മാരാണെന്നഭിമാനിച്ചുവന്നവർ അല്പവീര്യരാണെന്നറിഞ്ഞപ്പോൾ, ഞാൻ എല്ലാവരേയും തള്ളിക്കളഞ്ഞു.

മാമുനീന്ദ്ര, പിന്നീട് ഉണ്ടായത്കേട്ടാലും. വീര്യസന്ദേഹത്താൽ അവമാനിതരാക്കി എന്ന് വിചാരിച്ച്, രാജാക്കന്മാർ എല്ലാവരും ഒന്നിച്ചുചേർന്ന്, മിഥിലാപുരിയെ കോപത്തോടെ വളഞ്ഞു.

അവരുടെ നിരോധം ഒരുവർഷം നീണ്ടുനിന്നപ്പോഴേക്കും, നഗരത്തിൽ സജ്ജീകരിച്ചിരുന്ന ഭക്ഷണസാധനങ്ങൾ അവസാനിച്ചു. പ്രജകളുടെ വിഷമമറിഞ്ഞു്, ഏററവും ദുഃഖിതനായിത്തീന്ന ഞാൻ, തപസ്സുകൊണ്ടു് സുരന്മാരെ സന്തോഷിപ്പിച്ചു. ദേവന്മാരാകട്ടെ, തെളിഞ്ഞ ഹൃദയത്തോടെ ചതുരംഗസൈന്യങ്ങളെ എനിക്കു് അനുഗ്രഹപൂവ്വമേകി.

സന്ദിഗ്ദ്ധവീര്യന്മാരും, ഒട്ടുംതന്നെ വീര്യമില്ലാത്തവരും, സചിവാനുചിതരുമായ ആ മഹാപാപികൾ യുദ്ധഭൂമിയിൽ ജീവനററു വീഴുവാൻ തുടങ്ങിയപ്പോഴേക്കും, പരാജയമേററ ഭൂപാലന്മാർ നാനാദിക്കുകളിലേക്കും ഓടിരക്ഷനേടി.

ബ്രഹ്മർഷിവര്യനായ ഭഗവാനേ, മിന്നിത്തിളങ്ങുന്ന പള്ളിവില്ലു്, രാമലക്ഷ്മണന്മാക്കു് ഞാൻ കാണിച്ചുകൊടുക്കാം. അതെടുത്തു് ഞാൺകെട്ടിയാൽ ദാശരഥി രാമനു്, അയോനിജയും എന്റെ പുത്രിയുമായ സീതയെ, സഹധമ്മിണിയായി ഞാൻ നല്കും.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം അറുപത്താറാം സഗ്ഗം അവസാനിച്ചു.

---

## അറുപത്തേഴാം സഗ്ഗം. (ധനുർഭഞ്ജനം)

ബ്രഹ്മഷിവിശ്വാമിത്രൻ ജനകരാജഷിയുടെ വാക്കുകൾകേട്ടു്:—

“രാമനു് വില്ലൊന്നു കാണിച്ചുകൊടുക്കു.” എന്നുമാത്രം പറഞ്ഞു് മന്ദഹസിച്ചു.

“ഗന്ധമാല്യാദികളെക്കൊണ്ടു് പരിഭൂഷിതമായ പള്ളിവില്ലു് കൊണ്ടുവരുക.”

മിഥിലാധിപനിദ്ദേശം കേട്ട അമാത്യന്മാർ, അന്തഃപുരത്തിലേക്കു്പോയി. രാജകീയാജ്ഞയനുസരിച്ചു് ചാപരത്നത്തെകൊണ്ടു് പുറപ്പെട്ടു.

ആജാനബാഹുക്കളായ ശക്തന്മാർ അയ്യായിരം പേരെയാണു് പടകളിൽനിന്നു് തിരഞ്ഞെടുത്തിട്ടുള്ളതു്. എട്ടുചക്രങ്ങളോടുകൂടിയ ഇരിമ്പുപെട്ടിയിലാണു് ഈശ്വരധനുസ്സിരിക്കുന്നതു്. വളരെ വിഷമിച്ചുകൊണ്ടു് ഭടന്മാർ പേടകം, മന്നവന്റെ മുന്നിലെത്തിച്ചു. ദേവതുല്യനായ രാജഷിയെ തൊഴുതുകൊണ്ടു് സചിവന്മാർ:—

"മഹാപ്രഭോ, സകലരാജാക്കന്മാരാലും പൂജിതമായ പള്ളിവില്ലിതാ. മിഥിലേന്ദ്രനായ തമ്പുരാനേ, വേണമെങ്കിൽ കാണിക്കാം."

ശ്രീരാമലക്ഷ്മണന്മാരോടുകൂടിയിരിക്കുന്ന മഹാത്മാഗാധിനന്ദനനോടു്, നൃപവരൻ തൊഴുതുകൊണ്ടു് പറഞ്ഞു:—

"ഭഗവാനേ, ജനകരാജവംശത്താൽ പൂജിക്കപ്പെടുന്ന പള്ളിവില്ലു് ഇതാ തിരുമുമ്പിൽ എത്തിയിരിക്കുന്നു. അമിതവീര്യമിയന്ന രാജാക്കന്മാർക്കു് ആർക്കും ഇന്നേവരെ കുലയേറ്റാൻ സാധിക്കാത്തതാണിതു്. ഈ ഈശ്വരചാപം ഞാണേറ്റുവാൻ— ദേവന്മാർ— അസുരന്മാർ— അരക്കർ— ഗന്ധർവ്വന്മാർ— യക്ഷന്മാർ— കിന്നരന്മാർ— മഹോരഗന്മാർ— തുടങ്ങി മറ്റാർക്കും സാധിക്കുന്നതുമല്ല. പിന്നെയാണോ മനുഷ്യർക്കു്? കുലക്കുവാനോ, ബാണം ഞാണിൽ ചേർക്കുവാനോ, വലിക്കുവാനോ, ഒന്നുമില്ലെങ്കിലും ഇളക്കുവാനോ വിഷമമുള്ള പള്ളിവില്ലു്, ഇതാ കൊണ്ടുവന്നിരിക്കുന്നു. മഹാഭാഗനായ ബ്രഹ്മർഷിവര്യ, ശ്രേഷ്ഠധനുസ്സിനെ രാജനന്ദനന്മാർക്കു് കാണിച്ചാലും."

വിശ്വാമിത്രമുനിപുംഗവൻ ജനകരാജർഷിയുടെ വാക്കുകൾകേട്ടു്; "വത്സ, രാഘവ, വില്ലിതാ; നോക്കിക്കൊള്ളൂ." എന്നുപറഞ്ഞു.

ബ്രഹ്മർഷിയുടെ അനുവാദം കിട്ടിയ ദാശരഥി, ചാപമിരിക്കുന്ന പെട്ടിതുറന്നു്, തൃക്കൺപാർത്തു് സവിനയം ചോദിച്ചു:—

"ഭഗവാനേ, ഈ പള്ളിവില്ലിനെ ഞാനൊന്നു് തൊടട്ടയോ? എടുക്കുവാനും കുലക്കുവാനും ശ്രമിക്കട്ടയോ?"

തീർച്ചയാവട്ടെ."

കൌശികമാമുനിയും ജനകനരവരനും ഒപ്പമാണു് സമ്മതമേകിയതു്.

മഹാപ്രഭു ശ്രീരാമചന്ദ്രൻ, ഒരു കട്ടിക്കളിയെന്നപോലെ വില്ലിന്റെ മദ്ധ്യത്തിൽ ഇടത്തെ തൃക്കൈചേർത്തു. ധർമ്മസ്വരൂപിയായ കുമാരൻ, ഈശ്വരചാപമെടുക്കലും, വളയ്ക്കലും, ഞാൺകേറ്റലും, ഒരൊററനിമിഷത്തിനുള്ളിൽചെയ്തു. ആർക്കൊരുത്തർക്കും കുലയ്ക്കുവാൻ സാധിക്കാത്ത പള്ളിവില്ലു്, വളഞ്ഞപ്പോൾ രണ്ടു ഖണ്ഡമായി പൊട്ടി. ആയിരമായിരമാളുകൾ കണ്ണിമവെട്ടാതെ നില്ക്കുന്നു. മാമല്ലപൊളിയുന്നതുപോലെ ഇടിനാദമുയർന്നപ്പോൾ ഭൂമിയാകെ ശക്തിയിലൊന്നു് ചലിച്ചു. മഹർഷിവര്യനാതും, ജനകരാജർഷിയും, ദശരഥനന്ദനന്മാരുമൊഴികെ

മറെറല്ലാവരും പെട്ടെന്നു് വീണ്ടു് മോഹാലസ്യപ്പെട്ടു. അല്പനിമിഷങ്ങാംക്കകം സ്വപ്നത്തിൽ നിന്നെന്നപോലെ ജനങ്ങാം ഉണൎന്നപ്പോാം, ആനന്ദാശ്രുക്കളെ ണിഞ്ഞരാജൎഷി തൊഴുതുകൊണ്ടു് വാക്ചാതുൎയ്യത്തോടെ ഗാധിപുത്രനോടു് പറഞ്ഞു:—

"ഭഗവാനേ, ദശരഥനന്ദനനായ രാമന്റെ വിക്രമം ഞാൻ കണ്ടു. അത്യത്ഭുതം! അചിന്ത്യം!! അമേയനാണീകുമാരനെന്നതിൽ സംശയമില്ല. എന്റെ ഓമനമകാം സീത, ജനകരാജവംശത്തിന്നു് അനശ്വരയശസ്സു് സമ്പാദിച്ചു്, ഈ രഘുവംശരത്നത്തെ ഭൎത്താവായടഞ്ഞതിനാൽ, "വീൎയ്യശുല്ക"യാണു് ജാനകി, എന്ന എന്റെ സത്യവും നിറവേറി. പ്രാണാധികപ്രിയയായ മകാം സീതയെ, രാമന്നു് കൊടുക്കണം. ഭഗവാനേ, അവിടത്തെ അനുവാദപ്രകാരം അമാത്യന്മാർ തന്നെ അയോദ്ധ്യയിലേക്കു് അതിവേഗം തേരിലേറിപ്പോകട്ടെ. കൌശികവംശതിലകമേ, അവിടത്തേക്കു് നന്മവരട്ടെ.

വീൎയ്യശുല്കയായ പുത്രിയുടെ പരിണയവാൎത്ത, അറിയിച്ചു് മഹാരാജാദശരഥനെ, സചിവവൎയ്യന്മാർ ഇങ്ങോട്ടുകൊണ്ടുവരട്ടെ. മുനിസിംഹത്താൽ പരിപാലിതരാണു് രഘുനന്ദനന്മാരെന്ന കാൎയ്യവും മന്നോൎമന്നനെ അറിയിക്കട്ടെ.

ആനന്ദമഗ്നനായ അയോദ്ധ്യാധിപൻ അതിശീഘ്രം ഇവിടെയെത്തണം."

ധാൎമ്മികോത്തംസമായ രാജൎഷി, സംപ്രീതനായ കൌശികന്റെ പൂൎണ്ണാനുവാദത്തോടെ മന്ത്രിമാരെ വിളിച്ചു്, അയോദ്ധ്യയിലേക്കു്, വൎത്തമാനങ്ങാം അറിയിക്കുവാനും, അവനീന്ദ്രനെ ആനയിക്കുവാനും, പറഞ്ഞയച്ചു.

ഇങ്ങിനെ ആൎഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ അറുപത്തിയേഴാംസൎഗ്ഗംഅവസാനിച്ചു.

## അറുപത്തെട്ടാംസൎഗ്ഗം (ജനകദൂതവാക്യം)

മിഥിലേശ്വരന്റെ ദൂതന്മാർ കൂടിയായ അമാത്യന്മാർ, ക്ഷീണലേശമേല്ലാതെ മൂന്നുദിവസത്തെ നിരന്തരയാത്രകൊണ്ടു് അയോദ്ധ്യാനഗരിയിലെത്തി. ഗോപുരദ്വാരത്തിൽ കാവൽ നില്ക്കുന്നവരോടു്:—

"ജനകമഹാരാജാവിന്റെ സന്ദേശവുംകൊണ്ടു", ദൂതന്മാർ വന്നിട്ടുണ്ടെന്നു് തമ്പുരാനെ വേഗത്തിൽ അറിയിക്കു."

ആഗതരുടെ വാക്കുകേട്ട ദ്വാരപാലന്മാർ ഉത്തരക്ഷണത്തിൽ രാജാനുവാദ പ്രകാരം അമാത്യന്മാരെ കൊട്ടാരത്തിലേക്ക് കൊണ്ടുപോയി.

വയോവൃദ്ധനാണെങ്കിലും ദേവതുല്യനായ ദശരഥഭൂപാലകനെ കണ്ട ദൂതന്മാർ, തൊഴുതുകൊണ്ട് അടുത്തുചെന്ന് നമസ്കരിച്ച്, മധുരമായ വാക്കുകൾ, ഭയരഹിതരായി പറഞ്ഞു:—

"മഹാസത്വസമ്പന്നനായ തമ്പുരാനേ, രഘുവംശതിലകനും ശത്രുമർദ്ദകനുമായ രാജസിംഹ, അഗ്നിഹോത്രാദികൾ തെറ്റപറ്റാതെ, യഥാവിധി ചെയ്യുന്ന മിഥിലേശ്വരൻ ജനകമഹാരാജർഷി, പുരോഹിതന്മാരും ആചാര്യന്മാരുമൊത്ത് വാണരുളുന്ന അവിടത്തോട്, സ്നേഹോദാരമായി, കുശലവും സദ്സമൃദ്ധിയും വീണ്ടും വീണ്ടും ചോദിക്കുന്നു".

ബ്രഹ്മർഷിവര്യനായ വിശ്വാമിത്രന്റെ അനുവാദത്തോടെ വിദേഹേശ്വരൻ, കുശലപ്രശ്നത്തോടുകൂടി, അവിടത്തോട്:—

"സുഹൃദ്സത്തമാ, എന്റെ മകൾ വീര്യശുല്ക്കയാണെന്നതും പലപല അരചന്മാർ അഭിമാനത്തോടും അമർഷത്തോടും വന്ന് നിർവ്വീര്യരായി പിന്നൊഴിച്ചതും അറിയുമല്ലോ. രാജൻ, അങ്ങയുടെ ആത്മജന്മാർ വിശ്വാമിത്രബ്രഹ്മർഷിയൊന്നിച്ച്, യദൃച്ഛയാ ഇവിടെ വന്നു. വീരവീരന്മാരായ ഓമനക്കുട്ടികൾ എല്ലാവരേയും പരാജിതരാക്കിക്കഴിഞ്ഞു.

മഹാബാഹുവായ അങ്ങയുടെ സീമന്തപുത്രൻ—മഹാനായ രാമകുമാരൻ—മഹാജനസഭാമദ്ധ്യത്തിൽവെച്ച്, പള്ളിവില്ലെടുത്ത് വളച്ചപ്പോൾ, പെട്ടെന്ന് രണ്ടു ഖണ്ഡമായി മുറിഞ്ഞു. വീര്യശുല്ക്കയായ സീതയെ, മഹാത്മാ ശ്രീരാമനു നൽകി, എന്റെ പ്രതിജ്ഞയെ തരണംചെയ്യുവാൻ ആഗ്രഹമുണ്ട്. അങ്ങ് അതിന്നു് അനുവാദമേകണം. ആചാര്യന്മാരോടും പുരോഹിതന്മാരോടും ബന്ധുമിത്രാദികളോടുംകൂടി, ശീഘ്രമെത്തി വീരസുതന്മാരെ കാണുക. മഹാരാജാവേ, മേൽക്കുമേൽ മംഗളമുണ്ടാകട്ടെ. എന്റെ സത്യത്തെ അങ്ങ് നിറവേററിത്തരണേ. വീര്യനിർജ്ജിതരായ നന്ദനന്മാരെക്കണ്ട് പ്രീതിനേടുവാൻ അതിവേഗത്തിലെത്തണേ."

തമ്പുരാനേ കൌശികബ്രഹ്മർഷിയുടെ അനുവാദവും, ശതാനന്ദബ്രഹ്മർഷിയുടെ നിർദ്ദേശവും അനുസരിച്ച്, മഹാരാജാവ് മധുരമായിപ്പറഞ്ഞ സന്ദേശമാണ്, അമാത്യന്മാരായ ഞങ്ങൾ ഉണർത്തിയതു്.

രാജരാജേന്ദ്രനായ തമ്പുരാനേ, അവിടുത്തേക്ക് എന്തെങ്കിലും കാരണത്താൽ വിദേഹത്തിലേക്ക് വരുവാൻ വിഷമമാണെങ്കിൽ, ജനകരാജർഷിയെ അറിയിക്കേണ്ടതു് ആജ്ഞാപിച്ചാലും.

ദൂതവാക്യം അരചവരനെ പുളകമണിയിച്ചു. ബ്രഹ്മർഷിമാരായ വസിഷ്ഠൻ, വാമദേവൻ മുതലായവരോടും മന്ത്രിവര്യന്മാരോടും മാമന്നവൻ പറഞ്ഞു:—

"കൗസല്യാനന്ദവർദ്ധകനായ രാമൻ, കൗശികമാമുനീന്ദ്രന്റെ പരിരക്ഷണത്തിൽ, ലക്ഷ്മണനൊന്നിച്ച് വിദേഹരാജ്യത്തിൽ വസിക്കുകയാണത്രെ. കാകുൽസ്ഥനന്ദനന്റെ വീര്യം, മഹാത്മാമിഥിലാധിപൻ കണ്ടു. സ്വസുതയെ രാമന് കൊടുക്കുവാൻ ആഗ്രഹമുണ്ടത്രെ. ആ മഹാന്റെ ഏർപ്പാട് ഭവന്മാർക്കെല്ലാം ഇഷ്ടമാണെങ്കിൽ, മിഥിലാപുരിക്ക് വേഗം പോവുക. ഒട്ടും കാലതാമസം വരുത്തരുതു്."

മാമുനീന്ദ്രന്മാരും മന്ത്രിസത്തമന്മാരും ഒരുപോലെ, സസന്തോഷം ആ അഭിപ്രായത്തെ ആദരിച്ചു. 'നാളെ രാവിലെ യാത്രയാകാം.' എന്ന് മഹാരാജാവ് സാദരം അനുജ്ഞനൽകി. ജനകാമാത്യന്മാരെ ദശരഥനരേന്ദ്രന്റെ പ്രത്യേക മേൽനോട്ടത്തിൽ തന്നെ സത്ക്കരിച്ചു. സമസ്തവിഭവങ്ങളുമടങ്ങിയ ഉദാരസ്വീകരണം അവാച്യമായ ആനന്ദമേകി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ബാലകാണ്ഡം അറുപത്തെട്ടാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തൊമ്പതാം സർഗ്ഗം (ദശരഥമിഥിലാഗമനം)

ആ രാത്രി അവസാനിച്ചു. അരുണകിരണങ്ങൾ വാരിവിതറിയ ഭാസ്കരദേവൻ ഉദയാദ്രിശിഖരത്തിൽ പ്രത്യക്ഷമായി. ബന്ധുമിത്രാദികളും ഉപാദ്ധ്യായന്മാരോടും കൂടിയ രാജാദശരഥൻ, സുമന്ത്രരോട് സാദരം നിർദ്ദേശങ്ങളേകി:—

"സുമന്ത്രരേ, ധനാദ്ധ്യക്ഷന്മാർ രത്നപൂർണ്ണങ്ങളായ ഭണ്ഡാരങ്ങളെടുപ്പിച്ച് മുൻപേ പോകട്ടെ. ചതുരംഗസൈന്യങ്ങൾ അവരെ അതിവേഗം അനുഗമിക്കട്ടെ. എന്റെ അനുവാദം കിട്ടിയാൽ ഉടനെ പുറപ്പെടത്തക്കവിധം വാഹനങ്ങൾ തയ്യാറാകണം. ഋഷീശ്വരന്മാരും അന്തണവര്യന്മാരുമായ, വസിഷ്ഠൻ—വാമദേവൻ—ജാബാലി—കാശ്യപൻ—മാർക്കണ്ഡേയൻ—സുദീർഘായുസ്സ് —കാത്യായനൻ—

എന്നിവർ ആദ്യം പോകണം. എന്റെ രഥം ദതക്കിനിൽ. ജനകാമാത്യ ന്മാർധൃതിപ്പെടുത്തുന്നുമുണ്ടു്.

ഭഗവാൻ ഭാസ്കരനെപ്പോലെ, മഹാരാജാദശരഥൻ തേരിൽക്കയറി. നരേന്ദ്രകല്പനയനുസരിച്ചു്, ചതുരംഗസൈന്യങ്ങാം മാമുനിമാരൊത്തു് പിൻതുടന്നു. നാലാംദിവസം, വിദേഹരാജ്യാതിത്തിയിൽ അവരെത്തിച്ചേന്നു.

രാജകീയമായ ഒരുക്കളെല്ലാമൊത്തു് ജനകരാജർഷി എതിരേററു. വയോവൃദ്ധനുംകൂടിയായ ദശരഥനൃപേന്ദ്രനെ, ആനന്ദം വഴിഞ്ഞൊഴുകുന്ന ഹൃദയത്തോടെയാണു് മിഥിലാധിപൻ സ്വീകരിച്ചതു്.

നരേന്ദ്രൻ, നരേന്ദ്രനോടു് പറഞ്ഞു:-

“മഹാരാജാവേ, സ്വാഗതം. എന്റെ ഭാഗ്യത്താൽ അങ്ങു് ഇവിടെ സന്നിഹിതനായി. രജപുത്രന്മാറിലുമുള്ള വീര്യം കണ്ടു് സംപ്രീതനാകാം. ദേവന്മാരാൽ ആവൃതനായ വാസവനെന്നപോലെ മഹർഷീന്ദ്രന്മാരാൽ സമാഗതനായ ഭഗവാൻ വസിഷ്ഠൻ എന്റെ ഭാഗ്യത്താൽ എത്തിച്ചേന്നു. എന്റെ വിഘ്നങ്ങളെല്ലാം ഭാഗ്യംകൊണ്ടു് തീന്നു. വീര്യമേറുന്ന മഹാരാജപരമ്പരയാൽ അനുഗ്രഹീതമായ കാകുൽസ്ഥവംശമായി എന്റെ ഭാഗ്യംകൊണ്ടു് ബന്ധുത്വം വന്നുചേന്നു. രാജരാജ, നാളെ പ്രഭാതത്തിൽ, യജ്ഞാവസാനത്തിൽ, ഋഷീശ്വരന്മാരുടെ സാന്നിദ്ധ്യത്തിൽ, അങ്ങു് വിവാഹം നടത്തിച്ചുതരണം.”

വിദേഹമന്നവന്റെ വാക്കുകാം, മാമുനിമദ്ധ്യസ്ഥിതനായ ദശരഥമഹാരാജാവു് കേട്ടു. വാക്പടുവായ നൃപതിഉത്തരമോതി:—

“രാജർഷിശ്രേഷ്ഠാ, പ്രതിഗ്രഹമിരിക്കുന്നതു് ദാതാവിന്റെ കൈവശമാണെന്നു്, പണ്ടുതന്നെ കേട്ടിട്ടുണ്ടു്. ധമ്മജ്ഞനായ അങ്ങു് പറയുന്നതുപോലെ ചെയ്യുവാൻ ഞങ്ങാം തികച്ചുംഒരുക്കമാണു്.”

സത്യവാദിയായ ദശരഥന്റെ യശസ്കരവും ധാമ്മികവുമായ വാക്കുകാം, മിഥിലേശ്വരനെ ആശ്ചര്യപ്പെടുത്തുകതന്നെചെയ്തു.

അവിചാരിത സന്ദഭ്ത്തിലുള്ള അന്യോന്യദശനത്താൽ മഹർഷീശ്വരന്മാരെല്ലാം അതിസന്തുഷ്ടരായി. സസുഖം ആ രാത്രി വസിച്ചു.

എല്ലാവിധത്തിലുമുള്ള സൽക്കാരങ്ങരം ഏററ അയോദ്ധ്യാനാഥൻ, രഘുവംശ രത്നങ്ങളായ പുത്രന്മാരെക്കണ്ടു് കൺകളുർപ്പിച്ചു; തികച്ചുംപ്രീതിയാൻ. സർവ്വ ശാസ്ത്രങ്ങളും നന്നായറിയുന്ന ജനകമഹാരാജാവു്, ധാർമ്മികമായ കർമ്മങ്ങരം രണ്ടു മക്കളെക്കൊണ്ടും ചെയ്യിച്ചു.

മാമുനീന്ദ്രന്മാരുടേയും രാജാക്കന്മാരുടേയും സംഘങ്ങളെ സംപ്രീതരാക്കി അയച്ചതിന്നുശേഷം, ദേവേന്ദ്രപ്രിയനായ രാജർഷി യജ്ഞവാടത്തിലേക്കു് വിധിയനുസരിച്ചു് പ്രവേശിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി നിർമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം അറുപത്തൊമ്പതാംസർഗ്ഗം അവസാനിച്ചു.

---

## എഴുപതാം സർഗ്ഗം. (ഇക്ഷ്വാകുവംശപരമ്പര.)

മഹർഷിവര്യന്മാർ നിർദ്ദേശിച്ചതുപോലെ പ്രാതഃകൃത്യങ്ങളെല്ലാം നിർവ്വഹിച്ച ജനകമഹാരാജാവു്, വാക്സാമർത്ഥ്യത്തോടുകൂടി ശതാനന്ദപുരോഹിത ബ്രഹ്മർഷിയോടു് പറഞ്ഞു:—

"ഭഗവാനേ, നീർനെല്ലിവൃക്ഷങ്ങളാൽപൂരിതമായ, ഇക്ഷുമതീനദീതീരത്തിൽ, 'സാംകാശ്യം' എന്ന സ്വർഗ്ഗസുന്ദരപുരത്തിൽ, എന്റെ അനുജൻ, തേജസ്വിയന്ന 'കുശധ്വജൻ,' വസിക്കുന്നുണ്ടല്ലോ. അത്യന്തധാർമ്മികനായ കുശധ്വജൻ 'പുഷ്പകം' വിമാനത്തിൽ എന്നപോലെയാണു് അവിടെ താമസിക്കുന്നതു്. ആ സഹോദരനാണു് എന്റെ 'യജ്ഞപാലകൻ.' അദ്ദേഹത്തെ കാണുവാൻ ആഗ്രഹമുണ്ടു്. ഈ സന്തോഷം എന്നോടൊന്നിച്ചു് കുശധ്വജനും അനുഭവിക്കണം."

അരചാജ്ഞയനുസരിച്ചു്, ദൂതന്മാർ ശീഘ്രഗാമികളായ കുതിരകളിൽക്കയറി, ദേവേന്ദ്രനിർദ്ദേശപ്രകാരംമഹാവിഷ്ണുവിനെ എന്നപോലെ കുശധ്വജനെ കൊണ്ടുവരാൻ പോയിക്കഴിഞ്ഞു.

സാംകാശ്യപുരത്തിലെത്തിയ ശ്രേഷ്ഠദൂതന്മാർ, മഹാരാജാവിന്റെ കല്പന കുശധ്വജനെ അറിയിച്ചു. ഉത്തരക്ഷണത്തിൽ മിഥിലയിലേക്കു് പുറപ്പെടുകയും ചെയ്തു. ധർമ്മപരിപാലകനും അതിതേജസ്വിയുമായ ജനകനരേന്ദ്രനെ കണ്ട കുശധ്വജൻ, സസന്തോഷം അടുത്തുചെന്നു. പുരോഹിതനായ ശതാനന്ദനേയും, ധർമ്മശീലനായ അഗ്രജനേയും അഭിവാദ്യംചെയ്തു്, ദിവ്യവും രാജോചിതവുമായ സ്വർണ്ണസിംഹാസനത്തിൽ ഇരുന്നു.

അമേയതേജസ്വികളായ ആ സഹോദരന്മാർ, സചിവമുഖ്യനായ സുദാമാവിനെ വിളിച്ച്:—

"അമാത്യപ്രമുഖാ, അതിവേഗത്തിൽചെന്ന്, ഇക്ഷ്വാകുവംശത്തിലെ ഓജസ്സേറിയ നരപാലകൻ ദശരഥനെ, ആത്മജന്മാരോടും മന്ത്രിമാരോടുംകൂടി കൊണ്ടുവരു."

രാജകേസരികളുടെ കല്പന ശിരസാവഹിച്ച മന്ത്രിമുഖ്യൻ അയോദ്ധ്യാധീശ്വരൻ അധിവസിക്കുന്ന സ്ഥലത്തെത്തി ശിരസാപ്രണമിച്ച് ഉണർത്തി:—

"പ്രഭോ, അയോദ്ധ്യാരാജ്യരാജേശ്വരാ, മിഥിലാധിപൻ വിദേഹനരേന്ദ്രൻ, ഉപാദ്ധ്യായപുരോഹിതന്മാരോടുകൂടിയ അവിടുത്തെ കാണുവാൻ ആഗ്രഹിച്ച്, കാത്തിരിക്കുകയാണ്."

സചിവേന്ദ്രന്റെവാക്കുകേട്ട ദശരഥനൃപാലകൻ, മാമുനീന്ദ്രന്മാരോടും ബന്ധുമിത്രാമാത്യന്മാരോടും ഒന്നിച്ച്, രാജർഷിജനകസമീപത്തിലെത്തി. വിദേഹരാജാവ് അനുജനോടുകൂടി ഭൂപാലേന്ദ്രനെ സസന്തോഷം എതിരേററ് സദസ്സിലേക്ക് ആനയിച്ചു. വാക്ചതുരന്മാരിൽ അഗ്രഗണ്യനായ ദശരഥൻ രാജർഷിയോട്പറഞ്ഞു:—

"ഭഗവാൻ വസിഷ്ഠ ബ്രഹ്മർഷി ഇക്ഷ്വാകുവംശത്തിലെ ദൈവമാണെന്നും, എല്ലാകാര്യത്തിന്റേയും വക്താവാണെന്നും ഇവിടെ അറിയുമല്ലൊ. ബ്രഹ്മർഷി വിശ്വാമിത്രന്റെ അനുവാദത്തോടുകൂടി, മാമുനീശ്വരന്മാരെ മുൻനിർത്തി, എന്റെ കുലത്തെപ്പററി യഥാക്രമം, ധാർമ്മികോത്തംസമായ ഭഗവാൻ അരുളിച്ചെയ്യും."

ആ ശ്രേഷ്ഠസദസ്സിൽ ഇത്രയും പറഞ്ഞ്, മഹാരാജാവ് മൌനമായി. വാക്യജ്ഞനായ ഭഗവാൻ വസിഷ്ഠൻ, പുരോഹിതരോടൊന്നിച്ചിരിക്കുന്ന വിദേഹേശ്വരനോട് പറഞ്ഞുതുടങ്ങി:—

"അവ്യക്തമായ ജന്മത്തോടുകൂടിയ ബ്രഹ്മാവ്, ശാശ്വതനും, നിത്യനും, അവ്യയനുമാണ്. ആ ദേവദേവന്റെ ആത്മജൻ മരീചി. അദ്ദേഹത്തിന്റെ സുതൻ കശ്യപൻ, കശ്യപപ്രജാപതിയുടെ പുത്രൻ വിവസ്വാനാണ് മനുമഹാരാജാവിന്റെ പിതാവ്. അയോദ്ധ്യാരാജ്യത്തിന്റെ ഒന്നാമത്തെ അരചനായ മനുവിന്റെ തനയൻ, വംശസ്ഥാപകനായ ഇക്ഷ്വാകുമന്നവൻ. അദ്ദേഹത്തിന്റെ മകൻ കുക്ഷി എന്നു പ്രസിദ്ധനായ ഭൂപാലൻ. ആ നരപാലകസുതൻ

വികുക്ഷി. ആ ശ്രേഷ്ഠനരവരന്റെ തനയൻ, അതിപ്രതാപിയും തേജസ്വിയുമായ ബാണൻ. അമേയ വിക്രമിയായ അനരണ്യനാണ് അദ്ദേഹത്തിന്റെ ആത്മജൻ അനരണ്യനിൽനിന്ന് പൃഥുവും, പൃഥുവിൽനിന്ന് ത്രിശങ്കുവും ജാതരായി. മഹാ യശസ്വിയായ ധുന്ധുമാരൻ ത്രിശങ്കുതനയൻ. അദ്ദേഹത്തിൽനിന്ന് യുവനാശ്വ നെന്ന മഹാരഥൻ സംജാതനായി. പൃഥിവീപാലകനായ മാന്ധാതാവാസ് തൽ സുതൻ. അദ്ദേഹത്തിന്റെ നന്ദനൻ സുസന്ധി. ധ്രുവസന്ധി, പ്രസേനജിത്ത് എന്നിങ്ങനെ രണ്ടുണ്ണികൾ സുസന്ധിക്ക് ഉണ്ടായി. ധ്രുവസന്ധിയുടെ മകൻ പുകഴാന്ന ഭരതൻ. അസിതൻ എന്ന അതിതേജസ്സിയന്നഅരചൻ ഭരതകുമാരൻ.

ഭരതമഹാരാജാവിന്റെ ആത്മജനായി, മഹാതേജസ്വിയായ അസിതൻ ജനിച്ചു. എന്നാൽ അയൽനാട്ടുകാരായ ഹേഹയന്മാർ, താലജംഘന്മാർ, ശശിബിന്ദുക്കൾ തുടങ്ങിയ ശൂരമന്നവന്മാർ ശത്രുക്കളായതിനാൽ ഉഗ്രയുദ്ധം ചെയ്യേണ്ടിവന്നു. പരാജിതനായ അസി തൻ പത്നിമാരുമൊന്നിച്ച് ഹിമാല യസാനുവിൽപാർത്തു. അദ്ദേഹത്തിന്ന് രണ്ടു ഭാര്യമാരാണ് ഉണ്ടായിരുന്നതു്. ബലഹീനനായിത്തീന്നിരുന്ന രാജാവ് അധികകാലതാമസമെന്യേ ദിവംഗത നായി. സഹധർമ്മിണികൾ രണ്ടുപേക്കും ആ സന്ദർഭത്തിൽ ഗർഭമുണ്ടായിരുന്നു വത്രെ. ഒരുവൾ മററവൾക്ക് സന്താനനാശത്തിന്ന് വിഷമേകി.

ആ കാലത്തു്, ഹിമാചലരമ്യപാർശ്വത്തിൽ, ഭാർഗ്ഗവവംശകനായ "ച്യവന" ബ്രഹ്മർഷിസസന്തോഷം വസിച്ചിരുന്നു. .കമനീയാംഗിയായിരുന്ന രാജമഹിഷി വിഷബാധയാൽ അവശയായി, ഓടിച്ചെന്നു് ബ്രഹ്മർഷിയുടെ പാദങ്ങളിൽ പുത്രാ ഗ്രഹിയായി പതിച്ചു. കാളിന്ദിയാറിൻ വക്കത്തു് നിഷ്ഠയിലിരിക്കുന്ന, അമേയ പ്രഭാവമെഴുന്ന, ച്യവന ബ്രഹ്മർഷി അരുളിച്ചെയ്തു:—

"സുകുമാരാംഗിയായ രാജപുത്രീ, മഹാബലവാനും, വീരനും, തേജസ്വിയു മായൊരു സത്പുത്രൻ, നിന്റെ ഉദരത്തിൽ നിന്നു് കാലതാമസം കൂടാതെ ജനിക്കും. ആ ശിശുവൊന്നിച്ചുതന്നെ വിഷവുമുണ്ടാകും. ഹേ വിശാലലോച നേ, നീ ഒട്ടുംതന്നെ ഭയപ്പെടേണ്ട."

ഭർത്തൃശോകാത്തയും പതിവ്രതാരത്നവുമായ ആ രാജപുത്രി യഥാകാലം ഒരു ഉണ്ണിയെ പ്രസവിച്ചു. സൌദാമിനീ ശോഭയുള്ള രാജപത്നി, സ്വർഗ്ഗഗതനായ ഭർത്താവിൽ മനസ്സിനെ സുസ്ഥിരമാക്കിവെച്ചിരുന്നു.

ഗർഭം നശിക്കുവാൻ, സപത്നി വിഷംനല്കിയിരുന്നുവല്ലൊ. ആ 'ഗര'ത്തോടു കൂടി ജനിച്ചു അത്ഭുത ശിശുവിന്നു് "സഗരൻ" എന്ന നാമം പ്രസിദ്ധമായി.

സഗരഭൂപതിസുതനായ അസമഞ്ജന്നു് അംശുമാൻ. അദ്ദേഹത്തിന്നു് ദിലീപൻ. ദിലീപന്നു്, ഭഗീരഥനെന്ന അനശ്വര കീർത്തിയാന്ന അരചൻ. അദ്ദേഹത്തിന്റെ തനയൻ കകുത്സ്ഥൻ തൽസുതനാണു് രഘു.

വംശനായകനായ രഘുവിന്റെ പുത്രൻ അതിതേജസ്വിയും എന്നാൽ നരഭോജിയുമായ "കല്മാഷപാദൻ", അദ്ദേഹത്തിന്നു് ശംഖണൻ. തുടന്നുണ്ടായവൻ സുദർശൻ. അടുത്ത രാജാവു് അഗ്നിവർണ്ണൻ. പിന്നീടു് ശീഘ്രഗൻ. തൊട്ടവൻ മരു–മരുവിന്റെ മകനായ പ്രശുശ്രുകതനയനാണു് അംബരീക്ഷൻ. മന്നോർമന്നൻ നഹുഷൻ അടുത്തരാജാവായിരുന്നു. തുടന്നു് നാഭാഗൻ യയാതി മഹാരാജാവു് അദ്ദേഹത്തിന്റെ ആത്മജൻ. യയാതിസുതനായ അജൻ, ദശരഥനരേന്ദ്രന്റെ പിതാവാകുന്നു. ഈ മഹീപതിയുടെ പുണ്യസന്തതികളായി ജനിച്ച രാമലക്ഷ്മണന്മാർ സഹോദരന്മാരാണു്. ഇങ്ങനെ, ഇക്ഷ്വാകുവംശപരമ്പരയിൽ പിറന്ന രാജാക്കന്മാരെല്ലാം, വീരവീരന്മാരും സത്യവാദികളു പരിശുദ്ധരുമാകുന്നു.

രാജർഷിവര്യനായ വിദേഹേശ്വരാ, അങ്ങയുടെ പുത്രിമാരെ, ഈ രാമലക്ഷ്മണന്മാർക്കുവേണ്ടി ഞാൻ വരിക്കുന്നു. സൽഗുണസമ്പൂർണ്ണതയുള്ളവരെ, സദ്ഗുണമുള്ളവക്കു് കൊടുക്കേണ്ടതു് അങ്ങയുടെ ധർമ്മമല്ലെ?"

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം എഴുപതാംസർഗ്ഗം അവസാനിച്ചു.

---

## എഴുപത്തൊന്നാം സർഗ്ഗം. (ജനകവംശകീർത്തനം)

ഭഗവാൻ വസിഷ്ഠന്റെ വാക്കുകൾകേട്ട രാജർഷി കൈകൂപ്പിക്കൊണ്ടു് പറഞ്ഞു:—

"ഭഗവാനേ, അവിടുത്തേക്കു് മംഗളം വന്നുചേരട്ടെ. ഞങ്ങളുടെ വംശപാരമ്പര്യംപറയാം. കന്യാദാനത്തിന്നു് എല്ലാചരിത്രവും പറയണമെന്നു് നിയമമല്ലെ? സൽകുലജാതനാണെങ്കിൽ സംശയിക്കാനുമില്ലല്ലൊ.

സത്വസമ്പന്നന്മാരിൽ അഗ്രിമനും, പരമധാർമ്മികനും, സ്വന്തം കർമ്മത്താൽ ത്രിലോകവിഖ്യാതനുമായ "നിമി" മഹാരാജപുത്രനായ 'മിഥി' യാണു് 'മിഥിലാ' രാജ്യത്തെ നിർമ്മിച്ചതു്. "ജനകൻ" എന്ന ആ ഒന്നാമത്തെ ഭൂപാലേ

ന്റെ മകൻ 'ഉദാവസു.' ധാർമ്മികനായ 'നന്ദിവർധനൻ', ഉദാവസുവിന്നു് ജനിച്ചു. അദ്ദേഹത്തിന്റെ നന്ദനൻ 'സുകേതു'. മഹാശക്തനും ധർമ്മിഷ്ഠനുമായ 'ദേവരാതൻ' തൽപ്പുത്രനാണു്. രാജർഷിയായ അദ്ദേഹത്തിന്നു് 'ബൃഹദ്രഥൻ.' ആ അരചവരന്നു് വീരപ്രതാപിയായ 'മഹാവീരൻ.' തുടർന്നു് സത്യവിക്രമനായ 'സുധൃതി.' ധർമ്മാത്മാവായ ഭഗവാനേ, ധാർമ്മികനായ 'ധൃഷ്ടകേതു' വാണു് അടുത്ത മിഥിലാപതി. ആ നൃപർഷിക്കു് 'ഹര്യശ്വൻ'. അദ്ദേഹത്തിന്നു് 'മരു'. തുടർന്നു് 'പ്രതിസന്ധകൻ.' ധർമ്മാത്മാവായ 'കീർത്തിരഥ' നരേന്ദ്രൻ തൽപ്പുത്രൻ. അടുത്ത രാജാവു് 'ദേവമീഢൻ', പിന്നത്തെ 'വിബുധൻ'. അദ്ദേഹത്തിന്നു് 'മഹീധ്രകൻ.' തൊട്ടരാജാവു് കീർത്തിരാതൻ.' ആ രാജർഷിയുടെ നന്ദനൻ 'മഹാരോമൻ'. 'സ്വർണ്ണരോമൻ' എന്നാണു് അദ്ദേഹത്തിന്റെ ആത്മജന്റെ പേരു്. അടുത്ത രാജാവു് 'ഹ്രസ്വരോമൻ.'

ആ രാജർഷിവര്യന്നു് രണ്ടുപുത്രന്മാർ ഉണ്ടായതിൽ ജ്യേഷ്ഠൻ ഞാനും അനുജൻ വീരനായ 'കുശധ്വജനും'. സീമന്തപുത്രനായ എന്നിൽ രാജ്യത്തേയും അനുജനേയും ഏല്പിച്ച പിതാവു്, അരണ്യവാസമാരംഭിച്ചു. വൃദ്ധനായ അച്ഛൻ വാനുലകം പൂകിയപ്പോൾ, ധാർമ്മികനിലയിൽ രാജ്യഭാരം ഏററു. ദേവതുല്യനായ അനുജൻ കുശധ്വജനിൽ അതിരററ സ്നേഹത്തോടെ, രാജ്യപരിപാലനം ചെയ്യുകയാണു്.

കുറച്ചുകാലം കഴിഞ്ഞു. 'സാംകാശ്യ' പുരീരാജാവായ 'സുധന്വൻ,' മിഥിലയെ അക്രമിക്കുവാൻ വന്നു്, ഇങ്ങിനെ പറഞ്ഞയച്ചു:—

"ഉത്തമോത്തമമായ ശൈവചാപത്തേയും, അംബുജനയനയായ സീതയേയും, എനിക്കു് നല്കുക."

ആ ആവശ്യം നിരാകരിച്ച എന്നോടു്, വീരനായ സുധന്വൻ യുദ്ധം തുടങ്ങി. നേരിട്ടുനിന്ന പൊരുതലിൽ ഞാൻ ആ രാജാവിനെ നിഗ്രഹിച്ചു. സാംകാശ്യപുരത്തിലെ രാജാവായി, എന്റെ അനുജനെ—വീരനായ കുശധ്വജനെ—അഭിഷേകം ചെയ്തു.

ബ്രഹ്മർഷിശ്രേഷ്ഠനായ ഭഗവാനേ, അഗ്രജനായ ഞാനും, അനുജനായ കുശധ്വജനും, മൂന്നുരുപറയുന്നു:—

"ഏററവും സന്തോഷത്തോടെ, വധുക്കളെ രണ്ടുപേരെയും, അവിടുന്നു് ആവശ്യപ്പെട്ടതുപോലെ തരുന്നു. അവിടുത്തേക്കു് മംഗളം വളരട്ടെ. വേദനാരീ

രത്നസദൃശയും വീര്യശുല്ക്കയുമായ സീതയെ ഒന്നാമതായി രാമനും, എന്റെ ഔരസ പുത്രി "ഊർമ്മിള"യെ ലക്ഷ്മണനും, പാണിഗ്രഹണംചെയ്തു കൊടുക്കാമെന്നു് തീർച്ച; മൂന്നരുസത്യം. അവിടുത്തേക്കു് മംഗളം ഭവിക്കട്ടെ.

രാജരാജേന്ദ്ര, രാമലക്ഷ്മണന്മാരെക്കൊണ്ടു് ഗോദാനം ചെയ്യിച്ചാലും. പിതൃക്രിയാദികരം കഴിപ്പിച്ചു്, വൈവാഹികമംഗളകർമ്മങ്ങരം ആചരിപ്പിച്ചാലും, ഹേ മഹാബാഹോ, ഇന്നു് മകം നക്ഷത്രം. മൂന്നാം നാരം ഉത്രം. അന്നു് അവിടുന്നു തന്നെ വിവാഹം കഴിപ്പിക്കണം. വിവാഹമംഗളസിദ്ധിക്കുവേണ്ടി, രാമലക്ഷ്മണന്മാരെകൊണ്ടു്, എല്ലാവിധത്തിലുമുള്ള ദാനകാര്യങ്ങളും ചെയ്യിക്കാം. സത്പാത്രദാനം സുഖപ്രദമാണല്ലൊ."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം എഴുപത്തൊന്നാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തിരണ്ടാം സർഗ്ഗം (കുശധ്വജകന്യകാവരണം)

വിദേഹേശ്വരന്റെ വാക്കുകരം കേട്ട ബ്രഹ്മർഷിവിശ്വാമിത്രൻ, ഭഗവാൻ വസിഷ്ഠനോടുകൂടി, ആ വീരനരപാലകനോടു് പറഞ്ഞു:—

"രാജരാജ, ഇക്ഷ്വാകുക്കളുടേയും വിദേഹന്മാരുടേയും വംശമാഹാത്മ്യം, അചിന്ത്യവും അപ്രമേയവുമാണു് തീർച്ച. ധാർമ്മികനിലയിൽ ഏററവും യോജിച്ചതാണു് ഈ ബന്ധം; രാമലക്ഷ്മണന്മാർക്കു് സീതയും ഊർമ്മിളയും. ആകൃതിവിശേഷത്തിൽ ചേരേണ്ട യുവദ്വന്ദ്വങ്ങളാണു്.

രാജർഷിവര്യ, ഒന്നുകൂടി പറയുവാനുണ്ടു്. ധർമ്മിഷ്ഠനായ ഈ കുശധ്വജമന്നവൻ അങ്ങയുടെ അനുജനുമാണല്ലൊ. ഈ ധാർമ്മികാഗ്രേസരന്റെ അതുല്യമായ അഴകെഴുന്ന ആത്മജമാരെക്കൂടി ഞങ്ങരം, കുമാരന്മാരും ബുദ്ധിമാന്മാരുമായ ഭരതനും ശത്രുഘ്നനും വേണ്ടിവരിക്കുന്നു.

ദശരഥനന്ദനന്മാരായ ഈ നാലുപേരും, രൂപയൌവനശാലികളും, ലോകപാലതുല്യന്മാരും, ദേവസദൃശപരാക്രമികളുമാകുന്നു. പാവനമായ ഇക്ഷ്വാകുവംശവും, പുണ്യശാലിയായ അങ്ങയുടെ വംശവും ഈ രണ്ടുപേരെക്കൊണ്ടു കൂടി ദൃഢതരമായി ബന്ധിച്ചാലും."

വിശ്വാമിത്രമാമുനീന്ദ്രവചനം, ഭഗവാൻ വസിഷ്ഠൻ സമ്മതിച്ചപ്പോഠം, തൊഴുതു്, ആനന്ദംകൊണ്ടു് രോമാഞ്ചമണിഞ്ഞ ജനകരാജർഷി, ആ മുനിസിംഹ ളോടു്:–

"മാമുനിവര്യന്മാരെ ഭവാന്മാർ, സദൃശവംശസംബന്ധത്തെ ആജ്ഞാപിച്ച തിനാൽ, ജനകവംശം ധന്യധന്യമായി. അവിടുന്നു് അരുളിച്ചെയ്തതുപോലെ നടക്കട്ടെ. മംഗളം വന്നുചേരട്ടെ.

കുശധ്വജപുത്രിമാരെ, ഭരതശത്രുഘ്നന്മാർ പാണിഗ്രഹണം ചെയ്തുകൊള്ളട്ടെ. രാജകുമാരികഠം നാലുപേരുടേയും വിവാഹം ഒരേദിവസം തന്നെ നടത്താം. ക രുത്തേറുന്ന കുമാരന്മാർ നാലുപേർ പരിഗ്രഹിക്കട്ടെ. വിവാഹം ഉത്രം നാളിൽ നല്ലതാണെന്നു് ബുദ്ധിമാന്മാർ പറഞ്ഞുകേട്ടിട്ടുണ്ടു്. ഭഗവാനേ, വിജ്ഞന്മാർ പ്രശംസിക്കുന്ന നാളുമാണു് പ്രജാപതിദേവതയായ ഉത്രം."

തൊഴുതുകൊണ്ടു് എഴുന്നേററുനിന്നു് രാജർഷി മഹർഷിവര്യന്മാരോടു് തുടർന്നു:—

"അതുല്യമായ ധർമ്മമാണു് എന്നെക്കൊണ്ടു് ചെയ്യിച്ചതു്. എന്നുമെന്നും അവിടുത്തെ ശിഷ്യനാണു് ഞാൻ. ഈ ശ്രേഷ്ഠാസനങ്ങളിൽ ഇരുന്നാലും. മഹാ രാജാദശരഥനു് മിഥിലാരാജ്യം പോലെത്തന്നെയാണു്, എനിക്കു് അയോദ്ധ്യ യും. ഏതു് രാജാവു് ഏതുരാജ്യത്തിലെയാണു്, എന്നുള്ളതിനെപ്പററി സംശയി ക്കുകയേ വേണ്ട."

വിദേഹേശ്വരവാക്യംകേട്ടു, രഘുവംശതിലകനായ ദശരഥൻ ഉത്തരം പറഞ്ഞു:—

"മിഥിലാരാജ്യത്തിന്റെ അധിപന്മാരും അനേകഗുണങ്ങഠക്കു് ഇരിപ്പിടവു മായ വീരസഹോദരന്മാരാണു് നിങ്ങഠം. മഹർഷിവര്യന്മാരേയും രാജാക്കന്മാരേ യും യഥാവിധി ഉപചാരപൂജാദികഠം ചെയ്തുകഴിഞ്ഞവരുമാണു്. മേൽക്കുമേൽ മംഗളവും സ്വസ്തിയും വന്നുചേരട്ടെ. ഞാൻ എന്റെ കൊട്ടാരത്തിൽചെന്നു് ശ്രാദ്ധാദികർമ്മങ്ങളെല്ലാം നിർവ്വഹിക്കാം."

അയോദ്ധ്യാഭൂപതി, രാജർഷിയോടു് യാത്രചോദിച്ചു്, മുനീന്ദ്രന്മാരെ മുൻനി ത്തി വേഗത്തിൽ അരമനയിലേക്കുപോയി.

ശാസ്ത്രോക്തരീതിയിൽ ശ്രാദ്ധക്രിയകളെല്ലാം ചെയ്തു. പിറേറന്നു് പ്രഭാത ത്തിൽ, ഉത്തമോത്തമമായ ഗോദാനാദികഠംതുടങ്ങി. നൂറായിരം പശുക്കളെ ഓരോ

തനയനും വെവ്വേറെയായി സങ്കല്പിച്ച്, ശ്രേഷ്ഠബ്രാഹ്മണർക്ക് ദാനമേകി. കുട്ടികളോടുകൂടിയ ലക്ഷണമൊത്ത പശുക്കളുടെ കൊമ്പുകൾ പൊന്നുകൊണ്ട് കെട്ടിയിരിക്കുന്നു. കറക്കുവാൻ ഓട്ടുപാത്രങ്ങൾ പ്രത്യേകമായുണ്ട്. ഇങ്ങിനെനാലു ലക്ഷം പശുക്കളെ ദാനം ചെയ്തതിന്നു പുറമെ, കനകനാണ്യങ്ങൾ അസംഖ്യം ദക്ഷിണയായേകി. പുത്രന്മാരിൽ അമേയവാത്സല്യമുള്ള മന്നോർമന്നൻ, അവർക്ക്മംഗളമുണ്ടാകുവാൻ, മഹാദ്വിജന്മാർക്ക് ദാനംചെയ്തതിന്ന് കയ്യുംകണക്കുമില്ല.

ഗോദാനാദികൾ കഴിഞ്ഞു് ആത്മജരൊന്നിച്ച് ഇരിക്കുന്ന മഹാരാജാദശരഥൻ, ലോകപാലന്മാരാൽ ആവൃതനായ ദേവേന്ദ്രനെപ്പോലെ അത്യധികം പ്രശോഭിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ബാലകാണ്ഡത്തിലെ എഴുപത്തിരണ്ടാംസർഗ്ഗംഅവസാനിച്ചു.

---

## എഴുപത്തിമൂന്നാം സർഗ്ഗം. (സീതാദി വിവാഹങ്ങൾ)

നൃപവര്യൻ എന്നാണോ ഗോദാനാദികൾ നടത്തിയതു്, അന്നു് കേകയമഹാരാജപുത്രനായ 'യുധാജിത്തു്' അവിടെഎത്തി. ശൂരനായ അദ്ദേഹം ഭരതകുമാരന്റെ സാക്ഷാൽ മാതുലനാണു്. ദശരഥനെ സാദരം വണങ്ങിയ കേകയമന്നവൻ:—

"കേകയരാജ്യാധിപനായ പിതാവു്, അവിടുത്തോടു്, സസ്നേഹം 'കുശലം' ചോദിക്കുന്നു. അവിടുന്നു് ഉദ്ദേശിക്കുന്നവർക്കെല്ലാം, അവിടെ സുഖമാണു്. എന്റെ പ്രിയസഹോദരീപുത്രനെ, വത്സലഭാഗിനേയനായ ഭരതനെ, കാണുവാൻ അച്ഛൻ അതിരററ ആഗ്രഹിക്കുന്നു. അതിന്നുവേണ്ടി, ഞാൻ അയോദ്ധ്യയിൽ ചെന്നു. അവിടെനിന്നു് മംഗളവൎത്തമാനമറിഞ്ഞു. ഉണ്ണികളുടെ വിവാഹത്തിന്നു് എല്ലാവരും മിഥിയിലേക്കു് പോന്നതായി മനസ്സിലായപ്പോൾ, അത്യാഹ്ലാദത്തോടെ അതിവേഗത്തിൽ, ഞാൻ ഇവിടെ എത്തിച്ചേൎന്നു. എന്റെ മരുമകനെ കാണുവാൻ അത്രമാത്രം ആഗ്രഹവും തോന്നി."

പൂജാൎഹനായ ആ വിശിഷ്ടാതിഥിയെ, ദശരഥരാജേന്ദ്രൻ, സത്ക്രിയകളെക്കൊണ്ടുതന്നെ പൂജിച്ച് സംതൃപ്തനായി.

മഹാനുഭാവന്മാരായ നന്ദനന്മാരോടൊന്നിച്ചു വസിച്ച അരചൻ, പ്രഭാതത്തിൽ എഴുന്നേററ്, വേണ്ടകമ്മങ്ങളെല്ലാം അനുഷ്ഠിച്ചു. കമ്മങ്ങളുടെ തത്വമെല്ലാം തികച്ചും അറിയുന്ന മഹാവിജ്ഞനാണല്ലൊ അദ്ദേഹം.

വിവാഹകാപ്പുകളും സവ്വാഭരണങ്ങളുമണിഞ്ഞ ശ്രീരാമചന്ദ്രനും തമ്പിമാരും, ഭഗവാൻ വസിഷ്ഠനേയും മുനീശ്വരന്മാരേയും അനുഗമിച്ച്, യജ്ഞവാടത്തിലെത്തി. ആ സമയം, 'വിജയം' എന്ന മുഹൂത്തമായിരുന്നു. കുമാരന്മാർ പിതൃസമീപത്തിൽ, ജ്യേഷ്ഠനെ അനുവർത്തിച്ച് സവിനയംനിന്നു.

ഭഗവാൻ വസിഷ്ഠൻ ജനകരാജഷിയോട്ട് അരുളിച്ചെയ്തു:—

"നൃപോത്തമ, രാജാദശരഥൻ, വിവാഹമംഗളക്കാപ്പണിഞ്ഞ പുത്രന്മാരോടുകൂടി, ദാതാവായ അങ്ങയെ കാത്തു നില്ക്കുന്നു. കൊടുക്കുന്നവനും വാങ്ങുന്നവനും ഒത്തുചേന്നാൽ മാത്രമേ, ഉത്കൃഷ്ടകമ്മം നടക്കുകയുള്ളു. അങ്ങയുടെ ധമ്മം സ്വീകരിച്ച് വേണ്ടകാര്യങ്ങൾ നടത്തു."

പരമധാമ്മികനും, ഉദാരനുമായ വിദേഹമന്നവൻ, മഹാനുഭാവനായ വസിഷ്ഠബ്രഹ്മർഷിയുടെ വാക്കുകൾകേട്ട് മറുപടിയായി:—

"ഭഗവാനേ, പടിക്കൽ കാവൽനില്ക്കുന്നതു് ആരുടെ ഭടന്മാരാണു്? ആർ, ആക്കാണു് സമ്മതമേകേണ്ടതു്. സ്വന്തം ഭവനത്തിൽ, അനുവാദം ആരിൽനിന്നു് കിട്ടണം. അവിടുത്തെ നാടുതന്നെയല്ലെ ഇതു്. മംഗളകർമ്മങ്ങൾ എല്ലാം യഥാവിധി അനുഷ്ഠിച്ചുകഴിഞ്ഞ കന്യകമാർ, അഗ്നിജ്വാലകൾ പോലെ വേദിയിലണഞ്ഞു കഴിഞ്ഞു. അവിടുത്തെ ആഗമനം പ്രതീക്ഷിച്ചുകൊണ്ടാണു് ഞാൻ നില്ക്കുന്നതു്. വിവാഹോത്തമകർമ്മങ്ങൾ തുടങ്ങുവാൻ എന്തിനാണു് അരചശ്രേഷ്ഠൻ അമാന്തിക്കുന്നതു്?"

ജനകവാക്യംകേട്ട ദശരഥൻ, ആത്മജന്മാരേയും മഹർഷിവര്യന്മാരേയും അകത്തേക്കു് ആനയിച്ചു. വിദേഹപ്പെരുമാൾ ഭഗവാൻ വസിഷ്ഠനോട്ട് പറഞ്ഞു:— "സ്വാമി, യതിശ്രേഷ്ഠന്മാരോടൊന്നിച്ച്, ലോകാഭിരാമനായ രാമന്റെ വിവാഹക്രിയകൾ നടത്തിത്തന്നാലും. അവിടുത്തേക്കുള്ളപോലെ വിജ്ഞാനം മററാക്കാണുള്ളതു്?"

"അങ്ങിനെത്തന്നെ."

ബ്രഹ്മർഷി ഉത്തരമോതികൊണ്ടു്, ധാർമ്മികാഗ്രേസരന്മാരായ വിശ്വാമിത്ര ശതാനന്ദന്മാരെ മുൻനിർത്തി, പന്തലിന്റെ മദ്ധ്യത്തിൽ, വിധിയനുസരിച്ച വേദി നിർമ്മിച്ചു. സുഗന്ധകുസുമങ്ങളെക്കൊണ്ടു് അലങ്കരിച്ചു. കനകത്താമ്പാളങ്ങളും നിരത്തി; വിചിത്രങ്ങളായ പൊൻകുടങ്ങളും അതാതിടങ്ങളിൽ വെച്ചു; പരിപാവനങ്ങളായ ചെരാതുകൾ, പരിമളം പരത്തുന്ന ധൂപപാത്രങ്ങളും ശംഖപാത്രങ്ങളും, സ്രുവങ്ങളും, സ്രുവങ്ങളോടുകൂടിയ അർഘ്യഭാജനങ്ങളും, മലരും അക്ഷതവും നിറച്ച പാത്രങ്ങളും, ഇവയെല്ലാം, ദർഭപ്പുൽ വിരിച്ചതിൽ മന്ത്രങ്ങളുച്ചരിച്ചുകൊണ്ടു് സ്ഥാപിച്ചു.

മന്ത്രപുരസ്സരം തന്നെ അഗ്നി കത്തിച്ചു്, ഭഗവാൻ വസിഷ്ഠൻ ഹോമം ആരംഭിച്ചു.

ഹംസാങ്കിതമായ അല്പം മഞ്ഞനിറമുള്ള പട്ടുടുത്തു്, അരുണവർണ്ണമായ ഉത്തരീയം ധരിച്ചു്, ആഭരണങ്ങളെക്കൊണ്ടു് സർവ്വാവയവങ്ങളേയും പരിശോഭിപ്പിച്ച സീതാദേവി, വൈകുണ്ഠപതിയുടെ വക്ഷഃസ്ഥലത്തിൽനിന്നു് താമരപ്പൂവില്ലാതെ അവതരിച്ച മഹാലക്ഷ്മിയെപ്പോലെ സന്നിഹിതയായി. കറുത്തുനീണ്ടു ചുരുണ്ടു് ഇടതൂർന്ന തലമുടി; ഇടിമിന്നലൊളിയാർന്ന ദേഹം; നീണ്ടതും വികസിച്ചതുമായ നേത്രങ്ങൾ; ഇങ്ങിനെ ഉത്തമലക്ഷണങ്ങളെല്ലാമൊത്തുചേർന്ന 'ജാനകീ' ദേവിയെ അഗ്നിവേദിയുടെ അടുത്തു്, ശ്രീരാമദേവന്റെ മുന്നിൽ നിർത്തി. ജനകരാജർഷി, കൌസല്യാദേവിക്കു് ആനന്ദമരുളുന്ന കുമാരനോടു്പറഞ്ഞു:—

"എന്റെ സുതയായ ഈ സീത, അങ്ങയുടെ സഹധർമ്മിണിയായിത്തീരട്ടെ. മേൽക്കുമേൽ മംഗളം. പാണികൊണ്ടു് പാണിയെ പിടിച്ചു്, ഇവളെ സ്വീകരിക്ക. മഹാഭാഗയായ ഈ 'പതിവ്രത' അങ്ങയെ നിഴലെന്നപോലെ സർവ്വദാ പിൻതുടരും."

മന്ത്രങ്ങളാൽ പരിപൂതമായ ജലത്തെ മിഥിലേശ്വരൻ ദേവന്നു് ഏകിയപ്പോൾ, ദേവന്മാരുടേയും ഋഷിവരന്മാരുടേയും "നല്ലതു് നല്ലതു്", എന്ന ശബ്ദം സർവ്വത്ര വ്യാപിച്ചു. ദേവദുന്ദുഭി ഇടതടവില്ലാതെ മുഴങ്ങി; നന്ദനവനകുസുമങ്ങൾ ധാരധാരെ പൊഴിഞ്ഞു.

ഇങ്ങിനെ സീതാദേവിയെ ദാനം ചെയ്തുകഴിഞ്ഞ ജനകമഹാരാജാവു്, ആനന്ദക്കണ്ണീരോടെ ഉടനെ:—

“ലക്ഷ്മണ, വരൂ. മംഗളമുണ്ടാകട്ടെ. എന്റെ മകളായ ഊൎമ്മിളയെ ധൎമ്മദാരങ്ങളായി നല്കുന്നതു് സ്വീകരിക്കൂ. കാലതാമസം വരുത്തു്. പാണിഗ്രഹണം ചെയ്യൂ.”

ധാൎമ്മികോത്തംസമായ മിഥിലാധിപൻ:—

“ഉത്തമനായ ഭരതാ, മാണ്ഡവിയുടെ പാണിയെ സ്വീകരിക്കൂ. മഹാബാഹുവായ ശത്രുഘ്നാ ശ്രുതകീൎത്തിയെ യഥാവിധി പരിഗ്രഹിക്കൂ. നിങ്ങളും, പത്നിമാരെ സ്വീകരിക്കുവാൻ അമാന്തിക്കരുതു്.”

മഹാരാജാവിന്റെ വാക്കുകൾ കേട്ട കുമാരന്മാർ നാലുപേരും ഭഗവാൻ വസിഷ്ഠന്റെ നിൎദ്ദേശമനുസരിച്ചു് പാണിഗ്രഹണം ചെയ്തു് അഗ്നിയേയും, വേദിയേയും, രാജാക്കന്മാരേയും, മഹൎഷിമാരേയും വലംവെക്കുമ്പോൾ, ആ മഹാത്മാക്കളുടെ ശിരസ്സിൽ വാനവന്മാർ പുഷ്പവൃഷ്ടി ഇടതടവില്ലാതെ പൊഴിച്ചു. ദിവ്യങ്ങളായ വാദ്യങ്ങൾ അംബരതലത്തിൽ മുഴങ്ങി; പശ്ചാത്തലവാദ്യത്തോടെ സ്തുതിയുയൎന്നു; അപ്സരസ്ത്രീകൾ നൃത്തം തുടങ്ങി; ഗന്ധൎവ്വന്മാർ ഹൃദയദ്രവീകരണഗാനങ്ങൾ ആലപിച്ചു, ഇങ്ങനെ അത്യത്ഭുതമെന്നപോലെയാണു്; രഘുപ്രവീരന്മാരുടെ വിവാഹമുഹൂൎത്തം മാറിയതു്.

ദശരഥനന്ദനന്മാർ സപത്നീകരായി, സ്വസ്വവാഹനങ്ങളിൽക്കയറി വാസഭവനത്തിലെത്തി. മഹൎഷിബന്ധുമിത്രാദികളൊന്നിച്ചു് മന്നവനും സന്തോഷസമേതം തനയന്മാരെ അനുഗമിച്ചു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ബാലകാണ്ഡം എഴുപത്തിമൂന്നാം സൎഗ്ഗം അവസാനിച്ചു.

## എഴുപത്തിനാലാം സൎഗ്ഗം (പരശുരാമസമാഗമം)

അടുത്തദിവസം സൂൎയ്യോദയത്തിൽ ബ്രഹ്മൎഷി വിശ്വാമിത്രൻ, അരചവൎയ്യന്മാർ ഇരുപേരോടും, യാത്രപറഞ്ഞു് അനുവാദത്തോടെ, ശ്രീരാമലക്ഷ്മണന്മാൎക്കു് അനുഗ്രഹാശിസ്സുകൾ വൎഷിച്ചശേഷം, ഉത്തരമാമലയിലേക്കു് എഴുന്നള്ളി.

അധികം താമസിയാതെ ദശരഥമഹാരാജാവു്, വിദേഹപ്പുത്രമാരോടു് അനുവാദം ചോദിച്ചു് പുറപ്പെട്ടു. രാജൎഷി വളരെദൂരം അനുഗമിച്ചു. വളരെയേറെ സ്ത്രീധനവും നല്കി.

നൂറുനൂറായിരം പശുക്കൂട്ടങ്ങരം, മികച്ച കമ്പിളികരം, ആയിരമായിരം വെള്ളപ്പട്ടുവസ്ത്രങ്ങരം, ആന, കുതിര, തേര്, കാലാരം തുടങ്ങിയ ചതുരംഗസൈന്യങ്ങരം, ഉത്തമഗുണങ്ങളാന്ന ദാസദാസീജനങ്ങരം, വെള്ളി, സ്വൎണ്ണം, മുത്ത്, പവിഴം തുടങ്ങിയ ശ്രേഷ്ഠവസ്തുക്കരം, ഇങ്ങിനെ, സസന്തോഷം കന്യകാപിതാവു് കൊടുത്തതിന്നു് കണക്കില്ല.

രഘുവരന്റെ സമ്മതം വാങ്ങി; കുമാരന്മാരേയും പുത്രിമാരേയും അനുഗ്രഹങ്ങരംകൊണ്ടു് മൂടി, രാജൎഷി മിഥിലാന്തഃപുരത്തിലേക്കു് എഴുന്നള്ളി.

മഹാത്മാക്കളായ ആത്മജന്മാരുമൊന്നിച്ചു് ദശരഥമഹാരാജാവു് മഹൎഷിമാരെ മുൻനിൎത്തി, ചതുരംഗബലയുതനായി സോല്ലാസം യാത്രതുടങ്ങി.

പക്ഷികളുടെ ക്രൂരസ്വരത്തിലുള്ള നാദം അങ്ങിങ്ങായി കേട്ടു. ഉഗ്രങ്ങളും ശാന്തങ്ങളുമായ മൃഗങ്ങരം പ്രദക്ഷിണ രൂപത്തിൽ പോയി.

ഇതെല്ലാം സൂസൂക്ഷ്മം വീക്ഷിച്ച നരപാലകൻ; "എന്റെ ഹൃദയം അകാരണമായി വിറക്കുന്നുവല്ലൊ." എന്നിങ്ങനെ ചിന്തിച്ചു് ചോദിച്ചു:—

"ഭഗവാനേ, പക്ഷികരം ഘോരശബ്ദം പുറപ്പെടുവിക്കുന്നു. ദുഷ്ടമൃഗങ്ങരം വലംവെക്കുന്നു. ഇതെല്ലാം കാണുമ്പോരം എന്റെ ഹൃദയത്തിന്നു് സ്വാസ്ഥതയുണ്ടാകുന്നില്ല. ഈ ദുശ്ശകുനങ്ങരംക്കു് കാരണമെന്താണാവോ?"

"ബ്രഹ്മൎഷിവര്യൻ മധുരമായി മന്നോൎമന്നവനോടു് അരുളിച്ചെയ്തു:—

"ഇതിന്റെ ഫലം ഞാൻ പറയാം; കേരംക്കു. പക്ഷികളിൽ നിന്നുണ്ടാകുന്ന ശബ്ദം അതിഘോരമായ ഒരു ഭയമാണു് സൂചിപ്പിക്കുന്നതെങ്കിലും, മൃഗസഞ്ചാരം അതിനെ നശിപ്പിക്കുന്നതായി വ്യക്തമാക്കുന്നു. അതുകൊണ്ടു് ഹൃദയവേദന ഒട്ടുംതന്നെ വേണ്ട."

ഇങ്ങിനെ സംഭാഷണം ചെയ്തുകൊണ്ടിരിക്കുമ്പോരം പ്രകൃതിയാകെമാറി. മന്ദമാരുതൻ കൊടുങ്കാററായി രൂപം കൊണ്ടു. മാമരങ്ങരം കടപുഴങ്ങി; അവനിയാകെ ചലിച്ചു. പൎവ്വതങ്ങരം കലുങ്ങി; ഭാസ്കരദേവനെ അന്ധകാരം മറച്ചു; ദിക്കുകളെല്ലാം തെളിയാതെയായി; വെണ്ണീർ കൊണ്ടു് മൂടിയ സൈന്യങ്ങളെല്ലാം ബോധരഹിതരായി. ഭഗവാൻ വസിഷ്ഠൻ മുതലായ മാമുനിവൎയ്യന്മാരും, രാജാ ദശരഥനും, ശ്രീരാമചന്ദ്രൻ തുടങ്ങിയവരും മാത്രം ആലസ്യമില്ലാതെ നിന്നു. മററ സൎവ്വപേരും, ചേതനയററ പോലെയായി.

ആ ഘോരാന്ധകാരത്തിൽ, ഭസ്മംകൊണ്ടു് മറഞ്ഞിരുന്ന സൈന്യങ്ങൾ, കൺമിഴിക്കാറായപ്പോൾ കണ്ടതു്, അതിഭീമരൂപത്തിലുള്ളൊരു ജടാമണ്ഡലധാരിയെയാണു്. അവനീന്ദ്രവംശത്തെ ഉന്മൂലനാശം ചെയ്യാൻ ഒരുമ്പെട്ട ജമദഗ്നിസുതൻ ഭാർഗ്ഗവരാമൻ—കൈലാസമാമലപോലെ അജയ്യൻ—കാലാഗ്നി പോലെ ഏതൊരുവനും ദുസ്സഹൻ—സാധാരണക്കാർക്കു് ഒന്നു് നോക്കുവാൻ കൂടി സാധിക്കാത്തത്ര തേജസ്സു് വമിക്കുന്നവൻ—ചുമലിൽ ചായ്ച്ചുവെച്ച പരശുവോടു കൂടിയവൻ–വാർമഴവില്ലിനൊത്ത ഘോരചാപവും, നിശിതശരവുമേന്തി നില്ക്കുന്ന ത്രിപുരാന്തകതുല്യൻ–ആളിക്കത്തുന്ന അഗ്നിയെപ്പോലെ, അവരുടെ മുന്നിൽ പ്രത്യക്ഷനായി നില്ക്കുന്നു.

ജപഹോമതല്പരന്മാരായ വസിഷ്ഠാദിമഹർഷീശ്വരന്മാർ, ഒന്നിച്ചു് ചേർന്നു് പരസ്പരം:–

“പിതാവിനെ നിഗ്രഹിച്ചതു കേട്ടു് കോപാന്ധനായ ഭാർഗ്ഗവൻ ക്ഷത്രിയനാശം ചെയ്യുവാൻ ഇനിയും തുടങ്ങുമോ? അനേകം തവണ വീരക്ഷത്രിയന്മാരെ നിഗ്രഹിച്ചു് കോപതാപങ്ങൾ ഒതുങ്ങിയിട്ടുണ്ടാകില്ലേ? വീണ്ടും ക്ഷത്രിയവംശനാശം ചെയ്യുവാൻ ഇദ്ദേഹം ആലോചിച്ചിട്ടുണ്ടാകില്ല.”

അർഘ്യപാദ്യാദികൾ എടുത്തുകൊണ്ടു്, അവർ, ഭീമദർശനനായ ഭാർഗ്ഗവനെ സമീപിച്ചു്—“രാമാ, രാമാ” എന്നിങ്ങനെ മധുരമായി വിളിച്ചു.

ഋഷീന്ദ്രന്മാർ നല്കിയ പൂജകൾ സ്വീകരിച്ച ആ മഹാപ്രതാപി, ദാശരഥി രാമനെ സമീപിച്ചു് പറഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ
ആദികാവ്യത്തിൽ ബാലകാണ്ഡം ഏഴുപത്തിനാലാം സർഗ്ഗം അവസാനിച്ചു.

## ഏഴുപത്തഞ്ചാംസർഗ്ഗം (പരശുരാമവാക്യം)

“ദശരഥപുത്രനായ രാമാ, വീരാ, അത്ഭുതജനകമായ നിന്റെ വീര്യം ഞാൻ കേട്ടു. ഒരു വില്ലു് മുറിച്ചകഥയും എനിക്കു് മനസ്സിലായി. അത്ഭുതവും അചിന്ത്യവുമാണു് ആ ചാപഭഞ്ജനം. ആ വർത്തമാനം കേട്ടിട്ടാണു്, മറ്റൊരു വില്ലുമെടുത്തു് ഞാൻ വരുന്നതു്. ജമദഗ്നിസുതനായ രാമന്റെ ഘോരചാപമാണിതു്.

ഇതു് കുലച്ച് ശരം തൊടുത്തു്, നിന്റെ കൈക്കരുത്തു് കാണിച്ചു തരുക. എന്നാൽ, നീ വീരനാണെന്നു് ശ്ലാഘിക്കാം; ദ്വന്ദ്വയുദ്ധവുമാകാം. ഈ ഉഗ്രചാപത്തെ കണ്ടു് ഭയപ്പെട്ടു്, കുലയേററാൻ സാധിക്കില്ലെന്നു് നിശ്ചയിക്കുകയാണെങ്കിൽ പരാജയം സമ്മതിക്കുക; അല്ലെങ്കിൽ എന്നോടു് നേരിട്ടു് യുദ്ധത്തിനൊരുങ്ങുക. ഏതെങ്കിലും ഒന്നു് ചെയ്യണം; തീർച്ച."

പരശുരാമന്റെ വാക്കുകൾ കേട്ട ദശരഥമന്നവൻ ആകെ തളർന്നു. മുഖം കരിഞ്ഞു. തലക്കുമുകളിൽ കൂപ്പിയ കൈകളോടെ ദീനദീനം പറഞ്ഞു:–

"ക്ഷത്രിയന്മാരിലുള്ള കോപം തീർന്നു് ശാന്തനായൊരു അന്തണവര്യനാണവിടുന്നു്. എന്റെ പിഞ്ചു കുട്ടികൾക്കു് അവിടുന്നു് അഭയം തരണേ, സ്വാദ്ധ്യായാദികളിൽ കഠിന നിഷ്ഠയുള്ള ഭൃഗുവംശജാതനാണവിടുന്നു്. ഇന്ദ്രനോടു് പ്രതിജ്ഞചെയ്തു് ആയുധംവെച്ചതല്ലെ? ധർമ്മിഷ്ഠനായ അവിടുന്നു് ഭൂമിയെല്ലാം കശ്യപന്നു് ദാനം ചെയ്തു്, മഹേന്ദ്രപർവ്വതാരണ്യത്തിൽ തപസ്സാരംഭിച്ചതല്ലെ? എന്റെ സർവ്വനാശത്തിന്നു വേണ്ടിയാണു് അവിടുന്നു് ഇങ്ങോട്ടെഴുന്നള്ളിയതു്. രാമൻ, ഒരുവൻ ഹതനായാൽ, ഞങ്ങളെല്ലാം അവസാനിച്ചു".

മഹാരാജാവിന്റെ അഭ്യർത്ഥന വെറുമൊരു ജല്പനം പോലെ കണക്കാക്കിയ പരശുരാമൻ, ശ്രീരാമചന്ദ്രനോടുതന്നെ വീണ്ടും പറഞ്ഞു:—

"രാമാ, ഈ രണ്ടു വില്ലുകൾ ശ്രേഷ്ഠവും ദിവ്യവും ത്രിലോകപ്രസിദ്ധവുമാണു്. ശക്തിയും ഉറപ്പുമുള്ള ഇവയെ വിശ്വകർമ്മാവുതന്നെ നിർമ്മിച്ചു. ദേവസേനാനിയായിരുന്ന മഹാദേവന്നു് അതിലൊന്നു് കൊടുത്തു. ഹേ രാജകുമാരാ, ത്രിപുരന്മാരെ നിഗ്രഹിച്ചതും അതിശ്രേഷ്ഠവുവുമായ ശൈവചാപമാണു് നീ ഒടിച്ചതു്. ഇതാ ഇതു് സുരന്മാർ മഹാവിഷ്ണുവിന്നു് കൊടുത്തതും ആർക്കും ജയിപ്പാൻ സാധിക്കാത്തതും ത്രിപുരന്മാരെ നശിപ്പിച്ച വില്ലിനോടു് തുല്യമായതുമാണു്.

അന്നു് സുരന്മാർക്കൊരു സംശയം ഉണ്ടായി. വൈകുണ്ഠപതിക്കോ കൈലാസനാഥന്നോ ആർക്കാണു് അധികം ബലം? പിതാമഹനോടു് അവർ അഭിപ്രായം ചോദിച്ചു. സത്യസ്വരൂപിയായ ബ്രഹ്മദേവനാകട്ടെ, ശിവന്നും വിഷ്ണുവിന്നും പരസ്പരം വിരോധമുണ്ടാക്കിവിട്ടു. ശത്രുഭാവത്തിൽ രണ്ടുപേരും ഏററുമുട്ടി. അചിന്ത്യവും രോമാഞ്ചജനകവുമായ അടരാണു് ആരംഭിച്ചതു്. അന്യോന്യം വിജയിക്കുവാൻ ആഗ്രഹമുദിച്ച ദേവന്മാരുടെ യുദ്ധം കൊടുമ്പിരിക്കൊണ്ടപ്പോൾ, അത്യുഗ്രപരാക്രമമുള്ള ശൈവചാപം മയങ്ങി; മഹാവിഷ്ണുവിന്റെ 'ഹും' കാര

ത്താൽ ത്രിലോചനൻ സ്തബ്ധനമായി. അമരവരന്മാരും, ചാരണന്മാരും, ഋഷീശ്വരന്മാരും സ്തുതിച്ച് അഭ്യർത്ഥിച്ചപ്പോഠം, ആ ലോകനാഥന്മാർ അടങ്ങി. അച്യുതൻെറ ബലത്തിൽ ശൈവചാപം അടങ്ങിയതു കണ്ട വിണ്ണോരും, മാമുനിമാരും, വൈഷ്ണവശക്തിയാണ് മീതെയെന്ന് മനസ്സിലാക്കി, സുരലോകത്തിലേക്ക് പോയി. ക്രുദ്ധനായിരുന്ന രുദ്രദേവൻ, വിദേഹവംശജാതനായ ദേവരാത രാജൎഷിവശം ശൈവചാപം ശരത്തോടുകൂടി ഏല്പിക്കുകയും ചെയ്തു.

രാമ, വൈഷ്ണവമായ ഈ ചാപം ഉത്തമവും പരപുരഞ്ജയവുമാണ്. ഭൃഗുകുലജാതനായ ഋചീകൻവക്കൽ ന്യാസമായി ഭഗവാൻ തന്നെ ഇതിനെ കൊടുത്തു. ദിവ്യനും അമേയതേജസ്വിയും മഹാനുമായ ജമദഗ്നിക്ക്–ഋചീകപുത്രനും എൻെറ പിതാവുമായ അദ്ദേഹം–നല്കി. എൻെറ അച്ഛൻ ആയുധംവെച്ച്, തപസ്സിലിരിക്കുമ്പോഠം, കാർത്തവീര്യാർജ്ജുനൻ ആലോചനാശൂന്യനായി വധിച്ചു. അതികഠിനവും, മഹാഘോരവുമായ പിതൃവധം കേട്ട ഞാൻ അനേകം തവണ, ക്ഷത്രിയവംശത്തിൽ, ഉണ്ടാകുന്ന ഉണ്ടാകുന്ന രാജാക്കന്മാരെ നിഷ്ക്കരുണം സംഹരിച്ചു. ഇങ്ങിനെ ഭൂമിമുഴവൻ വിജയിച്ച ഞാൻ, യജ്ഞാവസാനത്തിൽ എല്ലാം പുണ്യവാനായ കശ്യപന്ന് ദാനംചെയ്തു. ഹേ രാമ, പിന്നീട് ഞാൻ ദേവസേവിതമായ മഹേന്ദ്രപൎവ്വതത്തിൽ പോയി തപസ്സുതുടങ്ങി. നീ ശൈവചാപം ഖണ്ഡിച്ചതു് അംബരതലത്തിൽ നിന്ന് അമരന്മാർ അത്ഭുതത്തോടെ പറയുന്നതു കേട്ട് ഇങ്ങോട്ടു വന്നു. മുത്തച്ഛൻേറയും അച്ഛൻേറയും സ്വത്തായ, ഈ ദിവ്യവൈഷ്ണവചാപത്തെ, ക്ഷത്രിയധൎമ്മം മുൻനിൎത്തി വാങ്ങ. രാമ, ഈ പള്ളിവില്ല് കുലച്ച് അസ്ത്രംതൊടുക്കുക. ഇതിന്ന് നിനക്ക് സാധിക്കുമെങ്കിൽ, ഹേ കാകുൽസ്ഥ, ദ്വന്ദ്വവും ഞാൻ തരാം.''

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി നിൎമ്മിതമായ ആദികാവ്യത്തിൽ ബാലകാണ്ഡം എഴുപത്തഞ്ചാം സൎഗ്ഗം അവസാനിച്ചു.

---

## എഴുപത്താറാം സൎഗ്ഗം. (പരശുരാമഗൎവ്വഭംഗം)

ജമദഗ്നിസുതൻെറ ഇത്തരത്തിലുള്ള വാക്കുകഠം കേട്ട ശ്രീരാമദേവൻ, സാദരം പിതൃസമീപത്തിൽ നിന്ന് ഇങ്ങിനെ പറഞ്ഞു:—

''അല്ലയോ ഭൃഗുനന്ദന, അവിടുന്ന് ചെയ്തപ്രവൃത്തികഠം ഞാനും കേട്ടിട്ടുണ്ട്. അന്തണശ്രേഷ്ഠനായ അവിടുന്ന് അച്ഛൻെറ കടം വീട്ടിയതു് ഉചിതമായി; ഞാൻ അനുമോദിക്കുന്നു.

ഭൃഗുനന്ദന, ക്ഷത്രിയധൎമ്മത്തിന്നു് അശക്തനും വീൎയ്യമില്ലാത്തവനുമായി ക ണക്കാക്കി അവിടുന്നു് എന്നെ അവഗണിക്കുന്നുവല്ലൊ. എന്നാൽ എന്റെ വീ ൎയ്യവും കെല്പും കാണുക.''

പ്രയാസമേതുമില്ലാതെ, പരശുരാമന്റെ കയ്യിൽനിന്നു് രഘുരാമൻ വില്ലുവാ ങ്ങി. അടുത്തനിമിഷത്തിൽ ആ ഉഗ്രകോദണ്ഡം കുലച്ചു്, ബാണം തൊടുത്തു കഴിഞ്ഞു.

''ദ്വിജശ്രേഷ്ഠനായ അവിടുന്നു് എനിക്കു് പൂജ്യനാണു്. ഭഗവാൻ വിശ്വാ മിത്രൻ എന്റെ ആചാര്യനായതിനാൽ, ആ വംശത്തിൽ ജനിച്ച അവിടുത്തേയും ഞാൻ ബഹുമാനിക്കുന്നു. അതുകൊണ്ടു് അങ്ങയുടെ വധത്തിനായി ബാണമയ ക്കുവാൻ വയ്യ. അങ്ങയുടെ ധാൎമ്മികസഞ്ചാരത്തേയോ, തപോബലത്താൽ സമാ ൎജ്ജിച്ച അതുല്യപുണ്യലോകത്തേയോ, ഏതെങ്കിലും ഒന്നു്, ശത്രുപുരങ്ങളെ ജയി ക്കുന്ന ഈ വൈഷ്ണവശരം നശിപ്പിക്കും. ഏതു ശക്തിയേയും വീഴിക്കുന്ന, വീൎയ്യമേറിയ രാമബാണം വെറുതെയാകയില്ല.''

കുലച്ച കോദണ്ഡത്തിൽ, തൊടുത്തബാണവുമായി, അല്പമൊന്നു് കോപിച്ചു നില്ക്കുന്ന ശ്രീരാമചന്ദ്രനെ ഒരുനോക്കു് കാണുവാൻ, ദേവന്മാർ തിക്കിത്തിരക്കി, ബ്രഹ്മാവിനെ അനുഗമിച്ചു് വാനിടത്തിൽ എത്തി. തുടൎന്നുകൊണ്ടു്, അപ്സരസ്സു കളും—ഗന്ധൎവ്വന്മാർ—സിദ്ധന്മാർ—ചാരണന്മാർ—കിന്നരന്മാർ— യക്ഷന്മാർ— രാക്ഷസന്മാർ—ഉരഗമുഖ്യന്മാർ എന്നിവരും, ആ മഹാത്ഭുതദൎശനത്തിന്നു് വന്നു നിറഞ്ഞു. ലോകങ്ങളെ മുഴുവൻ സ്തംഭിപ്പിച്ചവിധം, വൻവില്ലു കുലച്ചു് തൊടുത്തു നില്ക്കുന്ന രഘുരാമൻ; നിൎവ്വീൎയ്യനായ ഭൃഗുരാമൻ!

കമലപത്രാക്ഷനായ ശ്രീരാമചന്ദ്രനോടു്, തേജസ്സുനശിച്ച പരശുരാമൻ പതു ക്കെപ്പതുക്കെ പറഞ്ഞു:—

''മഹാപ്രഭോ, പണ്ടു് ഈ ഭൂമി മുഴുവൻ കശ്യപന്നു് ഞാൻ കൊടുത്തപ്പോൾ ''എന്റെ നാട്ടിൽ ഇന്നുമുതൽ അങ്ങു് താമസിക്കരുതു്.'' എന്നൊരു സത്യം ചെ യ്യിപ്പിച്ചിട്ടുണ്ടു്. ഗുരുവാക്കിന്നു് ഒരിക്കലും മാററം വരുത്തുവാൻ ഇഷ്ടപ്പെടാത്ത ഞാൻ രാത്രിയിൽ ഭൂവാസം പതിവില്ല, അന്നുമുതല്ക്കു്. ഹേ രഘുവരനന്ദന, അതു കൊണ്ടു് എന്റെ ഗതിയെ ഹനിക്കരുതേ. വീരവീരനായ രാഘവ, മനോവേഗ ത്തിൽ ഞാൻ മഹേന്ദ്രപൎവ്വതത്തിലെത്തിക്കൊള്ളാം. അമേയങ്ങളായ പുണ്യലോ കങ്ങളാണു് തപസ്സു കൊണ്ടു് ഞാൻ സമ്പാദിച്ചിട്ടുള്ളതു്. അവയെല്ലാം അങ്ങ യുടെ ശരത്തിന്നു് ലക്ഷ്യമായിത്തീരട്ടെ; താമസിക്കേണ്ട.

ദേവദേവ, അവിടത്തെ എനിക്കിപ്പോഠം മനസ്സിലായി. ത്രിദശേശ്വര നായ സാക്ഷാൽ മധുഹന്താവാണ്° അവിടുന്ന്°. അരിമർദ്ദകനായ അവിടുത്തേക്കു സ്വസ്തി. ഈ ഉഗ്രചാപം അവിടുന്ന്° കുലച്ചു. നിന്തിരുവടിയുടെ സങ്കല്പത്തി നോ, കൈക്കരുത്തിനോ നേരിട്ടുനില്ക്കുവാൻ ആർക്കാണ്° സാധിക്കുക? ദേവവൃന്ദ ങ്ങളെല്ലാം അവിടുത്തെ കാണുവാൻ ഉഴറിയെത്തിയിരിക്കുന്നു. ത്രിലോകനാഥ നായ അവിടുത്തെ മുന്നിൽ പരാജയം വന്നതിൽ ഒട്ടും ലജ്ജതോന്നുന്നില്ല. നേർ വഴിക്ക്° നടത്തേണ്ടതു° മറ്റൊരാളല്ലല്ലോ.

ഏതൊരു ദിവ്യശക്തിക്കും തടുക്കുവാൻ സാധിക്കാത്ത രാമശരം അയച്ചാലും. അതിനുശേഷം ഞാൻ ശ്രീ മഹേന്ദ്രഗിരിയിലേക്ക്° പോയ്ക്കൊള്ളാം.''

ജമദഗ്നിതനയന്റെ വാക്കുകഠംകേട്ട ദശരഥനന്ദനൻ, കിടയററ ബാണം വിട്ടു. തപസ്സുകൊണ്ടാർജ്ജിച്ച ലോകങ്ങഠം മുഴുവൻ ആ ഒരൊററ അസ്ത്രത്താൽ നശിച്ചതു കണ്ട പരശുരാമൻ, ഉത്തമപർവ്വതമായ മഹേന്ദ്രസാനുവിലേക്ക്° തപ സ്സിന്നു° സസന്തോഷം പോകുവാൻ തയ്യാറായി; രാഘവരാമനെ സ്തുതിച്ച്° പ്രദക്ഷിണം വെച്ച്° സാനുവാദം സ്വസ്ഥാനത്തെത്തി. പത്തു ദിക്കുകളിലേയും ഇരുളകന്നു. കോദണ്ഡപാണിയായി നില്ക്കുന്ന ശ്രീരാമചന്ദ്രനെ, ദേവർഷിവൃന്ദം സ്തുതിച്ചുതുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്°രാമായണത്തിൽ, ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ബാലകാണ്ഡം എഴുപത്താറാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തേഴാം സർഗ്ഗം (അയോദ്ധ്യാപ്രത്യാഗമനം)

പരശുരാമൻ പോയശേഷം വൈഷ്ണവചാപത്തെ, ശാന്താത്മാവായ ശ്രീരാ മചന്ദ്രൻ അപ്രമേയനായ വരുണദേവൻ വശംകൊടുത്തു. വസിഷ്ഠപ്രമുഖന്മാരായ ഋഷിപുംഗവന്മാരെ പ്രണമിച്ച്° അഭിവാദ്യം ചെയ്തു°, ദുഃഖിതനായി നില്ക്കുന്ന പിതൃസമീപത്തിലെത്തി. ആ ഹൃദയത്തെ വാത്സല്യമസൃണമാക്കിക്കൊണ്ടു° പര മാത്മസ്വരൂപി പറഞ്ഞു:—

''അച്ഛാ, ഭാർഗ്ഗവരാമൻ പോയി. അവിടുത്തെ നേതൃത്വത്തിൽ നാലംഗപ്പട അയോദ്ധ്യയിലേക്ക്° നടക്കട്ടെ. ചാതകപ്പക്ഷികഠം വർഷജലത്തെപ്പോലെ സൈന്യങ്ങഠം അവിടുത്തെ കല്പനകാത്തിരിക്കുകയാണ്°.''

പുത്രന്റെ വാക്കുകൾ കേട്ട ദശരഥമന്നവൻ കൺമിഴിച്ചു. മകനെ ഗാഢം ഗാഢം കെട്ടിപ്പിടിച്ചു; ശിരസ്സിൽ തുരുതുരെ ചുംബിച്ചു. "ഭാർഗ്ഗവരാമൻ പോയി." എന്ന വാക്കുകൾ അമൃതംപോലെ തന്നേയും, മക്കളേയും പുനർജ്ജീവിപ്പിച്ചതായി വിശ്വസിച്ചു.

സേനകൾക്ക് യാത്രാനുമതിയേകി. അയോദ്ധ്യാനഗരിയിലേക്ക് യാത്ര തുടർന്നു. അടിച്ചുവാരിത്തളിച്ച് പൂക്കൾ വിതറിയ രാജപാതകളിലെ ഇരുഭാഗത്തുമുള്ള ഉത്തുംഗങ്ങളായ കൊടിക്കാലുകളിൽ, കൂറകൾ പാറിക്കളിക്കുന്നു; മനോമോഹനമായ ദുന്ദുഭിവാദ്യനാദം സർവ്വത്ര മുഴങ്ങുന്നു; മംഗളവാദഘോഷം മാറ്റൊലി കൊള്ളുന്നു. ജനങ്ങൾ തിങ്ങിത്താമസിക്കുന്ന നഗരിയിലെത്തിയപ്പോഴേക്കും അന്തണപ്രമുഖന്മാരെ മുൻനിർത്തിയ പൌരന്മാർ, മഹാരാജാവിനെ എതിരേല്ക്കുവാൻ എത്തിക്കഴിഞ്ഞു.

കൈലാസാചലതുല്യമായ അരമനയിലേക്ക് പുത്രന്മാരാൽ അനുസേവിതനായ മന്നോർമന്നവൻ പ്രവേശിച്ചു. സർവ്വസുഖങ്ങളും നിറഞ്ഞുവഴിയുന്ന അവിടെ, ബന്ധുമിത്രാദികളൊന്നിച്ച്, അനശ്വരയശസ്വിയായ ദശരഥഭൂപതി വസിച്ചു.

കൌസല്യയും, സുമിത്രയും, കമനീയാംഗിയായ കൈകേയിയും, പുത്രപത്നിമാരെ ഉപചരിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചു. ധന്യധന്യയായ സീതാദേവിയേയും, പോരാന്ന ഊർമ്മിളയേയും പോലെത്തന്നെ; കുശധ്വജപുത്രിമാരേയും രാജ്ഞിമാർ, മംഗളാശിസ്സുകളോടെ ഭർത്താക്കന്മാരൊന്നിച്ച് അന്തഃപുരത്തിലേക്ക് ആനയിച്ചു.

വെള്ളപ്പട്ടുടുത്ത രാജമാതാക്കളും, ദേവാലയങ്ങളിലും, പൂജ്യരായ ഗുരുശ്രേഷ്ഠന്മാരുടെ സമീപത്തിലും പുത്രിമാരെ കൊണ്ടുപോയി അഭിവാദ്യം കഴിപ്പിച്ചു. കുബേരഭവനങ്ങൾ പോലെയുള്ള കൊട്ടാരങ്ങളിൽ ഭർത്താക്കന്മാരുമൊത്ത്, ആ സുചരിതകൾ, പശുക്കളേയും ധനരത്നങ്ങളേയും ദ്വിജന്മാർക്ക് ദക്ഷിണ കൊടുത്ത ശേഷം, സസുഖം രമിച്ചു വസിച്ചു.

മഹാത്മാക്കളും, അതുല്യവീരപരാക്രമികളും, സർവ്വാസ്ത്രശസ്ത്രവിജ്ഞാനികളുമായ കുമാരന്മാർ ഉത്തമസുഹൃത്തുക്കളൊന്നിച്ചേ കൂട്ടുകൂടുകയുള്ളൂ.

ധർമ്മദാരങ്ങളോടുമൊത്ത് പിതാക്കളെ ശുശ്രൂഷിക്കുന്ന ആ പുരുഷവ്യാഘ്രർ ഗുണഗണങ്ങളെക്കൊണ്ട് സർവ്വരേയും സംതൃപ്തരാക്കി.

അല്പകാലം കഴിഞ്ഞു. ഒരു ദിവസം, അഭിവാദ്യം ചെയ്യുവാൻ വന്ന ആത്മജനെ—ശ്യാമള നിറമെഴുന്നവനും, കമലപത്രനേത്രനും, എന്തൊന്നും ക്ലേശരഹിതനായി ചെയ്യുവാൻ കഴിവുള്ള ശൂരനും, ശത്രുസൈന്യമർദ്ദകനും, വിനയം തന്നെ രൂപമെടുത്തതു പോലെയുള്ളവനും, കൈകേയീപുത്രനുമായ ഭരതനെ—തഴുകിക്കൊണ്ട് ദശരഥൻ പറഞ്ഞു:—

"വീരകുമാരാ, നിന്നെ സ്വരാജ്യത്തിലേക്ക് കൊണ്ടു പോകുവാൻ വേണ്ടിയാണ് അമ്മാമൻ യുധാജിത്ത് ഇത്രയും ദിവസം താമസിച്ചതു്. മിഥിലയിൽ മഹർഷിവര്യന്മാരുടെ മദ്ധ്യത്തിൽ വെച്ച് എന്നോട് അഭ്യർത്ഥിച്ചിരുന്നു. അദ്ദേഹത്തെ സന്തുഷ്ടനാക്കേണ്ടതു് നിന്റെ കർത്തവ്യമാണ്."

പിതൃനിർദ്ദേശം കേട്ട ഭരതൻ, ഗുരുവായ ശ്രീരാമചന്ദ്രനെ അഭിവാദ്യംചെയ്തു; ലക്ഷ്മണനെ സസ്നേഹമാലിംഗനം ചെയ്തു. ശത്രുഘ്നസഹായത്തോടെ പോകുവാൻ ഉറച്ചു.

അച്ഛനോടും, അമ്മമാരോടും, അഗ്രജനോടും, അക്ലിഷ്ടകാരിയായ ആ ശൂരൻ യാത്രചോദിച്ചു. യുധാജിത്തുമൊന്നിച്ച് കേകയത്തിലേക്ക് ഭരതശത്രുഘ്നന്മാർ യാത്രയായി.

അനുജനുമൊന്നിച്ച് എത്തിയ ഭാഗിനേയനെ കണ്ട് കേകയമഹാരാജാവ് ആനന്ദതുന്ദിലനായി. സന്തോഷപൂർണ്ണങ്ങളായ ദിവസങ്ങൾ, നിമിഷംപോലെ മറഞ്ഞു.

മഹാരഥന്മാരായ ശ്രീരാമലക്ഷ്മണന്മാർ, ദേവേന്ദ്രതുല്യനായ പിതാവിനെ ശുശ്രൂഷിച്ച് പൂജിച്ചും, ആ ആജ്ഞയനുസരിച്ച് പൌരകാര്യങ്ങൾ എല്ലാം, അവരവരുടെ ഹിതമനുസരിച്ച് ധാർമ്മികമായി നടത്തിച്ചും വന്നു. അമ്മമാരുടെ കാര്യങ്ങൾ, യഥാകാലം അന്വേഷിച്ചു. ഗുരുവര്യന്മാരുടെ ഗുരു കാര്യങ്ങൾ അതാതു സമയത്തു അനുസരിച്ചു. ദശരഥഭൂപതിയാകട്ടെ പരിപൂർണ്ണസംതൃപ്തിയടഞ്ഞു. വിപ്രന്മാരും വണിക്കുവരന്മാരും സന്തോഷിച്ചു. ശ്രീരാമചന്ദ്രന്റെ ശീലചരിത്രങ്ങൾ, രാജ്യവാസികളേവരേയും കൃതാർത്ഥരാക്കി.

സത്യപരാക്രമിയും അനശ്വരയശസ്വിയുമായ ദാശരഥി, പ്രജകളിൽ ഓരോരുത്തർക്കും, ഭൂതങ്ങളിൽ സ്വയം ഭൂപോലെയായിത്തോന്നി.

മഹാമനസ്വിയും ഗുണശ്രേഷ്ഠനുമായ രഘുനന്ദനൻ സീതാദേവിയൊന്നിച്ച് നീണാൾ വിഹരിച്ചു. ദേവി രാമഭദ്രനെ ഹൃദയത്തിൽ സുസ്ഥിരമായി പ്രതിഷ്ഠിച്ചപ്പോൾ; ശ്രീരാമൻ സ്വഹൃദയത്തെ ദേവിയിൽ സമർപ്പിച്ചു. പിതാവിൻെറ തൃപ്തിയനുസരിച്ച്, വിവാഹം കഴിപ്പിച്ച പത്നിയാകയാൽ, സീത, ശ്രീരാമൻെറ പ്രാണവല്ലഭയായിത്തീൎന്നു. അഴകും ഗുണങ്ങളും പ്രതിദിനം ദേവിയിൽ വൎദ്ധിച്ചു വന്നു; പരസ്പരം പ്രീതിയും സ്നേഹവും അതേപോലെത്തന്നെ. അന്യോന്യമുള്ള സ്നേഹാധിക്യത്താൽ ഒരാൾ മററാളുടെ ഹൃദയഗതിമനസ്സിലാക്കി. ഗുണാഭിരാമനായ രഘുവരൻ സീതാദേവിയുടെ ഹൃദയത്തിൽ ഇരട്ടിയായി വൎദ്ധിച്ചു. അതുകൊണ്ട് ഭർത്തൃഭാവം കൂടി സുവ്യക്തം മനസ്സിലാക്കുവാൻ ദേവിക്ക് നിഷ്പ്രയാസം കഴിഞ്ഞിരുന്നു. മിഥിലേശ്വരനായ ജനകരാജൎഷിസുത സീതാദേവി, മഹാലക്ഷ്മി മൂൎത്തീകരിച്ചു വന്നതുപോലെ ശരീരമാൎന്നു, എന്നുമാത്രമല്ല, ശ്രീരാമചന്ദ്രൻെറ ചിന്തകൾക്കൂടി മനസ്സിലാക്കി.

രാജൎഷിതനയയും, അത്യത്ഭുതാഭിരാമയും, ഉത്തമരാജകുമാരിയുമായ സീതാദേവിയോടുകൂടി, ദശരഥനന്ദനൻ സംപ്രീതനായി വസിച്ചതു്, മഹാവിഷ്ണുവും മഹാലക്ഷ്മിയും പോലെയായിരുന്നു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിപ്രണീതമായ ആദികാവ്യത്തിൽ, ബാലകാണ്ഡം എഴുപത്തിയേഴാംസൎഗ്ഗം അവസാനിച്ചു.

ബാലകാണ്ഡം സമാപ്തം.

## ശ്രീമദ് വാല്മീകി രാമായണം

# അയോദ്ധ്യാകാണ്ഡം

### ഒന്നാം സർഗ്ഗം (അഭിഷേകചിന്ത)

ഭരതകുമാരൻ നിത്യശത്രുഹന്താവായ അനുജൻ ശത്രുഘ്നനൊന്നിച്ച് കേകയ രാജ്യത്തിൽ, സകലവിധസുഖങ്ങളുമനുഭവിച്ച് താമസിച്ചു. അശ്വപതി മന്നവൻ മരുമക്കളിൽ പുത്രവാത്സല്യം പൊഴിച്ചുകൊണ്ടാണ് എല്ലാ സൽക്കാരങ്ങളും ചെയ്തിരുന്നത്. പക്ഷെ, ആ വീരസഹോദരന്മാരുടെ ചിന്ത, എപ്പോഴും വൃദ്ധപിതാവിനെക്കുറിച്ചു മാത്രമായിരുന്നു.

മഹാരാജാദശരഥന്റെ ഹൃദയം, കേകയരാജ്യത്തിലേക്ക് പോയവരും, ഇന്ദ്രവരുണ തുല്യരുമായ ഭരതശത്രുഘ്നന്മാരെപ്പററിയുള്ള വിചാരത്താൽ പൂർണ്ണമായിരുന്നു. സ്വദേഹത്തിലുള്ള നാലു് കൈകാൽ പോലെയാണ് മന്നവന്ന് നാലു് നന്ദനന്മാർ. വിശേഷിച്ചും രാമഭദ്രൻ, ഭൂതങ്ങളിൽ സ്വയംഭൂപോലെ, ഉജ്ജ്വലതേജസ്സുള്ളവനും, ഗുണശ്രേഷ്ഠനുമായതിനാൽ അച്ഛന്ന് ഏററവും അരുമപ്പെട്ടവനായിത്തീർന്നു.

അസുരേന്ദ്രനായ രാവണനെ നിഗ്രഹിക്കുവാൻ, അമരന്മാരുടെ അഭ്യർത്ഥനയനുസരിച്ച്, അവനിയിൽ മനുഷ്യരൂപത്തിൽ അവതരിച്ച, അനശ്വരനായ വൈകുണ്ഠനാഥനാണല്ലൊ ശ്രീരാമചന്ദ്രൻ. സുരലോകപാലകൻ അദിതിയെ എന്നപോലെ, രാമകുമാരൻ കൌസല്യാദേവിയെ ആനന്ദസാഗരത്തിലാറാടിച്ചു.

പാർത്ഥലത്തിൽ അതുല്യപുത്രനായിപ്പിറന്ന ആദിദേവനായ ശ്രീരാമചന്ദ്രൻ, സുന്ദരനും വീര്യമിയന്നവനും, അസൂയാലേശമേശാത്തവനും, ഗുണങ്ങളിൽ പിതാവായ മഹാരാജാ ദശരഥ തുല്യനുമാണ്. പ്രശാന്താത്മാവായ ദാശരഥി എപ്പോഴും മൃദുവായിമാത്രം സംസാരിക്കും. പരുഷവാക്കുകൾ പറയുന്നവരോട് യാതൊരുത്തരവും ആ പരന്തപൻ മറുപടിയായുച്ചരിക്കില്ല. എന്തെങ്കിലും ചെറിയൊരു ഉപകാരം ചെയ്തിട്ടുണ്ടെങ്കിൽ, ഒരിക്കലും മറക്കുകയില്ല. എന്നാൽ, നൂറുകണക്കിൽ ഉപദ്രവമേകിയവനിൽപ്പോലും പകയില്ല. ശീലവൃദ്ധന്മാരും, ജ്ഞാന

വൃദ്ധന്മാരും, വയോവൃദ്ധന്മാരുമായ സജ്ജനങ്ങളോടുമാത്രം സരസസംഭാഷണം നടത്തുന്ന രഘുവരൻ പ്രതിദിനം അസ്ത്രാഭ്യാസ ചാതുര്യം വ്യക്തമാക്കുകയും ചെയ്യും. മധുരങ്ങളായ വാക്കുകളിൽ പ്രിയംപറയുന്ന ആ പൂൎവ്വഭാഷി, ലോകൈകവീരനാണെങ്കിലും, അഹങ്കാരലേശമില്ലാത്ത അമേയബുദ്ധിമാനുമാണ്.

ഒരിക്കലും, അസത്യമോതാത്ത പണ്ഡിതൻ—വൃദ്ധന്മാരെ ബഹുമാനിക്കുന്നവൻ—പ്രജകളാൽ സ്നേഹിക്കപ്പെടുന്നവൻ—പ്രജകളിൽ കാരുണ്യമിയന്നവൻ—കോപമില്ലാത്ത ശാന്തഹൃദയനായ ദയാശീലൻ—ബ്രാഹ്മണരെ ബഹുമാനിക്കുന്നവൻ—ദുഃഖിതന്മാരിൽ കരുണയുള്ളവൻ—ധൎമ്മമെന്താണെന്ന് അറിയുന്നവൻ—എല്ലായ്പോഴും ശുചിയായി മാത്രം സന്നിയമങ്ങളാചരിക്കുന്നവൻ—വംശത്തിന്നനുസരിച്ച ബുദ്ധിയോടെ ക്ഷത്രിയധൎമ്മങ്ങളെ മാനിക്കുന്നവൻ—അതിനാൽ ഉണ്ടാകുന്ന കീൎത്തി സ്വൎഗ്ഗപ്രാപ്തിക്ക് കാരണമാണെന്ന് വിശ്വസിക്കുന്നവൻ—ശ്രേയസ്കരമല്ലാത്ത കാര്യങ്ങളെ ചെയ്യുവാനോ പറയുവാനോ ഒരുങ്ങാത്തവൻ—സാക്ഷാൽ ബൃഹസ്പതിയെപ്പോലെ യുക്തിയുക്തമായി സംസാരിക്കുന്നവൻ—അരോഗദൃഢഗാത്രനായ തരുണൻ—സരസസംഭാഷണം ചെയ്യുന്നവൻ—ദേശകാലങ്ങളറിഞ്ഞുമാത്രം എന്തും പ്രവൎത്തിക്കുന്നവൻ—ആന്തരം മനസ്സിലാക്കാൻ കഴിവുള്ള പുരുഷോത്തമൻ—ഇങ്ങിനെ അനേകഗുണസമ്പൂൎണ്ണനായ നൃപനന്ദനൻ, നാട്ടുകാരുടെ മുഴുവൻ ബഹിശ്ചരപ്രാണനായിത്തീൎന്നു. വേദവേദാംഗങ്ങളിൽ അതിവിചക്ഷണനായ ഭരതാഗ്രജൻ, ശസ്ത്രാസ്ത്രവിദ്യയിൽ പിതാവിനേക്കാൾ മീതെയായി. ശ്രേഷ്ഠവംശജാതനായ ആ സത്യപ്രിയൻ, കാപട്യത്തിന്റെ ലാഞ്ഛനപോലുമില്ലാത്ത ഉത്തമനാണ്. ധൎമ്മാൎത്ഥങ്ങളറിഞ്ഞവരും വൃദ്ധരുമായ വിപ്രവൎയ്യന്മാരാണ് ആചാൎയ്യന്മാർ. 'ധൎമ്മം, അൎത്ഥം, കാമം' എന്നീ പുരുഷാൎത്ഥങ്ങളുടെ സാരാംശമറിയുന്നവനും, പ്രതിഭാസമ്പന്നനുമായ രാജനന്ദനൻ, നാട്ടാചാരത്തെ നിലനിറുത്തുന്നതിൽ അതിവചതുരനാണ്. വിനീതനായ ആ സ്ഥിരപ്രജ്ഞന്റെ ഹൃദയരഹസ്യം ആൎക്കും അറിയുവാൻ സാധിക്കുകയില്ല. ശ്രീരാമചന്ദ്രന്റെ ഉദ്ദേശങ്ങൾ വീഥികളിൽ പരസ്യമാകയില്ല. അചഞ്ചല മനസ്സും ഭക്തിയുമുള്ള രഘുനന്ദനൻ, ദോഷകാൎയ്യങ്ങളെ സമ്മതിക്കുകയോ പറയുകയോ ചെയ്യില്ല. കോപത്തേയും സന്തോഷത്തേയും ഒരുപോലെ അടക്കും. വേണ്ട സന്ദൎഭത്തിൽ ധനം ഒരുക്കൂട്ടി ചിലവഴിക്കുവാനും അറിവുള്ളനാണ്. വാക്കിലോ, കൎമ്മത്തിലോ, ദോഷൈകദൃക്കായ ഒരുവനുപോലും യാതൊന്നും പറയുവാൻ സാധിക്കുകയില്ല. ആലസ്യമോ തെറ്റോ ഒരിക്കലും വരുന്നതല്ല. രക്ഷിക്കേണ്ടവരേയും ശിക്ഷിക്കേണ്ടവരേയും തികച്ചുമറിയാം. ഏതൊരുവന്റേയും ഹൃദയഗതികളെ അറിയുന്നശ്രീരാമചന്ദ്രൻ ശാസ്ത്രജ്ഞനും കൃതജ്ഞനുമാണ്. ധനം സമ്പാദിക്കുന്നതിലും, ചിലവഴിക്കുന്നതിലും ന്യൂനത വരി

ല്ല. കലാവിദ്യകളിൽ എല്ലാം അദ്വിതീയനായ രാജകുമാരൻ, ധർമ്മാർത്ഥങ്ങളനുസരിച്ചു്, ഇന്ദ്രിയവശഗനാകാതെ സുഖങ്ങളാസ്വദിക്കും. സ്വകർമ്മനിരതനായ രഘുനന്ദനൻ ഏതൊന്നിലും അലസനല്ല. ആന, കുതിര തുടങ്ങിയവയിൽ ആരോഹണംചെയ്തു് അടരാടുവാൻ മാത്രമല്ല, സേനകളെ നയിക്കുന്നതിന്നും, യുദ്ധമുറകൾ പഠിപ്പിക്കുന്നതിന്നും, ആ മഹാരഥന്നു് നിഷ്പ്രയാസം കഴിയും. ഏതൊരുവനേയും നേരിടുവാനോ, അവൻെറ അഹങ്കാരത്തെ നശിപ്പിക്കുവാനോ പ്രയാസമില്ല. ദേവാസുരന്മാരൊന്നിച്ചു്, ഏററവും കോപത്തോടെ എതിർത്താലും, പിന്മാറാതെ നേരിടുവാനുള്ള വിജ്ഞാനപരാക്രമങ്ങൾ ധനുർവ്വേദത്തിലുണ്ടു്. കാലത്തിൻെറ മുന്നിൽക്കൂടി തലകുനിക്കാത്ത ശ്രീരാമഭഗവാൻ, യാതൊരാളേയും നിന്ദിക്കാത്തവനും, ഗർവ്വമോ ദ്വേഷ്യമോ തീണ്ടാത്തവനുമാണു്. ഇങ്ങിനെ ഗുണങ്ങൾകൊണ്ടു് നാട്ടുകാർക്കു് മാർഗ്ഗദർശിയായ നൃപനന്ദനൻ, മൂന്നുലോകത്തിലുള്ളവർക്കും ക്ഷമയിൽ ഭൂമിയിലുള്ളവർക്കും സമ്മതനായിത്തീൎന്നു. ബുദ്ധിശക്തിയിൽ വ്യാഴത്തിന്നും, വീര്യത്തിൽ ദേവേന്ദ്രന്നും, തുല്യനായ കുമാരൻ, ഉത്തമഗുണങ്ങളാൽ ചണ്ഡകിരണനായ സൂര്യനെപ്പോലെ പ്രോജ്വലിച്ചു; പിതാവിന്നു് സന്തോഷമേകി; മൂന്നുലോകത്തിലും ഒരുപോലെ കീർത്തി പരത്തി.

ഏതൊരാൾക്കും ജയിക്കുവാൻ സാധിക്കാത്ത പരാക്രമത്തോടുകൂടിയവനും ലോകപാലതുല്യനുമായ ശ്രീരാമചന്ദ്രൻ, തൻെറ ഭർത്താവാകേണമെന്നു് ഭൂമീദേവി ആഗ്രഹിച്ചു. പരന്തപനും മഹാവൃദ്ധനുമായ ദശരഥൻ പുത്രഗുണങ്ങളാൽ സംപ്രീതനായി ചിന്തിച്ചു:—

"വൃദ്ധനാണെങ്കിലും ഈ ഞാൻ ജീവിച്ചിരിക്കുമ്പോൾ, രാമകുമാരൻ എങ്ങിനെ രാജാവാകും? എൻെറ ഉണ്ണിയെ എന്നാണു് അഭിഷേകം ചെയ്തു് കാണുക? എൻെറ ഓമനമകൻ പ്രജാഭിവൃദ്ധിയിൽ തല്പരനാണു്; സർവ്വചരാചരങ്ങളിലും ദയയുള്ളവനാണു്. മഴപൊഴിക്കുന്ന മേഘം പോലെ നാട്ടുകാർക്കു്, എന്നേക്കാൾ പ്രിയംകരൻ; പരാക്രമത്തിൽ അന്തകനോടും അമരേന്ദ്രനോടും തുല്യൻ; ബുദ്ധിശക്തിയിൽ ഭഗവാൻ ബൃഹസ്പതിയോടു സദൃശൻ; നെഞ്ഞുറപ്പിൽ മാമലയ്ക്കു സമാനൻ; എൻെറ വത്സലരാമൻ, എല്ലാവിധത്തിലും എന്നേക്കാൾ സൽഗുണസമ്പന്നനാണു്. ഭൂപാലകന്മാർക്കു് സുദുർല്ലഭങ്ങളായ പല നന്മകളുമൊത്ത ഉണ്ണി ഊഴിമുഴുവൻ പരിപാലിക്കുന്നതു് കൺകുളിരെക്കണ്ടു്, ദിവംഗതനാകുവാൻ ഈ വൃദ്ധന്നു് സാധിക്കുകയില്ലേ?"

അമാത്യന്മാരോടുകൂടി ആലോചിച്ചിച്ചു് യൌവരാജ്യാഭിഷേകത്തിന്നു് മഹാരാജാവു് ഉറച്ചു. മാത്രമല്ല, സ്വർഗ്ഗത്തിലും ഭൂമിയിലും ആകാശത്തിലും ഉത്പാതം

ഉദിക്കുന്നതും, തന്റെ ദേഹം പ്രതിദിനം ചുക്കിച്ചുളിയുന്നതും, ചന്ദ്രവദനനായ ശ്രീരാമകുമാരനെ നാട്ടുകാർ മുഴവൻ ഒരുപോലെ സ്നേഹിക്കുന്നതും, അമേയബുദ്ധിമാനായ മന്നോർമന്നവൻ മനസ്സിലാക്കിയിരുന്നു. ദുഃഖങ്ങളെല്ലാം നശിപ്പിക്കുവാനും, തനിക്കും നാട്ടുകാർക്കും, ശ്രേയസ്സും പ്രിയവും വരുത്തുവാനും, നൃപവരന്റെ ഹൃദയം വെമ്പിത്തുടങ്ങി.

നാഗരിക പ്രമുഖന്മാരേയും, നാട്ടുപ്രമാണികളേയും, മന്നവരിൽ മികച്ചവരേയും അയോദ്ധ്യാധിപതിക്ഷണിച്ചു. സമയച്ചുരുക്കം കൊണ്ടു്, രണ്ടുപേരെമാത്രം അറിയിച്ചില്ല; കേകയരാജാവിനേയും, മിഥിലേശ്വരനേയും.

"അഭൂതപൂർവ്വമായൊരു സന്തോഷവർത്തമാനമാണു് അവർ പിന്നീടു കേൾക്കുക. അപ്പോൾ രോമാഞ്ചമണിയും"

ദശരഥചക്രവർത്തി സമാധാനിച്ചു.

ക്ഷണിക്കപ്പെട്ടവരെല്ലാം എത്തിച്ചേർന്നു. ജനസമ്മതിയാർന്ന അരചന്മാർ ഉചിതസൽക്കാരങ്ങളേററു്, യഥാർഹമുള്ള സിംഹാസനങ്ങളിൽ ഉപവിഷ്ടരായി. സാധാരണക്കാരനായൊരു പ്രജയെപ്പോലെ, അനലംകൃതനായ ദശരഥമഹാരാജാവു് അഗ്രാസനത്തിലമർന്നു. ദേവവൃന്ദത്താൽ ആവൃതനായിരിക്കുന്ന വാസവൻ എന്നപോലെ, അയോദ്ധ്യാമഹീപതി, വിനയസമ്പന്നരായ മന്നവന്മാർ, നാഗരികന്മാർ, നാട്ടുകാർ, എന്നിവരെക്കൊണ്ടു് ആ മഹാസദസ്സിൽ പ്രശോഭിച്ചു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീ വാല്മീകി വിരചിതമായ അയോദ്ധ്യാകാണ്ഡത്തിലെ ഒന്നാം സർഗ്ഗം അവസാനിച്ചു.**

## രണ്ടാംസർഗ്ഗം (രാമാഭിഷേകാനുമോദനം)

ഭേരീനാദത്തിന്നു തുല്യം ഗഭീരവും, ഇടിനാദംപോലെ മാറെറാലിയുക്തവും, രാജകീയലക്ഷണമൊത്തു് നിസ്സീമവും ശ്രേഷ്ഠവുമായ സ്വരത്തിൽ അവനിനാഥൻ, സഭയെ അഭിസംബോധനചെയ്തു്, സന്തോഷമുളവാകുംവിധം പറഞ്ഞു:—

"എന്റെ പൂർവ്വികന്മാർ, പുത്രന്മാരെപ്പോലെ കാത്തുരക്ഷിച്ചുപോന്ന ഈ വിസ്തൃതരാജ്യത്തെപ്പററി ഭവാന്മാർക്കെല്ലാം അറിയാമല്ലൊ. ഇക്ഷ്വാകുവംശജാതരായ രാജാക്കന്മാരെല്ലാം ഒരുപോലെ രക്ഷിച്ചുപോന്നതും, സുഖം ചേർന്നതുമായ

ഈ നാടിന്നു് പൂർവ്വാധികം നന്മയുണ്ടാകുവാൻ എനിക്കു് ആശയുണ്ടു്. എന്റെ പിതൃപിതാമഹന്മാരുടെ പാതയിൽകൂടിത്തന്നെ, ഈ വെൺകൊററക്കുടയുടെ കീഴിലിരുന്നു്, എന്നാലാകും പോലെ, ഈ വിസ്തൃതരാജ്യത്തിലെ പ്രജകളെ പരിപാലിച്ചു. ജരാനരകളാക്രമിച്ച ശരീരം, ഇപ്പോൾ തികച്ചും അവശമായിക്കഴിഞ്ഞു. അനേകായിരം ആണ്ടുകൾ തുടന്നു് രാജ്യം ഭരിച്ചു് ജീർണ്ണിച്ചുകഴിഞ്ഞ ഈ ദേഹത്തിന്നു് അല്പം വിശ്രമം കൊടുക്കുവാൻ ആഗ്രഹിക്കുന്നു. നൃപന്റെ ഉത്തമഗുണമായ ഇന്ദ്രിയ നിഗ്രഹത്തോടുകൂടി, ഈ ഭൂമിയുടെ ധർമ്മച്ചുമടു് വഹിച്ചു ഞാൻ ആകെ തളർന്നുകഴിഞ്ഞു. അല്പകാലം വിശ്രമിക്കുവാൻ ആഗ്രഹിക്കുന്ന ഞാൻ രാജകീയ കാര്യങ്ങളെല്ലാം മകനെ ഏല്പിക്കട്ടെ. ഇന്നാട്ടിലെ വിപ്രവര്യന്മാരെല്ലാം സമ്മതമരുളിയിരിക്കുന്നു.

എന്റെ സീമന്തപുത്രൻ ഗുണങ്ങളിൽ എന്നിൽ നിന്നു് ഒട്ടും താഴെയല്ല. പരന്തപനായ രാമൻ വീര്യത്തിൽ ഇന്ദ്രസദൃശനാണു്. പൂയം നക്ഷത്രത്തിലുദിച്ച പൂർണ്ണതിങ്കളെപ്പോലെ ആനന്ദസന്ദായകനായ ലക്ഷ്മണാഗ്രജൻ, നിങ്ങളുടെ മാത്രമല്ല മൂന്നുലോകങ്ങളുടേയും നാഥനാകുവാൻ അർഹനാണെന്നതിന്നു് സംശയമില്ല. അതുകൊണ്ടു് രാമനെ യുവരാജാവായി കാലതാമസം കൂടാതെ അഭിഷേകം ചെയ്യട്ടെ. ഭൂഭാരത്തെ പുത്രനിലേല്പിച്ചു് ആശ്വസിക്കാം എന്ന ഈ ആലോചന നല്ലതാണെന്നു് നിങ്ങൾക്കു് തോന്നുന്നുവെങ്കിൽ അനുവാദം തരുക. എന്റെ ഹിതമിതാണെങ്കിലും നല്ലതു് വേറൊന്നാണെന്നു് തോന്നുന്നുണ്ടെങ്കിൽ സംശയിക്കാതെ പറയണം. പലതരത്തിലുള്ള അഭിപ്രായങ്ങളുണ്ടായാൽ അതിൽനിന്നു് ധാർമ്മികമായൊരു തീർപ്പു് ഉണ്ടാകുമല്ലൊ.''

ഇടിനാദത്തോടൊപ്പം പേമാരി പൊഴിയുന്ന മേഘത്തെ കണ്ട മയിലുകളെപ്പോലെ, അവിടെ സന്നിഹിതരായിരുന്ന ജനങ്ങൾ, ആഹ്ലാദംകൊണ്ടു് മതിമറന്നു്, പരിസരബോധമില്ലാതെ ആർത്തുവിളിച്ചു. ആ മണിമാളിക കൂടി കലുങ്ങിപ്പോയി.

ധർമ്മത്തിലും അർത്ഥത്തിലും ഒരുപോലെ വിജ്ഞനായ മഹാരാജാവിന്റെ ആശയം തികച്ചും മനസ്സിലാക്കിയ, രാജാക്കന്മാർ, അന്തണശ്രേഷ്ഠന്മാർ, പൌരവരന്മാർ, നാട്ടുപ്രമാണിമാർ എല്ലാവരും കൂടി ആലോചിച്ചു് ഐകകണ്ഠ്യേന പറഞ്ഞു:—

''വയോവൃദ്ധനായ അവിടുന്നു് യുവരാജാവായി ശ്രീരാമകുമാരനെ വാഴിച്ചാലും. ഭുജബലപരാക്രമിയായ രഘുവംശതിലകകുമാരൻ, മഹാഗജത്തിൻ മുകളിൽ

വെൺകൊററക്കുടയുടെകീഴിൽ, രാജകീയ ചിഹ്നങ്ങളോടെ ഇരിക്കുന്നതു് കാണു വാൻ ഞങ്ങളേവർക്കും അത്യാശയുണ്ടു്.''

മഹാരാജാവിൽ ആനന്ദം അലയടിച്ചു. എന്നാൽ, അവരുടെ സംപ്രീത മായ ഹൃദയഗതി അറിഞ്ഞില്ലെന്ന മട്ടിൽ ചോദിച്ചു:—

''ഈ രാജ്യത്തെ നീതിപൂർവ്വം ഞാൻ ഭരിച്ചുകൊണ്ടിരിക്കെ, ഉണ്ണിയെ യുവ രാജാവാക്കാൻ, ഞാൻ പറഞ്ഞപ്പോഴേക്കും നിങ്ങൾ സമ്മതിച്ചതെന്താണു്? എനി ക്കതിൽ വലിയസംശയം തോന്നുന്നു. സത്യം തുറന്നു പറയണേ.''

മഹാനുഭാവനായ ദശരഥരാജേന്ദ്രനോടു്, പൌരന്മാരും നാട്ടുകാരും ഒന്നിച്ചു പറഞ്ഞു:—

''ദേവ, സദ്ഗുണങ്ങളുടെ വിളനിലമാണു് അവിടുത്തെ പുത്രൻ. ദേവ തുല്യനും അമേയബുദ്ധിമാനുമായ രാജകുമാരന്റെ, പ്രിയംകരങ്ങളായ ഗുണസമൂ ഹം ഞങ്ങൾ മനസ്സിലാക്കിയതു് പറയാം. അന്നദാതാവായ തിരുമേനി, സത്യ വിക്രമനും ഇന്ദ്രാഭനുമായ ശ്രീരാമചന്ദ്രകുമാരൻ, ദിവ്യഗുണങ്ങളാൽ ഇക്ഷ്വാകുവംശ രാജാക്കന്മാരിൽ എല്ലാവരിലും ശ്രേഷ്ഠനാണു്. സത്യധർമ്മപരായണനായ രഘു നന്ദനൻ ഭൂമണ്ഡലത്തിൽ രൂപമാർന്ന പുരുഷോത്തമൻ തന്നെ. ശ്രീയോടുകൂടിയ ധർമ്മം ഉത്ഭവിച്ചതു്, കുമാരനിൽ നിന്നാണെന്നു് തോന്നുന്നു. ക്ഷമയിൽ ഭൂമി; പ്രജകളുടെ ആഹ്ലാദത്തിൽ പൂർണ്ണചന്ദ്രൻ; ബുദ്ധിശക്തിയിൽ വ്യാഴാചാര്യർ; വീ ര്യത്തിൽ ദേവേന്ദ്രൻ; ഇവർ, ഞങ്ങളുടെ രാജേന്ദ്രകുമാരനു് തുല്യരായി കണക്കാ ക്കാം. സത്യപ്രതിജ്ഞനും, ധർമ്മമൂർത്തിയും, സത്സ്വഭാവിയും, ഇന്ദ്രിയവിജയം സിദ്ധിച്ചവനുമായ ശ്രീരാമഭദ്രൻ മൃദുഭാഷിയും മംഗളസ്വരൂപിയും സ്ഥിരഹൃദ യത്തോടുകൂടിയവനും, അസൂയാലേശമില്ലാത്തവനുമാകുന്നു. സർവ്വചരാചരങ്ങളി ലും കരുണാകടാക്ഷം പൊഴിക്കുന്ന കൊച്ചുതിരുമേനി, വൃദ്ധരും വിജ്ഞരുമായ വിപ്രശ്രേഷ്ഠന്മാരുടെ വിദ്യാഭ്യാസസഹവാസങ്ങൾ കൊണ്ടു് അതുല്യകീർത്തി വള ർത്തുന്നു; മാത്രമല്ല, ദേവാസുരമനുഷ്യന്മാർക്കു് അറിയാവുന്ന അഖിലാസ്ത്രശസ്ത്രങ്ങളും അറിയുകയും ചെയ്യും. നാട്ടിന്നോ നഗരത്തിന്നോ വേണ്ടി, ശ്രീലക്ഷ്മണകുമാര സഹിതനായി യുദ്ധത്തിന്നുപോയാൽ, വിജയശ്രീലാളിതനാകാതെ ഒരിക്കലും മട ങ്ങുകയില്ല. സാംഗോപാംഗങ്ങളോടുകൂടിയ വേദങ്ങളും, വിപ്രപ്രമുഖന്മാരിൽ നിന്നു് അഭ്യസിച്ച, രാജകുമാരൻ, വിജ്ഞാന സാഗരത്തിന്റെ മറുകരയിൽ എ ത്തിയിരിക്കുന്നു; എന്നാൽ അതിവിനീതനുമാണു് ഭരതാഗ്രജൻ.

രഥത്തിലോ ഗജവീരനിലോകയറി, യുദ്ധക്കളത്തിൽനിന്നു് മടങ്ങിവരുന്ന ശ്രീരാമചന്ദ്രൻ, ഞങ്ങളെകണ്ടാൽ കുശലം ചോദിക്കുന്നതു്, ഔരസപുത്രനോടു് പിതാവെന്ന പോലെയാണു്.

"ആത്മജന്മാർ അനുസരണമുള്ളവരല്ലെ? ധർമ്മദാരങ്ങൾ ശുശ്രൂഷാനിരതരല്ലെ? ശിഷ്യന്മാർ വിനീതരല്ലെ?" എന്നു തുടങ്ങിയവ ആ പുരുഷോത്തമൻ എപ്പോഴും ചോദിക്കും. ഞങ്ങളിൽ ആർക്കെങ്കിലും എന്തെങ്കിലും ആപത്തുവരുമ്പോൾ നിർവ്യാജമായി അതിൽ പങ്കുചേരും, ഉത്സവാദികളിൽ, അച്ഛനെപ്പോലെ ഒന്നിച്ചുചേർന്നു് രസിക്കും. പുഞ്ചിരിപൊഴിച്ചുകൊണ്ടല്ലാതെ സംസാരിക്കുക പതിവില്ല. ആ ധർമ്മസ്വരൂപി വെറും വാദത്തിന്നു് ഒരിക്കലും തുടരുകയില്ല. വാചസ്പതിയെപ്പോലെ യുക്തിയുക്തമായേ സംസാരിക്കൂ. മഹാവിഷ്ണുവിനെപ്പോലെ ആയതലോചനനും ലോകാഭിരാമനുമായ ശ്രീരാമകുമാരൻ, വീരശൂര പരാക്രമിയാണു്. മൂന്നു ലോകങ്ങൾ നിഷ്പ്രയാസമൊററക്കു് പരിരക്ഷിക്കാൻ സാധിക്കുന്ന ഈ വിജിതേന്ദ്രിയന്നു്, ഭൂമി എത്രയോ നിസ്സാരം! രക്ഷിക്കേണ്ടവരെ രക്ഷിക്കുകയും ശിക്ഷിക്കേണ്ടവരെ ശിക്ഷിക്കുകയും ചെയ്യുന്ന രാജകുമാരന്റെ ദ്വേഷ്യവും സന്തോഷവും വെറുതെയായിത്തീരില്ല. യാതൊരു ദോഷവുമില്ലാത്ത കൊച്ചുതിരുമേനി പ്രചണ്ഡകിരണനായ ഭാസ്കരനാണു്, സംശയമില്ല. ഈ ലോകപാലകന്റെ ഭരണത്തിൻ കീഴിലിരിക്കുവാൻ, ഞങ്ങൾ മാത്രമല്ല, ഭൂമീദേവികൂടി ആഗ്രഹിക്കുന്നു. സത്പുത്രലാഭത്താൽ സന്തുഷ്ടനായ കശ്യപനെപ്പോലെ, ഭാഗ്യവാനായ അവിടുത്തെ നന്മക്കു് ശ്രീരാമകുമാരൻ ഭൂജാതനായി. ദേവന്മാർ–ബ്രാഹ്മണന്മാർ–അസുരന്മാർ–ഗന്ധർവ്വന്മാർ–ഉരഗമുഖ്യന്മാർ–എന്നിവരോടു്, എല്ലാവരും എപ്പോഴും പ്രാർത്ഥിക്കുന്നതു്, കുമാരന്റെ ആയുസ്സിന്നും ആരോഗ്യത്തിന്നും മാത്രം. തരുണന്മാർ–വൃദ്ധന്മാർ മാത്രമല്ല, അംഗനകൾക്കൂടി, രണ്ടുനേരം അതിശ്രദ്ധയോടെ രാമകുമാരന്നു വേണ്ടി പൂജാദികൾ ചെയ്തു് പ്രാർത്ഥിക്കാറുണ്ടു്. വരപ്രദനായ അവിടുത്തെ തിരുവുള്ളത്താൽ പ്രജകളുടെ ആശ നിറവേറട്ടെ! "മഹാപ്രഭോ, ഇന്ദീവരദളം പോലെ ശ്യാമള നിറമാർന്നവനും, ശത്രുക്കളെയെല്ലാം നിഷ്പ്രയാസം നിഗ്രഹിക്കുന്നവനും അവിടുത്തെ ആത്മജനുമായ ശ്രീരാമകുമാരനെ "യുവരാജാ," എന്നപട്ടത്തിൽ ഞങ്ങൾ കാണുമാറാകട്ടെ! ലോകത്തിനെല്ലാം ഹിതമേകുന്ന ദേവദേവതുല്യൻ–സർവ്വജനങ്ങളുടേയും ഹൃദയനിവാസിയായ ധർമ്മസ്വരൂപി–പുണ്യാതിരേകത്താൽ അവിടുത്തെ ഔരസ പുത്രനായി ജനിച്ച ലോകാഭിരാമൻ–ഞങ്ങളെ പരിപാലിക്കുന്ന രാജേന്ദ്രനാകുവാൻ, അവിടുത്തെ തിരുവുള്ളം കനിയണേ."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിപ്രണീതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡത്തിലെ രണ്ടാം സർഗ്ഗം അവസാനിച്ചു.

## മൂന്നാം സൎഗ്ഗം. (സംഭാര സംഭരണം).

താമരപ്പൂമൊട്ടു പോലെ കൂപ്പുകൈകളേന്തിയ പ്രജാപ്രമുഖന്മാരുടെ വാക്കുകൾ കേട്ട്, ഹൃദയം കുളുൎത്ത്, ദശരഥമഹാരാജാവു് പ്രിയവും ഹിതവുമായിപ്പറഞ്ഞു:—

"എന്റെ പ്രിയപുത്രനിൽ യൌവരാജ്യം നേരുന്നതു കൊണ്ടു്, എന്റെ യോഗ്യത നിസ്തുലമായി; ഞാൻ ഏററവുമധികം സന്തുഷ്ടനുമായി."

വിപ്രവൎയ്യന്മാരെ മാനിച്ച്, പ്രജകളെ സാഭിമാനം കടാക്ഷിച്ച്, ബ്രഹ്മൎഷിവൎയ്യന്മാരായ വസിഷ്ഠ വാമദേവന്മാരെ നമസ്കരിച്ച്, അവരോടു് നൃപതി വീണ്ടും തുടൎന്നു;—

"ശ്രീമത്തായ ചൈത്രമാസം പുണ്യപൂരിതമാണു്. കാടുകളെല്ലാം നാനാവൎണ്ണകുസുമങ്ങളാൽ അലംകൃതമായി. രാജ്യാഭിഷേകത്തിന്നു വേണ്ടതെല്ലാം ഒരുക്കുട്ടാം."

ഈ വാക്കുകൾ; ജനങ്ങളിലുണ്ടാക്കിയ സന്തോഷം, ദിഗന്തങ്ങളിൽ മാറെറാലിതന്നെയുണ്ടാക്കി. പതുക്കെപ്പതുക്കെ ആരവമവസാനിച്ചപ്പോൾ, നരപാലകേന്ദ്രൻ വസിഷ്ഠബ്രഹ്മൎഷിയോടു്:—

"ഭഗവാനേ, രാമാഭിഷേകത്തിനുള്ള എല്ലാ ഒരുക്കങ്ങളും കൎമ്മങ്ങളും അവിടുന്നു് അരുളിച്ചെയ്യണം."

ഭൂപാലകന്റെ അഭ്യൎത്ഥന കേട്ട ദ്വിജസത്തമൻ, വിനീതരായി കൈകൂപ്പി നില്ക്കുന്ന സദസ്യരോടു് നിൎദ്ദേശിച്ചു:—

"സ്വൎണ്ണാദികളായ ലോഹങ്ങൾ—നവരത്നങ്ങൾ—പൂജാദ്രവ്യങ്ങൾ—പ്രധാനപ്പെട്ട ഔഷധങ്ങൾ—വെളുത്താമലകൾ—മലരുകൾ—നെയ്യും തേനും നിറച്ച പ്രത്യേകപാത്രങ്ങൾ—കോടിവസ്ത്രങ്ങൾ—എല്ലാവിധത്തിലുമുള്ള ആയുധങ്ങളൊത്ത പള്ളിത്തേർ—നാലംഗപ്പടകൾ—സൎവ്വലക്ഷണങ്ങളുമൊത്ത ഗജവീരന്മാർ—വെൺകൊററക്കുട—കൊടിമരം—മിന്നിത്തിളങ്ങുന്ന നൂറു് തങ്കക്കുടങ്ങൾ—മുഴു പുലിത്തോൽ—സ്വൎണ്ണംകൊണ്ടു് കൊമ്പുകെട്ടിയ കാള—ഇങ്ങിനെ ആവശ്യമുള്ള സൎവ്വവസ്തുക്കളും പ്രഭാതത്തിലേക്കു് രാജകീയാഗ്നിശാലയിൽ ഒരുക്കുവിൻ. ഇത്തരം ഉത്സവങ്ങൾക്കു് വേണ്ട മററ സാധനങ്ങൾ എല്ലാം തന്നെ തയ്യാറാകണം.

നഗരത്തിന്റെ ഗോപുരങ്ങളിലും അരമനയുടെ പ്രവേശമാർഗ്ഗങ്ങളിലും സുഗന്ധപൂർണ്ണങ്ങളായ കുസുമങ്ങൾ തൊടുത്ത ചന്ദനമാല്യാദികളും, പരിമളം പരത്തുന്ന ധൂപങ്ങളും ഉണ്ടായിരിക്കണം. നൂറായിരം അന്തണന്മാർക്ക് തൈര്, പാല്, നറുനെയ്, എന്നിവയോടൊത്ത മൃഷ്ടാന്നം നാളെരാവിലെ സോപചാരം കൊടുക്കണം. മാത്രമല്ല നെയ്യ്, തൈര്, മലര്, എന്നിവയോടുകൂടിയ ദക്ഷിണകൾ ധാരാളം, നാളത്തെ സൂര്യോദയത്തിൽ ദാനം ചെയ്യണം. ആ സമയത്തു സ്വസ്തിപ്രവചനം നടത്തണം. ബ്രാഹ്മണവര്യന്മാരെ വേഗത്തിൽക്ഷണിക്കുവിൻ; അവർക്കുള്ള ഇരിപ്പിടങ്ങൾ ഒരുക്കുവിൻ; കൊടിക്കൂറകൾ എല്ലായിടത്തും തൂക്കുവിൻ; രാജവീഥികൾ മുഴുവൻ ശുചിയാക്കി വെള്ളം തളിക്കുവിൻ.

കൊട്ടാരത്തിന്റെ രണ്ടാമത്തെ മതില്ക്കെട്ടിൽ വാദ്യക്കാരും, സർവ്വാംഗസുന്ദരികളും അലംകൃതകളുമായ വേശ്യാസ്ത്രീകളും നില്ക്കട്ടെ. വിശേഷാലുള്ള പൂജ, സദ്യ, ദക്ഷിണ, എന്നിവയെല്ലാം, ചൈത്യങ്ങളിലും ദേവാലയങ്ങളിലും വെവ്വേറെ ഏർപ്പെടുത്തണം. ഉത്സവമാഘോഷിക്കുന്ന കൊട്ടാരമുററത്തിൽ, അരയിൽ വാൾ തൂക്കി, നിർമ്മലങ്ങളായ ഉടുപ്പുകൾ അണിഞ്ഞ രാജഭടന്മാർ സൂര്യോദയത്തിന്നുമുമ്പ് എത്തണം.''

ഭഗവാൻ വസിഷ്ഠന്റെ അരുളപ്പാടു കേട്ട പ്രജകളിൽ, ഉത്സാഹം ആവേശമുണ്ടാക്കി. അല്പസമയത്തിനുള്ളിൽ നിർദ്ദേശങ്ങളെല്ലാം നിർവ്വഹിക്കപ്പെട്ടു. സന്തുഷ്ടരായ വസിഷ്ഠവാമദേവമഹർഷിവര്യന്മാർ, ഒരുക്കിക്കഴിഞ്ഞതും, ഇനി ബാക്കി വേണ്ടതും നരേന്ദ്രനോട് വ്യക്തമാക്കി.

തേജസ്വിയായ ദശരഥമഹാരാജാവ് സുമന്ത്രമഹാമന്ത്രിയോട്:—

''ഓമനമകൻ രാമനെ അതിവേഗം കൊണ്ടുവരു.''

രാജശാസനം ശിരസാവഹിച്ച സുമന്ത്രർ, മഹാരഥനായ ശ്രീരാമദേവനെ ശ്രേഷ്ഠരഥത്തിലേററിക്കൊണ്ട് രാജസ്സദസ്സിലെത്തി. കിഴക്ക്, തെക്ക് തുടങ്ങിയ എല്ലാനാടുകളിലേയും അരചന്മാർ, മ്ലേച്ഛന്മാർ, ആര്യന്മാർ; മാമലവന വാസികൾ, തുടങ്ങിയവരാൽ ആവൃതനായ ദശരഥരാജർഷി, ദേവസദസ്സിലെ വാസവനെപ്പോലെ, ആ ശാലയിൽ ശോഭിച്ചു.

ഗന്ധർവ്വരാജസദൃശൻ, പൌരുഷത്താൽ പാരിടത്തിലെല്ലാം പ്രഖ്യാതിപരത്തിയവൻ, നീണ്ടുരുണ്ട് മുട്ടോളമെത്തിയ കൈകളോടു കൂടിയവൻ, മദയാനതുല്യ

മായി നടക്കുന്ന മഹാസത്വൻ, പൂർണ്ണചന്ദ്രസുന്ദരവദനൻ, ദർശനത്തിൽ തന്നെ ഏതൊരു ജീവിക്കും പ്രിയമേകുന്നവൻ, രൂപൗദാര്യഗുണങ്ങളാൽ മനുഷ്യരുടെ കണ്ണും കരളും കവരുന്നവൻ, ചൂടേററ വാടുന്നവക്ക് കാർമേഘം പോലെ ആനന്ദപ്രദൻ, രഘുവംശനന്ദനനായ ശ്രീരാമചന്ദ്രൻ, തേരിലേറി വരുന്നത്, കണ്ണുകളിമവെട്ടാതെ എത്രനോക്കിയിട്ടും, പുണ്യനിധിയായ ആ പിതാവിന്നു് മതിവന്നില്ല. സുമന്ത്രർ കുമാരനെ രഥത്തിൽ നിന്നിറക്കി. കൈലാസഗിരിപോലുള്ള കൊട്ടാരത്തിൽ ഇരുന്നരുളുന്ന മഹാരാജസമീപത്തിലേക്ക്, സൂതനും കൂടിയായ സുമന്ത്രരെ അനുഗമിച്ചു്, ഇക്ഷ്വാകുകുലതിലകൻ കൈക്കൂപ്പിയണഞ്ഞു.

പേരുച്ചരിച്ചു് അഭിവാദ്യംചെയ്തു്, പാദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ച ഓമനമകന്റെ കൂപ്പുകൈകളിൽ പിടിച്ചു് എഴുന്നേല്പിച്ച മഹാരാജാവു്, മാറോടണച്ചു. പാർശ്വത്തിൽ, ദിവ്യവും ഉത്തമരത്നാലംകൃതവുമായ അഗ്രാസനത്തിൽ പുത്രനെ ഇരുത്തി. ബാലഭാസ്കരൻ, മേരുമാമലയിലെന്ന പോലെ, ആ സിംഹാസനത്തിൽ രഘുവരനന്ദനൻ പ്രകാശം പൊഴിച്ചു കൊണ്ടു് ഇരുന്നു; നക്ഷത്രാലംകൃതമായ, ശരൽക്കാലാകാശത്തിലെ വാർതിങ്കളെപ്പോലെ ആ സദസ്സിനെ കൌസല്യാനന്ദനൻ പ്രശോഭിപ്പിച്ചു. അലംകൃതനായ തന്റെ കൌമാരകാലത്തെ, കണ്ണാടിയിൽ പ്രതിഫലിച്ചു കാണുന്നതുപോലെ, പൊന്നുമകനെ തൃക്കൺപാർത്തു് ദശരഥമഹാരാജാവു് ഏററവും സന്തുഷ്ടനായി. പിതാക്കന്മാരിൽ ശ്രേഷ്ഠതരനായ നരവരേന്ദ്രൻ, കശ്യപപ്രജാപതി ദേവേന്ദ്രനോടെന്ന പോലെ, രാമഭദ്രനോടു് മധുരമായി ഇപ്രകാരം പറഞ്ഞു:—

"എന്റെ പത്നിമാരിൽ ജ്യേഷ്ഠതതിയും, സർവ്വസദ്ഗുണങ്ങളുമൊത്തു ചേർന്നവളുമായ കൌസല്യാദേവിയിൽ, സീമന്തനന്ദനനായി ജനിച്ച രാമാ, ശ്രേഷ്ഠഗുണങ്ങളെക്കൊണ്ടു് നാട്ടുകാക്കെല്ലാം ആനന്ദമേകുന്ന ഉണ്ണീ, പൂയം നാളിൽ നീ യുവരാജാവായി വാഴണം. ജന്മനാ വിനയാന്വിതനും, അതേസമയം പുരുഷോത്തമനുമായ, എന്റെ മകനോടു് വീണ്ടും ഞാൻ ഇഷ്ടകാര്യങ്ങൾ പറയുന്നു. വിനയാന്വിതനായ നീ ദിനവും വിജിതേന്ദ്രിയനായി വാഴണം; കാമക്രോധാദികളിൽ നിന്നു് ഉണ്ടാകുന്ന വ്യസനങ്ങളെ നിശ്ശേഷം പരിത്യജിക്കണം; പ്രത്യക്ഷമായും പരോക്ഷമായും, അമാത്യന്മാരേയും പ്രജകളേയും പ്രസാദിപ്പിക്കണം. ആയുധപ്പുര, പത്തായം, ഈടുവെപ്പു് മുതലായവ തീർത്തു്, തെളിഞ്ഞ ഹൃദയത്തോടെ രാജ്യപരിപാലനം ചെയ്താൽ, മിത്രങ്ങളെല്ലാം, അമൃതുകിട്ടിയ ദേവന്മാരെപ്പോലെ സന്തുഷ്ടചിത്തരാകും. അതുകൊണ്ടു് ഉണ്ണീ, അപ്രകാരം സംയമചിത്തനായി ഭരിക്കണം.

ആ സദസ്സിൽ സന്നിഹിതരായിരുന്ന, ശ്രീരാമചന്ദ്രന്റെ സത്സുഹൃത്തുക്കൾ, ചക്രവർത്തിയുടെ വാക്കുകൾ കേട്ട്, വെമ്പിപ്പാഞ്ഞു ചെന്ന്, കൌസല്യാദേവിയെ ആ സന്തോഷവർത്തമാനമറിയിച്ചു. ആനന്ദംകൊണ്ട് രോമാഞ്ചമണിഞ്ഞ ദേവിയാകട്ടെ, സ്വർണ്ണം, പശു, രത്നം, തുടങ്ങിയവയെ, പ്രിയമോതിയവർക്ക് ദാനംചെയ്തു.

ജനങ്ങളാലാദൃതനായ ശ്രീരാമദേവൻ, പിതാവിനെ വന്ദിച്ച്, ശ്രീനികേതമായ സ്വന്തം അരമനയിലേക്ക് തേരിൽക്കയറി യാത്ര തിരിച്ചു. ആഗ്രഹിച്ച പോലെ കാര്യം നേടിയ പ്രജകൾ രാജാനുമതിയോടെ അവരവരുടെ ഭവനങ്ങളിലെത്തി. ദേവപൂജമുതലായവ വിധിയാം വണ്ണം നടത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡത്തിലെ മൂന്നാംസർഗ്ഗം അവസാനിച്ചു.

## നാലാം സർഗ്ഗം (അഭിഷേകകാലനിർണ്ണയം)

പ്രജകളെല്ലാം പിരിഞ്ഞു് മന്ത്രിമാർ മാത്രമായപ്പോൾ, കാര്യാലോചന ചെയ്ത്, തീർപ്പ് കല്പിച്ച ശ്രീ ദശരഥമഹാരാജാവ് പറഞ്ഞു:–

"പൂയം നക്ഷത്രം നാളെ തുടങ്ങും, ചെന്താമരാക്ഷനായ രാമന്ന്–എന്റെ വത്സലപുത്രന്ന്—'യുവരാജാ' എന്ന പട്ട സ്ഥാനാഭിഷേകം, നാളെത്തന്നെ നടത്തണം."

അവനീന്ദ്രൻ അന്തഃപുരത്തിൽ പള്ളിയറയിൽ അല്പനേരം വിശ്രമിക്കുവാൻ എത്തി. എന്നാൽ പെട്ടെന്ന്, സൂതനെ വിളിച്ച് ആജ്ഞാപിച്ചു:–

"രാമനെ അതിവേഗത്തിൽ ഇങ്ങോട്ടു കൊണ്ടുവരു.

കല്പന ശിരസാ വഹിച്ച സുമന്ത്രർ ഉത്തരക്ഷണത്തിൽ കുമാരന്റെ കൊട്ടാരത്തിലെത്തി. കാവല്ക്കാർ വിവരമുണർത്തിയപ്പോൾ, ജിജ്ഞാസാഭരിതനായ ശ്രീരാമചന്ദ്രൻ, സൂതനെ അകത്തേക്ക് വേഗത്തിൽ, കൊണ്ടുവന്ന് ധൃതിയോടെ:–

ഇത്രപെട്ടെന്ന് വീണ്ടും വന്നതെന്താണ്? വിവരം വ്യക്തമായി പറയൂ."

അവിടുത്തെ തൃക്കൺ പാർക്കുവാൻ ദേവൻ ആഗ്രഹിക്കുന്നു. അങ്ങോട്ട് എഴുന്നെള്ളുവാനോ, മറ്റൊന്നിനോ, അവിടുത്തെ തിരുവുള്ളം പോലെ."

തൊഴുതുകൊണ്ടു് സൂതൻ പറഞ്ഞതുകേട്ട ശ്രീരാമചന്ദ്രൻ അതിവേഗത്തിൽ പിതൃസവിധത്തിലെത്തി; രഹസ്യമായി ഉത്തമോപദേശങ്ങൾ നല്കാൻ വേണ്ടി വരുത്തിയ പ്രിയനന്ദനനെ, രാജാനുമതിപ്രകാരം പള്ളിയറയിലേക്കു് ആനയിച്ചു. ദൂരത്തുനിന്നു് പിതാവിനെ കണ്ട ഉടനെ കൈകൂപ്പിക്കൊണ്ടു് അടുത്തുചെന്നു്, നമസ്കരിച്ച ഓമനമകനെ, എഴുന്നേല്പിച്ചു്, സമീപത്തിൽ ശ്രേഷ്ഠസിംഹാസനത്തിലിരുത്തി നൃപേന്ദ്രൻ മന്ദസ്മിതത്തോടെ:-

"രാമാ, ഞാൻ വയസ്സനായി. ഈ ദീർഘായുസ്സിനിടയിൽ എല്ലാ സുഖങ്ങളും പൂർണ്ണമായി ഞാൻ അനുഭവിച്ചു. മൃഷ്ടാന്നം, ദക്ഷിണ, എന്നിവ യഥേഷ്ടം കൊടുത്തു് അനേകം യാഗങ്ങൾ യഥാവിധി ഞാൻ ചെയ്തു. അതിന്റെയെല്ലാം ഫലമായി; കിടയററ ഗുണങ്ങളോടു കൂടിയ നിന്നെ ആത്മജനായി ലഭിച്ചു. ധാരാളം ദാനങ്ങൾ സൽപ്പാത്രങ്ങളിൽ അർപ്പിച്ചു. ഒരു ക്ഷത്രിയനുവേണ്ട എല്ലാ വിദ്യാഭ്യാസവും നിനക്കു തന്നു. ഇന്നു് നീ പുരുഷന്മാരിൽവെച്ചു് ഉത്തമോത്തമനാണു്. ധാർമ്മികമായ സുഖങ്ങൾ അനുഭവിച്ചുകൊണ്ടു്, ദേവന്മാർ, ഋഷിമാർ, പിതൃക്കൾ, വിപ്രന്മാർ, എന്നിവർക്കു മാത്രമല്ല, എനിക്കുള്ള കടംകൂടി ഞാൻ വീട്ടിക്കഴിഞ്ഞു. ഒന്നു മാത്രം, ഇനിയും ബാക്കിയുണ്ടു്. നിന്റെ അഭിഷേകം. ഞാൻ പറയുന്നതു്, അതേപടി നീ അനുസരിക്കുമെന്നു് എനിക്കറിയാം. നീ രാജാവാകുവാൻ പ്രജകൾ കൊതിക്കുന്നു. അതുകൊണ്ടു്, ഉണ്ണിയെ യുവരാജാവായി അഭിഷേകം കഴിക്കുവാൻ ഞാൻ നിശ്ചയിച്ചു.

രാമാ, ഞാൻ സ്വപ്നത്തിൽ ഭയാനകങ്ങളായ അശുഭങ്ങളെ കാണുന്നുണ്ടു്. ഇടിവാളുകളോടുകൂടിയ കൊള്ളിമീൻ, ആകാശത്തിൽനിന്നു് അലറിക്കൊണ്ടു് വീഴുന്നു. സൂര്യൻ, ചൊവ്വ, രാഹു എന്നീ ക്രൂരഗ്രഹങ്ങൾ എന്റെ ജന്മനക്ഷത്രത്തെ സ്പർശിച്ചതായി ജ്യോത്സ്യന്മാർ പറയുന്നു.

ഇപ്രകാരമുള്ള ലക്ഷണങ്ങൾ, മന്നവന്റെ മരണത്തേയോ, ഭയങ്കരമായ ആപത്തിനേയോ ആണു് സൂചിപ്പിക്കുന്നതു്. ഉണ്ണീ, ഇപ്പോഴുള്ള എന്റെ മനസ്ഥിതി മാറുന്നതിനുമുമ്പു് അഭിഷേകം നടത്തണം. മനുഷ്യഹൃദയമല്ലെ?

ചന്ദ്രൻ ഇന്നു് പുണർതം നക്ഷത്രത്തിലാണു്. നാളെ പൂയം; ഏററവും ശുഭമായ നക്ഷത്രമാണെന്നു് ദൈവജ്ഞന്മാർ പറയുന്നു. മാത്രമല്ല, അഭിഷേകം നാളെത്തന്നെ നടത്തേണമെന്നു് എന്റെ ഹൃദയം വെമ്പുന്നു.

ഉണ്ണീ, രാമാ, ശാസ്ത്രോക്തരീതിയിൽ വ്രതചര്യ ഇന്നു തുടങ്ങണം. ഒട്ടുംതന്നെ തെററുപററരുതു്. ഇപ്പോൾ മുതൽ, ജിതേന്ദ്രിയനായി, വധുവൊന്നിച്ചു്

ദർഭതല്പത്തിൽ കിടന്നു് ഉപവസിക്കണം. സ്നേഹസമ്പന്നരായ സുഹൃത്തുക്കൾ ഇന്നു് നിന്നെ കാക്കട്ടെ. ഇത്തരത്തിലുള്ള മംഗളകർമ്മങ്ങൾക്കു് വിഘ്നങ്ങൾ, പലപ്പോഴും പലതരത്തിലും ഉണ്ടാകാം. ഭരതൻ കേകയരാജ്യത്തിലേക്കു് പോയ അന്നു മുതൽ നിന്റെ അഭിഷേകകാലമായി എന്നാണെന്റെ അഭിപ്രായം. സത്സ്വഭാവിയും ജ്യേഷ്ഠാനുവർത്തിയും, ധർമ്മിഷ്ഠനും ദയാലുവും ജിതേന്ദ്രിയനുമാണു് നിന്റെ അനുജൻ; സംശയമില്ല. എന്നാൽ മനുഷ്യഹൃദയം ചഞ്ചലമാണു്; സുസ്ഥിരമല്ല. ധർമ്മനിഷ്ഠന്മാരായ ഉത്തമപുരുഷന്മാർക്കുകൂടി മനസ്സിന്നു് മാററം വന്നിട്ടുണ്ടു്."

എല്ലാം സശ്രദ്ധം കേട്ട രഘുനന്ദനൻ, രാജാനുമതിയോടെ, അഭിവാദനംചെയ്തു് സ്വാലയം പ്രാപിച്ചു. അന്തഃപുരം ശൂന്യമായി കണ്ടപ്പോൾ, നേരിട്ടു് മാതാവിന്റെ അരമനയിലേക്കാണു് പോയതു്.

അഭിഷേകവർത്തമാനം അറിഞ്ഞു് അവിടെ എത്തിയിരുന്ന സുമിത്രാദേവി, ലക്ഷ്മണകുമാരൻ, സീതാദേവി എന്നിവരുടെ സമീപത്തു് ഇരിക്കുന്ന മാതാവിനെ ദേവൻ തൃക്കൺ പാർത്തു.

വെൺപട്ടുടുത്തു്, ഏകാഗ്രചിത്തത്തോടെ, മൌനമായി, രാജ്യത്തിന്നു് ശ്രീയെ നേർന്നു്, പ്രാണായാമത്താൽ, പരമാത്മാവിഷ്ണുവിനെ ധ്യാനിക്കുന്ന കൌസല്യാദേവിയുടെ പുണ്യനിഷ്ഠയിൽ, സന്തുഷ്ടനായ രഘുനന്ദനൻ, സമീപത്തു ചെന്നു ഉൾക്കുളിരേകും വിധം അരുളി:—

"അമ്മേ, പ്രജാരക്ഷണത്തിന്നു് അച്ഛൻ എന്നെ നിയോഗിച്ചിരിക്കുന്നു. അച്ഛന്റെ കല്പനപ്രകാരം, നാളെ എനിക്കു് അഭിഷേകമുണ്ടാകും. സീതയൊന്നിച്ചു് ഇന്നു രാത്രി ഉപവസിക്കേണമെന്നു് കല്പിച്ചിരിക്കുന്നു. നാളെ നടക്കുവാൻ പോകുന്ന അഭിഷേകത്തിന്നു്, സീതക്കും എനിക്കും വേണ്ട മംഗളകർമ്മങ്ങൾ അമ്മ തന്നെ ചെയ്യിക്കണം."

ആത്മജവചനം ദേവിക്കു് ആനന്ദക്കണ്ണീരുണ്ടാക്കി; ഇങ്ങിനെ പറഞ്ഞു:—

"ഉണ്ണീ, രാമാ, ദീർഘായുസ്സായിരിക്കുക; നിന്റെ ശത്രുക്കൾ ഹതരായിത്തീരട്ടെ! ബന്ധുക്കൾക്കും, സുമിത്രക്കും, എനിക്കും, ശ്രീയുക്തനായ നീ ആനന്ദമരുളുക. അച്ഛൻ ദശരഥമഹാരാജാവിന്നു്, സംപ്രീതിയേകിയ നീ, നല്ലനാളിലാണു് എന്റെ തനയനായി ജനിച്ചതു്. പുഷ്കരാക്ഷനായ പുരുഷോത്തമനോടുള്ള

എന്റെ നിരന്തരപ്രാർത്ഥന സഫലമായി. ഓമന മകനേ, ഈ ഇക്ഷ്വാകുവംശ രാജശ്രീ നിന്നോട്ട് കൂടി ചേരുകയായി."

മാതൃവചനം കേട്ട് മന്ദസ്മിതത്തോടെ രാമകുമാരൻ, അടുത്തു് വന്നു് വിനയാന്വിതനായി വന്ദിച്ചു നില്ക്കുന്ന അനുജനോട്:—

"ലക്ഷ്മണാ, എന്നോടൊന്നിച്ചു് ഈ പാരിടത്തെ പരിരക്ഷിക്കേണ്ടതു് നീയാണു്. എന്റെ രണ്ടാമത്തെ പ്രാണനായ നിന്നിലാണു് എല്ലാ ഐശ്വര്യവും സ്ഥിതി ചെയ്യുന്നതു്. ഇഷ്ടങ്ങളായ രാജ്യഫലങ്ങളും സുഖങ്ങളും യഥേഷ്ടം അനുഭവിക്കുക. പ്രിയപ്പെട്ട സൌമിത്രീ, അനുജാ, നിനക്കുവേണ്ടി മാത്രം, ജീവനേയും രാജ്യത്തേയും ഞാൻ ആഗ്രഹിക്കുന്നു."

ഇപ്രകാരം അരുളിച്ചെയ്തു രാമദേവൻ അമ്മമാരെ വന്ദിച്ചു്, സഹധർമ്മിണിയോടുകൂടി, സ്വന്തം അരമനയിലേക്കു് എഴുന്നള്ളി.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം നാലാം സർഗ്ഗം അവസാനിച്ചു.

## അഞ്ചാം സർഗ്ഗം (ശ്രീരാമവ്രതചര്യ)

അടുത്ത നാളിലെ അഭിഷേകത്തെപ്പററി ശ്രീരാമചന്ദ്രനുള്ള നിദ്ദേശങ്ങളെകിയ മഹാരാജാവു്, ആചാര്യരായ വസിഷ്ഠബ്രഹ്മർഷിയെ വരുത്തി:–

"ഭഗവാനേ, വധൂവോടൊപ്പം വലിയ വ്രതത്തിലിരിക്കുന്ന രാമനെ, ശ്രീ–യശസ്സ്–രാജ്യലാഭം–എന്നിവയ്ക്കു് അനുഷ്ഠേയമായ ഉപവാസാദികൾ അവിടുന്നു തന്നെ ചെയ്യിക്കണം."

എന്നിങ്ങനെ ഉണർത്തി. വേദജ്ഞന്മാരിൽ അദ്വിതീയനായ ഭഗവാൻ വസിഷ്ഠൻ, രാജകല്പന സസന്തോഷം സ്വീകരിച്ചു്, ചന്ദ്രികാധവളിതമായ ശ്രീരാമമന്ദിരത്തിലേക്കു്, ബ്രാഹ്മമായ ശ്രേഷ്ഠരഥത്തിൽ കയറി, മൂന്നു ഗോപുരങ്ങൾ കടന്നപ്പോഴേക്കും, കുമാരൻ സസംഭ്രമം ഓടിയെത്തി കൈപിടിച്ചു് ആചാര്യവര്യനെ ഇറക്കി. തൊഴുതു് തലകുനിച്ചു് വിനയാന്വിതനായി നില്ക്കുന്ന ശിഷ്യോത്തംസത്തെ വിടർന്ന കണ്ണുകളാൽ നോക്കിയ ഗുരുദേവൻ:–

"രാമാ, അച്ഛൻ അത്യധികം സന്തുഷ്ടനായിത്തീർന്നിരിക്കുന്നു. നീ യുവരാജാവാകും. ഇന്നു്, സീതയോടുകൂടി ഉപവാസമനുഷ്ഠിക്കണം. നഹുഷൻ യയാതിക്കു് എന്നപോലെ മഹാരാജാ ദശരഥൻ നിനക്കു് ഏററവും സംപ്രീതനായി അഭിഷേകം നടത്തും."

വൈദേഹീസഹിതനായ രഘുനന്ദനനെ മന്ത്രപൂർവ്വകം ഉപവസിപ്പിച്ചു. ശിഷ്യനിൽനിന്നു് പൂജാദികൾ സ്വീകരിച്ചു. രഘുവംശാചാര്യർ സാനുവാദം, നൃപകുമാരഭവനത്തിൽ നിന്നു് മടങ്ങി.

പ്രിയമോതുന്നവർ കൂടിയായ ഉത്തമസുഹൃത്തുക്കൾക്കു് വിടനല്കിയ രാമദേവൻ അന്തഃപുരത്തിലേക്കു് എഴുന്നള്ളി. വിടർന്നു നില്ക്കുന്ന താമരപ്പൂക്കളോടു കൂടിയ സരസ്സിൽ മദമത്തരായി വിഹരിക്കുന്ന പക്ഷികളുടെ കളകളനാദം പോലെ, ശ്രീരാമമന്ദിരത്തിലെ സ്ത്രീപുരുഷന്മാർ, ഹർഷാവേശത്താൽ സംസാരിച്ചു കൊണ്ടിരിക്കുന്നു.

ദശരഥമഹാരാജാവിൻെറ അരമനയ്ക്കു തുല്യമായ ശ്രീരാമചന്ദ്ര ഭവനത്തിൽ നിന്നു് ഭഗവാൻ വസിഷ്ഠൻ, ആർത്തിരമ്പുന്ന മഹാസാഗരം പോലെ, പൌരാവലികളുടെ ആനന്ദശബ്ദങ്ങളാൽ മുഖരിതമായ രാജപാതയിലെത്തി.

തെരുവുകളെല്ലാം അടിച്ചുവാരിത്തളിച്ചു്, ഓരോ ഗൃഹത്തിൻേറയും മുന്നിൽ കൊടിനാട്ടി, പുഷ്പമാലകളെക്കൊണ്ടു് അയോദ്ധ്യാ നഗരം മുഴുവൻ അലങ്കരിച്ചു്, രാമാഭിഷേകമഹോത്സവം കൺകുളുക്കെ കാണുവാൻ ആബാലവൃദ്ധം ജനങ്ങളും സൂര്യോദയത്തെ നോക്കിനോക്കി കാത്തുകൊണ്ടിരിക്കുകയാണു്. പ്രജകൾക്കു് അലങ്കാരവും, ലോകർക്കു് ആനന്ദവർദ്ധകവുമായ ആ മഹോത്സവം കാണുവാൻ ഉഴറിക്കൊണ്ടു നില്ക്കുന്ന ജനക്കൂട്ടം വിനയാവനതരായി വഴിയൊഴിഞ്ഞു്, രാജപുരോഹിതൻ വസിഷ്ഠബ്രഹ്മർഷിയെ താണുവണങ്ങി.

കൈലാസാചലസദൃശമായ നൃപാലയത്തിലേക്കു്, ബൃഹസ്പതി ദേവേന്ദ്ര ഭവനത്തിലേക്കു് എന്നപോലെ ഭഗവാൻവസിഷ്ഠൻ പ്രവേശിച്ചു.

ആചാര്യവര്യനെക്കണ്ടു് സംഭ്രമത്തോടെ മന്നോർമന്നവനും, വിനീതരായ സദസ്യരും എഴുന്നേററു് ഉപചരിച്ചു:—

"അവിടുന്നു് അരുളിച്ചെയ്തപോലെ എല്ലാം ചെയ്തു കഴിഞ്ഞു."

എന്നു് ഉണർത്തി. ഗുരുവിൻെറ അനുവാദപ്രകാരം സദസ്സ് പിരിച്ചുവിട്ടു. മാമല ഗുഹയിലേക്കു് സിംഹമെന്നപോലെ മന്നവൻ അന്തഃപുരത്തിലേക്കു് പോയി.

സർവ്വാഭരണങ്ങളുമണിഞ്ഞ വരാനനകളോടുകൂടിയതും അമരാവതീ തുല്യവുമായ അരമനയെ മഹാരാജാ ദശരഥൻ, നക്ഷത്രാലംകൃതമായ നിർമ്മലാകാശത്തെ പൂർണ്ണചന്ദ്രൻ എന്നപോലെ പൂർവ്വാധികം പ്രശോഭിപ്പിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡത്തിലെ അഞ്ചാം സർഗ്ഗം അവസാനിച്ചു.

## ആറാം സർഗ്ഗം (അഭിഷേകസന്നാഹം)

ഭഗവാൻ വസിഷ്ഠൻ നിർദ്ദേശിച്ചതുപോലെ, ശ്രീരാമചന്ദ്രൻ നീരാട്ടുകളി കഴിഞ്ഞു്, ഇന്ദീവരാക്ഷിയായ സീതാദേവിയൊന്നിച്ചു്, സംയമിതചിത്തനായി ഉപവസിച്ചു. ഹവിസ്സാക്കിയ പാത്രത്തെ വിധിയനുസരിച്ചു് ശിരസാ സ്വീകരിച്ചു. ആളുന്ന അഗ്നിയിൽ ആ ആജ്യത്തെ ശ്രേഷ്ഠദേവതകൾക്കു് ഹോമിച്ചു, ആത്മശുദ്ധീകരണത്തിന്നു് ഉച്ഛിഷ്ടം കഴിച്ചു.

ശ്രീനാരായണമന്ദിരത്തിൽ, പരമാത്മാ മഹാവിഷ്ണുവിനെ ധ്യാനിച്ചു്, ഉത്തമദർഭശയ്യയിൽ, ഇന്ദ്രിയങ്ങളെ മുഴുവൻ നല്ലപോലെ നിയന്ത്രിച്ചു്, വൈദേഹിയൊന്നിച്ചു്, മൌനവ്രതത്തോടെ ശയിച്ചു.

ഏഴരനാഴിക പുലരാനുള്ളപ്പോൾ എഴുന്നേററു. ദേവാലയത്തിന്നു് അലങ്കാരങ്ങൾ ചെയ്യിച്ചു. ബന്ദിമാഗധസൂതന്മാർ സ്തുതിഗീതങ്ങളാലപിച്ചുകൊണ്ടിരിക്കെ, പൂർവ്വസന്ധ്യയെ വന്ദിച്ചു്, മനോനിഗ്രഹത്തോടെ ജപം തുടങ്ങി. മധുമാഥി ഭഗവാനെ സ്തുതിച്ചു് പ്രണമിച്ചു. വെള്ളപ്പട്ടുടുത്തു് പുറത്തേക്കു് എഴുന്നള്ളിയ ശ്രീരാമദേവനെ, വിപ്രവര്യന്മാർ 'സ്വസ്തി' വാക്യത്തോടെ ആശീർവ്വദിച്ചു. അവരുടെ മധുരോദാരമായ പുണ്യാഹഘോഷം, ഭേരീനിനാദത്തോടൊത്തു് അയോദ്ധ്യാനഗരിയിലാകെ മുഴങ്ങി. രഘുനന്ദനൻ മൈഥിലീദേവിയൊന്നിച്ചു് സമംഗളം ഉപവാസമനുഷ്ഠിച്ചതുകേട്ട പൌരവൃന്ദം ഹർഷാകുലരായി.

ബാലഭാസ്കരൻ ഉദയാദ്രിയിലെത്തി, കനകവർണ്ണകിരണങ്ങൾ വാരിത്തൂകിയപ്പോൾ നാട്ടുകാർ, രാമാഭിഷേകമഹോത്സവത്തിൽ കുതൂഹലചിത്തവൃത്തികളായിത്തീർന്നിരുന്നു.

തേർവീഥികൾ, നാൽക്കൂട്ടപ്പെരുവഴികൾ, ശുഭ്രവർണ്ണത്തിൽ ആകാശത്തെ ചുംബിച്ചു നില്ക്കുന്ന ദേവാലയങ്ങൾ, ചൈത്യങ്ങൾ, കൊത്തളങ്ങൾ തുടങ്ങിയവ യിൽ; വില്പന വസ്തുക്കൾ നിറഞ്ഞുവഴിയുന്ന ആപണങ്ങളോടുകൂടിയ വീഥികൾ ധനധാന്യശ്രീ നിറഞ്ഞ ഉത്തമഭവനങ്ങൾ, സഭകൾ, മേഘസ്പർശികളായ മാമര ങ്ങൾ, മുതലായവയിൽ; ധ്വജങ്ങളും വിചിത്രവർണ്ണോജ്ജ്വലങ്ങളായ കൊടിക്കൂറ കളും യഥാസ്ഥാനങ്ങളിൽ ചേർത്തിണക്കി. ആട്ടക്കാർ—കൂത്തുകാർ—ഭാഗവതർ മാർ തുടങ്ങിയവരുടെ ആലാപങ്ങൾ, ചെവികൾക്കും ഹൃദയത്തിന്നും ഒരുപോലെ ഇമ്പമേകി. ഗൃഹാങ്കണങ്ങളിൽ കൂടിനില്ക്കുന്ന ആളുകളും, ക്രീഡകളിൽ മുഴുകിയ കുട്ടികളും; അവരുടെ വർത്തമാനങ്ങളിൽ ഒരൊററ വിഷയമാണുള്ളതു്; ശ്രീരാമ ചന്ദ്രന്റെ പട്ടാഭിഷേകോത്സവം!!

വിശാലങ്ങളായ രാജപാതകളെ പരിശുദ്ധമാക്കിയ പൌരാവലികൾ, പരി മളമേറുന്ന പൂക്കൾ വാരിവിതറി. സുഗന്ധമാർന്ന ധൂപങ്ങൾ സർവ്വത്ര വ്യാപിച്ചു

ആഘോഷങ്ങൾ ഒരു പക്ഷെ സൂര്യാസ്തമനം വരെ നീണ്ടുനിന്നെങ്കിലോ എ ന്നു് സംശയിച്ചു്, തേർവീഥികളിൽ അതാതിടങ്ങളിൽ ദീപസ്തംഭങ്ങൾ കൂടി നാട്ടിക്കഴിഞ്ഞു. ഇങ്ങിനെ അയോദ്ധ്യാനഗരിയാകെ, അലങ്കാരങ്ങളാൽ ഒരൊറ്റ രാത്രികൊണ്ടു്, ആകെ മാറി.

നാൽക്കൂട്ടപ്പെരുവഴികളിലും സഭകളിലും നാട്ടുകാർ, മഹാരാജാവിനെ പ്ര ശംസിച്ചു കൊണ്ടാണ് കൂട്ടം കൂടുന്നതുപോലും.

"ഇക്ഷ്വാകുവംശത്തിൽ പിറന്ന ഈ മന്നോർമന്നവൻ മഹാത്മാവാണ്. ജരാനരകളാൽ ആക്രാന്തനായി താനെന്നു് സ്വയം മനസ്സിലാക്കിയ മഹാരാജാവു നാടു മുഴുവൻ സീമന്തപുത്രനെ ഏല്പിക്കുന്നുവല്ലൊ. ഈ കാലത്തിൽ ജീവിക്കുവാൻ സാധിച്ച നമ്മളെല്ലാവരും ധന്യധന്യരാണെന്നതിൽ സംശയമില്ല. ലോകങ്ങ ളുടെ മേലും കീഴും കണ്ട ശ്രീരാമചന്ദ്രകുമാരൻ നമ്മുടെ രക്ഷാപുരുഷനാവുകയായി. അഹംഭാവമില്ലാത്തവനും, ധർമ്മിഷ്ഠനും, വിദ്വാനും, ഭ്രാതൃവത്സലനുമായ രഘുവര നന്ദനൻ, ജ്യേഷ്ഠാനുജന്മാരെപ്പോലെയാണ് നമ്മെ കണക്കാക്കുക. പുണ്യാത്മാ വും ധർമ്മശീലനുമായ മഹാരാജാദശരഥൻ നീണാൾ വാഴട്ടെ! നമ്മുടെ പൊന്നു തമ്പുരാന്റെ അനുഗ്രഹത്താൽ, ശ്രീരാമപട്ടാഭിഷേകം കാണുവാനുള്ള ഭാഗ്യം സിദ്ധിക്കട്ടെ!!

നാടിന്റെ നാനാഭാഗങ്ങളിൽ നിന്നും ഇത്തരം സംഭാഷണങ്ങൾ കേൾക്കാം

അഭിഷേകപുണ്യോത്സവം കാണ്മാനുഴറിയെത്തുന്ന ഗ്രാമീണർ അന്യരാജ്യക്കാർ, എന്നിവരുടെ ശബ്ദകോലാഹലം, കടലിലെ അലയൊലി പോലെ ശ്രീരാമനഗരിയിൽ എല്ലായിടത്തും മുഴങ്ങിത്തുടങ്ങി.

അമരാവതിയെ ജയിക്കുന്ന അയോദ്ധ്യാനഗരി, ജലജന്തുപൂർണ്ണമായ മഹാസാഗരമെന്നപോലെ, ജിജ്ഞാസാഭരിതരായെത്തിയ നാട്ടുകാരുടെ ശബ്ദങ്ങളാൽ മാറെറാലികൊണ്ടു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിപ്രണീതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡത്തിലെ ആറാം സർഗ്ഗം അവസാനിച്ചു.

## ഏഴാം സർഗ്ഗം. (അഭിഷേക വിഘ്നപ്രസ്താവം)

കൈകേയീദേവിയുടെ വിശ്വസ്ത ദാസിമാരിൽ ചിലർ അന്നാട്ടുകാരല്ല. ചന്ദ്രികാസുന്ദരമായൊരു മണിമന്ദിരത്തിൽ മന്ഥര കയറി ചുററുപാടും നോക്കി.

രാജപാതകളെല്ലാം നനച്ച് പൂവിതറിയിരിക്കുന്നു. വിലപിടിച്ച കൊടിക്കൂറകൾ തൂക്കിയ ധ്വജങ്ങൾ, അണിയണിയായി നാട്ടിയിരിക്കുന്നു. ചന്ദനനീരിൽ, പ്രഭാതസ്നാനം കഴിഞ്ഞ നാട്ടുകാർ എല്ലായിടത്തും സുസ്മേരവദനരായി നിറഞ്ഞിരിക്കുന്നു.

വിശുദ്ധഗന്ധം വമിക്കുന്ന മാലകളേന്തിയ വിപ്രവര്യന്മാരുടെ കോലാഹലം ഒരിടത്ത്; വേദോച്ചരണഘോഷം മറെറാരിടത്ത്.

എല്ലാതരത്തിലുള്ള വാദ്യനിനാദങ്ങളുയന്ന്, സന്തുഷ്ടചിത്തരായ നാന്മാരാൽ പൂർണ്ണങ്ങളായ ക്ഷേത്രങ്ങൾ പ്രശോഭിപ്പിക്കുന്നു.

ഹർഷോന്മത്തരായ ഉത്തമാശ്വങ്ങളും ആനകളും; മുക്രയിട്ടു തുള്ളിച്ചാടുന്ന കാളക്കിടാങ്ങൾ; ആനന്ദപുളകമണിഞ്ഞു്, ഉച്ചത്തിലോരോന്നു പറഞ്ഞു് കൊടിക്കാൽ നിരകൾ നാട്ടുന്ന നാട്ടുകാർ!!

ഇങ്ങിനെ അത്ഭുതജനകമായൊരു പുതിയരൂപത്തിൽ അയോദ്ധ്യാനഗരിയെ കണ്ട മന്ഥര, വെൺപട്ടുടുത്തു് വിസ്മയത്താൽ വിടന്ന നേത്രങ്ങളോടെ, എല്ലാം നോക്കിക്കൊണ്ടുനവളും അടുത്തുതന്നെ നില്ക്കുന്നവളുമായ ഒരു ദാസിയോടു് ചോദിച്ചു:—

"രാമന്റെ അമ്മ, പണത്തിൽ അത്യാഗ്രഹമുള്ളവളാണ്. എന്നിട്ടും ഇത്ര സന്തോഷത്തോടെ വാരിക്കോരി ചിലവിടുന്നതെന്താണ്? ജനങ്ങൾക്ക ഇത്രമാത്രം സന്തോഷം ഉണ്ടാകുവാൻ കാരണമെന്ത്? അമ്മയാനന്ദമേകുന്ന എന്തൊരു കാര്യം രാജ്യത്തിന്ന് അരചവരൻ ഇന്നു ചെയ്തു?"

കൂനിയായ മന്ഥരയുടെ വാക്കുകൾ കേട്ട ധാത്രി, ഏററവും സന്തോഷത്തോടെ ശ്രീരാമചന്ദ്രന്ന് കൈവന്ന ഐശ്വര്യത്തെപ്പററി:—

"ക്രോധാദികളായ ദുർവികാരങ്ങളെ വിജയിച്ചരുളുന്ന ശ്രീരാമകുമാരന്ന്, നാളെ, പൂയം നക്ഷത്രത്തിൽ അഭിഷേകം നടത്തുവാൻ മഹാരാജാവ് തീരുമാനിച്ചിരിക്കുന്നു. അനഘനായ കൊച്ചുതിരുമേനി നമ്മുടെ യുവരാജാവായിത്തീരും."

ധാത്രിയുടെ വാക്കുകൾ ആ കുബ്ജയെ അളവററ അരിശത്തിലെത്തിക്കുകയാണുണ്ടായത്. കൈലാസതുല്യമായ അരമനയിൽ നിന്ന് ശക്തിയേറിയ കാൽ വെപ്പോടെ ഇറങ്ങിയ മന്ഥര കൈകേയിയുടെ ശയനാഗാരത്തിലേക്കാണ് ചെന്നത്. ആ പാപദർശിനി ക്രോധാഗ്നി വമിക്കുന്ന നേത്രങ്ങളെക്കൊണ്ട്, ദഹിപ്പിക്കത്തക്കവിധം നോക്കിപ്പറഞ്ഞു:—

"ഒന്നും തന്നെ അറിയാത്ത മൂഢേ, എഴുന്നേല്ക്കു. ഭയം വന്ന് ചുററുമ്പോൾ സ്വസ്ഥചിത്തയായി കിടക്കുന്നുവല്ലൊ. ആപത്ത് മുന്നിലെത്തിയിട്ടും, യാതൊന്നും അറിയാതിരിക്കുന്നത് കഷ്ടംതന്നെ. മനോഹരശരീരമാണെന്ന് അഭിമാനിക്കുന്നവളേ, ഇന്ന് ഉണ്ടെന്നുതോന്നുന്ന സൌഭാഗ്യങ്ങളെല്ലാം, വേനൽക്കാലനദിയിലെ ഒഴുക്കുപോലെ വററിത്തുടങ്ങിയെന്ന് ഇനിയെങ്കിലും മനസ്സിലാക്കു."

ദർശനത്തിൽ തന്നെ പാപമുണ്ടാക്കുന്ന ആ കൂനിയുടെ കോപത്തോടുകൂടിയ പരുഷവാക്കുകൾ കേട്ട കൈകേയി വിവർണ്ണവദനയായി. ചോദിച്ചു:—

"മന്ഥരേ, നിനക്ക് എന്തുപററി? വലിയൊരാപത്തിൽ പെട്ടതുപോലെ വിഷാദ വിവശയായിട്ടാണ് കാണുന്നത്."

കൈകേയിയുടെ മധുരവാക്കുകൾ കേട്ട മന്ഥര, ദേഷ്യംകൊണ്ടിടറുന്ന അക്ഷരങ്ങളോടെ മറുപടി പറയാൻ തുടങ്ങി. കൈകേയിയുടെ സുഖജീവിതത്തിൽ അത്യാകാംക്ഷയുള്ളവളായ ആ കൂനിക്ക്, ശ്രീരാമചന്ദ്രനിൽ ഏററവും വെറുപ്പും, താൻ കേട്ട വർത്തമാനത്തിൽ ദുഃഖവും ഉണ്ടായിരുന്നു.

"ദേവി, സർവ്വവിനാശമാണ് ദശരഥ രാജാവ് വരുത്തിവെച്ചത്. രാമനെ യുവരാജാവായി വാഴിക്കാൻ നിശ്ചയിച്ചിരിക്കുന്നു. ദുഃഖശോകങ്ങളോടുകൂടിയ ഞാനിതാ ഭയത്തിൽ മുങ്ങിക്കഴിഞ്ഞു. അതെന്നെ ദഹിപ്പിക്കുകയാണ്. ദേവിയുടെ ഹിതം മാത്രം അഗ്രഹിച്ചാണ് ഇങ്ങോട്ടുവന്നത്. അവിടേക്ക് അല്പദുഃഖം ഉണ്ടായാൽ അതെനിക്ക് അസഹ്യമായിത്തീരും. ദേവിയുടെ ഐശ്വര്യാഭിവൃദ്ധിയിൽ എനിക്ക്, അമേയാനന്ദമാണുള്ളത്. ശ്രേഷ്ഠമായ രാജവംശത്തിൽ ജനിച്ച ദേവി, ഒരു മഹാരാജാവിന്റെ ഇഷ്ടപത്നിയാണെങ്കിലും, രാജധർമ്മത്തിന്റെ കാഠിന്യം എന്തെന്ന് മനസ്സിലാക്കിയിട്ടില്ല. ദേവി, അവിടുത്തെ ഭർത്താവാണെന്നു പറയുന്ന രാജാവ്, ഒന്നാന്തരം ധാർമ്മികവർത്തമാനം; ഭംഗിയായിപ്പറയുന്നൊരു ശുദ്ധനാണെന്നല്ലെ വിശ്വാസം. വെറും മിരട്ടൽ മാത്രമാണ് ആ ശഠൻ ചെയ്യുന്നത്. ചാടുവാക്യങ്ങൾ ദേവിയോടുപറയും; ഗുണങ്ങൾ കൌസല്യക്ക് ചെയ്യും. ആ ദുഷ്ടാത്മാവ് ഭരതനെ ബന്ധു ഭവനത്തിലേക്ക് അയച്ചു. ഒരുതരത്തിലും ഉപദ്രവമില്ലാത്ത ഈ രാജ്യത്തിൽ നാളെ രാമനെ യുവരാജാവാക്കി അഭിഷേകം ചെയ്യുകയാണ്. പ്രിയതമനെന്ന പേരിൽ, ദേവിയുടെ ശത്രുവായ മന്നവൻ യഥേഷ്ടം സന്തോഷിക്കുന്നു. ഉഗ്രവിഷത്തോടുകൂടിയ സർപ്പത്തെ മടിയിൽ കിടത്തിയിരിക്കുകയാണ് ദേവി. വെറുതെ വിടുന്ന ശത്രുവും നാഗവും പോലെയാണ്, ദശരഥനൃപതി ദേവിയോട് ചെയ്യുക! ഭംഗിവാക്കുകൾ എപ്പോഴും പറയുന്ന നൃപൻ രാമന്ന് രാജ്യത്തെ സമർപ്പിച്ചാൽ നമ്മളെല്ലാം കൂട്ടത്തോടെ നശിക്കുകയായി. അതുകൊണ്ട് ഹേ, കേകയരാജപുത്രീ, മകൻ ഭരതനേയും, ദേവിയേയും, എന്നേയും സാമർത്ഥ്യത്തോടുകൂടി രക്ഷിയ്ക്കണം. ഹിതമായതു് ചെയ്യണം.

മന്ഥരയുടെ വാക്കുകൾ അളവററ സന്തോഷത്തെയാണ് കൈകേയിക്ക് ഉണ്ടാക്കിയത്. ശരൽക്കാലചന്ദ്രലേഖയെപ്പോലെ എഴുന്നേററിരുന്ന കുമാരി, ഹർഷാത്ഭുതങ്ങളോടെ അമൂല്യമായൊരാഭരണം സമ്മാനിച്ച് ആ കൂനിയെ സസന്തോഷം നോക്കിക്കൊണ്ടു് തുടൻ:—

"മന്ഥരേ, എനിക്ക് ഇത്രയും ഇഷ്ടമായൊരു വർത്തമാനം ലോകത്തിൽ മററൊന്നുമില്ല. ഈ പ്രിയവാർത്ത അറിയിച്ച നിനക്ക് ഇനിയും എന്താണ് തരേണ്ടതു്? രാമനും ഭരതനും എന്റെ രണ്ടുകണ്ണുകളാണ്. യാതൊരു വ്യത്യാസവും അവരിൽ ഞാൻ കാണുന്നില്ല. രാമനെ നാടുവാഴിക്കുകയാണെന്നറിഞ്ഞതിൽ വളരെയധികം സന്തോഷിക്കുന്നു. എനിക്ക് ഇഷ്ടമുള്ള കാര്യങ്ങൾ പറയുവാൻ, മന്ഥരക്ക് പ്രത്യേകം പാടവമുണ്ടല്ലൊ. ഇതിലധികം പ്രിയമായൊരുകാര്യം എനിക്കിനി കേൾക്കാനില്ല. നിനക്ക് ഇഷ്ടമുള്ളവരം ചോദിച്ചോളു. തരുന്നതിൽ ഏററവും സന്തോഷമുണ്ടു്."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡത്തിലെ ഏഴാംസർഗ്ഗം അവസാനിച്ചു.

## എട്ടാം സർഗ്ഗം (മന്ഥരയുടെ ഏഷണിവാത്ത)

കൈകേകിയുടെ വർത്തമാനം, ആ കൂനിയെ ഒന്നുകൂടി ചൊടിപ്പിച്ചു. കോപവും വ്യസനവും അവളെ അന്ധയാക്കി. അമൂല്യാഭരണം വലിച്ചെറിഞ്ഞു:—

"കഷ്ടം! അവനവൻെറ നിലയറിയാത്തൊരു മഹാവിഡ്ഢി! ദുഃഖസാഗരമദ്ധ്യത്തിലാണ് ദേവി കിടക്കുന്നതു് എന്നു് മനസ്സിലാക്കു. ദുഃഖാർത്തയായ ഞാൻ ഉള്ളുകൊണ്ടു് ദേവിയെ പരിഹസിക്കുന്നു. വ്യസനംവന്നു് തലയിൽ കയറിക്കഴിഞ്ഞു. എന്നിട്ടു് സന്തോഷിക്കുക! ദേവിയുടെ ബുദ്ധിശൂന്യത കാണുമ്പോഠം, അടക്കാൻ കഴിയാത്ത ദുഃഖമാണെനിക്കു് ഉണ്ടാകുന്നതു്.

ഏതൊരുവഠംക്കു്, സപത്നീപുത്രൻ വൈരിയല്ലാതിരിക്കും? ആ ശത്രുവിന്നു് ഐശ്വര്യം വരുന്നതു് മരണം തലയിൽ കയറുന്നതുപോലെയല്ലേ? അല്ലമെങ്കിലും അറിവുണ്ടെങ്കിൽ സന്തോഷമാണോ ഉണ്ടാവുക?

രാജ്യത്തിന്നു് തുല്യമായ അവകാശം ഉള്ളതു കൊണ്ടു്, രാമന്നു് ഭയം ഭരതനെയാണു്. അതാലോചിച്ചാണു് എനിക്കു് വ്യസനം. അതുകൊണ്ടുതന്നെയാണു് രാമനിൽ നിന്നു് എനിക്കു് ഭയവും.

സുന്ദരീരത്നമേ, വില്ലാളിവീരനായ ലക്ഷ്മണൻ, രാമനോടു് എത്രമാത്രം അടുപ്പത്തിലാണോ, അത്രയും അടുപ്പം ശത്രുഘ്നന്നു് ഭരതനോടുമുണ്ടു്.

ദേവീ, ഏതു നിലക്കു് ആലോചിച്ചാലും രാജ്യത്തിന്നു് യഥാർത്ഥാവകാശം ഭരതന്നാണു്. അനുജന്മാർ രണ്ടുപേക്കും അതിന്നു് അവകാശം ഇല്ലതന്നെ.

മഹാവിജ്ഞാനിയും, ക്ഷത്രിയാചാരനിരതനും, കാര്യങ്ങളൊന്നും നീട്ടിവെക്കാത്തവനുമായ രാമനാൽ, ഭരതന്നു് ഉണ്ടാകാവുന്ന ഭയം, ആലോചിക്കുമ്പോഠം തന്നെ, ഞാൻ വിറയ്ക്കുന്നു.

സ്ത്രീ സമുദായത്തിൽവെച്ചു് ധന്യയാണു് കൌസല്യ. നാളെ പൂയം നക്ഷത്രത്തിൽ, അവളുടെ മകന്നു് ഈ വലിയരാജ്യത്തിൽ, അന്തണവര്യന്മാർ അഭിഷേകം നടത്തുകയായി.

ശത്രുക്കളെല്ലാം നശിച്ച്, യശസ്സാൎജ്ജിച്ച്, ആനന്ദക്കണ്ണീരോടെ നില്ക്കുന്ന കൌസല്യയെ, ഒരു ദാസിപോലെ തൊഴുതുകൊണ്ട് ദേവിക്ക് നില്ക്കാം. ഇന്നത്തെ സ്ഥിതിക്ക്, ഞങ്ങളോടുകൂടിയ ദേവി അവളുടെ ഭൃത്യയായിത്തീരും; ഓമന മകൻ ഭരതൻ, രാമന്റെ ദാസനും. രാമനെ സംബന്ധിച്ച നാരീരത്നങ്ങൾ സന്തോഷാശ്രുക്കൾ പൊഴിക്കുമ്പോൾ, ദേവിയുടെ പുത്രവധുക്കൾ, ഭരതന്റെ ഇടിവുകൊണ്ട് അഴലാഴിയിൽ മുങ്ങിപ്പൊങ്ങും.''

മന്ഥരയുടെ ദുഃഖഹേതു മനസ്സിലാക്കിയ കൈകേയി, ശ്രീരാമചന്ദ്രന്റെ ഗുണഗണങ്ങളെപ്പററി പറഞ്ഞുതുടങ്ങി:—

മന്ഥരേ, മഹാരാജാവിന്റെ സീമന്തപുത്രൻ, എന്റെ രാമൻ, എല്ലാ ധൎമ്മങ്ങളേയും അറിയുന്നവനും, ഗുണസമ്പന്നനും, എന്തിനേയുമൊതുക്കി മനസ്സിനെ അചഞ്ചലമാക്കി നിൎത്തുവാൻ കഴിവുള്ളവനും, കൃതജ്ഞനും, സത്യവാക്കുകൾ മാത്രം പറയുന്നവനും, പരിനിൎമ്മലനുമാണ്. സഹോദരന്മാരേ മാത്രമല്ലാ ഭൃത്യരേക്കൂടി അവരവരുടെ പിതാവെന്ന നിലയിൽ രക്ഷിക്കുന്ന രാമന്റെ അഭിഷേകവാൎത്തകേട്ടിട്ട്, ഹേ! കുബ്ജേ, എന്തിനാണ് അഴലേന്തുന്നത്? പിതൃപ്രപിതാമഹന്മാരുടെ വകയായുള്ള അയോദ്ധ്യാമഹാരാജ്യത്തെ നൂററാണ്ടുകൾക്കപ്പുറം, എന്റെ ഭരതൻ ന്യായമായി ഭരിക്കുകയും ചെയ്യും. അതുകൊണ്ട്, ഹേ മന്ഥരേ ആനന്ദമേകുന്നൊരുത്സവം വന്നിട്ടും, മംഗളങ്ങൾ വരുമെന്നറിഞ്ഞിട്ടും, സന്തപിക്കരുത്. ഭരതനെപ്പോലെ അല്ല, അതിലധികം മാന്യനാണ് രാമൻ. സ്വന്തം അമ്മ കൌസല്യയേക്കാൾ ഭക്തിയോടെ എന്നെ ശുശ്രൂഷിക്കാറുണ്ട്. അയോദ്ധ്യാരാജ്യം, എപ്പോൾ രാമന്ന് കിട്ടുമോ, അപ്പോൾമുതൽ അത് ഭരതന്നുമായിക്കഴിഞ്ഞു. അനുജന്മാരെ മുഴുവൻ, സ്വന്തം ആത്മാവിനെപ്പോലെയാണ് രാമൻ കരുതുന്നത്.''

ഈ അഭിപ്രായം മന്ഥരയെ ദുഃഖസാഗരത്തിൽ ഒന്നുകൂടി താഴ്ത്തി. ചുട്ട നെടുവീൎപ്പുകൾ ഉയൎന്നു. കൈകേയിയോട് വീണ്ടും തുടങ്ങി.—

''അനൎത്ഥത്തെ അറിയാത്തവളാണ് ദേവി. സ്വന്തം നില എന്താണെന്നു മൌഢ്യത്താലറിയുന്നില്ലല്ലൊ. ആപത്തും ദുഃഖവുമാകുന്ന, പരപ്പും ആഴവുമുള്ള അലയാഴിയിലെ അടിത്തട്ടിൽ ഉഴലുകയാണ് ദേവിയിപ്പോൾ. രാമൻ രാജാവായി വന്നാൽ, തുടൎന്ന് അവകാശം പുത്രനാണെന്നുകൂടി അറിയില്ലല്ലൊ! കഷ്ടം! രാജവംശത്തിൽ നിന്നുതന്നെ ഓമന മകൻ ഭരതൻ പുറന്തള്ളപ്പെടും. സുന്ദരീതിലകമേ, ഒരു രാജാവിന്റെ മക്കൾ മുഴുവൻ രാജ്യം ഭരിക്കുക പതിവില്ല. എല്ലാ

മക്കളെയും രാജാക്കന്മാരാക്കിയാൽ അതൊരു വലിയ അന്യായമാകും. ഹേ ഭാമിനീരത്നമേ, പുത്രന്മാരെല്ലാം നല്ലവരാണെങ്കിലും, സീമന്തപുത്രനിലാണ്, ഏതൊരു രാജാവും രാജ്യതന്ത്രങ്ങൾ സമർപ്പിക്കുക പതിവ്. ദേവിയുടെ തനയൻ അനാഥനെപ്പോലെ എന്നെന്നേക്കും ഭ്രഷ്ടനായിത്തീരും. രാജവംശവും സുഖവും ഭരതന് കണികാണുവാൻ സാധിക്കില്ല. ദേവി, ഞാൻ വന്നത് അവിടുത്തെ രക്ഷിക്കുവാനാണ്. പക്ഷെ, എന്നെ മനസ്സിലാക്കുവാൻ സാധിക്കുന്നില്ലല്ലൊ. സപത്നിയുടെ ഐശ്വര്യാഭിവൃദ്ധിയിൽ സമ്മാനം നല്കുന്നവളാണ് ദേവി. നിഷ്കണ്ടകമായ രാജ്യത്തെ രാമൻ നേടിക്കഴിഞ്ഞാൽ, ഭരതനെ പരദേശത്ത് കൊണ്ടുപോയാക്കും; പരലോകത്തേക്ക് പറഞ്ഞയച്ചാലും കൊള്ളാം. കഷ്ടം! മാതൃസമീപത്തിലേക്ക് ഭരതനെ–ഉണ്ണിയെ– ദേവി അയച്ചുവല്ലൊ. അചരങ്ങളായവയിൽക്കൂടി, അടുത്ത് വാഴുമ്പോൾ, സ്നേഹം ജനിക്കുക പതിവാണ്. ഭരതനെ അനുഗമിച്ച്, സ്നേഹവിവശനായ ശത്രുഘ്നനും പോയി. രാമനിൽ ലക്ഷ്മണൻ ഒട്ടിച്ചേർന്നതുപോലെയാണ് ശത്രുഘ്നൻ ഭരതനിൽ. പണ്ട്, ഒരു വൻകാട്ടിലെ മാമരത്തെ മുറിക്കുവാൻ കാട്ടാളന്മാർ ഒരുങ്ങി. എന്നാൽ ചുററുമുള്ള ചെറുചെടികളാൽ അത് രക്ഷ പ്രാപിക്കുകയും ചെയ്തുവത്രെ.

ലക്ഷ്മണൻ രാമനെ രക്ഷിക്കും; രാമൻ ലക്ഷ്മണനേയും. അശ്വിനീദേവകളെപ്പോലെയുള്ള ഇവരുടെ സഹോദരസ്നേഹം ലോകവിശ്രുതമാണല്ലൊ. അതുകൊണ്ട് തീർച്ചയായും ലക്ഷ്മണന് ഉപദ്രവമൊന്നും രാമനേല്പിക്കില്ല. എന്നാൽ ഭരതനെ സംബന്ധിച്ച് അങ്ങിനെയാകില്ല. ദോഷം ചെയ്യുമെന്നതും നിശ്ചയം. മാതൃഭവനത്തിൽ നിന്ന് ഭരതൻ അരണ്യത്തിലേക്ക് പോയ്ക്കൊള്ളട്ടെ. അതാണെനിക്ക് തൃപ്തി. ദേവിക്കും അതുതന്നെ ഏററവും ഇഷ്ടമേകും. പിതാവിൻെറ രാജ്യം, ധാർമ്മികമായി ഭരതൻ നേടിയാൽ മാത്രമേ, അവിടുത്തേക്കും ബന്ധുക്കൾക്കും, അഭിവൃദ്ധി സിദ്ധിക്കുകയുള്ളു. എല്ലാസുഖങ്ങളും അനുഭവിക്കാൻ അർഹതയുള്ളവനാണ് ദേവിയുടെ തനയൻ; എന്നാൽ, രാമൻെറ അനുജനായ ഭരതൻ, ശത്രുവുമായിമാറും. അടിക്കടി ഐശ്വര്യം അഭിവൃദ്ധിപ്പെടുന്ന ഒരുവൻെറ കീഴിൽ, എല്ലാം നശിച്ചവൻ എങ്ങിനെ ജീവിക്കും? ഉഗ്രസിംഹം മദഗജത്തെയെന്നപോലെ രാമൻ, ഭരതനെ അക്രമിക്കും. അതിൽ നിന്ന് ഉണ്ണിയെ രക്ഷിക്കേണ്ടത് ദേവിയുടെ ചുമതലയാണ്. സൌന്ദര്യംകൊണ്ട് ഗർവ്വിഷ്ഠയായ ദേവി സപത്നിയെ മുമ്പ് അവമാനിച്ചിട്ടുണ്ട്. യുവരാജമാതാവായിത്തീരുമ്പോൾ, ആ പകവീട്ടാതിരിക്കുമോ? അമേയരത്നങ്ങൾ, മനോഹരപത്തനങ്ങൾ, മാമലകൾ എന്നിവകൊണ്ടലംകൃതമായ അയോദ്ധ്യാമഹാരാജ്യത്തെ രാമൻ അടയുന്ന അന്നു, ഭരതൻ ദുഃഖിതയായ ദേവിയോടുകൂടി പരാജയമടയും–എന്നാണോ പാർത്തലം രാമന്

സിദ്ധിക്കുന്നതു്, അന്നു് പ്രാണനാശം ഭരതന്നു, സംഭവിക്കുമെന്നു് തീച്ച. അവ നിയാകെ ആത്മജന്നു് കിട്ടുവാനും, രാമനെ അകററുവാനും ഉള്ള ഉപായമാണി പ്പോറം ഗൌരവമായി ആലോചിക്കേണ്ടതു്.''

ഇങ്ങിനെ ആഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എട്ടാം സഗ്ഗം അവസാനിച്ചു.

---

## ഒമ്പതാം സഗ്ഗം. (അഭിഷേകവിഘ്നോപായചിന്ത.)

മന്ഥരയുടെ ഈ തത്വോപദേശം, കൈകേയിയുടെ ഹൃദയത്തെ മാററിമറിച്ചു. കോപംകൊണ്ടു് കണ്ണുകറം കലങ്ങി. ചുടുനെടുവീർപ്പുകറം അടിക്കടി ഉയന്നു. ഉഗ്രസ്വരത്തിൽ:—

''മന്ഥരേ, രാമനെ ഞാനിന്നു് കൊടുംകാട്ടിലേക്കു് അയക്കും. അതിവേഗത്തിൽ യൌവരാജ്യാഭിഷേകം ഭരതന്നു് നടക്കും. പ്രിയപ്പെട്ട മന്ഥരേ, ബുദ്ധിശാലിനിയായ നീ തന്നെ ഉപായം കണ്ടുപിടിക്കു; എങ്ങിനെയായാൽ ഭരതന്നു് രാജ്യംകിട്ടും, രാമന്നു് കിട്ടാതിരിക്കും?''

ദേവിയുടെ ചോദ്യം ആ പാപദശിനിയായ കബ്ജയെ സന്തുഷ്ടയാക്കി. ശ്രീരാമകാര്യം കെടുക്കുവാൻ തക്കവാക്കുകറം കൈകേയിയോടു് പറഞ്ഞു:—

''ദേവീ, ആശ്ചര്യവും ആശ്വാസവും എനിക്കു് തോന്നുന്നു. നമ്മുടെ ഉണ്ണി ഭരതൻ, എങ്ങിനെയാണു് നാടു്നേടുക എന്നും, രാമൻ നാടുവിടുന്നതെങ്ങിനെയാണെന്നും, ഞാൻ പറഞ്ഞുതരാം. ദേവീ, ഓമ്മിക്കുന്നില്ലെ? അതോ, ഓമ്മയുണ്ടായിട്ടും മറന്നതായി നടിക്കുകയോ? അവിടുന്നു് പലപ്പോഴും എന്നോടു പറഞ്ഞിരുന്ന കാര്യം, എന്റെ നാവിൽ നിന്നു് കേറക്കാനാണു് മോഹമെങ്കിൽ, വിവരിച്ചുതരാം. എന്നിട്ടു് ആലോചിച്ചു് വേണ്ടതു ചെയ്യു.''

ജിജ്ഞാസാഭരിതയായ കൈകേയി മെത്തയിൽ നിന്നു് അല്പം എഴുന്നേററു. ഉത്സാഹത്തുള്ളലോടെ:—

''മന്ഥരേ, ഉപായമെന്താണെന്നു് വേഗംപറയു. എന്തുചെയ്താൽ, ഭരതന്നു് രാജ്യംകിട്ടും? രാമന്നു് ഒരുതരത്തിലും കിട്ടാതിരിക്കും?''

ഈ ചോദ്യം, ആ പാപദശിനിയായ കൂനിയെ സന്തോഷത്തിന്റെ പാരമ്യത്തിലെത്തിച്ചു. ഇങ്ങിനെ തുടന്നു:—

"ദേവീ, പണ്ട്; ദേവാസുരയുദ്ധത്തിൽ, ദേവേന്ദ്രനെ സഹായിക്കുവാൻ, ദേവിയുടെ പ്രിയതമൻ, രാജർഷിമാരോടുകൂടി ദേവിയേയും കൊണ്ടുപോയില്ലേ? തെക്കൻദിക്കിലുള്ള ദണ്ഡകത്തിൽ വൈജയന്തമെന്ന പുരത്തെ തിമിധ്വജനായിരുന്ന അന്നു് പരിരക്ഷിച്ചിരുന്നതു്.

സർവ്വ മായാവിദ്യകളും അറിയുന്ന അസുരരാജാശംബരൻ, അമരന്മാരോടു് അല്പവും പരാജയമേല്ക്കാതെ വാസവനോടു് കടുത്തയുദ്ധം അവിടെ വെച്ചു് തുടങ്ങി. ആ ഘോരയുദ്ധത്തിൽ മുറിവേററുവീണവരും മററും രാത്രിയിൽ ഉറങ്ങുമ്പോഴും, നിശാചരന്മാർ നിഷ്ക്കരുണം അവരെ നിഗ്രഹിച്ചുതുടങ്ങി. അതുകണ്ട മഹാരാജാദശരഥൻ, ശംബരനോടുകൂടി ഉഗ്രയുദ്ധം ആരംഭിച്ചു. അമേയപരാക്രമിയാണെങ്കിലും അയോദ്ധ്യാധിപൻ, അസുരവരൻെറ ആയുധങ്ങളാൽ മുറിപ്പെട്ടു് മൂർച്ഛിച്ചു്തേരിൽ വീണു. അപ്പോഴും ദേവി, പ്രാണനാഥനെ യുദ്ധക്കളത്തിൽ നിന്നു് അതിവേഗം പിൻമാററി രക്ഷിച്ചില്ലേ? സന്തുഷ്ടചിത്തനായ മഹാരാജാവു്, ശുഭദർശനയായ ദേവിക്കു് രണ്ടുവരങ്ങളും തന്നതു് ഓർമ്മയില്ലേ? എന്നാൽ ആ വരങ്ങളെ പതിയിൽ തന്നെ ന്യാസമായിവെച്ചു്, വേണ്ട സമയത്തു് ഞാൻ വാങ്ങിച്ചുകൊള്ളാമെന്നു് പറഞ്ഞപ്പോഴും, ആ മഹാത്മാവു് അങ്ങിനെത്തന്നെ എന്നു് സമ്മതവുമരുളി. ഈവക കാര്യങ്ങളൊന്നും എനിക്കു് നേരിട്ടു് അനുഭവമില്ല. ദേവിതന്നെ വിസ്തരിച്ചു പറഞ്ഞതാണു്. അവിടുത്തോടുള്ള സ്നേഹാധിക്യത്താൽ ഇതെൻെറ ഉള്ളിൽ ഭദ്രമായി സൂക്ഷിച്ചുവെച്ചു. ആ വരങ്ങളും രണ്ടെണ്ണത്തേയും ഇപ്പോഴും ആവശ്യപ്പെടണം. രാമൻ പതിന്നാലു സംവത്സരം ഘോരാരണ്യത്തിൽ വസിക്കട്ടെ! രണ്ടാമത്തെ വരത്താൽ ഭരതകുമാരൻെറ അഭിഷേകവും നടക്കട്ടെ. പതിന്നാലുകൊല്ലം, രാജ്യംവിട്ടു് രാമൻ കാട്ടിൽ താമസിക്കുമ്പോഴേക്കു്, പ്രജകളുടെ സ്നേഹം സമ്പാദിക്കുവാനും, സുസ്ഥിരനായൊരു രാജാവായിത്തീരുവാനും, ദേവിയുടെ ആത്മജനു് കെല്പുണ്ടു്.

അശ്വപതി മഹാരാജാനന്ദിനിയായ ദേവി, ഉടനെ ക്രോധാലയത്തിലേക്കു് പോക. കോപം നടിച്ചു് മലിനവസ്ത്രധാരിയായി, വെറുംനിലത്തു് കിടക്കണം. പ്രാണവല്ലഭൻ അടുത്തുവന്നാൽ ഒന്നു നോക്കുകയൊ, ഒരക്ഷരം മിണ്ടുകയോ അരുതു്. എന്നാൽ അദ്ദേഹത്തെ നോക്കിക്കൊണ്ടു്, ദീനദീനം കരഞ്ഞു് നിലത്തു കിടക്കുകയും വേണം.

മനോർമന്നവനു് ഇഷ്ടപത്നിയാണു് ദേവിയെന്നുള്ളതിൽ എനിക്കു് സംശയമേ ഇല്ല. വൃദ്ധനായ ആ മഹാരാജാവു് ദേവിക്കുവേണ്ടി, അഗ്നികുണ്ഡത്തിലും

വേണമെങ്കിൽ ചാടും. ഒരു തരത്തിലും അവിടുത്തെ അരചൻ അരിശപ്പെടുത്തുകയില്ല. ചൊടിച്ചു കഴിഞ്ഞാൽ ദേവിയുടെ നേരിട്ടൊന്നു് നോക്കുവാനുള്ള ശക്തി നൃപവര്യനില്ല. രാജരാജനാണെങ്കിലും ദേവിയുടെ ഇഷ്ടം സമ്പാദിക്കുവാൻ അദ്ദേഹം പ്രാണത്യാഗം തന്നെ ചെയ്യും. ദേവിയുടെ ഒരു വാക്കു് നിരാകരിക്കുവാനുള്ള കെല്പു് മന്നവേന്ദ്രനില്ല.

എന്റെ ദേവി, സ്വതവേ ഒരമാന്തക്കാരിയാണു്. പൂർണ്ണസൌന്ദര്യം അനുഗ്രഹിച്ച സ്ത്രീക്കു് എത്രമാത്രം കരുത്തുണ്ടെന്നു് മനസ്സിലാക്കു.

അമൂല്യങ്ങളായ രത്നങ്ങൾ, മുത്തുകൾ, പൊൻ നാണ്യങ്ങൾ, അതിശ്രേഷ്ഠവസ്തുക്കൾ എന്നിവയെ ദശരഥഭൂപതി സസന്തോഷം നല്കും. എന്നാൽ അവയിലൊന്നിലും അല്പമെങ്കിലും ആശവെക്കരുതു്. ദേവാസുരയുദ്ധത്തിൽ അനുഗ്രഹിച്ചേകിയ വരങ്ങളെ ഒരു ക്ഷണംപോലും മറക്കരുതു്. മഹാരാജാവിൽനിന്നു് വരങ്ങൾ തരാമെന്നു് വാക്കു സിദ്ധിച്ചാൽ—സ്വയമായി സ്നേഹത്തോടെ ദേവിയെ എഴുന്നേല്പിച്ചാൽ—ഈ കാര്യങ്ങൾ ആവശ്യപ്പെടുക. ഉറപ്പുകിട്ടുന്നതുവരെ ഉദ്ദേശം വ്യക്തമാക്കരുതു്. രാമൻ പതിന്നാലു സംവത്സരം തികച്ചും കാനനത്തിൽ വസിക്കണം; മഹീപാലകസ്ഥാനം ഭരതനു് സിദ്ധിക്കണം.

നീണ്ട നീണ്ട വർഷങ്ങൾ പതിന്നാലും വനത്തിൽ വസിക്കുവാൻ രാമനെ വിട്ടാൽ, വളന്നു് വേരുറയ്ക്കുന്ന പ്രജാസ്നേഹം ഭരതനു് സമ്പാദിക്കാം. എന്നുമെന്നും രാജാവായി, നമ്മുടെ ഉണ്ണിക്കു് വാഴാം. രാമനെ നാട്ടിൽനിന്നു് അയക്കലാണു് പ്രധാനം. എന്നാൽ സർവ്വ ഐശ്വര്യവും ദേവിയുടെ തനയനു് സിദ്ധിക്കും.

ഇങ്ങിനെ നാട്ടിൽ നിന്നകറന്ന രാമൻ—രാമൻതന്നെയായിത്തീരും; മററാർശല്യമില്ലാതെ ഉണ്ണി പെരുമാളമാകും. നിശ്ചയിച്ച വർഷങ്ങൾ കഴിഞ്ഞു. രാമൻ വീണ്ടും നാട്ടിലേക്കു് വരുമ്പോൾ, രാജാഭരതന്റെ പരിപാലനത്താൽ മനംതെളിഞ്ഞ പ്രജകൾ, സുഹൃത്തുക്കളോടും മിത്രങ്ങളോടുമൊത്തു്, മന്നവസ്ഥാനത്തെ ദൃഢതരമാക്കിക്കഴിയും, ഈ നല്ലകാര്യം ചെയ്യാനുള്ള സമയം വന്നുകഴിഞ്ഞു. രാമാഭിഷേക സന്നാഹത്തിൽനിന്നു് നൃപവരനെ, ക്ലേശൽകൂടാതെ ദേവി പിടിച്ചു് പിൻമാററ"

അനാത്ഥപൂർണ്ണമായ അഭിപ്രായം, അത്ഥമാർഗ്ഗമാണെന്നു് തോന്നത്തക്കവിധം പറയുന്നതുകേട്ടപ്പോൾ, കൈകേയി:—

"നല്ലതു്, നല്ലതു്."

എന്നിങ്ങനെ പറഞ്ഞു് തല കലുക്കി. ആ കൂനിയുടെ വാക്കുകൾ, കൈകേയിയെ ചീത്ത വഴിയിലേക്കു് തിരിച്ചുവിട്ട കതിരയെപ്പോലെയാക്കി. ശ്രേഷ്ഠദശനയായ ദേവി ഏററവും വിസ്മയത്തോടുകൂടി തുടന്നു:—

"ഹേ കൂനീ, നീ ഇത്രമാത്രം നന്മയുള്ളവളാണെന്നു് ഞാൻ മനസ്സിലാക്കിയിരുന്നില്ല. നല്ലതു പറഞ്ഞുതരുന്ന നീ ഈ ലോകത്തിലുള്ള സവ്വകൂനികളിലും വെച്ചു് ശ്രേഷ്ഠയാണു്. ഏതൊന്നും തീപ്പു കല്പിക്കുവാൻ എത്ര സാമത്ഥ്യമുണ്ടു്. എന്റെ ഇഷ്ടം അറിഞ്ഞു് കാര്യം നിവത്തിക്കുവാൻ നിന്നേപ്പോലെ മററാരേയും കാണുന്നില്ല. അരചേന്ദ്രൻ ചെയ്യാനൊരുങ്ങിയ കാര്യത്തിന്റെ പൊരുൾ എനിക്കു് മനസ്സിലായിരുന്നില്ല. കാഴ്ചയിൽ തന്നെ വെറുപ്പുതോന്നിക്കുന്ന വളവോടുകൂടിയ എത്ര കൂനിമാരുണ്ടു്! എന്നാൽ എന്റെ മന്ഥരേ, നീ കാററുകൊണ്ടു ചാഞ്ഞ താമരപ്പൂപോലെ മനോഹര ഗാത്രിയായിരിക്കുന്നു. ഇണയോടുള്ള ഏററ മുട്ടലിൽ, നിന്റെ നെഞ്ചു്, തോളുവരെ ഉയന്നതാണു്. അതിന്റെ താഴെ സുനാഭമായ ഉദരം ലജ്ജകൊണ്ടു് കൃശവുമായിത്തീന്നു. പരിപൂണ്ണമായ ജഘനം; വട്ടമൊത്തു തടിച്ച കൊങ്കകൾ; ശരൽക്കാലപൂണ്ണചന്ദ്രതുല്യമായ വദനം; ഹേ മന്ഥരേ, നിന്റെ രൂപഭംഗി അവാച്യമാണു്.

ജഘനപ്രദേശത്തു് ചാത്തിയ, മിന്നിത്തിളങ്ങുന്ന പൊന്നരഞ്ഞാൺ കിലുങ്ങുന്നു. അല്പം നീണ്ടകാലുകളിൽ വടിവാന്നമുട്ടുകൾ; നീണ്ട തുടകളെ ആവരണം ചെയ്ത വെള്ളപ്പട്ടു്; ഹേ മന്ഥരേ, നീയെന്റെ മുന്നിൽ നടക്കുന്നതു് ഒരു അരയന്നപ്പേടയെപ്പോലെത്തന്നെ.

ദൈത്യേന്ദ്രനായ ശംബരനു് ആയിരക്കണക്കിനു് മായാവിദ്യകൾ അറിയാമായിരുന്നു. അതു മുഴുവൻ—പോരാ, വീണ്ടും ഒരായിരം കൂടി നിന്നിലുണ്ടു്.

തേർക്കുന്നുപോലെ നീണ്ട ഈ കൂനില്ലേ? ഇതിൽ നിറച്ചും, മായാജാലങ്ങളും, വിജ്ഞാനവും, ക്ഷത്രിയ വിദ്യകളുമാണുള്ളതു്. ഹേ കൂനി, ഒരു കനകമാല ഞാനതിൽ അണിയിക്കുന്നുണ്ടു്—രാമൻ കാട്ടിലേക്കു പോകട്ടെ; ഭരതൻ നാടുവാഴട്ടെ. ഈ കാര്യം സാധിച്ചാൽ ഉടനെ, മാറേററിയ സ്വണ്ണമുരുക്കി ഈ കൂനിൽ മുഴുവൻ പൂശാം. ഹേ മന്ഥരേ, നിന്റെ അഴകെഴുന്ന മുഖത്തിലേക്കു് ഒന്നാന്തരമൊരു തങ്കപ്പൊട്ടു് നിമ്മിക്കാം. നല്ലനല്ല ആഭരണങ്ങൾ, വിലപിടിച്ച പട്ടുവസ്ത്രങ്ങൾ എന്നിവ ധരിച്ചു്, ഒരു ദേവിയെപ്പോലെ നീ ഈ അരമന

യിൽ നടക്കും. വാർതിങ്കളിനെ വിജയിക്കുന്ന മുഖത്തോടുകൂടിയ നീ മാററാരെ മുഴുവൻ നിന്ദിക്കുന്ന ഭാവത്തിൽ, തലയുയർത്തി നടക്കും. ഹേ മന്ഥരേ, നീ എന്റെ കാൽ തടവിത്തരുന്നതുപോലെ, പണ്ടങ്ങളെല്ലാമണിഞ്ഞ കൂനിമാർ നിന്റെ കാൽ സ്വച്ഛന്ദം തലോടിത്തരും.”

ഹോമവേദിയിൽ അഗ്നിജ്വാലയെപ്പോലെ ശയ്യയിൽ കിടക്കുന്ന കൈകേയി ഇത്തരത്തിൽ വാഴ്ത്തിപ്പറയുന്നതു കേട്ട മന്ഥര മന്ദസ്മിതത്തോടെ:—

“ശോഭനയാംഗിയായ ദേവീ, വെള്ളംവാർന്നു കഴിഞ്ഞു് ചിറകെട്ടാറില്ല. എഴുന്നേല്ക്കു. മംഗളകരമായ കാര്യം വേഗംചെയ്യു. നരേന്ദ്രനെ കാത്തിരിക്കു.”

ഇങ്ങിനെ ഉത്സാഹപ്പെടുത്തുന്ന വാക്കുകൾ, മന്ഥര പറയുന്നതു കേട്ട കൈകേയി പെട്ടെന്നെഴുന്നേററു. ആ കൂനിയൊന്നിച്ചു്, കമനീയാംഗി കൈകേയി ക്രോധാലയത്തിലേക്കു് പ്രവേശിച്ചു. ലക്ഷക്കണക്കിനു് വിലപിടിച്ച മുത്തുമാല ആ സുന്ദരീരത്നം ഊരിയിട്ടു, അതേപോലെ മററുള്ളവയും.

കൂനിയുടെ നിർദ്ദേശങ്ങൾക്കു് അടിമപ്പെട്ടുകഴിഞ്ഞ കൈകേയി—കനകാഭയെഴുന്ന മഹാറാണി—വെറും നിലത്തുക്കിടന്നു്, ഇപ്രകാരം പറഞ്ഞു:—

“ഞാനിവിടെ മരിക്കാറായിക്കിടക്കുന്നുണ്ടെന്നോ, മരിച്ചുകഴിഞ്ഞുവെന്നോ ആ രാജാവിനോടു് പറഞ്ഞേക്കു. ഹേ കൂനി, രാമൻ കാട്ടിൽ വസിക്കണം; ഭരതൻ നാടുവാഴണം. സ്വർണ്ണമോ, രത്നമോ, ആഭരണമോ എനിക്കുവേണ്ട. രാമനു് അഭിഷേകം നടന്നാൽ, ആ സമയം എന്റെ ജീവിതവും അവസാനിക്കും.”

ഭരതമാതാവും, മഹാരാജാദശരഥന്റെ പ്രിയപത്നിയുമായ കൈകേയിയോടു്, ആ കുബ്ജ, ശ്രീരാമനു് അഹിതവും, എന്നാൽ നിഷ്ക്രൂരവുമായ വാക്കുകൾ ഉഗ്രസ്വരത്തിൽ തന്നെ വീണ്ടും തുടർന്നു:—

“ദേവി, ഈ നാടു് രാമനു് സിദ്ധിക്കുകയാണെങ്കിൽ, അന്നുമുതൽ ഭരതനൊന്നിച്ചു് അവിടുന്നു് ദുഃഖത്തിലാഴുമെന്നു് ഓർമ്മിയ്ക്കണം. അതുകൊണ്ടു്, ഹേ കല്യാണി, ഭരതൻ യുവരാജാവാകുവാനുള്ള എല്ലാകാര്യങ്ങളിലും സർവ്വ കഴിവുമെടുത്തു് ശ്രമിച്ചോളൂ.”

ഇത്തരത്തിലുള്ള വാക്ശരങ്ങൾ ആ കൂനി തുരുതുരെ അയച്ചപ്പോൾ, കൈകൾ മാറിലമർത്തിക്കൊണ്ടു് കൈകേയി വിസ്മയത്തോടും കോപത്തോടും, അവളെ സ്തുതിച്ചു് പറഞ്ഞു:—

"പ്രിയപ്പെട്ട മന്ഥരേ, ഒന്നുകിൽ ഞാൻ അന്തകൻെറ ആലയത്തിലേക്ക് ഉടനെ പോകും. ഇല്ലെങ്കിൽ രാമൻ വനത്തിലേക്ക് പോയി നീണ്ടവൎഷങ്ങൾ വസിക്കും. എൻെറ ഭരതൻ അയോദ്ധ്യാരാജാവാകും.

ഒന്നാന്തരം ശയ്യകൾ, സുഗന്ധമോലുന്ന പുഷ്പമാലകൾ, ചന്ദനാദികളായ കുറിക്കൂട്ടുകൾ, ഇവയൊന്നും ഞാൻ ഇഷ്ടപ്പെടുന്നില്ല. എന്തിനധികം, എൻെറ ജീവനെയല്ല ഞാൻ ആഗ്രഹിക്കുന്നതു്, രാമൻെറ വനവാസമാണു്; തീൎച്ച."

ആഭരണങ്ങളെല്ലാം വലിച്ചെറിഞ്ഞു് വെറും നിലത്തു്, കൈകേയി മൌനത്തോടെ, ഒരു കിന്നരകന്യക അംബരതലത്തിൽനിന്നു് പതിച്ചതുപോലെ കിടന്നു. ആ ഭൂമീന്ദ്രപത്നിയുടെ മുഖചന്ദ്രനെ കോപാന്ധകാരം മറച്ചു, ശരീരത്തിലുള്ള ചെറിയ ആഭരണംപോലും അഴിച്ചുമാററി; നക്ഷത്രങ്ങൾ മാഞ്ഞ ആകാശം പോലെ, ദേവിയുടെ ഹൃദയത്തെ ആകെ ഇരുട്ടു മൂടി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡത്തിലെ ഒമ്പതാം സൎഗ്ഗം അവസാനിച്ചു.

---

## പത്താം സൎഗ്ഗം. (ക്രുദ്ധകൈകേയീദൎശനം)

ദുഷ്ടസ്ത്രീകളിൽ വെച്ചു് അഗ്രഗണ്യയായ ആ കൂനിയാൽ, ചീത്തവഴിയിലേക്കു് എത്തിക്കപ്പെട്ട ദേവി, വിഷാസ്ത്രമേററ കിന്നരിപോലെ വെറും നിലത്തു് കിടന്നു. മന്ഥരയുടെ ചാടുവാക്യത്തിൽ അന്ധാളിച്ചു്, അതേററവും ശരിയാണെന്നു് തീൎപ്പുചെയ്ത ആ കാമിനീരത്നം, പെൺപാമ്പുപോലെ നെടുവീൎപ്പുകളിട്ടു. അല്പ നേരത്തെ ഗാഢചിന്തകൊണ്ടു് കൈകേയിക്കു് വ്യക്തമായതിങ്ങിനെയാണു്; തനിക്കു് സുഖജീവിതത്തിലേക്കുള്ള കവാടം തുറന്നു കഴിഞ്ഞു. ജീവിതം ധന്യമായി, എന്നു് വിശ്വസിച്ചു ദേവി.

"എല്ലാം ശരിയായി."

എന്നിങ്ങനെ, പതുക്കെ മന്ഥരയോടു് പറഞ്ഞു. ശ്രേഷ്ഠതരമായ നിശ്ചയമായിട്ടാണു്, ആത്മസുഹൃത്തിനെപ്പോലെ പെരുമാറുന്നവളും,ധനത്തിൽ അത്യാഗ്രഹമുള്ളവളുമായ ആ കൂനിക്കപ്പോൾ തോന്നിയതു്. താൻ ആഗ്രഹിച്ചകാര്യം അതേനിലയിൽ സഫലമായതുപോലെ കൃതാൎത്ഥയുമായി. കൈകേയി അഴിച്ചെറിഞ്ഞ മാലകളിലെ പൂവുകളും, ദിവ്യരത്നങ്ങളും, നക്ഷത്രങ്ങൾ ആകാശത്തെ എന്നപോലെ ആ ശാലയെ പ്രശോഭിപ്പിച്ചു.

ക്രോധാലയത്തിൽ മലിനവസ്ത്രം ധരിച്ചു്, ആവോളം പുരികങ്ങൾ വളച്ചു്, കേശഭാരമെല്ലാം ഒന്നിച്ചൊരു ചിടപോലെ മിടഞ്ഞു് നിലത്തുകിടക്കുന്ന രാജരാജപത്നി, ദുഃഖിതയായൊരു കിന്നരിയെപ്പോലെ, ആ നിലയിലും ശോഭിച്ചു.

ശ്രീരാമാഭിഷേകത്തിനുള്ള നിർദ്ദേശങ്ങളെല്ലാം കൊടുത്തു് രാജസത്തമൻ സദസ്യരുടെ അനുവാദത്തോടെ, വിശ്രമിക്കുവാൻ അന്തഃപുരത്തിലേക്കു് എത്തി. അഭിഷേകം ഇപ്പോഴാണു് തീർച്ചപ്പെടുത്തിയതെന്ന സന്തോഷവർത്തമാനം, പ്രിയപത്നിയോടു് പറയുവാൻ വെമ്പിക്കൊണ്ടാണു്, സദ്യശസ്വിയായ മന്നോർമന്നവൻ ആ ഉത്തമഭവനത്തിലേക്കു് വന്നതു്. ശരൽക്കാല വെൺമേഘത്തിൽ വസിക്കുന്ന "രാഹു" സമീപത്തിലേക്കു്, പൂർണ്ണചന്ദ്രനെപ്പോലെ മഹാരാജാ ദശരഥൻ കൈകേയി സവിധത്തിലെത്തി.

തത്ത മയിൽ എന്നിവയുടെ കളകളനിനാദങ്ങൾ; ക്രൌഞ്ചം അരയന്നം തുടങ്ങിയ പക്ഷികളുടെ മനോഹാരികളായ കൂജനങ്ങൾ; പലതരത്തിലുള്ള വാദ്യങ്ങളുടെ മുഴലശബ്ദങ്ങൾ; കൂനികൾ വാമന ശരീരികൾ തുടങ്ങിയ ദാസീവൃന്ദങ്ങൾ; അശോകം ചമ്പകം എന്നിവയിടചേർന്ന ലതാകുഞ്ജങ്ങൾ; സുന്ദരതരങ്ങളായ ചിത്രഗൃഹങ്ങൾ; ആനക്കൊമ്പു്—വെള്ളി—സ്വർണ്ണം ഇവകളാൽ നിർമ്മിച്ച ശ്രേഷ്ഠങ്ങളായ ഇരിപ്പിടങ്ങൾ; എല്ലാകാലത്തും പുഷ്പഫലപൂർണ്ണങ്ങളായ വൃക്ഷങ്ങൾ; അമൃതിനേപ്പോലെ സ്വാദിഷ്ഠങ്ങളായ അനേകം അന്നപാനങ്ങൾ; ഭക്ഷണപദാർത്ഥങ്ങൾ; അമൂല്യങ്ങളായ നാനാരത്നങ്ങൾ നിറഞ്ഞ ആഭരണച്ചാർത്തുകൾ; ഇങ്ങിനെ സ്വർഗ്ഗത്തിനെപ്പോലെ ഐശ്വര്യപൂർണ്ണമായ അന്തഃപുരത്തിലേക്കു്, ഭൂപാലതിലകൻ സന്തുഷ്ടിയോടെ എത്തിച്ചേർന്നു.

മോഹനാംഗിയായ പ്രിയപത്നിയുമൊന്നിച്ചു്, അല്പനേരം രമിക്കുവാൻ കാമദേവപ്രേരിതനായ മഹാരാജാവു് പള്ളിയറയിൽ സുന്ദരമെത്തയിൽ തൃഷ്ണയോടെ നോക്കി. ദേവിയെ കാണുന്നില്ല. പ്രിയതമ എവിടെയാണെന്നു് വിഷാദവിവശനായിച്ചോദിച്ചു. ഇതിനുമുമ്പു് ഒരിക്കലും, തന്നെ കാത്തുനില്ക്കാതെ പതിവില്ല; പള്ളിയറ ശൂന്യമായി കണ്ടിട്ടില്ല. സ്വാത്മംകൊണ്ടു് മൂഢയായിരിക്കുന്ന പ്രിയപത്നി എന്നറിയാതെ, ഏററവും വ്യസനത്തോടെ, കാവൽക്കാരിയോടു് അന്വേഷിച്ചു.

പേടിച്ചു വിറച്ചു് കൈകൂപ്പികൊണ്ടു് കാവല്ക്കാരി:—

"മഹാപ്രഭോ, അതികോപത്തോടുകൂടിയ തമ്പുരാട്ടി ക്രോധാലയത്തിലാണു്,"

എന്നിങ്ങനെ കഷ്ടിച്ചു് പറഞ്ഞൊപ്പിച്ചു. ആ വാക്കുകൾ, നൃപവരന്റെ ഇന്ദ്രിയങ്ങളെ മുഴുവൻ തളർത്തി. ഒതുങ്ങാത്ത ദുഃഖത്തോടെ അങ്ങോട്ടെത്തി, അവിടെ, ഭൂമിയിൽ ദേവിക്കു് അർഹതയില്ലാത്ത മട്ടിൽ വീണുകിടക്കുന്ന ആത്മവല്ലഭയെ ജഗത്പാലകനായ ദശരഥൻ കണ്ടപ്പോൾ, അതിനുമുമ്പു് ഒരിക്കലുമുണ്ടാകാത്ത ദുഃഖത്താൽ എരിപൊരികൊള്ളുകതന്നെ ചെയ്തു. ആ വന്ദ്യവയോധികനു്, സ്വന്തം ജീവനേക്കാൾ പ്രിയമേറിയതായി ആ ദുഷ്ടതരുണിയെ തോന്നിയിരുന്നു.

മുറിച്ചിട്ട വള്ളിപോലെ; പാരിടത്തിൽ പതിച്ച ദേവതയെപ്പോലെ; ചാഞ്ഞുകിടക്കുന്ന കിന്നരതരുണിയെപ്പോലെ; വാനിൽനിന്നു വീണ അപ്സരസ്സുപോലെ; രൂപമാർന്നമായപോലെ; കെട്ടുപെട്ട മാൻപേടപോലെ; വേടന്റെ വിഷശരമേററ പിടിയാനപോലെ; വെറും നിലത്തു കിടക്കുന്ന പ്രാണപ്രിയയെ വഴിഞ്ഞൊഴുകുന്ന പ്രേമത്തോടെ, കൊമ്പനാന എന്നപോലെ പതുക്കെ തലോടി. കമലലോചനനായ സുന്ദരീരത്നത്തിനോടു്, വിറക്കുന്ന ഹൃദയത്തോടെ, ആ വൃദ്ധകാമുകൻ ഇങ്ങിനെ പറയുവാൻ തുടങ്ങി:—

"പ്രാണാധികപ്രിയെ, ദേവിക്കു് എന്നിൽ കോപം ഉദിക്കത്തക്കയാതൊന്നും എനിക്കു് ഓർമ്മയില്ല. ആരാണു് ദേവിയെ ദേഷ്യപ്പെടുത്തു്? അഥവാ അപമാനിച്ചതു്? എന്റെ ദുഃഖാഗ്നിയെ ആളിക്കത്തിക്കവിധം, ഈ പൊടിപററിയ നിലത്തു് കിടക്കുവാൻ കാരണമെന്താണു്? ഞാൻ ഒരുതെററും ചെയ്തിട്ടില്ലല്ലൊ? എന്റെ ഹൃദയത്തെ മുഴുവൻ കലക്കി, ഭൂതബാധയേററതുപോലെ, വെളിവററു്, കല്യാണാംഗിയായ ദേവി കിടക്കുന്നതെന്താണു്? സന്തുഷ്ടചിത്തരായി വസിക്കുന്ന ഒന്നാന്തരം വൈദ്യന്മാർ കൊട്ടാരത്തിലുണ്ടല്ലൊ. രോഗമെന്താണെന്നു് പറയൂ. അടുത്ത നിമിഷത്തിൽ സുഖപ്പെടുത്തും. ദേവി ഉദ്ദേശിക്കുന്ന ഏതൊരാൾക്കാണു് ഇന്നു് പ്രിയമേകേണ്ടതു്? അല്ലെങ്കിൽ അതികഠിനമായ അനിഷ്ടം കൊടുക്കേണ്ടതു്? എന്റെ പ്രാണപ്രേയസിയായ ദേവി ഇങ്ങിനെ കരയരുതു്; ദേഹം ക്ഷീണിപ്പിക്കരുതു്. വധാർഹനായ ആരെയെങ്കിലും ഒഴിവാക്കി സ്വതന്ത്രനാക്കണോ? വധ്യനല്ലാത്തവനെ നിഗ്രഹിക്കണമോ? ഏതൊരു കുചേലനെ കുബേരനാക്കണം? അല്ലെങ്കിൽ കോടീശ്വരനെ തെരുവുതെണ്ടിയാക്കണോ? ഞാനും എന്റെ പരിജനങ്ങളും ദേവിക്കു് അധീനമല്ലേ? ദേവിയുടെ ഒരൊററ അഭിപ്രായത്തേയും ഞാൻ തള്ളിക്കളയുകയില്ലെന്നു് അറിയില്ലേ? എന്റെ പ്രാണൻ പോകേണ്ടിവന്നാൽ കൂടി, ദേവിക്കു് സുഖമുണ്ടാക്കുവാൻ ഞാനൊരുക്കമാണു്; സത്യം എന്റെ ശക്തി എന്താണെന്നു് തികച്ചും അറിയുന്ന ഭവതി

എന്തിനാണ് സംശയിക്കുന്നത്. തേരിന്റെ ചക്രം ഉരുളുന്നിടത്തോളം ഭൂഭാഗം എന്റെ അധീനത്തിലല്ലേ? കിഴക്കുഭാഗം—സിന്ധു—സൌവീരം—സൌരാഷ്ട്രം—ദക്ഷിണാപഥം—വാഗം—അംഗം—മഗധം—മത്സ്യം— ഐശ്വര്യപൂർണ്ണമായ കാശികോസലം—തുടങ്ങിയ രാജ്യങ്ങളിൽ ഉള്ള ധനധാന്യങ്ങളിൽ ഏതിനെ ആഗ്രഹിക്കുന്നുണ്ടോ? നിസ്സംശയം ചോദിക്കു. സാധാരണക്കാരിയായൊരു ഭീരുവിനെപ്പോലെ ദുഃഖിക്കാതെ എഴുന്നേല്ക്കു; ശോഭനാംഗിയായ ദേവി, എഴുന്നേല്ക്കു. മൂടൽമഞ്ഞിനെ സൂര്യകിരണങ്ങളെന്നപോലെ, ഭവതിയുടെ ഭയത്തെ ഞാനിതാ നശിപ്പിക്കുകയായി.''

മഹാരാജാവിന്റെ സാന്ത്വനവാക്കുകൾ കൈകേയിയെ അല്പം ആശ്വസിപ്പിച്ചു. അനിഷ്ടകാര്യത്തെ പറഞ്ഞു്, ഭർത്താവിനെ വീണ്ടും ദുഃഖസാഗരത്തിലേക്ക് ആഴ്ത്തുവാൻ, ആ അത്ഭുതാംഗി തീർച്ചയാക്കി.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം പത്താം സർഗ്ഗം അവസാനിച്ചു.

## പതിനൊന്നാം സർഗ്ഗം. (വരദാനനിർബ്ബന്ധം)

മന്മഥശരങ്ങളാൽ കാമവികാരാധീനനായി, അടുത്തുവന്നിരിക്കുന്ന ഭൂപാലേന്ദ്രനോട്, അതികഠിന വാക്കുകൾ തന്നെ പറയുവാൻ കൈകേയി ഒരുങ്ങി:—

''ദേവ, എനിക്ക് യാതൊരു രോഗവുമില്ല. എന്നെ യാതൊരാളും മാനിക്കാതിരുന്നിട്ടുമില്ല. എനിക്ക് ഒരാഗ്രഹമുണ്ട്. അവിടുന്നുതന്നെ സാധിപ്പിച്ചു തരേണ്ടതുമാണത്. അവിടുത്തേക്ക് എന്നിൽ സംതൃപ്തി, തികച്ചും ഉണ്ടെങ്കിൽ, സാധിപ്പിക്കാമെന്ന് സത്യം ചെയ്യണം. എന്നാൽ, കാര്യം ഞാൻ പറയാം.''

കാമാന്ധനായ മഹാരാജാവ് മനോഹരമന്ദസ്മിതത്തോടെ, മന്നിൽ ചിന്നിച്ചിതറിക്കിടക്കുന്ന വാർകുന്തളത്തെ, സസ്നേഹം എടുത്തു്, മധുരമായിപ്പറഞ്ഞു:—

''കാമിനീരത്നങ്ങളിൽ ദേവിയെക്കാൾ പ്രിയതമയായിട്ട് എനിക്കാരുമില്ല; പുരുഷന്മാരിലാകട്ടെ നരവ്യാഘ്രനായ രാമനും. മഹാത്മാവും, അജയ്യനും, സപ്രധാനനുമായ ആ രാമൻ മേൽ ആണയിട്ടുപറയുന്നു; ദേവിയുടെ ആഗ്രഹം ഞാൻ നിറവേററാം. ഏതൊരു ജീവന്റെ വിയോഗത്തിൽ എന്റെ ജീവൻകൂടി വേർപെടുമോ, ആ രാമനാണ് സത്യം, ദേവിയുടെ ആഗ്രഹം ഞാൻ നിറവേററാം.

ജീവനേയും, പുത്രന്മാരേയും, മററാരെത്തന്നെയും, വേണ്ടിവന്നാൽ വിലയായി കൊടുത്തു് വാങ്ങുന്ന രാമനാണു് സത്യം, ദേവിയുടെ ആഗ്രഹം ഞാൻ നിറവേററാം. മംഗളസ്വരൂപിണി, ഈ വാക്കുകൾപോലെ പരിനിർമ്മലമാണു് എന്റെ ഹൃദയം എന്നു് മനസ്സിലാക്കു. എന്നെ കരകയററു. എന്റെ വാക്കും ശക്തിയും മുഴുവൻ അറിയുന്ന ദേവി, എന്തിനാണു് സംശയിക്കുന്നതു്? എന്റെ സർവ്വസുകൃതങ്ങളുമാണു് സത്യം, ദേവിയുടെ വാക്കു് ഞാൻ നിറവേററാം.”

സാർത്ഥം രൂപമെടുത്തപോലെയുള്ള കൈകേയി, തന്റെ ഇംഗിതത്തിനു് അനുകൂലമായ വിധത്തിൽ, വാക്കുപറഞ്ഞതു കേട്ടു്, ഹർഷംകൊണ്ടു് പുളകമണിഞ്ഞു. മകനിലുള്ള പക്ഷപാതത്താൽ, പറയുവാൻ പാടില്ലാത്ത കാര്യം അവനിപാലകസമീപത്തിലേക്കു് അന്തകൻ വന്നെത്തുന്നതുപോലെ പറഞ്ഞു:—

“അവിടുന്നു് വിധിയനുസരിച്ചു് സത്യംചെയ്തു; എനിക്കു് വരവും തന്നു. മുപ്പത്തിമുന്നുകോടി ദേവന്മാർ, ഇന്ദ്രൻ, അഗ്നി, അശ്വിനീദേവകൾ, സൂര്യചന്ദ്രാദി ഗ്രഹങ്ങൾ, അന്തരീക്ഷം, രാത്രി, പകൽ; പത്തുദിക്കുകൾ, ലോകം, ഗന്ധർവ്വരാക്ഷസാദിയുക്തമായ ധരണി, നിശാസഞ്ചാരികളായ ദേവതകൾ, ഗൃഹദേവതകൾ, മററുള്ള ഭൂതങ്ങൾ, ഇവരെല്ലാം ഈ സത്യത്തിനു് സാക്ഷികളാണു്. സത്യസന്ധനും, അമിതതേജസ്വിയും; ധർമ്മാത്മാവും, ജിതേന്ദ്രിയനുമായ മഹാരാജാവു്, സദയം തന്ന വരത്തിനു് സാക്ഷികളാകട്ടെ!!”

വില്ലാളിവീരനായ ദശരഥഭൂപനെ സ്തുതികൊണ്ടഭിഷേകം ചെയ്തു്, ആലിംഗനത്തോടെ കൈകേയി, ആ കാമാന്ധനോടു് തുടർന്നു:—

“മഹാരാജാവേ, പണ്ടു്, ദേവാസുരയുദ്ധത്തിൽ ഉണ്ടായ കാര്യങ്ങളെ അവിടുന്നു് ഓർക്കുന്നുണ്ടല്ലോ. ശത്രുക്കൾ നിശിതങ്ങളായ ആയുധങ്ങളാൽ അവിടുത്തെ മോഹാലസ്യപ്പെടുത്തിയപ്പോൾ, ഞാൻ പെട്ടെന്നു്, മരണവക്ത്രത്തിൽനിന്നു് രക്ഷിച്ചില്ലേ? കണ്ണടക്കാതെ ശ്രദ്ധിച്ചു ശുശ്രൂഷിച്ച എനിക്കു്, സംപ്രീതനായ അവിടുന്നു് രണ്ടുവരങ്ങൾ തന്നതു് മറന്നിട്ടുണ്ടാകയില്ലല്ലോ. മഹീപാലകനായ ആത്മനാഥ. അവയെ ഞാൻ, അവിടുത്തെത്തന്നെ ന്യാസമായി ഏല്പിച്ചിരുന്നുവല്ലോ. അവയെ ഞാനിന്നു് യാചിക്കുന്നു. സത്യസന്ധനായ തിരുമേനി, ധാർമ്മികമായി ഏററിരുന്ന ആ വരങ്ങളെ തരാതെ അവമാനിച്ചാൽ, ഞാനിന്നു് ദേഹത്യാഗം ചെയ്യും.”

ആ സൌന്ദര്യദേവതയുടെ പാട്ടിലായി പാർത്ഥിവേന്ദ്രൻ. സ്വജീവാവസാനത്തിനു് വലയിൽപെട്ട മൃഗംപോലെയായിത്തീർന്നു, ആ വയോവൃദ്ധൻ. ലളിതാംഗിയായ കൈകേയി തുടർന്നു:—

"ദേവ, മഹാപ്രഭുവായ മഹീപാലക, അന്നു് തന്നിരുന്ന വരങ്ങളെ, വേർതിരിച്ചു് ഞാൻ അഭ്യർത്ഥിക്കുന്നതിനെ കേൾക്കണം. രാമനെ യുവരാജാവാക്കുവാനുള്ള ഒരുക്കളെല്ലാം പൂർത്തിയായിട്ടുണ്ടല്ലൊ. ആ കോപ്പുകൾ കൊണ്ടുതന്നെ എന്റെ ഭരതനെ അഭിഷേകം ചെയ്യണം. ദേവാസുരപ്പോരിൽ നല്കിയ രണ്ടാമത്തെ വരത്തിന്നും ഇതാ സമയമായി. മാൻതോൽ, മരവുരി, ജട എന്നിവ ധരിച്ചു്, രാമൻ ദണ്ഡകാരണ്യത്തിൽ പതിന്നാലാണ്ടു് തപസ്വിയായി താമസിക്കട്ടെ. നിഷ്കണ്ടകമായ നാട്ടു് ഭരതൻ ഭരിക്കണം. രാമൻ വനത്തിലേക്കു് പോകുന്നതു് ഇപ്പോൾതന്നെ എനിക്കു് കാണണം. അവിടുന്നു് അനുഗ്രഹിച്ചു് ഏകിയവരം മാത്രമേ എനിക്കു് ആവശ്യമുള്ളു.

ചെയ്ത സത്യം അതേപടി നിറവേററുക; രാജകുലശിഖാമണിയായ അവിടുന്നു് നാട്ടുനടപ്പും വംശമാഹാത്മ്യവും രക്ഷിക്കുക; പരലോക സൌഖ്യം സിദ്ധിക്കുവാൻ പറഞ്ഞവാക്കു് തെററപററാതെ നിറവേററുകകയാണു് ഉത്തമമനുഷ്യനു് ഉചിതമായിട്ടുള്ളതു്."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം പതിനൊന്നാം സർഗ്ഗം അവസാനിച്ചു.

## പന്ത്രണ്ടാം സർഗ്ഗം (ദശരഥശോകം)

കേകയ രാജപുത്രിയുടെ കഠിനങ്ങളായ വാക്കുകൾകേട്ട ഭൂപാലസിംഹം, ചിന്തയിലാണ്ടു. അവസാനം ബോധരഹിതനായിത്തീർന്നു.

"ഞാൻ ദിവാസ്വപ്നം കാണുകയാണോ? ചിത്തമോഹമോ, ഭൂതബാധയോ, മനോരോഗമോ എനിക്കു് പിടിപെട്ടുവോ?"

ക്രമത്തിൽ കൺമിഴിച്ച നൃപവരനു് ഇത്തരം ചിന്തകളാണു് ഉണ്ടായതു്. കൈകേയിയുടെ വാക്കുകൾകൊണ്ടു് താഡനമേററ അരുമഹത്തിനു് വളരെനേരം വേണ്ടിവന്നു, ബോധം തെളിയുവാൻ.

പുലിയെ കണ്ട മാൻപേടപോലെ അത്യധികം അഴലോടെ, വെറും നിലത്തിരിക്കുന്ന അയോദ്ധ്യാമഹാരാജാവു്, മന്ത്രംകൊണ്ടു് നിർവീര്യനായൊരു സർപ്പശ്രേഷ്ഠനെപ്പോലെ ചുടുനെടുവീർപ്പുകളിട്ടു.

"ഹാ! കഷ്ടം! കഷ്ടം!!"

ഈ ശബ്ദങ്ങൾ മാത്രമുച്ചരിച്ചു് വീണ്ടും ബോധരഹിതനായി. ദുഃഖംകൊണ്ടു് മനസ്സു് തകന്നു് തരിപ്പണമായി.

ഏറെനേരം വേണ്ടിവന്നു മനുജവരന്നു് ഓമ്മയുണ്ടാകുവാൻ. കോപാഗ്നിജ്വാലകൾ വമിക്കുന്ന ദൃഷ്ടികൾ, കൈകേയിയെ ഭസ്മമാക്കത്തക്കവിധം പായിച്ചു. ദശരഥൻ പറഞ്ഞു:–

"അതിദുഷ്ടസ്വഭാവത്തോടുകൂടിയ നിഷ്ഠുരേ, ഈ വംശത്തെ നശിപ്പിക്കുവാൻ വന്നുചേന്ന പാപിഷ്ഠേ, രാമനോ, ഞാനോ, എന്തൊരു തെററാണു് നിനക്കു ചെയ്തിട്ടുള്ളതു്? നിന്നെ, മാതാവിനെപ്പോലെ സ്നേഹിക്കുന്നവനാണു് രാമൻ. അവൻെറ നാശത്തിന്നു് നീ ഒരുങ്ങിയതെന്തു്? ഒരു മഹാരാജാവിൻെറ ആത്മജയാണെന്നു് വിചാരിച്ചു്, കാകോളവിഷമാന്നൊരു ക്രൂരസപ്പത്തെയാണു് ഈ അരമനയിലേക്കു് ഞാൻ കയററിയതെന്നോ? അതു് എൻെറ വിനാശത്തിനായിരുന്നു. നാട്ടുകാരെല്ലാം ഒരുപോലെ വാഴ്ത്തിക്കൊണ്ടിരിക്കുന്ന ഓമന മകൻ രാമനെ, എന്തു കുററം പറഞ്ഞാണു് ഉപേക്ഷിക്കുക? സുമിത്രയെ–കൌസല്യയെ–സവ്വൈശ്വര്യങ്ങളെ–എൻെറ ജീവനെ–ഞാൻ ത്യജിക്കാം. പിതൃഭക്തനായ രാമനെമാത്രം സാദ്ധ്യമല്ല. സീമന്തപുത്രനെ കാണുമ്പോളുണ്ടാകുന്ന ആനന്ദം അവാച്യമാണു്.

അവനെ കാണാഞ്ഞാൽ എൻെറ ജീവിതം നശിക്കും. ഒരുപക്ഷെ, സൂര്യനില്ലാതെ ലോകം നിലനിന്നേക്കും; വെള്ളമില്ലാതെ സസ്യം വളന്നേക്കും; എന്നാൽ രാമനെ കാണാതെ എൻെറ ജീവൻ നില്ക്കുകയില്ല. ദുഷ്ടതതന്നെ സ്വരൂപമാന്ന കൈകേയി, ഈ കാരണത്താൽ, നിൻെറ പാപനിശ്ചയത്തെ പരിത്യജിക്കണേ. എൻെറ നരച്ച തലയിതാ നിൻെറ പാദങ്ങളിൽ സ്പശിക്കുന്നു; എന്നിൽ ദയതോന്നണേ. ഇത്രയും കഠിനമായൊരു ചിന്ത നിനക്കു് ഉണ്ടാകാൻ കാരണമെന്തു്? അല്ലെങ്കിൽ, എൻെറ ഭരതനിൽ, എനിക്കുള്ള പ്രിയാപ്രിയങ്ങളെ പരീക്ഷിക്കുകയാണോ?

നീ തന്നെ പലപ്പോഴും "ധമ്മമൂത്തിയായ രാമനാണു് എൻെറ മൂത്തമകൻ എന്നു് പറയാറില്ലേ? അതെല്ലാം "വെറും സേവ പറച്ചലല്ലേ?" എന്നു് ഞാൻ ചോദിക്കുമ്പോൾ, ദുഃഖിതയായിത്തീരുകയല്ലെ പതിവു്? ആ ദേവിയാണു്, അസഹ്യമായ വ്യസനത്തെ ഇന്നു് എനിക്കു്തരുന്നതു്.

ഈ ഭവനത്തെ എന്തോ ബാധിച്ചുകഴിഞ്ഞു. അതിന്നു്, നീ അടിമപ്പെട്ടുകയും ചെയ്തു. ദേവിയുടെ മനസ്സുമാററം, ഇക്ഷ്വാകുവംശത്തിൽ ഏററവും വലിയൊരനീതി വരുത്തി. പക്ഷെ, ഇതിന്നുമുമ്പൊരിക്കലും, എനിക്കു് ഒരപ്രിയം ചെയ്യാത്തവളാണു് നീ. അതുകൊണ്ടു് എനിക്കിതു് വിശ്വസിക്കുവാനും സാധിക്കുന്നില്ല.

"മഹാത്മാവായ ഭരതന്നു് തുല്യനല്ലെ രാഘവൻ?" അങ്ങിനെയാണെന്നു് നൂറുതവണയല്ല, ദേവി എന്നോടു് പറഞ്ഞിട്ടുള്ളതു്. ഹേ ഭീരു, ധർമ്മിഷ്ഠനായ രാമൻ പതിന്നാലു സംവത്സരം കാട്ടിൽ വസിക്കുക! നിനക്കു് അതെങ്ങിനെ പ്രിയമായി? കോമളരൂപിയായ ആ സ്വകർമ്മനിരതൻ, മഹാവനത്തിൽ വസിക്കുക! നിനക്കു് എങ്ങിനെ ഇഷ്ടമായി? ദേവിയെ ശുശ്രൂഷിക്കുവാൻ അത്യാകാംക്ഷയോടിരിക്കുന്ന ഓമനക്കുട്ടിയെ, അകററുന്നതു് നിനക്കെങ്ങിനെ ഇഷ്ടമായി? ഭരതനേക്കാറം ഭക്തിയോടുകൂടിയാണു് രാമൻ നിന്നെ പരിചരിക്കുന്നതു്. ഇവരിൽ നിനക്കു് യാതൊരു ഭേദബുദ്ധിയും ഇന്നുവരെ ഞാൻ കണ്ടിട്ടില്ല. ശുശ്രൂഷ, വിനയം, ബഹുമാനം, കല്പനയനുസരിക്കൽ, എന്നിവയിൽ, രാമനേക്കാറം മീതെയായി ഒരാളേയും എനിക്കു് ഓർമ്മതോന്നുന്നില്ല. പരിചാരകന്മാരും, ഭൃത്യകളും അനേകമുണ്ടു് ഈ കൊട്ടാരത്തിൽ. എന്നാൽ ഇവരിൽ ഒരാളെങ്കിലും രാമനെപ്പററി, കുററമോ കുറവോ പറയുന്നതു് കേട്ടിട്ടുണ്ടോ? ആ വ്യാഘ്രപുരുഷൻ, പ്രിയകർമ്മങ്ങളാൽ, നാട്ടുകാരുടെ മുഴുവൻ സന്തോഷം നേടിയിരിക്കുന്നു; സർവ്വജീവികറക്കും ആശ്വാസമരുളുന്നു.

സത്യം കൊണ്ടു് ലോകത്തെ; ദാനം കൊണ്ടു് ദുഃഖിതരെ; ശുശ്രൂഷകൊണ്ടു് ഗുരുക്കന്മാരെ; കുലയേററിയ കോദണ്ഡംകൊണ്ടു് ശത്രുക്കളെ; സ്വാധീനമാക്കിയ രാമന്നു്, സത്യം-ദാനം-തപം-ത്യാഗം-സ്നേഹം-ശുചി-ആർജ്ജവം-വിജ്ഞാനം-ഗുരുശുശ്രൂഷ തുടങ്ങിയ ഗുണങ്ങറം അന്യൂനമായികാണാം. ഋഷീന്ദ്രതുല്യതേജസ്സോടുകൂടിയ രാമൻ ദേവസദൃശനാണു്. ഇത്രയും പരിശുദ്ധബുദ്ധിയോടുകൂടിയ കുമാരനിൽ, നീ എന്താണു് ദ്രോഹമാഗ്രഹിക്കുന്നതു്? ലോകത്തിലുള്ളവരെല്ലാം, രാമൻെറ ഗുണഗണങ്ങറം മാത്രമാണു് പറയുന്നതു്. ഒരു മഹർഷീന്ദ്രൻെറ തേജസ്സാണവനിൽ കാണുന്നതും.

ലോക പ്രിയംകരനായ രാമന്നു്, അപ്രിയമായി ഒരു വാക്കുപോലും ഞാൻ ആലോചിക്കുന്നതല്ല. നിനക്കുവേണ്ടി എൻെറ ഓമനമകനോടു് അഹിതം ഞാനെങ്ങിനെ പറയും? ക്ഷമ-തപം-ത്യാഗം-സത്യം-ധർമ്മം-കൃതജ്ഞത-അഹിംസ-സകലജീവികളിലും കാരുണ്യം-എന്നീഗുണങ്ങറം എല്ലാം ഒത്തുചേൎന്ന രാമനല്ലാതെ, എനിക്കെന്താണു് ഗതിയുള്ളതു്?

പ്രിയപ്പെട്ട കൈകേയി, പടുവൃദ്ധനും, മരണമടുത്തവനും, മനസ്സറക്കാതെ പുലമ്പിക്കൊണ്ടിരിക്കുന്നവനുമായ ഈ പാവത്തിൽ, അല്പമെങ്കിലും ദയതോന്നണേ! അപാരമായ അലയാഴിവരെ പരന്നുകിടക്കുന്ന ഈ പാരിടത്തിൽ, കിട്ടുന്നതെന്തും, ദേവിക്ക് ഞാൻ സമർപ്പിക്കാം; കൈകൂപ്പി, ദേവിയുടെ പാദങ്ങളിൽ ഈ ശിരസ്സു മുട്ടിച്ച് അപേക്ഷിക്കുന്നു, എന്നെ അധർമ്മിയാക്കരുതേ! രാമന്ന് ദേവി അവലംബമാകണേ!!

ദുഃഖാഗ്നികുണ്ഡത്തിൽ വീണ്, വിഗതബോധനായി വിലപിച്ചുകൊണ്ട്, നിലത്തുകിടന്നുരുളുന്ന രാജരാജൻ, ശോകസാഗരത്തിന്റെ മറുകരയിലെത്തിക്കാൻ വീണ്ടും വീണ്ടും അഭ്യർത്ഥിച്ചു. കാഠിന്യം തന്നെ രൂപമെടുത്ത കൈകേയി, ചിത്തചാഞ്ചല്യം ഒട്ടുമില്ലാതെ, ദയാലേശമില്ലാത്ത വാക്കുകൾ തുടർന്നു:—

“ഹേ മഹാരാജാവേ, ആദ്യം വരങ്ങൾ തരുക; പിന്നീട് പശ്ചാത്തപിക്കുക; പ്രമുഖരായ രാജർഷിമാർ, ധർമ്മത്തെപ്പററി ചോദിച്ചാൽ അവിടുത്തേക്ക് എന്താണൊരുത്തരം പറയാനുള്ളത്?

ഏതൊരുവളുടെ കാരുണ്യത്താലാണോ യുദ്ധരംഗത്തിൽ, അന്തിമശ്വാസം വലിക്കാഞ്ഞത്? ഏതൊരുവളുടെ ദയയാണോ കാത്തുരക്ഷിച്ചത്? ആ കൈകേയിയോട് വാക്കുതെററിച്ചു”, എന്നു പറയാം. കഷ്ടം! രാജവംശത്തിന്നുതന്നെ, അവിടുന്നൊരു തീരാക്കളങ്കമാകും. വാസ്തവത്തിൽ, വിപരീതവാക്കുകളാണല്ലോ പറയുന്നത്?

ദുഃഖനിമഗ്നയായൊരു പെൺപ്രാവിനെ രക്ഷിക്കുവാൻ, സ്വന്തം ശരീരത്തിലെ മാംസം സന്തോഷത്തോടെയാണ് ‘ശിബി ചക്രവർത്തി’ ദാനം ചെയ്തത്! പ്രകാശമേറിയ സ്വനേത്രങ്ങൾ, ഒരു സാധുവിന്ന് നല്കി ഉത്തമഗതിയെ, ‘അളർക്കൻ’ എന്ന മഹാത്മാവടഞ്ഞു. തീരങ്ങളെ അക്രമിക്കാതെ അലയാഴി സ്വയം നിയന്ത്രിച്ചിരിക്കുന്നത് പ്രതിജ്ഞയെ പരിരക്ഷിക്കാനാണ്. സത്യഭംഗം വരുത്തുവാൻ അവിടുന്ന് ആലോചിക്കുന്നത്, പൂർവ്വികന്മാരുടെ നിർമ്മലയശസ്സിൽ, കളങ്കം ചാർത്തുവാൻ മാത്രം പററും. ധർമ്മം വെടിഞ്ഞ്, രാജ്യം മുഴുവൻ രാമന്നുകൊടുത്ത്, ആ കൗസല്യയോടുകൂടി രമിക്കുവാൻ, അവിടുത്തെ ദുഷ്ടബുദ്ധി പ്രേരിപ്പിക്കുന്നു.

ധർമ്മമോ അധർമ്മമോ, നന്മയോ തിന്മയോ, എന്തുതന്നെയായാലും അവിടുന്ന് എന്നോട് സത്യം ചെയ്ത കാര്യം നിറവേററണം. അതിന്ന് ഒരുമാററവും

ഇല്ല. രാമന്നു് അഭിഷേകം നടക്കുകയാണെങ്കിൽ, അവിടുത്തെ മുന്നിൽ നിന്നു തന്നെ ഞാൻ വിഷപാനത്താൽ ജീവിതം അവസാനിപ്പിക്കും. രാജമാതാവെന്ന നിലയിൽ ആ കൌസല്യയുടെ മുന്നിൽ തൊഴുതുകൊണ്ടു്, ഒരു ദിവസമെങ്കിലും നില്ക്കുന്നതിൽ ഉത്തമം മരണമാണെനിക്കു്. എന്നാണു്—എന്റെ പുത്രൻ ഭരതനാണു്—ഇതു സത്യം. രാമനെ വനവാസത്തിനയക്കുകയല്ലാതെ മറെറാന്നുകൊണ്ടും എന്നെ സന്തോഷിപ്പിക്കുവാൻ സാദ്ധ്യമല്ല; തീർച്ച.''

ഇത്രയും പറഞ്ഞു് കൈകേയി നിശ്ശബ്ദമായിരുന്നു. അരചന്റെ അഭ്യർത്ഥനയ്ക്കു് യാതൊരുത്തരവും ആ കമനീമണി പറഞ്ഞില്ല. ശ്രീരാമവനവാസം! ഭരതപട്ടാഭിഷേകം!, കൈകേയിയുടെ വക്ത്രത്തിൽ നിന്നു് ആവശ്യപ്പെട്ട രണ്ടു് വരങ്ങൾ!! നാവൊന്നു ചലിപ്പിക്കാൻ, കണ്ണൊന്നു് ഇമവെട്ടിക്കാൻ, സാധിക്കാതെ മന്നോർമന്നവൻ, പത്നിയുടെ വദനത്തിലേക്കു് നോക്കി.

പ്രാണാധികപ്രിയയായിക്കരുതിയ ദേവിയുടെ ഭാവം; താൻ ചെയ്തുപോയ സത്യം; ഹൃദയഭേദകമായ വജ്രതുല്യവാക്കു്; മഹാരാജാവു് ധ്യാനമാന്നവനെപ്പോലെ, ഇതികർത്തവ്യമൂഢനായിരുന്നു. അതിദീഘനിശ്വാസത്തിൽ, ഏററവും ദീനസ്വരത്തിൽ ''രാമാ,'' എന്നുമാത്രം ആ നാവിൽ നിന്നുയന്നു.

ഉത്തരക്ഷണത്തിൽ മുറിച്ചിട്ട മരം പോലെ ബോധമററു വീണു.

മനോബലം വിട്ടൊരു ഭ്രാന്തനെപ്പോലെ, സാധാരണമട്ടു് വിട്ട ഒരു രോഗിയെപ്പോലെ, വീര്യംകെട്ടത്ത ഒരു ഉഗ്രസർപ്പംപ്പോലെയായിത്തീന്നു പാത്ഥിവേന്ദ്രൻ. പ്രിയപത്നിയോടു് ദീനദീനമായ വാക്കുകൾ, സ്വന്തം വിട്ടുതന്നെ തുടന്നു:—

''ദേവീ, കൈകേയി, എന്റെ പ്രാണപ്രിയേ, അത്ഥംപോലെ തോന്നിക്കുന്ന ഈ അനത്ഥകാര്യത്തെ ആരാണു് കാണിച്ചുതന്നതു്? ഭൂതബാധയേററു് മനസ്സുകെട്ട പോലെ ഇങ്ങിനെ പറയുന്നതിൽ ലജ്ജയില്ലേ? ചെറുപ്പകാലത്തു്, യാതൊരു വാധത്തിലുള്ള സ്വഭാവമാലിന്യവും ഭവതിയിൽ ഞാൻ കണ്ടിട്ടില്ല; ഇപ്പോൾ നേരെ വിപരീതമായിത്തീന്നുവല്ലൊ. ഇത്തരത്തിലുള്ളൊരു വരമഭ്യത്ഥിക്കുവാൻ, എന്തൊരു ഭയമാണു് പ്രേരിപ്പിച്ചതു്? ഭരതന്റെ ഭൂഭാരം! രാമന്റെ അരണ്യവാസം! ദുരിതപൂണ്ണമായ ഇവയെ ഉപേക്ഷിച്ചു്, ദേവിയുടെ ഭത്താവിന്നും, പുത്രനായ ഭരതനും, രക്ഷിക്കേണ്ട ഈ ഭൂമിക്കും പ്രിയമേതോ അതു് ചെയ്യു.

ഹേ നിർദ്ദയേ, ക്ഷുദ്രേ, ദുഷ്കർമ്മങ്ങൾ ചെയ്യുന്നതിൽ ചതുരയായവളേ, രാമനിലും എന്നിലും എന്തൊരു തെററാണ് നീ കാണുന്നതു്? നീ ഒന്നു് മനസ്സിലാക്കണം. രാമനേക്കാൾ ധാർമ്മികനാണു് ഭരതൻ. അവൻ ജ്യേഷ്ഠനില്ലാതെ രാജ്യം ഭരിയ്ക്കുകയില്ല. ഹേ കൈകേയി, "കാട്ടിലേക്കു് പോക." എന്ന കല്പന കേൾക്കുമ്പോൾ, രാഹുഗ്രസ്തനായ ചന്ദ്രനെപ്പോലെ, രാമൻെറ വദനശോഭ മങ്ങും. അതു് എങ്ങിനെയാണു് ഞാൻ കാണുക? മിത്രങ്ങളോടും അമാത്യന്മാരോടും ഉപാദ്ധ്യായന്മാരോടുംകൂടി ആലോചിച്ചു് തീർച്ചപ്പെടുത്തിയ കാര്യം, കീഴ്മേലായി, ശത്രുക്കളാൽ കൊല്ലപ്പെട്ട സൈന്യങ്ങൾപോലെ; കാണുന്നതെങ്ങിനെ? അന്യദിക്കിൽ നിന്നു് എത്തിയ അരചന്മാർ എന്നെപ്പററി, "ഇക്ഷ്വാകുവംശത്തിൽ ജനിച്ച ഈ മഹാമൂഢൻ ഇത്രകാലം ഈ രാജ്യം ഭരിച്ചുവല്ലോ." എന്നിങ്ങിനെ മൂക്കത്തു് വിരൽ ചേർത്തു് പറയില്ലേ? വിജ്ഞാനികളും സത്ഗുണസമ്പന്നരുമായ, വൃദ്ധന്മാർ, രാമൻെറ കഥയെപ്പററി ചോദിക്കുമ്പോൾ ഞാനെന്തുചെയ്യും? "കൈകേയി ബുദ്ധിമുട്ടിച്ചപ്പോൾ പറഞ്ഞയച്ചു." എന്നു് സത്യംപറഞ്ഞാൽ, അതു് അസത്യമായേക്കും. ഓമനമകൻ കാടുപൂകിയാൽ കൌസല്യ എന്നോടെന്താണു് പറയുക? ഇത്തരത്തിലുള്ള അതിനീചമായൊരു കൃത്യം ചെയ്ത ഞാൻ അവളോടു് എന്തുത്തരം പറയും? കൌസല്യ, ദാസിയെപ്പോലെ–സഖിയെപ്പോലെ–ഭാര്യയെപ്പോലെ–സഹോദരിയെപ്പോലെ–അമ്മയെപ്പോലെ – ഇഷ്ടാനിഷ്ടങ്ങളെ കൃത്യമായി നോക്കുന്നവളാണ്. ആ പുത്രവത്സല, സർവ്വദാ, സർവ്വപ്രകാരേണയും എൻെറ ഹിതത്തെ മാത്രം നോക്കിയിരുന്നു. സത്കാരാർഹയായ ആ പ്രിയവാദിനിയെ, നിനക്കുവേണ്ടി ഞാൻ പൂജിച്ചില്ല. അപർത്ഥ്യങ്ങളായ വിഭവങ്ങളോടുകൂടി മൃഷ്ടാന്നം കഴിച്ച രോഗിയെപ്പോലെ, നിന്നെ ലാളിച്ചതിൻെറ ഫലം ഞാനിതാ അനുഭവിക്കുന്നു. എല്ലാം വിപരീതമായിത്തീർന്ന ഇന്നത്തെ സ്ഥിതിയും, രാമൻെറ കാനനവാസഗമനവും കണ്ടാൽ, പേടിച്ചിരിക്കുന്ന സുമിത്ര, മേലാൽ എന്നെ വിശ്വസിക്കുമോ?

സർവ്വസത്ഗുണങ്ങളുടേയും വിളനിലമായ ജാനകി രണ്ടു് അമംഗളവർത്തമാനങ്ങൾ; ഒന്നു് ഞാൻ പരലോകഗമനം; രണ്ടു് രാമൻെറ അരണ്യപ്രവാസം; ഒപ്പം കേൾക്കും. ഹിമാലയസാനുവിൽ, കിന്നരനെ വേർപെട്ട കിന്നരതരുണിയെപ്പോലെ. വൈദേഹി, ദുഃഖംകൊണ്ടു് ഇഹലോകവാസം വെടിയും. രാമൻ കാട്ടിലേക്കു് പോകുന്നതു്–ആ സമയത്തുള്ള സീതയുടെ വിലാപം–ഇവയെ കാണുവാനോ കേൾക്കുവാനോ, ഞാൻ ജീവനോടിരിക്കില്ല. ഒന്നു തീർച്ച; വിധവയായതിനുശേഷമ നിനക്കു്, മകനോടൊന്നിച്ചു് രാജ്യം ഭരിക്കുവാൻ സാധിക്കും.

ദേവി, രാമന്റെ വിയോഗം എന്റെ ജീവാപായം വരുത്തും. മഹാപതിവ്രതപോലിരുന്ന നീ കേവലമൊരു കുലടയായി മാറിയെന്നോ? വിഷം കലർത്തിയ മധുരമധുപോലെയായിരുന്നെന്നോ, നിന്റെ സല്ലാപങ്ങൾ? സാധുവായൊരു മാനിനെ കരൾകക്കുന്ന ഗാനത്താൽ നിർത്തി നിഷ്ക്കരുണം കൊല്ലുന്നൊരു കാട്ടാളനും ചാടുവാക്യങ്ങളോടെ എന്നെ ശുശ്രൂഷിച്ച് സന്തോഷിപ്പിച്ച നീയും ഒരുപോലെയായി. മദ്യപാനംചെയ്ത മഹാബ്രാഹ്മണനെ മാലോകർ മാർഗ്ഗമദ്ധ്യത്തിൽ വെച്ച് നിന്ദിക്കുന്നതു പോലെ സുതവിക്രയം ചെയ്ത എന്നെ, സജ്ജനങ്ങൾ ധിക്കരിക്കും. പൂർവ്വജന്മങ്ങളിൽ ചെയ്ത മഹാപാപങ്ങളുടെ പരിണതഫലമാണ്, കഷ്ടാൽ കഷ്ടതരവും ദുഃഖഭൂയിഷ്ഠവുമായ ഈ വാക്കുകൾ കേട്ട് സഹിക്കാൻ എനിക്ക് കരുത്തേകുന്നത്.

പാപങ്ങൾ തന്നെ മൂർത്തിമത്തായ നിന്നെ ഇത്രകാലം ഞാൻ രക്ഷിച്ചുവല്ലോ. ഇളകാൻ വയ്യാത്ത നിലയിൽ നീ എന്നെ കാലപാശംകൊണ്ട് ബന്ധിച്ചുകഴിഞ്ഞു. നിന്നോടുകൂടി വിഹരിക്കുമ്പോൾ, എന്നെയിങ്ങിനെ കുടുക്കിലിടുകയാണെന്ന് മനസ്സിലാക്കിയില്ല. കൃഷ്ണസർപ്പത്തെ, ഒരു ബാലൻ ഒന്നുമറിയാതെ തൊട്ടതുപോലെയായി എന്റെ സ്ഥിതി. മഹാത്മാവാണ് രാമൻ. അവന്ന് അച്ഛൻ ഇല്ലാതായി എന്നാണ് വന്നത്. ലോകത്തിലുള്ള എവർക്കും ഞാൻ പരിഹാസ്യനായി. മാത്രമല്ല, "ദശരഥൻ എന്ന രാജാവ് മഹാകാമഭ്രാന്തനാണ്. ഒരു പെണ്ണിന്റെ വാക്കുകേട്ട് ഓമനപ്പുത്രനെ ആ മൂഢൻ കാട്ടിലേക്ക് അയച്ചു." എന്നിങ്ങിനെ പറയുകയും ചെയ്യും. സത്‌വ്രതം, ബ്രഹ്മചര്യനിഷ്ഠ, അമേയവിജ്ഞാനം, എന്നിവയെല്ലാമൊത്ത്, സർവ്വവിധ ധാർമ്മികസുഖങ്ങൾക്കും അർഹനായ ആത്മജനെ, ദുഃഖത്തിലാഴ്ത്തിയെന്ന് എല്ലാവരും പറയും.

"നീ കാട്ടിലേക്ക് പോക." എന്നുള്ള എന്റെ നിർദ്ദേശം കേട്ടാൽ, "ഞാനിതാപോവുകയായി." എന്നു മാത്രമേ, എന്റെ രാമൻ പറയുകയുള്ളു. വിപരീതമായി പറയുകയോ ചെയ്യുകയോ ആണെങ്കിൽ, അതാണെനിക്കേററവും ഇഷ്ടം. ശുദ്ധാത്മാവായ രഘുനന്ദനന്ന് എന്റെ ചിന്താഗതി അറിയില്ലല്ലൊ. ധർമ്മാധർമ്മങ്ങളെപ്പററി ആലോചിക്കലല്ല, അച്ഛന്റെ ആജ്ഞ അനുസരിക്കലാണ് അവൻ ചെയ്യുക. "വനത്തിലേക്ക് പോവൂ." എന്ന്, എന്റെ നാവിൽനിന്ന് പുറപ്പെട്ടാൽ, "അങ്ങിനെത്തന്നെ." എന്നൊരു സമ്മതം മാത്രം കേൾക്കാം.

സർവ്വലോക നിന്ദ്യമായ വനഗമനത്തിന്ന് എന്റെ കുട്ടി ഒരുങ്ങിയാൽ, അന്തകൻ എന്റെ ജീവനേയും കൊണ്ട് സ്വാലയത്തിലേക്കും പോകും. ഹേ ദുഷ്ടേ,

ഞാൻ പരലോകത്തിലേക്കും രാമൻ അരണ്യത്തിലേക്കും പോയിക്കഴിഞ്ഞാൽ, എന്റെ കൂട്ടുകാക്ക് ഏതെല്ലാം തരത്തിലുള്ള ആപത്തുകളാണ് നീ വരുത്തുക? പുത്രനും ഞാനും പിരിഞ്ഞാൽ, കൌസല്യയുടെ സ്ഥിതി പറയേണ്ടതില്ലല്ലൊ. പുത്രന്മാരും കൌസല്യയുമില്ലെങ്കിൽ ദേവി സുമിത്ര എന്നെ അനുഗമിക്കും. കൌസല്യയേയും എന്നേയും സുമിത്രയേയും മൂന്നു പുത്രന്മാരേയും നരകത്തിലേക്കെറിഞ്ഞു്, ഹേ കൈകേയി, നീ സുഖമായി വസിക്കു്. അക്ഷോഭ്യവും അനശ്വര സൽഗുണങ്ങളൊത്തുചേന്നതുമായ ഇക്ഷ്വാകുവംശം, രാമനും ഞാനും വിട്ടുപോയാലുണ്ടാകുന്ന കോളിളക്കത്തിൽ, സന്തുഷ്ടചിത്തയായി നിനക്കു് ഭരിക്കാം.

ജ്യേഷ്ഠന്റെ അരണ്യവാസം ഭരതനു് ഇഷ്ടപ്പെടുകയാണെങ്കിൽ, എന്റെ ശേഷക്രിയ ഒരിക്കലും അവൻ ചെയ്യരുതു്. എന്റെ ജന്മശത്രുവായ ദുഷ്ടേ, കൈകേയീ, പുരുഷോത്തമനായ രാമന്റെ വനവാസവും, എന്റെ സ്വർഗ്ഗഗമനവും കൊണ്ടു് സംതൃപ്തയായിത്തീരു. നിന്റെ വരങ്ങളെക്കൊണ്ടു്, ഈ നിമിഷം മുതൽ വിധവയായിത്തീന്നു നീ പുത്രനോടുകൂടി അയോദ്ധ്യാമഹാരാജ്യത്തെ പരിരക്ഷിച്ചാലും. രാജകുമാരി എന്ന നിലയിൽ, എന്റെ കൊട്ടാരത്തിൽ നീ താമസിച്ചതുകൊണ്ടു്, ഈ ഭൂമിയിൽ അതുല്യ ദുഷ്‌പേരും, എന്നും നശിക്കാത്ത കുറച്ചിലും, സകല ജീവികളുടെ വെറുപ്പും, ഒരു മഹാപാപിക്കെന്നതുപോലെ എനിക്കു് കിട്ടിക്കഴിഞ്ഞു.

ആന, കുതിര, തേരു്, എന്നിവയിൽ യഥേഷ്ടം സഞ്ചരിക്കുവാൻ ചതുരനായ കുമാരൻ, എങ്ങിനെയാണു് കൊടും കാട്ടിൽ നടക്കുക? ഭക്ഷണസമയത്തിൽ "ഞാൻമുമ്പു്, ഞാൻമുമ്പു്," എന്നിങ്ങനെ പറഞ്ഞു്, കുണ്ഡലാദ്യാഭരണങ്ങൾ ധരിച്ച, വെപ്പുകാർ സ്വാദിഷ്ടപദാത്ഥങ്ങളെ വിളമ്പും. അവയെ സസന്തോഷം ഭക്ഷിച്ചിരുന്ന രാമൻ–എന്റെ കുട്ടി–കയ്പും, ചവപ്പും, എരിവും കലരുന്ന വനവിഭവങ്ങളെ, എങ്ങിനെയാണു് ഭക്ഷിക്കുക? ഉത്തമ പട്ടുവസ്ത്രങ്ങളുടുത്തു്, പുഷ്പങ്ങൾ വിതറിയ കൊട്ടാരത്തിൽ സുഖമായി ജീവിച്ച, എന്റെ കുട്ടി എങ്ങിനെയാണു് കാവിവസ്ത്രം ധരിച്ചു്, ദുർഗ്ഗമാരണ്യങ്ങളിൽ വസിക്കുക?

രാമനു് വനവാസവും, ഭരതനു് പട്ടാഭിഷേകവും!! ആരാണീക്കാര്യം ആലോചിക്കാതെ പറഞ്ഞുതന്നതു്? "സ്ത്രീ" എന്ന നാമംതന്നെ നിന്ദ്യം. സ്വാത്ഥമൂത്തികളും ശാഠകളുമായവർ. പക്ഷെ, എല്ലാ സ്ത്രീകളേയും പറയുന്നില്ല; ഭരതന്റെ അമ്മയെ മാത്രം!.

സവ്വ അനത്ഥങ്ങൾക്കും കാരണമായവളേ, എന്നെ സന്താപസാഗരത്തിൽ തള്ളിവിടാൻ ശ്രമിക്കുന്നവളേ, ദുഷ്ടേ, നിന്റെ ആഗ്രഹങ്ങളെല്ലാം ചെയ്യാൻ

ന്മയാറായ രാമനിലും എന്നിലും എന്തൊരുദോഷമാണ് നീ കണ്ടതു്? വാത്സല്യനിധികളായ പിതാക്കന്മാർ പുത്രന്മാരേയും, അനുരാഗവതികളായ പത്നിമാർ ഭർത്താക്കന്മാരേയും ഉപേക്ഷിച്ചേക്കും. എന്നാൽ, അഴലിൽപെട്ട രാമനെ കണ്ടാൽ ലോകം മുഴുവൻ കോപിക്കും. ആഭരണങ്ങളെല്ലാമണിഞ്ഞു്, ദേവദേവനെപ്പോലെ, രാമൻ എന്റെ അടുത്തേക്കു് വരുമ്പോൾ, എല്ലാംമറന്നു് ആനന്ദപൂർണ്ണഹൃദയനായ ഞാനൊരു ചെറുപ്പക്കാരനായി മാറും. ദേവേന്ദ്രൻ വർഷിക്കാതിരിക്കട്ടെ, സൂര്യൻ ഉദിക്കാതിരിക്കട്ടെ, എന്നാലും ജീവികൾ ഒരുപക്ഷെ ജീവിക്കും; രാമൻ കാട്ടിലേക്കു് പോകുന്നതു കണ്ടാൽ, അയോദ്ധ്യയിലെ ഒരൊററജീവിയും ബാക്കിയുണ്ടാവില്ല.

എന്റെ അവസാനത്തെ ആഗ്രഹിക്കുന്ന നിന്നെ, മൃത്യുവിനെപ്പോലെ രക്ഷിച്ചുപോന്നു; മഹാവിഷമുള്ളൊരു ഉഗ്രനാഗത്തെ, മടിയിൽ വെച്ചു് തലോലിച്ചു ഞാൻ ഹതനായി. രാമനും ലക്ഷ്മണനും ഞാനും വിട്ടുപോകുന്ന ഈ രാജ്യത്തെ, നിന്നോടുകൂടി മകൻ ഭരതൻ ഭരിയ്ക്കട്ടെ! ബന്ധുഘാതകിയായ നിന്നെക്കൊണ്ടു് എന്റെ ശത്രുക്കൾ സന്തുഷ്ടരായിത്തീരട്ടെ! അതിനിഷ്ഠുരയായ നീ, യാതൊരു ക്ലേശവും കൂടാതെ, ഇത്തരം പറയുമ്പോൾ, നിന്റെ പല്ലുകൾ ആയിരമായിരമായി തകന്നു വീഴാത്തതെന്താണു്?

അപ്രിയമായൊരു വാക്കുപോലും പറയാത്ത—അഥവാ പരുഷവർത്തമാനത്തിന്നു് സാധിക്കാത്ത—മധുര ഭാഷിയായ രാമനെപ്പററി, ഇപ്രകാരം ദോഷം പറയുവാൻ നിനക്കു് എങ്ങിനെ സാധിച്ചു? കേകയമഹാരാജ്യത്തിന്റെ പാപം മുഴുവൻ രൂപമാന്ന നീ, ദുഃഖിച്ചാലും, ക്രോധിച്ചാലും, നശിച്ചാലും, ആയിരക്കണക്കിൽ ഖണ്ഡങ്ങളായി ഭൂമിയിൽ പതിച്ചാലും, എനിക്കഹിതമായ ക്രൂരവാക്കുകളെ ഞാൻ സ്വീകരിക്കുകയില്ല. മധുര വാക്കുകളോതുന്ന ദുസ്സ്വഭാവിനിയും, സർപ്പതുല്യയും, സ്വവംശനാശിനിയും, എന്റെ മനസ്സുഖത്തെ ചാമ്പലാക്കിയ ഘോരയുമായ നീ ജീവിച്ചിരിക്കുന്നതു് എനിക്കു് സഹിക്കാൻ സാധിക്കുന്നില്ല. മകൻ പിരിഞ്ഞുപോയാൽ, എന്റെ ജീവിതമില്ല; പിന്നെയാണോ സുഖം?

എന്റെ പ്രിയതമയായ ദേവീ, എന്നെ ദുഃഖിപ്പിക്കരുതേ; ദേവിയുടെ ചരണ കമലങ്ങളിൽ, വയോവൃദ്ധനായ ഞാനിതാസാഷ്ടാംഗം നമസ്കരിക്കുന്നു; പ്രസാദിക്കണേ! പ്രസാദിക്കണേ!!"

ആ ദുഷ്ടസ്ത്രീയുടെ വലയിൽപ്പെട്ടു ഭൂപാലേന്ദ്രൻ, അനാഥനെപ്പോലെ ദീനം

ദീനം വിലപിച്ച്, നീട്ടിയകാലുകൾ തൊടുന്നതിന്നു മുമ്പ്, ഒരുരോഗിയെപ്പോലെ പെട്ടെന്നു് ഭൂതലത്തിൽ വീണു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം പന്ത്രണ്ടാം സർഗ്ഗം അവസാനിച്ചു.

## പതിമൂന്നാം സർഗ്ഗം. (കൈകേയ്യനുനയയത്നം)

പുണ്യമവസാനിച്ച് സ്വർഗ്ഗത്തിൽനിന്നു് ഭൂമിയിൽ പതിച്ച യയാതിമഹാരാജാവിനെപ്പോലെ, ഇത്തരത്തിലുള്ള ദുഃഖത്തിന്നു് യാതൊരർഹതയുമില്ലാത്ത അവനീന്ദ്രൻ, മണ്ണിൽ കണ്ണടച്ചുകിടക്കുന്നതു് കണ്ടപ്പോൾ ആ കമനീയാംഗിക്ക്, താൻ ആഗ്രഹിച്ച കാര്യം സഫലമല്ലാതായിത്തീരുമോ എന്ന ഭയം തുടങ്ങി. ഭയശൂന്യയായ കൈകേയി, സംശയമെന്ന്യേ ആ വരങ്ങൾ തന്നെ വീണ്ടും ചോദിച്ചു:—

"ഹേ രാജാവേ, അവിടുന്നു് സത്യവാക്കിൽ ദൃഢവ്രതനാണെന്നു് മേനിപറയുകയാണോ? എനിക്കു തരാമെന്നു് സത്യം ചെയ്തവയെ തരുന്നില്ലല്ലോ."

അല്പാല്പമായി ബോധം തെളിഞ്ഞ ദശരഥനൃപേന്ദ്രൻ, അത്യധികം കോപത്തോടെ വീണ്ടും തുടർന്നു:—

"എന്റെ ആജന്മശത്രുവായ നീചേ, ഞാൻ യമാലയത്തിലേക്കും, രാമൻ ദണ്ഡകാരണ്യത്തിലേക്കും പോയിട്ട്, ദുഷ്ടേ, നീ സസുഖം വസിക്ക്.

സ്വർഗ്ഗത്തിലെത്തിയ എന്നോടു് വാനവർ, രാമന്റെ സുഖവർത്തമാനം അന്വേഷിക്കുമ്പോൾ, എങ്ങിനെ ഞാൻ സഹിക്കും? "കൈകേയിയുടെ പ്രിയത്തിന്നു വേണ്ടി രാമനെ കാട്ടിലേക്കു് അയച്ചു." എന്നു് സത്യം പറയുന്നതു്, തീർച്ചയായും അസത്യമായേക്കും. അനേകമനേകം വർഷങ്ങൾ ആററനോററു് ദുഃഖിച്ചുകൊണ്ടിരുന്ന എനിക്കു് വയസ്സുകാലത്തു് ഉത്തമസന്താനങ്ങൾ സംജാതരായി. മഹാബാഹുവും, മഹാത്മാവുമായ രാമനെ ഞാനെങ്ങിനെ ഉപേക്ഷിക്കും? ഏററവും ശൂരനും, അമേയവിജ്ഞനും, ക്ഷമാശീലനും, ക്രോധത്തെ വിജയിച്ചവനും, അരവിന്ദദളനേത്രനുമായ രാമനെ ഞാനെങ്ങിനെ ഉപേക്ഷിക്കും? ഇന്ദീവരകുസുമംപോലെ ശ്യാമളവർണ്ണൻ—നീണ്ടുരുണ്ടു് കാൽമുട്ടോളമെത്തിയ ദീർഘബാഹു—എന്റെ രാമനെ, ഞാൻ എങ്ങിനെ ദണ്ഡകാരണ്യത്തിലേക്കു് അയക്കും? ഇന്നുവരെ യാതൊരു

ദുഃഖാനുഭവവുമില്ലാതെ, സുഖങ്ങൾ മാത്രം അനുഭവിച്ച ആ ബുദ്ധിമാൻെറ വ്യസനം എങ്ങിനെ ഞാൻ കാണും? അഴലേല്ക്കുവാൻ അർഹതയില്ലാത്ത രാമനെ, യാതൊരു വ്യസനവുമേല്പിക്കാതെ ഈ നിമിഷത്തിൽ ദിവംഗതനായാൽ എത്ര നന്നായിരുന്നു? സത്യപരാക്രമിയായ ഓമന മകൻ രാമനു്, ദുഷ്ടാത്മാവും പാപചിത്തയുമായ നീ അനിഷ്ടം ചെയ്യുന്നതെന്തിനാണു്? ഈ ലോകത്തിൽ കിടയററ ചീത്തപ്പേരും,നശിക്കാത്ത ന്യൂനതയുമാണു് എനിക്കു് വന്നുചേരുന്നതു്.

മഹാരാജാദശരഥൻ ഏററവും അസ്വസ്ഥഹൃദയത്തോടെ ഇങ്ങിനെ വിലപിച്ചുകൊണ്ടിരിക്കുമ്പോഴേക്കു്, ഭാസ്കരദേവൻ നിഷ്പ്രഭനായി ക്രമത്തിൽ അസ്തമിച്ചു. മനോഹര നിശീഥിനി വാർതിങ്കളുമണിഞ്ഞു് പ്രത്യക്ഷമായി.

മൂന്നു യാമങ്ങളോടുകൂടിയ നിശാദേവി, വിലപിച്ചുകൊണ്ടിരിക്കുന്ന നരപാലനിൽ പ്രസാദിച്ചില്ല; അഥവാ ശശാങ്കൻ നിഷ്പ്രഭനായി തോന്നി. ചുടുനെടുവീർപ്പുകൾ തുടർന്നുകൊണ്ടുവന്നു. ശൂന്യമായിത്തോന്നിയ ആകാശത്തിലേക്കു് ദൃഷ്ടികൾ പായിച്ചു്, ആ വയോവൃദ്ധൻ ഒരു കുട്ടിയെപ്പോലെ സകരുണം വിലപിച്ചു:—

"നക്ഷത്രങ്ങളാൽ അലംകൃതയായ രാത്രി, എന്നിൽ ദയാദൃഷ്ടികൾ പതിപ്പിക്കണേ! ഞാൻ സാഷ്ടാംഗം നമസ്കരിക്കുന്നു. കരുണയുദിക്കണേ. മംഗളസ്വരൂപിണിയായ ദേവീ, പ്രഭാതമാകരുതേ!

അല്ലെങ്കിൽ, വേണ്ട. അതിവേഗത്തിൽ പാഞ്ഞൊളിക്കു. ആലോചിക്കാൻ പോലും സാധിക്കാത്ത "ആപത്തു്" തന്ന ഈ ദുഷ്ടയെ—എൻെറ പത്നിയാണെന്നു് പറയുന്ന ഈ സ്ത്രീരൂപത്തെ—കാണുകയേ വേണ്ട."

ഭൂനായകൻ കൈകൾകൂപ്പി. കൈകേയിയെ പ്രസാദിപ്പിക്കാൻ കൊതിച്ചു വീണ്ടും ഇങ്ങിനെ പ്രാർത്ഥിച്ചു:—

"ദേവീ, അന്തകൻെറ അടുത്തെത്തിയ ഈ വൃദ്ധനിൽ–സാധുചരിതനിൽ–ഭവതിയുടെ അധീനത്തിൽ ജീവിക്കുന്നവനിൽ—വിശേഷിച്ചു് അയോദ്ധ്യാരാജ്യപാലകനിൽ–ദയതോന്നണേ! നല്ലവളായ സുന്ദരീരത്നമേ, രഹസ്യമായിട്ടല്ല, ദേവിയോടു് ഞാൻ അപേക്ഷിക്കുന്നതു്. കാരുണ്യമുള്ള ദേവീ പ്രസാദിക്കണേ! ഭവതി ദാനംചെയ്ത രാജ്യത്തെ രാമൻ പരിപാലിക്കട്ടെ. ഈ ഒരൊററ കർമ്മം കൊണ്ടു് അനശ്വരമായ സത്കീർത്തി ഭവതിക്കു് ഉണ്ടാകും. എനിക്കു്–രാമനു്–ലോകത്തിന്നു്–ഗുരുജനത്തിന്നു്–ഭരതനു്–ഒരുപോലെ ഗുണകരമായ പ്രിയമായ ഈ കാര്യം, മനോഹരാംഗിയായ–ദേവീ സദയം ചെയ്യണേ!"

തുടുത്ത കണ്ണുകളിൽ നിന്നു് പ്രവഹിക്കുന്ന ബാഷ്പങ്ങളോടെ ദീനദീനം വിലപിച്ചഭ്യർത്ഥിക്കുന്ന ഭർത്താവിൻെറ വാക്കുകൾ, ആ നൃശംസയിൽ യാതൊരു വികാരവും ഉണ്ടാക്കിയില്ല. ആ പറഞ്ഞതിൻെറ അർത്ഥഗൌരവം എന്താണെന്നു ശ്രദ്ധിച്ചുമില്ല.

കുമാരനെ ഉപേക്ഷിക്കേണ്ട കാര്യം ഓർക്കുമ്പോൾ മൂർച്ഛയാന്നും, ക്രമത്തിൽ ബോധം വരുമ്പോൾ ഉരുണ്ടു് വിലപിച്ചും, ആ രാത്രി അവസാനിക്കാറായി. പള്ളിക്കുറുപ്പു് ഉണർത്തുവാൻ, സാധാരണ മട്ടിൽ തുടങ്ങിയപ്പോൾ, രാജരാജേന്ദ്രൻ അവരെ തടഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം പതിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## പതിനാലാം സർഗ്ഗം. (കൈകേയീവിജയം)

പുത്രശോകത്താൽ പ്രജ്ഞനശിച്ചു്, ഭൂമിയിൽക്കിടന്നുരുളുന്ന, ഇക്ഷ്വാകുവംശനരവരനെ കണ്ടു്, യാതൊരു മനശ്ചാഞ്ചല്യവുമില്ലാതെ ആ ദുഷ്ട പറഞ്ഞു:—

"രാജാവേ, ആവശ്യപ്പെടുന്നതെന്തും ചെയ്തുതരാമെന്നു് സത്യം ചെയ്തു്, ഇങ്ങിനെ നിലത്തുകിടന്നുരുളുന്നതെന്താണു്? വാക്കു പറഞ്ഞു് ദു:ഖിക്കുന്നതു് ശരിയാണോ? പൂർവ്വസ്ഥിതിയിൽ മനസ്സിനെ ഒതുക്കി നിർത്തു. പണ്ഡിതശ്രേഷ്ഠന്മാർ പറയുന്നതു്, അധിതീയ ധർമ്മം സത്യമാണെന്നല്ലെ? ആ ധാർമ്മികസത്യത്തെ ആശ്രയിച്ചുമാത്രം, ഞാൻ അവിടുത്തെ നിർബ്ബന്ധിക്കുന്നു. പാറിപ്പറക്കുന്നൊരു പ്രാവിന്നു് വാക്കേകിയ ശിബിചക്രവർത്തി, സ്വദേഹത്തിൽനിന്നു് മാംസം മുറിച്ചുകൊടുത്തു് സദ്ഗതി പൂകി. വേദപാരംഗതനായൊരു വിപ്രൻ യാചിച്ചപ്പോൾ, അലർക്കമഹാരാജാവു്, തൻെറ കണ്ണുകൾ ചൂഴ്ന്നെടുത്തു് ദാനം ചെയ്തു. സമുദ്രമാകട്ടെ കരകവിയാതെ അലയടിച്ചാർത്തുകൊണ്ടു് ഒതുങ്ങി നില്ക്കുന്നതു് സത്യംകൊണ്ടല്ലെ? സാക്ഷാൽ പരബ്രഹ്മമായിട്ടുള്ളതു് സത്യമല്ലാതെ മറ്റെന്തൊന്നാണു്? സത്യത്തിൽ, ധർമ്മം ഉറച്ചു നില്ക്കുന്നു. എന്നുമെന്നും നശിക്കാത്ത വേദങ്ങൾ സത്യമല്ലെ? സത്യം കൊണ്ടുമാത്രമെ ശുഭമുണ്ടാകു. ധാർമ്മികമായൊരു ജീവിതത്തിൽ അവിടുത്തേക്കു് ആഗ്രഹമുണ്ടെങ്കിൽ, സത്യം വിടരുതു്. സത്ഗുണസമ്പന്നനും വരദനുമായ അവിടുത്തെ വാക്കു് ഫലവത്താകട്ടെ. ധാർമ്മികഫലം സിദ്ധിക്കുവാൻ—എൻെറ അഭ്യർത്ഥനയനുസരിച്ച വരഫലം കിട്ടുവാൻ—

രാമനെ കാട്ടിലേക്കയയ്ക്കണം. മൂന്നു പ്രാവശ്യം ആവത്തിച്ചു് ഞാനിതാ ആണയിടുന്നു. ഈ പ്രതിജ്ഞയെ നിറവേററിത്തരാതിരുന്നാൽ, അവിടുന്നു് ഉപേക്ഷിച്ച ഞാൻ, തിരുമുമ്പിൽ വെച്ചുതന്നെ പ്രാണൻ ത്യജിക്കും; തീർച്ച."

സംശയത്തിൻെറ കണികപോലുമില്ലാത്ത ആ വാക്കുകഠം കേട്ടു്, മഹാരാജാ ദശരഥൻ, ഇന്ദ്രപാശക്കുടുക്കിൽപെട്ട മഹാബലിയെപ്പോലെയായി. മനസ്സു് പതറി; മുഖശോഭ മങ്ങി. നുകത്തിൻെറ കീഴിൽ ചക്രങ്ങളുടെ മദ്ധ്യത്തിൽ, വിരണ്ടു ചാടുന്ന കാളയെപ്പോലെയായി. തളച്ചുകൊണ്ടു് കണ്ണിൻെറ കാഴ്ച നഷ്ടപ്പെട്ടതായി തോന്നി. അല്പനേരത്തെ അത്യദ്ധ്വാനം കൊണ്ടു് ധൈര്യം സംഭരിച്ചു ആ മോഹനാംഗിയോടു് പറഞ്ഞു:–

"പാപമൂത്തിയായവളേ, അഗ്നിസാക്ഷിയായി, മന്ത്രപൂവ്വം പാണിഗ്രഹണം ചെയ്ത നിന്നെയും, നിൻെറ പുത്രനേയും ഞാൻ ഉപേക്ഷിക്കുന്നു. ആദിത്യഭഗവാൻെറ ആഗമനവേളയിൽ നിശാദേവിയിതാ ഒഴിഞ്ഞുപോകുന്നു. പുരോഹിതന്മാർ രാമാഭിഷേകത്തിന്നുള്ളതെല്ലാം ഒരുക്കൂട്ടിവന്നു്, എന്നെ പ്രതിപ്പെടുത്താറായി. ആ അഭിഷേകസംഭാരങ്ങളെക്കൊണ്ടുതന്നെ എൻെറ ഉദകക്രിയ ചെയ്യരുതു്. ആനന്ദബാഷ്പമണിഞ്ഞിരുന്ന ജനങ്ങഠം, വത്തമാനമറിഞ്ഞു് സന്താപാശ്രുക്കളോടെ തലകുനിക്കുന്നതു് കാണുവാൻ എനിക്കു സാദ്ധ്യമല്ല.

നക്ഷത്രമണ്ഡല മദ്ധ്യത്തിൽ വെൺകിരണങ്ങഠം പരത്തി പ്രശോഭിച്ചിരുന്ന ശശാങ്കനോടു കൂടിയ നിശാദേവി തീരെ ഒഴിഞ്ഞു പോയി. സ്വണ്ണവണ്ണരശ്മികഠം വാരിവിതറിക്കൊണ്ടു് പകലവൻ ഉദയാദ്രിയണഞ്ഞു. ധൃഷ്ടതയിൽ തന്നെ അടിയുറച്ചുനിന്നിരുന്ന കൈകേയി:—

"ഹേ രാജാവേ, കാളകൂടവിഷം പോലെയുള്ള വാക്കുകഠം എന്തിനാണു് ആവത്തിക്കുന്നതു്? മകൻ രാമനെ വേഗം വരുത്തൂ. നാടു് ഭരതനിൽ അപ്പിക്കു. കൌസല്യാപുത്രനെ ദണ്ഡകാരണ്യത്തിലേക്കു് അയക്കു. എനിക്ക് ശത്രുക്കഠം ഇല്ലാതാക്കിത്തീക്കു. എന്നിട്ടാകാം അങ്ങയുടെ ദിനചര്യകഠം."

ചമ്മട്ടി കൊണ്ടുള്ള കടുത്തപ്രഹരത്താൽ പുളയുന്ന തുരഗശ്രേഷ്ഠനെപ്പോലെ മനോാമന്നവൻ, ഈ പരുഷവാക്കുകഠം കേട്ടു് പുളഞ്ഞി. ചുടുനെടുവീപ്പോടെ പറഞ്ഞു:—

"ധമ്മപാശക്കുടുക്കിൽ ഞാൻ പെട്ടു. എൻെറ പ്രജ്ഞ നശിച്ചു കഴിഞ്ഞു. ധമ്മനിഷ്ഠനായ രാമനക്കുട്ടിയെ–എൻെറ രാമനെ–എനിക്കു് ഉടനെ കാണണം."

ദിക്കുകൾ തെളിഞ്ഞു; സൂര്യദേവൻ ഉദയാദ്രിയിൽക്കയറിപ്രശോഭിച്ചു; നല്ല നക്ഷത്രയോഗത്തിലെ സുമുഹൂർത്തം സമീപിക്കാറായി. ഭഗവാൻ വസിഷ്ഠൻ അഭിഷേകത്തിനുള്ളവയെല്ലാം ഒരുക്കി. ശിഷ്യന്മാരോടുകൂടി ഉത്തമമന്ദിരത്തി ലേക്ക് പ്രവേശിച്ചു.

രാജപാതകളെല്ലാം അടിച്ചുതളിച്ചു; നാനാകുസുമങ്ങൾ തൂകി; വിചിത്ര വർണ്ണോജ്ജ്വലങ്ങളായ കൊടിക്കൂറകൾ അതാതിടങ്ങളിൽ തൂക്കി; പലതരത്തിലുള്ള മാലകളെക്കൊണ്ട് അലങ്കരിച്ചു; നാട്ടുകാരുടെ ഹൃദയത്തിൽ ആനന്ദം വഴിഞ്ഞൊഴു കി; അങ്ങാടികളിൽ സാമാനങ്ങൾ നിറഞ്ഞു; ചന്ദനാദിധൂപക്കൂട്ടുകൾ സുഗന്ധം പരത്തിക്കൊണ്ട് പുകഞ്ഞു, ശ്രീരാമാഭിഷേകൌത്സുക്യം, ജനങ്ങളിൽ മഹോത്സ വത്തെ വർദ്ധിപ്പിച്ചു.

വാസവനഗരിയായ അമരാവതിയെപ്പോലെയായി അയോദ്ധ്യാനഗരി മുഴു വൻ. തെരുവീഥികൾ ഓരോന്നായിക്കടന്ന ബ്രഹ്മർഷിവര്യൻ, അതിശ്രേഷ്ഠമായ അന്തഃപുരത്തിന്റെ മുന്നിലെത്തി. ചുറ്റും കൊടിക്കൂറകൾ പാറുന്നു; വേദവി ജ്ഞരായ വിപ്രശ്രേഷ്ഠന്മാർ, യാഗകർമ്മാഭിജ്ഞരായ സദസ്യന്മാർ, മഹാബ്രാഹ്മ ണർ തുടങ്ങിയവരാൽ പൂർണ്ണമായ അങ്കണത്തെ പിന്നിട്ട ഋഷീശ്വരൻ പരമപ്രീത നായി ഗൃഹത്തിലേക്ക് എത്തി. അവിടെ, മന്ത്രിസത്തമനായ സുമന്ത്രരെ കണ്ട പ്പോൾ അരുളിച്ചെയ്തു:—

"ഞാൻ വന്ന വിവരം മഹാരാജാവിനെ അറിയിക്കു-ഗംഗയിലേയും സമുദ്ര ങ്ങളിലേയും ജലംനിറച്ച സ്വർണ്ണകുംഭങ്ങൾ, അഭിഷേകത്തിന്നു്, നല്ലചെമ്പുലോ ഹംകൊണ്ടുണ്ടാക്കിയ ഭദ്രപീഠം, പ്രധാനപ്പെട്ട എല്ലാസസ്യങ്ങളുടേയും അങ്കുര ങ്ങൾ, ഗന്ധങ്ങൾ, നാനാരത്നങ്ങൾ, തേൻ, തൈര്, നെയ്യ്, മലർ, ദർഭപ്പുല്ല്, പുഷ്പങ്ങൾ, പാൽ, ഓമനകളായ എട്ടുകന്യകമാർ, ലക്ഷണമൊത്തമദയാന, നാലു കുതിരകളെ കെട്ടിയപള്ളിത്തേർ, ഖഡ്ഗം, ശ്രേഷ്ഠമായവില്ല്, ചന്ദ്രികാസുന്ദര മായ വെൺകൊററക്കുട, പല്ലക്ക്, കനകക്കമണ്ഡലം, രണ്ടു വെൺചാമരങ്ങൾ, വലിയപൂഞ്ഞയുള്ളതും സ്വർണ്ണക്കയറിട്ടതുമായ വെള്ളക്കാള, കഞ്ചിരോമങ്ങളുള്ള, നാലുപല്ലൊത്ത ഉഗ്രമൃഗം, സിംഹാസനം, മുഴുപുലിത്തോൽ, ജ്വലിക്കുന്ന അഗ്നി, വാദ്യസംഘക്കാർ, അലംകൃതകളായ വേശ്യകൾ, ആചാര്യന്മാർ, വിപ്രന്മാർ, പശു ക്കൾ, ഉത്തമപക്ഷിമൃഗാദികൾ, ശ്രേഷ്ഠന്മാരായ പൌരന്മാർ, ഉൾനാട്ടുകാർ, കച്ചവട ക്കാർ, തുടങ്ങി എല്ലാം പട്ടാഭിഷേകത്തിന്നു് ഒരുങ്ങിക്കഴിഞ്ഞു. പലതരത്തിലുള്ള നേരമ്പോക്കുകളുരച്ചുകൊണ്ട് നരപാലകന്മാർ അഭിഷേകത്തിന്നു് കാത്തുനില്ക്കുന്നു, ഉത്തമനക്ഷത്രത്തിലെ സുമുഹൂർത്തമടുത്തു. രാമാഭിഷേകത്തിനുവേണ്ടി മഹാരാജാ വിനെ ജാഗ്രതപ്പെടുത്തുക."

ഭഗവാൻെറ സന്തോഷപൂർണ്ണമായ വാക്കുകൾ, സൂതനുംകൂടിയായ സുമന്ത്രരെ സംതൃപ്തനാക്കി. അതിവേഗത്തിൽ കൊട്ടാരത്തിനുള്ളിലേക്ക് പ്രവേശിച്ചു. എപ്പോഴും വേണമെങ്കിലും അന്തഃപുരത്തിലേക്ക് കടക്കുവാൻ പ്രത്യേകം അരുളപ്പാട്ട് അമാത്യവര്യനുണ്ട്. മഹാരാജാവിൻെറ പള്ളിയറ വാതില്ക്കലെത്തിയ സുമന്ത്രർ, അവിടെയുണ്ടായ മനക്കുഴപ്പങ്ങളൊന്നുമറിയാതെ പറഞ്ഞു:—

"മഹാപ്രഭോ, അതിതേജസ്സിയന്ന ഭാസ്കരദേവൻെറ ഉദയത്തിൽ ആനന്ദംകൊള്ളുന്ന അലയാഴിയെപ്പോലെ ഞങ്ങളെ ആനന്ദിപ്പിക്കണെ! അസുരന്മാരെ ജയിച്ച ദേവേന്ദ്രനെ, മാതലി സ്തുതിച്ചുകൊണ്ട് ഉണർത്തുന്നതുപോലെ തിരുമേനിയെ ഞാൻ ഉണർത്തുന്നു. സാംഗോപാംഗങ്ങളോടുകൂടിയ വേദങ്ങൾ, ബ്രഹ്മദേവനെ എന്നപോലെ അവിടുത്തെ ഞാൻ ഉണർത്തുന്നു. ജീവജാലങ്ങൾ നിറഞ്ഞ ധരാതലത്തെ, സൂര്യനും ചന്ദ്രനും എന്നപോലെ അവിടുത്തെ ഞാൻ ഉണർത്തുന്നു. മന്നോർമന്നവ, മംഗളകർമ്മ നിർവ്വഹണത്തിന്ന്, മേരുപർവ്വതശിഖരത്തിൽ പ്രകാശിക്കുന്ന പ്രഭാകരനെപ്പോലെ അവിടുന്ന് എഴുന്നേല്ക്കണെ!; ചന്ദ്രൻ, സൂര്യൻ, മുപ്പുരാരിപരമേശ്വരൻ, വൈശ്രവണൻ, വരുണൻ, അഗ്നിദേവൻ, ഇന്ദ്രൻ മുതലായ ദേവവര്യന്മാർ, കാകുത്സ്ഥനായ അവിടുത്തേക്ക് വിജയം നല്കട്ടെ. നിശാഭഗവതി അപ്രത്യക്ഷയായി. മംഗളകരനായ പകലവൻ അണഞ്ഞുകഴിഞ്ഞു. രാജർഷിവര്യനായ പ്രഭോ, ഉണർന്നെഴുന്നേല്ക്കു; ഇവിടുന്നങ്ങോട്ടു വേണ്ട കാര്യങ്ങൾ ചെയ്താലും. നാട്ടുകാർ, പൌരശ്രേഷ്ഠന്മാർ, വണിക്കുകൾ, എന്നിവർ സംഭാരങ്ങളെല്ലാം ഒരുക്കി ആജ്ഞകാത്തു നില്ക്കുന്നു. ഉത്തമബ്രാഹ്മണരോടുകൂടി ഭഗവാൻ വസിഷ്ഠൻ തിരുമേനിയെ കാത്ത്, പുറത്തെഴുന്നെള്ളിയിരിക്കുന്നു. ശ്രീരാമാഭിഷേകത്തിന്ന്, അവിടുത്തെസാന്നിദ്ധ്യവും അനുവാദവും മാത്രമേ, താമസമുള്ളു. പാലകനില്ലാത്ത പശുക്കൂട്ടം, നായകനില്ലാത്ത സേന, ചന്ദ്രനില്ലാത്ത രാത്രി, കാളയില്ലാത്ത പശുസമൂഹം, എന്നിവയെപ്പോലെയാകും രാജാവിനെ കാണാത്ത രാജ്യം. ശ്രീരാമകുമാരൻെറ അഭിഷേകത്തിന്നുള്ള കല്പന അരുളിച്ചെയ്താലും."

അർത്ഥപൂർണ്ണങ്ങളായ ഈ സാന്ത്വനവാക്കുകൾ, മഹാരാജാവിൻെറ ഹൃദയത്തിൽ പുണ്ണിൽകൊള്ളിവെക്കുന്നപോലെ തറച്ചു. പുത്രനെപ്പററിയുള്ള ആഹ്ലാദം അഴലായിരൂപംകൊണ്ടു. അരുണവർണ്ണങ്ങളും അശ്രുപൂർണ്ണങ്ങളുമായ മിഴികളോടെ സൂതനെ നോക്കിപ്പറഞ്ഞു:—

"വർണ്ണനകൾ എൻെറ മർമ്മങ്ങളെ ഭേദിക്കുന്നു."

നൃപവരൻെറ സങ്കടവും പാരവശ്യവും കണ്ട സുമന്ത്രർ തൊഴുതു് രണ്ടടി

പിൻവാങ്ങി. ഇടറിക്കൊണ്ടുള്ള അക്ഷരങ്ങളെപ്പോലും ഉച്ചരിക്കുവാൻ സാധി ക്കാതെ വിഷമിക്കുന്നതിൻെറ കാരണമറിയാതെ പരിഭ്രമിച്ചു. മന്ത്രജ്ഞയായ കൈകേയി മന്ത്രിവര്യനോട്:—

"സുമന്ത്രരേ, രാമാഭിഷേകത്തെപ്പററി ചിന്തിച്ച് സന്തോഷക്കണ്ണീരൊഴുക്കി ത്തന്നെ രാത്രി കഴിച്ചതിനാൽ, തമ്പുരാൻ ക്ഷീണിച്ച് ഉറങ്ങുകയാണ്. യശസ്വി യായ രാമനെ വേഗം കൊണ്ടുവരു. . സംശയിക്കേണ്ട."

"ദേവീ, രാജകല്പനയില്ലാതെ...."

മഹാമന്ത്രിയുടെ വാക്കുകൾ കേട്ട ദശരഥൻ അരുളിച്ചെയ്തു:—

"പൂർണ്ണചന്ദ്രവദനനായ രാമനെ എനിക്കു് ഉടനെ കാണണം."

അരചൻെറ ആജ്ഞ ശിരസാവഹിച്ച സുമന്ത്രർ, കൈകേയീവാക്യത്തെ മന സാ അഭിനന്ദിക്കുകതന്നെ ചെയ്തു:—

"ധാർമ്മികാഗ്രേസരനായ ശ്രീരാമചന്ദ്രനെ അഭിഷേകത്തിന്നു് വരുത്തുക കയാണ്."

ആ ഹൃദയം സസന്തോഷം മന്ത്രിച്ചു. അമേയമായ സമുദ്രത്തിൻെറ അന്തർ ഭാഗംപോലെക്കണ്ട അന്തഃപുരത്തിൽ നിന്നു് അമാത്യപ്രവരൻ കുമാരനെ കാണു വാൻ ഉഴറിക്കൊണ്ടു് ഗോപുരദ്വാരത്തിലെത്തി.

മഹാരാജാദശരഥൻെറ സാമന്തരാജാക്കന്മാരിൽ പ്രമുഖന്മാർ, അയോദ്ധ്യാ രാജ്യത്തിലെ വമ്പിച്ച ധനികന്മാരായ പ്രജകൾ, തുടങ്ങി എല്ലാവരും പ്രഭാത കൃത്യങ്ങളെല്ലാം കഴിഞ്ഞു്, പട്ടാഭിഷേകദർശനകുതുകികളായി ഗോപുരദ്വാരത്തിൽ എത്തിക്കഴിഞ്ഞിരുന്നു. സന്തോഷപൂർണ്ണഹൃദയരായ അവരുടെ പരസ്പരസംഭാ ഷണവിഷയം, ശ്രീരാമചന്ദ്രനും, ആ ദിവ്യപട്ടാഭിഷേകവും മാത്രം.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം പതിന്നാലാം സർഗ്ഗം അവസാനിച്ചു.

---

## പതിനഞ്ചാം സർഗ്ഗം (അഭിഷേകസജ്ജീകരണം)

വേദപാരംഗതരായ വിപ്രന്മാർ ആ രാത്രി കഴിച്ചുകൂട്ടി; സാമന്ത നരപാലക ന്മാരും പുരോഹിതന്മാരും പൌരപ്രമുഖൻമാരുമൊന്നിച്ച്, രാജസദസ്സിലെത്തി.

മന്ത്രിമാർ, സേനാനായകന്മാർ, നാട്ടു പ്രമാണിമാർ തുടങ്ങി എല്ലാവരും അഭിഷേകോത്സവത്തിന്ന് സന്നിഹിതരായി. സൂര്യൻ തെളിഞ്ഞ് ഉദിച്ചു, പൂയം നക്ഷത്രം തുടങ്ങി; ശ്രീരാമചന്ദ്രന്റെ ജന്മരാശിയായ കർക്കടകം ആരംഭിച്ചു.

ദ്വിജവര്യന്മാരാകട്ടെ, തീർത്ഥം നിറച്ച കനകക്കുടങ്ങൾ, അലങ്കരിച്ച ഭദ്രപീഠം, നിർമ്മല പുലിത്തോൽ വിരിച്ച രഥം, ഗംഗായമുനാസംഗമസ്ഥലത്തിലേയും എല്ലാ സമുദ്രങ്ങളിലേയും, പുണ്യകരങ്ങളായ കൂപം–വാപി–കയം–ഇവകളിലേയും കിഴക്കോട്ടും വിലങ്ങനേയും മേല്പോട്ടും, ഒഴുകുന്ന നദികളിലേയും, തീർത്ഥങ്ങൾ നിറച്ച പൊൻവെള്ളിക്കുടങ്ങൾ നാല്പാമരംകൊണ്ട് പൊതിഞ്ഞ്, താമരപ്പൂക്കൾ വെച്ച് ഒരുങ്ങി. തൈര്, നെയ്യ്, മലർ, ദർഭ, പുഷ്പം, പാൽ, തുടങ്ങിയ അഭിഷേകസാമഗ്രികൾ, തയ്യാറായി. സർവ്വാഭരണ വിഭൂഷിതകളും സുചരിതകളുമായ വേശ്യാസ്ത്രീകൾ ഒരുങ്ങിനില്ക്കുന്നു. എട്ടു കന്യകാരത്നങ്ങൾ എത്തിക്കഴിഞ്ഞു. പാലും വെള്ളവും നിറച്ച തങ്കക്കുടങ്ങൾ താമരപ്പൂവും കരിങ്കുവലയപ്പൂവും കൊണ്ട് പ്രശോഭിക്കുന്നു. ചന്ദ്രികാസുന്ദരപ്രഭചിതറി, നാനാരത്നാലംകൃതമായി പൊൻപിടിയിട്ട വെൺചാമരങ്ങൾ, കുമാരനെ വീശുവാൻ തയ്യാറാക്കിയിരിക്കുന്നു. വെൺതിങ്കളൊത്ത വെൺകൊററക്കുട, രത്നസിംഹാസനസമീപത്തിൽ യഥോചിതം വെച്ചിരിക്കുന്നു. വെള്ളക്കാള; വെള്ളക്കുതിര; അമ്പാരികെട്ടിയ മദയാന ഇവകളെല്ലാം അലങ്കരിച്ച് അതാതിടങ്ങളിൽ നിർത്തിയിട്ടുണ്ട്. വാദ്യക്കാരും, വന്ദികളും ഉത്സാഹത്തള്ളലോടെ ഒരുങ്ങിക്കഴിഞ്ഞു. ഇക്ഷ്വാകുമഹാരാജാഭിഷേകത്തിന്ന് ഏതെല്ലാം തരത്തിലുള്ള വിഭവങ്ങളാണോ വേണ്ടതു് അതെല്ലാം ശ്രീരാമചന്ദ്രകുമാരന്റെ പട്ടാഭിഷേകത്തിന്ന് തയ്യാറാക്കിയിരിക്കുന്നു. രാജനിർദ്ദേശപ്രകാരം സന്നിഹിതരായ അവർ, നരേന്ദ്രസത്കൃതനായ സുമന്ത്രരെ കണ്ടപ്പോൾ പറഞ്ഞു:–

"സൂര്യൻ ഉദിച്ച് ഉയന്നു; ഞങ്ങൾ വന്നവിവരം മഹാരാജാവിനെ ഉണർത്താനാരുണ്ട്? അഭിഷേകസാമഗ്രികളെല്ലാം ഒരുങ്ങിയിരിക്കുന്നു."

സാമന്തപ്രമുഖന്മാരോടും നാട്ടുപ്രമാണിമാരോടും സചിവേന്ദ്രൻ:–

"രാജാജ്ഞപ്രകാരം ശ്രീരാമസന്നിധിയിലേക്ക് അടിയന്തിരമായി പോവുകയാണ് ഞാൻ. മഹാരാജാവിനും വിശിഷ്യ ശ്രീരാമകുമാരനും മാന്യരായ ഭവാന്മാർ ആഗ്രഹിക്കുന്നതുപോലെ തിരുമേനി ഇങ്ങോട്ടു് എഴുന്നെള്ളവാൻ അമാന്തിക്കുന്നതെന്താണെന്ന് ഞാൻ തന്നെ ചെന്ന് ചോദിക്കാം".

എപ്പോ്ു എവിടേയും പ്രവേശിക്കുവാൻ പ്രത്യേകാനുവാദമുള്ള സൂതൻ കൊട്ടാരത്തിലേക്കുതന്നെ മടങ്ങി.

തുഷാരഗിരിപോലെയുള്ള കൊട്ടാരാന്തഃപുരത്തിൽ, തല്പത്തിൽ തിരശ്ശീലയുടെ സമീപത്തിൽ എത്തിയ അമാത്യൻ:–

"രഘുവംശതിലകനായ അവ ...ക്കു് സൂര്യചന്ദ്രാദി ഗ്രഹനാഥന്മാരും, മുപ്പുരാരിഭഗവാനും, കുബേരൻ–വരുണൻ–ഇന്ദ്രൻ–അഗ്നി തുടങ്ങിയ ദിക്പാലകന്മാരും, വിജയമരുളട്ടെ. ബ്രാഹ്മണശ്രേഷ്ഠന്മാർ, സേനാനായകന്മാർ, പൌരമുഖ്യന്മാർ, തുടങ്ങി എല്ലാവരും മുഖം കാണിക്കുവാൻ കാത്തു നില്ക്കുന്നു. സാംഗോപാംഗങ്ങളോടുകൂടിയ വേദങ്ങൾ, ദേവദേവൻ ബ്രഹ്മാവിനെ ഉണർത്തുന്നതു പോലെ ഞാൻ അവിടുത്തെ ഉണർത്തുന്നു. പുരുഷവ്യാഘ്രനായ തിരുമേനി, എഴുന്നേററാലും. നിശാഭഗവതി അന്തർധാനംചെയ്തു. കല്പിച്ചിരുന്നപ്രകാരം എല്ലാം ഒരുക്കിക്കഴിഞ്ഞു. ഇനിവേണ്ടുന്ന കാര്യങ്ങൾ, അവിടുന്നു എഴുന്നെള്ളി നിർദ്ദേശിക്കണം."

സുമന്ത്രജ്ഞനായ സുമന്ത്രരുടെ വാക്കുകൾ കേട്ട പാർത്ഥിവേന്ദ്രൻ:–

"സൂത, രാമനെ കൊണ്ടുവരാനല്ലേ, ഇവൾ പറഞ്ഞതു്. എന്റെ നിയോഗത്തെ അനുസരിക്കാതിരിപ്പാൻ എന്താണു കാരണം? ഞാൻ ഉണർന്നുതന്നെയാണിരിക്കുന്നതു്. കുമാരനെ വേഗം കൊണ്ടുവരു."

മഹാരാജാവിന്റെ പ്രിയവും ശ്രേഷ്ഠവുമായ ആജ്ഞ ശിരസാവഹിച്ച സുമന്ത്രർ, പാറിക്കളിക്കുന്ന കൊടിക്കൂറകളോടുകൂടിയ രാജമാർഗ്ഗത്തിലേക്കിറങ്ങി. രാമാഭിഷേകത്തെപ്പററി സസന്തോഷം ജനങ്ങൾ സംസാരിക്കുന്നതുകേട്ടു് രോമാഞ്ചമണിഞ്ഞു് നടന്നു തുടങ്ങി.

ദേവേന്ദ്രന്റെ മന്ദിരംപോലെ സുന്ദരമായ ശ്രീരാമഭവനം, ആ സചിവോത്തമന്റെ അക്ഷികൾക്കു് ലക്ഷ്യമായി. അടച്ചിട്ട പടുകൂററൻ വാതിലുകൾ; അനേകശതം തിണ്ണകൾ; കനകപ്രതിമകൾ; മുത്തു്, പവിഴം എന്നിവകൊണ്ടുള്ള തോരണങ്ങൾ; ശാൽക്കാലമേഘാകൃതി; മേരുപർവ്വതത്തിലെ ഗുഹാസദൃശശോഭ; സർവ്വത്ര ചാർത്തിയ മണിമാലാജാലം; അകിൽ ചന്ദനം തുടങ്ങിയ ധൂപങ്ങളുടെ ഹൃദ്യമായ സുഗന്ധം; വെള്ളിൽപ്പക്ഷി, മയിൽക്കൂട്ടം എന്നിവയുടെ കളകളനാദം; ഏതൊരു ജീവിയുടേയും കണ്ണും കരളും കക്കുന്ന ശില്പകല; സാക്ഷാൽ കുബേരന്റെ കൊട്ടാരം പോലെ, ചന്ദ്രസൂര്യന്മാർ ഒരിടത്തു് സമ്മേളിച്ചപോലെ, മഹാമേരുശിഖരംപോലെ, തലയെടുപ്പുള്ള ആ കോവിലകം സുമന്ത്രമഹാമന്ത്രിയെ പുളകമണിയിച്ചു. തന്റെ കണ്ണുകൾക്കു് ജന്മസാഫല്യം സിദ്ധിച്ചതായി വിശ്വസിച്ചു.

ശ്രീരാമദർശനലാലസരായ ജനങ്ങളും, കാഴ്ചവസ്തുക്കളേന്തി വന്ന പുറനാട്ടുകാർ, അഭിഷേക സാമഗ്രികൾ അതാതിടങ്ങളിൽ ഒരുക്കിവെക്കുന്നതിൽ അതീവ സന്തുഷ്ടചിത്തരായ യുവാക്കന്മാർ, എന്നിവരെക്കൊണ്ടു് മുഖരിതമായ യുവരാജ ഗൃഹസമീപത്തിലേക്കു്, മഹാരാജസാരഥികൂടിയായ സുമന്ത്രർ ഉത്തമാശ്വങ്ങളെ കെട്ടിയ തേരിൽക്കയറിയെത്തി. അയോദ്ധ്യാനഗരത്തിന്നു തന്നെ പരിതുഷ്ടി യേകുന്നതും, വീരന്മാരായ പടജനങ്ങൾ- ഉത്തമന്മാരായ നരന്മാർ-എന്നിവരാൽ നിറഞ്ഞതും, മദിച്ച മാനുകൾ, മയിലുകൾ എന്നിവയാൽ മുഖരിതമായതും, അമേയൈശ്വര്യപൂർണ്ണമായ ശചീപതിയുടെ ആലയം പോലുള്ളതുമാണു് ആ വരാർഹന്റെ അരമന. അനല്പമായ കോൾമയിരണിഞ്ഞ മഹാത്മാവായ സാരഥി, സുരമന്ദിര തുല്യമായ മഹാനികേതനത്തിൽ, കൈലാസാചലപ്രഭയേന്തുന്ന മതിലുകൾ കടന്നു്, ശ്രീരാമചന്ദ്രനെ അനുഗമിക്കുന്ന മഹാപുരുഷന്മാരെ പിന്നിട്ടു്, പരിനിർമ്മലമായ അന്തഃപുരത്തിലെത്തിച്ചേർന്നു.

അവനീന്ദ്രതനയനായ ശ്രീരാമചന്ദ്രനു് മംഗളം നേരുന്ന വാക്യങ്ങൾ, അഭിഷേകകുതുകികളായ നാട്ടുകാരിൽ നിന്നുയരുന്നതു് ഉൾപ്പുളകങ്ങളോടെ അമാത്യൻ കേട്ടു. അഭിരാമവും അനേകതരംപക്ഷിമൃഗാദികൾ വസിക്കുന്നതും, സുമേരുമാമല ശൃംഗസദൃശവുമായ ശ്രീരാമമന്ദിരം സുമന്ത്രദൃഷ്ടിക്കു് ലക്ഷ്യമായി. വാഹനങ്ങളിൽ നിന്നിറങ്ങി, കൈകൂപ്പി, കാഴ്ചദ്രവ്യങ്ങളോടുകൂടി നില്ക്കുന്നവരുടെ സംഖ്യ കണക്കാക്കുവാൻ സാദ്ധ്യമല്ല. കുമാരൻ ആരോഹണം ചെയ്യുന്ന "ശത്രുഞ്ജയൻ" എന്ന ആന 'തോട്ടി'ക്കുകൂടി അടങ്ങാതെ മദമാന്നു്, വൻകാർമലപ്പോലുള്ളതു് വിലസുന്നു. അണിഞ്ഞൊരുക്കിയ ആന, കുതിര, തേരു് എന്നിവയെ നിരത്തിയ മഹാമന്ത്രിമാർ ന്യൂനന്യൂനക്കണക്കിൽ തയ്യാറായി നില്ക്കുന്നു. അവരെയെല്ലാം പിന്നിട്ടു് സുമന്ത്രർ അന്തഃപുരാന്തർഭാഗത്തിലേക്കു് കടന്നുചെന്നു. കൈലാസാചലതുല്യമായ എഴുനിലമാളികയിലേക്കു്, അമൂല്യരത്നശോഭിതമായ സാഗരത്തിൽ മത്സ്യമെന്നപോലെ, ദശരഥമഹാരാജസാരഥി പ്രവേശിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം പതിനഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## പതിനാറാം സർഗ്ഗം. (ശ്രീരാമപ്രസ്ഥാനം.)

അന്തഃപുരമതില്ക്കകത്തേക്കു് കടന്നുചെന്ന പുരാണജ്ഞനായ സൂതൻ, വില്ലു്, കുന്തം തുടങ്ങിയ ഉത്തമായുധങ്ങളെടുത്തവരും ശ്രീരാമചന്ദ്രനിൽ പ്രിയമേറിയവരും അതിശ്രദ്ധയോടുകൂടിയവരുമായ യുവാക്കന്മാരെ സകൗതുകം കണ്ടു. അരുണ

വർണ്ണത്തിലുള്ള പട്ടുവസ്ത്രങ്ങൾ ധരിച്ചവരാണ് പടിക്കൽ നില്ക്കുന്ന ചൂരല്ക്കാർ. സ്ത്രീജനങ്ങളെ, നിഷ്കർഷയോടെ കാത്തുകൊണ്ടിരിക്കുന്ന വൃദ്ധന്മാർകൂടി മണി കണ്ഡലാദികൾ ധരിച്ചിരിക്കുന്നു. സചിവോത്തമനായ സുമന്ത്രരുടെ വരവു കണ്ട എല്ലാവരും, സസംഭ്രമം വിനയാന്വിതരായി എഴുന്നേററു. അതിചതുരനായ സൂതൻ ഏററവും താഴ്മയോടെ അവരോട്:—

"സുമന്ത്രൻ വാതില്ക്കൽ, സമയം കാത്തു് നില്ക്കുന്നതായി ശ്രീരാമകുമാരനെ അറിയിക്കു."

സീതാസമേതനായ ശ്രീരാമചന്ദ്രൻ, പിതൃഹൃദയമായി പ്രശോഭിക്കുന്ന സുമന്ത്രരെ, ഉടനടി സ്വസമീപത്തിലേക്ക് ആനയിച്ചു. മേലാപ്പണിഞ്ഞ പൊൻ കട്ടിലിൽ വൈശ്രവണതുല്യനും പരന്തപനുമായ ദാശരഥി, സുഗന്ധപൂരിതമായ രക്തചന്ദനം പൂശി, വെൺചാമരമേന്തി സമീപത്തുനില്ക്കുന്ന സീതാദേവിയൊന്നിച്ച്, ചിത്രനക്ഷത്രത്തോടുകൂടിയ അമൃതകിരണനെപ്പോലെ വിളങ്ങി.

തീക്ഷ്ണരശ്മിയാന്ന ഭാസ്കരദേവനെപ്പോലെ ജാജ്വല്യമാനനായ രഘുവരനെ, വിനയജ്ഞനായ സുമന്ത്രർ വിനീതനായി തൊഴുതു് നമസ്കരിച്ചു. മഹാരാജസത്കൃതനായ സൂതൻ, കേളീശയ്യാസനങ്ങളെപ്പററി സുഖാന്വേഷണം ചെയ്തുകൊണ്ട് ഉണർത്തി:—

"ശ്രീകൌസല്യാനന്ദവദ്ധകനായ തിരുമേനിയെ, കാണ്മവാനുഴറിക്കൊണ്ട് മഹാരാജാവു്, കൈകേയീദേവിയുടെ കൊട്ടാരത്തിൽ ഇരിക്കുന്നു. ഒട്ടും താമസിക്കാതെ അങ്ങോട്ടെഴുന്നെള്ളവാൻ കല്പനയുണ്ട്."

പുഞ്ചിരി പൊഴിച്ചു് ആ പുരുഷസിംഹം അമാത്യനെകൊണ്ടാടി ജാനകീദേവിയോട് പറഞ്ഞു:—

"ദേവി, എൻെറ അഭിഷേകകാര്യത്തെ കുറിച്ച്, അമ്മ, അച്ഛനോട് ആലോചിക്കുകയാകണം. മനസ്സറിഞ്ഞു് വേണ്ടതു് വേണ്ട സമയത്തു് ചെയ്യുവാനുള്ള കഴിവ് അമ്മയ്ക്കുണ്ട്. എന്തോപ്രത്യേകമായ കാര്യത്തെ പ്രേരിപ്പിക്കുന്നുണ്ടാകും. ഏതൊരു മഹാരാജസഭയിലും പ്രശോഭിക്കുന്ന ദൂതൻ സുമന്ത്രർ, എനിക്ക് അത്ഥകാമങ്ങൾ വദ്ധിപ്പിക്കുന്നവനുമാണ്. അധികതാമസമെന്ന്യേ, പിതാവ് യൌവരാജ്യാഭിഷേകം എനിക്ക് നടത്തും. മേദിനീപതിയായ അച്ഛനെ കാണ്മവാൻ ഞാനിതാപോകുന്നു. പരിവാരങ്ങളോടൊത്തു്, ദേവി ഇവിടെയിരുന്നു് വിശ്രമിക്കു."

ഭർതൃമാനിതയായ വൈദേഹി, പുറംവാതിൽവരെ പ്രിയതമനെ അനുഗമിച്ചു. ഇപ്രകാരം മംഗളമാശംസിച്ചു:—

"ഉത്തമബ്രാഹ്മണരാൽ സംസേവിതവും രാജസൂയാദിയാഗാഹ്വവുമായ ഈ വൻരാജ്യം, ബ്രഹ്മാവു് സ്വർഗ്ഗത്തെ ദേവേന്ദ്രന്നു് എന്നപോലെ, പിതാവു് അവിടുത്തേക്കു് നല്കട്ടെ. മാൻ തോൽ ധരിച്ചു് ദീക്ഷിച്ചു് വ്രതത്തോടെ, മാൻ കൊമ്പേന്തിയിരിക്കുന്ന അവിടുത്തെക്കണ്ടു് ഞാൻ ഉപാസിക്കുന്നു. വാസവൻ കിഴക്കും, അന്തകൻ തെക്കും, വരുണൻ പടിഞ്ഞാറും, കുബേരൻ വടക്കും, ദിക്കുകൾ പരിരക്ഷിക്കട്ടെ!!"

സീതാദേവിയുടെ ആശീർവ്വാദത്തോടെ, അഭിഷേകമംഗളക്കാപ്പണിഞ്ഞ ശ്രീരാമചന്ദ്രൻ സുമന്ത്രസഹിതനായി ഗുഹയിൽ നിന്നു് സിംഹമെന്നപോലെ പുറത്തേക്കിറങ്ങിയപ്പോൾ ആദ്യമായി തൃക്കൺപാർത്തതു്, വാതില്ക്കൽ കൈകൂപ്പി നില്ക്കുന്ന ലക്ഷ്മണനെയാണു്. മതില്ക്കെട്ടിനുള്ളിൽ, കല്പനകാത്തുകൊണ്ടു്, സ്നേഹസമ്പന്നന്മാരായി നില്ക്കുന്ന നാട്ടുകാരെ ആദരിച്ചു്, അഗ്നിതുല്യതേജസ്സു് വമിക്കുന്ന യുവരാജാവു്, പുലിത്തോൽ കൊണ്ടലങ്കരിച്ചതും, ഇടിനാദതുല്യനാദമാർന്നതും, ആനക്കുട്ടികൾപോലെയുള്ള കുതിരകളെ പൂട്ടിയതും, മേരു സദൃശകാന്തിയൊത്തതുമായ രഥത്തിൽ, പച്ചക്കുതിരകളോടുകൂടിയ ദേവരഥത്തിൽ ഇന്ദ്രൻ എന്നപോലെ കയറി. ജ്യേഷ്ഠൻെറ അംഗരക്ഷകനായ ലക്ഷ്മണകുമാരൻ, വെൺചാമരമെടുത്തു് പിന്നിലായിനിന്നു. കാർമേഘത്തിൽനിന്നു് വാർതിങ്കളെന്നപോലെ, കൊട്ടാരത്തിൽനിന്നു് ശ്രീരാഘവരൻ പുറത്തേക്കു് കടന്നപ്പോൾ, നൂറുകണക്കിലുള്ള സേനാനായകന്മാർ, മാമലയൊത്ത ഗജങ്ങളിലും, പ്രധാനാശ്വരത്നങ്ങളിലുമേറി അകമ്പടിസേവിച്ചു തുടങ്ങി. സുഗന്ധം പരത്തുന്ന അകിൽ ചന്ദനം എന്നിവപൂശി വാൾ, വില്ലു്, കുന്തം തുടങ്ങിയ വരായുധങ്ങളേന്തിയ കാലാൾപ്പടമുന്നിലുണ്ടു്.

വാദ്യങ്ങളുടെ മംഗളധ്വനി, വന്ദികളുടെ സ്തുതിഗാനം, ശൂരന്മാരുടെ സിംഹനാദം, ഇവകൊണ്ടു് അന്തരീക്ഷം ആകെ മുഖരിതമായി. ഏഴുനിലമാളികകളുടെ വാതായനങ്ങളിൽക്കൂടി കമനീയാംഗികൾ പൂമഴതന്നെ പൊഴിച്ചു:–

"അച്ഛൻെറ മഹാരാജ്യം ധാർമ്മികമായി ഭരിക്കുന്നതുകണ്ടു്, കൌസല്യാദേവി അവിടുത്തെ അഭിനന്ദിക്കും."

എന്നിങ്ങനെ ആനന്ദതുന്ദിലരായി ആശീർവ്വദിച്ചു.

"ശ്രീരാമദേവൻെറ പത്നിയാകാൻ സാധിച്ചതുകൊണ്ടു്, സ്ത്രീസമുദായത്തിൽവെച്ചു് എല്ലാംകൊണ്ടും മീതെയാണു് സീതാദേവി. അനേകജന്മങ്ങളിലെ കഠിന തപസ്സുകൊണ്ടുമാത്രമേ, രോഹിണി ചന്ദ്രനെയെന്നപോലെ, കുമാരനെ പ്രാപിക്കുവാൻ സാധിക്കു."

കുലവധൂജനങ്ങൾ ഇങ്ങിനെ പറഞ്ഞു.

അഭിഷേകോത്സവത്തിൽ പങ്കെടുക്കുവാൻ വന്നുചേൻ്ന പലരുടേയും വാക്കുകൾ, രാജവീഥിയിലെത്തിയ ശ്രീരാമചന്ദ്രനു് കേൾക്കുവാൻ സാധിച്ചു:–

"മഹാരാജാവിൻെറ മഹാദനുഗ്രഹത്താൽ രാജ്യലക്ഷ്മി നേടുവാൻ, കാകുത്സ്ഥൻ ഇതാ പോകുന്നു. ആഗ്രഹങ്ങൾ മുഴുവൻ നേടുകമാത്രമല്ല, നമ്മൾ സമൃദ്ധരുമായിത്തീൻ്, ദേവൻ നമ്മുടെ രക്ഷകനാവുകയായി. ശ്രീ രഘുവരനന്ദനൻെറ ഭരണം നെടുനാൾ നീണ്ടുനില്ക്കും. അനിഷ്ടമൊ ദുഃഖമൊ, ഈ നരവരൻെറ കാലത്തു് ആക്കും അനുഭവിക്കേണ്ട."

ഇരമ്പിക്കൊണ്ടിരിക്കുന്ന കുതിരകൾ, ഗജങ്ങൾ എന്നിവയോടുകൂടി, പുണ്യവാന്മാർ, സൂതന്മാർ, മാഗധന്മാർ, സ്തുതിഗായകന്മാർ എന്നിവർ മുൻനടന്നു. അവരുടെ സത്ക്കാരവാക്കുകളും ഗാനങ്ങളും കേട്ടുകൊണ്ടു് വൈശ്രവണനെപ്പോലെ കുമാരൻ മുന്നോട്ടു നീങ്ങി. പിടിയാനകൾ, മദഗജങ്ങൾ അശ്വരത്നങ്ങൾ, രഥങ്ങൾ എന്നിവയാലും, അമേയരത്നങ്ങൾ, തുടങ്ങിയ ആപണങ്ങളാലും, നിറഞ്ഞു വഴിഞ്ഞൊഴുകുന്ന ജനങ്ങളാലും, മുഖരിതമായ നാൽക്കൂട്ടപ്പെരുവഴികളിലേക്കു് രഘുവരതിലകൻ എത്തിച്ചേൻ്നു.

ഇങ്ങിനെ ആൎഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം പതിനാറാം സൎഗ്ഗം അവസാനിച്ചു.

---

## പതിനേഴാം സൎഗ്ഗം (ശ്രീരാമാഗമനം)

സുഹൃദ്ജനങ്ങൾക്കു് സവ്വദാ ആനന്ദമേകുന്ന ദേവൻ രഥത്തിലേറി, വെൺമേഘതുല്യങ്ങളായ മണിമാളികകളോടുകൂടിയ രാജവീഥിയിൽ യാത്രതുടൻ്നു. ആകാശസ്പൎശികളായ കൊടിക്കാലുകളിൽ പാറിക്കളിക്കുന്ന കൊടിക്കൂറകൾ, അകിൽ ചന്ദനം തുടങ്ങിയ സുഗന്ധധൂപങ്ങൾ, അവാച്യാനന്ദമേകുന്ന പരിമളവസ്തുങ്ങൾ അമൂല്യങ്ങളായ പട്ടുവസ്ത്രങ്ങൾ, ധനധാന്യപൂൎണ്ണങ്ങളായ അങ്ങാടികൾ, തുളക്കാത്ത മുത്തുരത്നങ്ങൾ, മിന്നിത്തിളങ്ങുന്ന സ്ഫടികങ്ങൾ, പലപല നാട്ടിൽ നിന്നെത്തിയ ജനങ്ങൾ, ഇങ്ങിനെ മനോഹരമായ വിശാലപാതകൾ, സ്വൎഗ്ഗത്തിലെന്നപോലെ പ്രശോഭിച്ചിരുന്നു. അകിൽ ചന്ദനധൂപങ്ങൾ, മലർ, നെയ്യ്, തയിര്, അക്ഷതം, ഗന്ധമാല്യങ്ങൾ ഇവയാൽ പൂജിക്കുന്ന ചത്വരങ്ങളിൽ, വേഴ്ചക്കാരുടെ ആശീൎവ്വാദങ്ങൾ കെട്ടുകൊണ്ടു് ശ്രീരാമചന്ദ്രൻ സാദരം എഴുന്നെള്ളി.

"പിതാവു്, പിതാമഹൻ, പ്രപിതാമഹൻ തുടങ്ങിയവർ നടന്നവഴിക്കു് എത്തി നമ്മെരക്ഷിക്കും. അച്ഛനും, മുത്തച്ഛന്മാരും, പ്രജകളെ ലാളിച്ചിരുന്നതിനേക്കാൾ അധികം സന്തോഷത്തോടെ നമുക്കു് ശ്രീരാമചന്ദ്രന്റെ വാഴ്ചയിൽ വസിക്കാം. രാജമകുടം ധരിച്ചു് വരുന്ന കുമാരനെ കാണുന്നതിനേക്കാൾ സുഖവും പുണ്യവും മറെറന്തൊന്നാണു് നമുക്കു് ഉണ്ടാകേണ്ടതു്? അതിതേജസ്വിയായ ശ്രീരാമചന്ദ്രൻ രാജ്യാഭിഷിക്തനാകുന്നതിനേക്കാൾ, പ്രിയമായിട്ടുള്ളതു് മറെറാന്നും തന്നെയില്ല."

ശ്രേഷ്ഠരായ ചങ്ങാതിമാർ ഇത്തരത്തിലുള്ള വർത്തമാനം പറയുന്നതു കേട്ട രഘുവരൻ, യാതൊരു ഭാവവ്യത്യാസവുമില്ലാതെ മുന്നോട്ടുനീങ്ങി. പക്ഷെ, ഒരാൾക്കപോലും ആ പുരുഷോത്തമനിൽ നിന്നു് കണ്ണും കരളും അല്പസമയത്തേക്കിലും എടുക്കുവാൻ സാധിച്ചില്ല. ശ്രീരാമചന്ദ്രനെ കാണാത്തവനും, ആ കരുണാകടാക്ഷമേല്ക്കാത്തവനും, ലോകത്തിൽ നിന്ദിതനാണു്; നികൃഷ്ടമാണു് ആ ആത്മാവെന്നതിന്നു് സംശയമില്ല. അഹേതുകസ്നേഹസമ്പന്നമായ ദയ, നാലുജാതിയിലും ദേവനുണ്ടു്. ആ ധർമ്മശീലനിൽ ഏതൊരുവനും സക്തനാകണം.

ധർമ്മംതന്നെ രൂപമാന്ന നൃപകുമാരൻ, നാലു്കൂട്ടപ്പെരുവഴികൾ, ക്ഷേത്രങ്ങൾ, ചൈത്യങ്ങൾ എന്നിവയെ വലംവെച്ചു് സാദരം, പിതൃമന്ദിരത്തിലേക്കു് എഴുന്നെള്ളി.

ശരൽക്കാലമേഘശുഭ്രങ്ങളായതും കൈലാസശൃംഗങ്ങളെപ്പോലെയുള്ളതുമായ പ്രാസാദപരമ്പരകൾ, വെൺവിമാനതുല്യം വാനിടത്തെ മറച്ചു് അമൂല്യരത്നങ്ങളാലലങ്കരിച്ച വർദ്ധമാനകഭവനങ്ങൾ, ഇവയുടെ മദ്ധ്യത്തിൽ നാനാപ്രാസാദശൃംഗങ്ങളൊത്തു്, കൈലാസപർവ്വതതുല്യമായി, ദേവേന്ദ്ര മന്ദിരത്തെക്കൂടി ജയിക്കുന്നതും, ഭൂതലത്തിൽ അദ്വിതീയസ്ഥാനമാർന്നതുമായ പിതൃഭവനത്തിലേക്കു് ശ്രീരാമചന്ദ്രൻ എത്തി. വില്ലാളിവീരന്മാർ കാത്തുകൊണ്ടിരിക്കുന്ന മൂന്നുമതില്ക്കെട്ടുകൾ കടന്നപ്പോൾ, രഘുനന്ദനൻ തേരിൽ നിന്നിറങ്ങി, അനുഗാമികളെയെല്ലാം അവിടെ നിർത്തി, കാൽനടയായി അന്തഃപുരത്തിൽ ജനകസമീപത്തിലേക്കു് ചെന്നു. മഹാസാഗരം, ചന്ദ്രോദയത്തെ കാത്തുനില്ക്കുന്നതുപോലെ മഹാജനങ്ങൾ, ശ്രീരാമചന്ദ്രന്റെ മടങ്ങിവരവു് കാത്തു്, അരമനയുടെ അങ്കണത്തിൽ നിറഞ്ഞു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം പതിനേഴാം സർഗ്ഗം അവസാനിച്ചു.**

## പതിനെട്ടാം സൎഗ്ഗം. (ശ്രീരാമകൈകേയീസംവാദം)

പള്ളിമഞ്ചത്തിൽ കൈകേയിയൊന്നിച്ച്, വരണ്ടമുഖത്തോടിരിക്കുന്ന അച്ഛനെ രഘുപുംഗവൻ കണ്ടു. പിതൃപാദങ്ങളിൽ, സാംഷ്ടാംഗം, ആദ്യമായി നമസ്കരിച്ചു; തുടൎന്ന് ചെറിയമ്മയുടേയും.

"രാമാ–"

ദശരഥമഹാരാജാവിന്റെ മുഖത്തിൽ നിന്നു് ഈ ഒരൊററ വാക്ക് ഗദ്ഗദമായി പുറത്തുവന്നു. കണ്ണീർ തുളുമ്പിനില്ക്കുന്ന കണ്ണുകളാൽ, വീണ്ടുംനോക്കുവാനോ, മറെറന്തെങ്കിലുമൊരു വാക്ക് ഉച്ചരിക്കുവാനോ നരപതിക്ക് ശക്തിയുണ്ടായില്ല. അതിനുമുമ്പൊരിക്കലും, ഇത്തരത്തിൽ ഭയജനകമായൊരു ഭാവഭേദം അച്ഛന്റെ മുഖത്തു ഉണ്ടായിട്ടില്ല. അതു കണ്ടപ്പോഠം, കൃഷ്ണസൎപ്പത്തെ ചവിട്ടിയതുപോലെ ശ്രീരാമൻ ഒന്നു്ഞെട്ടി; പേടിച്ചു.

അതിദു:ഖത്താൽ, ഇന്ദ്രിയങ്ങളുടെ ചൈതന്യംപോയി നെടുവീൎപ്പിടുന്ന നരപാലകൻ, അക്ഷോഭ്യമായ അലകടൽ കലങ്ങിമറിഞ്ഞതുപോലെ, ഉജ്വലരശ്മിയുള്ള സൂൎയ്യനെ ഗ്രസിച്ചതുപോലെ, അസത്യമോതിയ യതീശ്വരനെപ്പോലെ, നിഷ്പ്രഭനായിരിക്കുന്നതു കണ്ട ശ്രീരാമൻ, വേലിയേററത്തിലെ സമുദ്രംപോലെ, വ്യസനാധിക്യത്തോടെ ചിന്തിച്ചു:—

"അച്ഛൻ കോപാന്ധനായാൽക്കൂടി എന്നെ കാണുമ്പോഠം സന്തോഷിക്കുകയാണു് പതിവ്. ഇന്നെന്താണ് ഈ ഭാവഭേദത്തിനു കാരണം? എന്നെ കാണുമ്പോഠം ദു:ഖിക്കുന്നതെന്തിനു്?"

ശ്രീരാമന്റെ വദനം ദു:ഖംകൊണ്ടു് ഒളികെട്ടു. കൈകേയിയെ വന്ദിച്ചുകൊണ്ടു് ദീനസ്വരത്തിൽ ചോദിച്ചു:—

"അമ്മേ, അച്ഛന്നു് ഇത്രയുമധികം വേദനയുണ്ടാകാൻ ഞാൻ എന്തെങ്കിലും തെററുചെയ്തുവോ? എന്നിൽ ഏററവും വാത്സല്യമുള്ള പിതാവ് മുഖംമങ്ങി, എന്നോടു് ഒരു വാക്കുപോലും മിണ്ടാതിരിക്കുന്നതെന്താണു്? ദേഹത്തിന്നോ മനസ്സിന്നോ വേദനയെന്തെങ്കിലും ഉണ്ടായിട്ടുണ്ടോ? പ്രിയദൎശനനായ പൊന്നനുജൻ ഭരതന്നു് അസുഖം വല്ലതും വന്നതായി അറിഞ്ഞുവോ? രാജസ്വിയായ ശത്രുഘ്നന്നോ, അമ്മമാരിൽ ആൎക്കെങ്കിലുമോ വിഷമം എന്തെങ്കിലും വന്നിട്ടുണ്ടോ?

രാജരാജേന്ദ്രനും സുഖാർഹനുമായ അച്ഛനു് സന്തോഷമേകാതെ, ആ കല്പനകൾ അനുസരിക്കാതെ, ഞാൻ ജീവിച്ചിട്ടെന്താണു്? ഏതൊരാൾ മൂലം ഈ ഭൂമിയിൽ എനിക്കു് ജന്മംകിട്ടിയോ, ആ പ്രത്യക്ഷദേവൻെറ സുഖമാണു് എൻെറ ലക്ഷ്യം. അഭിമാനവതിയായ അമ്മ തന്നെ എന്തെങ്കിലും കയർത്തുപറഞ്ഞുവോ? മഹാരാജാവിന്നു വന്ന ഈ മാററത്തിന്നു് കാരണമെന്തെന്നു്; സത്യമായി എന്നോടു പറയണേ.''

മഹാശയനായ ശ്രീരാമചന്ദ്രൻെറ വാക്കുകൾ കേട്ടു്, ലജ്ജകൂടാതെ—കൂസലില്ലാതെ—സാഹസിതം പറഞ്ഞു:—

''രാമാ, മഹാരാജാവിന്നു് യാതൊരുദ്വേഷവും നിന്നോടില്ല; ഒരു ദുഃഖവുമില്ല. എന്നാൽ മനസ്സിനെ വിഷമിപ്പിക്കുന്ന ഒരു വിചാരമുണ്ടു്. നിന്നെ ഭയപ്പെട്ടു് പറയാതിരിക്കുകയാണു്. ഓമനമകനായ നിന്നോടു് അപ്രിയം പറയുവാൻ നാവു് പൊന്തുന്നില്ല. ഇദ്ദേഹം എന്നോടു് ഒരു കാര്യം ഏററു. അതു് തീച്ചയായും ചെയ്യേണ്ട കടമനിനക്കുണ്ടല്ലൊ. എന്നെ മാനിച്ചു് അച്ഛൻ ആദ്യം വരമേകി. ഇപ്പോൾ, പച്ചപ്പാവംപോലെ പശ്ചാത്തപിക്കയാണു്. വരം തരാമെന്നേററ നരവരൻ, വെള്ളം വാന്നസ്ഥലത്തു് ചിറകെട്ടാൻ തുടങ്ങുന്നു. സജ്ജനങ്ങളെല്ലാം ബഹുമാനിക്കുന്നതും, സവ്വധമ്മങ്ങൾക്കും അവലംബവുമായ സത്യം നിനക്കുവേണ്ടി അരചൻ ഉപേക്ഷിക്കരുതു്. നല്ലതോ ചീത്തയോ എന്തായാലും രാജവാക്യം നീ ചെയ്യുമെങ്കിൽ, കാര്യം ഞാൻ പറയാം. ഇദ്ദേഹം നേരിട്ടു് നിന്നോടു് ഒന്നും പറയുകയില്ല.''

കൈകേയിയുടെ വാക്കുകൾ ശ്രീരാമചന്ദ്രനെ അത്യധികം വ്യസനിപ്പിച്ചു. അച്ഛൻെറ തിരുമുമ്പിൽ തൊഴുതുകൊണ്ടു്, ഇങ്ങിനെ തുടന്നു:—

''അയ്യോ അമ്മേ, എന്നോടു് ഇങ്ങിനെ പറയരുതേ!. എൻെറ അച്ഛൻ അരുളിച്ചെയ്താൽ, ഞാൻ അഗ്നിയിൽ ചാടാം; സസന്തോഷം കാകോളവിഷം കുടിക്കാം; നടുക്കടലിൽ പതിക്കാം. എന്റെ പിതാവും ഗുരുവുമായ ഭൂപാലേന്ദ്രന്റെ ആഗ്രഹമെന്താണു്? ആജ്ഞാപിക്കു. എന്തുതന്നെയായാലും ഞാൻ ചെയ്യാം. രാമൻ രണ്ടുവാക്കു് പറയുകയില്ല.''

സത്യസന്ധനായ കുമാരൻെറ വാക്കു് കൈകേയിയെ സന്തുഷ്ടയാക്കി. കുടിലഹൃദയായ അവൾ കൊടുംക്രൂരവാക്കുകൾ പറഞ്ഞു:—

''രാമാ, പണ്ടു് ദേവാസുരയുദ്ധത്തിൽ, ഞാൻ ചെയ്ത ഉപകാരത്തിന്നു്, നിൻെറ അച്ഛൻ മഹാരാജാവു്, രണ്ടുവരങ്ങൾ തന്നിരുന്നു. ഞാനിന്നു് അവ

യാചിച്ചു. ഒന്നു് ഭരതനെ രാജാവാക്കുക; രണ്ടാമതു്, നീ ഒട്ടും താമസിക്കാതെ ദണ്ഡകാരണ്യത്തിലേക്കു് പോവുക. അച്ഛൻ മാത്രമല്ല, നീ കൂടി പ്രതിജ്ഞചെയ്തു കഴിഞ്ഞു. നിങ്ങൾ രണ്ടുപേരുടെ സത്യം നിറവേററ. പതിന്നാലു സംവത്സരം നീ വനത്തിൽ വസിക്കണം. നിൻെറ അഭിഷേകത്തിന്നു് ഒരുക്കിയതുകൊണ്ടു തന്നെ ഭരതന്നു് അഭിഷേകം നടത്തണം. ജടാമകുടത്തോടെ; മാൻതോൽ ധരിച്ചു്, ദണ്ഡകാരണ്യത്തിൽ നീ വാഴണം. ആന, കുതിര, തേര് എന്നിവകളാൽ പരിപൂർണ്ണമായ അയോദ്ധ്യാമഹാരാജ്യം, രത്നസിംഹാസനത്തിലിരുന്നു് എൻെറ മകൻ ഭരിക്കണം. ഇതു പറയുവാൻ വയ്യാതെയാണു് അച്ഛൻ തലയും താഴ്ത്തി, ദീർഘശ്വാസമിട്ടുകൊണ്ടു് ഇങ്ങിനെ കണ്ണിൽ വെള്ളം നിറച്ചിരിക്കുന്നതു്. അധർമ്മമഹാസമുദ്രത്തിൽ പതിച്ച അച്ഛൻെറ വാക്കിനെ, നിൻെറ സത്യംകൊണ്ടു് കരകയററുക.''

അത്യുഗ്രമായ ഈ വാക്കുകൾ കേട്ട ശ്രീരാമദേവന്നു് യാതൊരു ഭാവവ്യത്യാസവുമുണ്ടായില്ല. ആ വദനാരവിന്ദത്തിലെ ശോഭക്കു് ചെറിയൊരു കോട്ടവും വന്നില്ല. നരേന്ദ്രൻെറ ഹൃദയമാകട്ടെ, പുത്രദുഃഖത്താൽ വെന്തുതുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം പതിനെട്ടാം സർഗ്ഗം അവസാനിച്ചു.

---

## പത്തൊമ്പതാം സർഗ്ഗം (വനയാത്രാ പ്രതിജ്ഞ)

അന്തകൻെറ ആഗമനം പോലെയുള്ള ആ കഠിനവാക്കുകൾ കേട്ടിട്ടും, യാതൊരഴലും കൂടാതെ ശ്രീരാമചന്ദ്രൻ അരുളിച്ചെയ്തു:—

''അമ്മേ, അങ്ങിനെയാകട്ടെ. ജടയും മാൻതോലും ധരിച്ചു് ഞാൻ അടവിയിൽ വസിക്കാം. അച്ഛൻെറ വാക്കു് അതേ നിലയിൽ അനുസരിക്കാം. ശത്രുജേതാവായ പിതാവു്, ഇത്രയും നിസ്സാരമായൊരു കാര്യം പറയാത്ത കാരണമറിയുവാൻ ആഗ്രഹമുണ്ടു്. അമ്മക്കു് അല്പവും അലട്ടുതോന്നരുതു്. ഏതൊരിഷ്ടവുമേകുന്ന അച്ഛൻെറ ആജ്ഞ എന്തുതന്നെയായാലും ഞാൻ അനുഷ്ഠിക്കും. എന്നാൽ, ഒരൊററ ദുഃഖം എൻെറ ഹൃദയത്തിൽ ഒതുങ്ങുന്നില്ല. അച്ഛൻ എന്നോടൊന്നും മിണ്ടുന്നില്ലല്ലൊ. അമ്മ പറഞ്ഞാൽതന്നെ ഭരതന്നു് അഭിഷേകം നടത്താമല്ലൊ. എൻെറ പ്രാണനും ധനങ്ങളും, നാടും, എന്തിനധികം, സീതയെപ്പോലും സന്തോഷത്തോടെ ഉപേക്ഷിക്കാം. പിന്നെയെന്തിനാണു്, അച്ഛൻെറ അരുളപ്പാടിനെപ്പററി സംശയിക്കുന്നതു്? അച്ഛനെ ആശ്വസിപ്പിക്കു. ഇനിയും എന്തിനാണു

എന്റെ അച്ഛൻ കീഴ്പോട്ടുനോക്കി കണ്ണീർപൊഴിക്കുന്നതു്? അതിവേഗ മോടുന്ന കുതിരകളിൽ, ദൂതന്മാർ ഉടനെ കേകയത്തിലേക്കു് പോകട്ടെ. ഞാനിതാ കാട്ടിലേക്കു് പോവുകയാണു്. ഒട്ടുംതന്നെ മനോവിഷമം കൂടാതെ പതിന്നാലു് സംവത്സരം ഞാൻ അവിടെ വസിക്കാം.''

ദേവന്റെ വാക്കുകൾ കൈകേയിയെ ഏററവും ആശ്വസിപ്പിച്ചു. ഒന്നു് തീച്ചയായി; രാമന്റെ വനവാസം. സന്തോഷംകൊണ്ടു് രോമാഞ്ചമണിഞ്ഞ ദേവി തുടന്നു:—

''രാമാ, ഉത്തമനായൊരുവൻ ഇങ്ങിനെത്തന്നെയാണു്. ദൂതന്മാർ വേഗത്തിൽ പൊയ്ക്കൊള്ളും. നീ ഇനി നാട്ടിൽ താമസിക്കുന്നതു് ശരിയല്ല. ലജ്ജകൊണ്ടാണു് മഹാരാജാവു് നിന്നോടിതു പറയാത്തതു്. ഒന്നു തീർച്ചയാണു്; നീ കാട്ടിലേക്കു് പോകുന്നതുവരെ കുളിയും ഭക്ഷണവും, നിന്റെ അച്ഛൻ ചെയ്യുന്നതല്ല.''

''ഹരീ, കഷ്ടം! കഷ്ടം!!''

ഈ ശബ്ദം മാത്രമേ മഹാരാജാവിന്റെ മുഖത്തുനിന്നു് ഉയന്നുള്ളു. ഉത്തരക്ഷണത്തിൽ ബോധമററു വീണു. കൈകേയിയുടെ നിർദ്ദേശപ്രകാരം തന്നെ ശ്രീരാമൻ പിതാവിനെ എഴുന്നേല്പിച്ചു.

വനയാത്രക്കു് തിടുക്കപ്പെടുത്തുന്ന ചെറിയമ്മയുടെ വാക്കുകേട്ടു്, ചാട്ടവാറുകൊണ്ടടികിട്ടിയ കുതിരയെപ്പോലെ, വെമ്പുന്ന കുമാരൻ വ്യസനലേശമില്ലാതെ പറഞ്ഞു:—

''അമ്മേ, അത്ഥം ആഗ്രഹിച്ചു്, എന്തുചെയ്തും ഈ ലോകത്തിൽ ജീവിക്കുവാൻ മാത്രം ആഗ്രഹിക്കുന്നവനല്ല ഞാൻ. ധമ്മപരമായ കാര്യങ്ങളിൽ ഒരു മഹഷിതുല്യനാണെന്നും അമ്മ മനസ്സിലാക്കണം. എന്റെ ജീവനാശം വരുന്നതാണെങ്കിൽക്കൂടി, അച്ഛന്നു് പ്രിയമായതു് ചെയ്യുവാൻ സാധിച്ചാൽ അതാണെനിക്കു് ഇഷ്ടം. ഏററവും മികച്ച ധമ്മം, പിതൃഹിതമനുസരിക്കലാണു്. സജ്ജനവിധിയും മറെറാന്നല്ല. അച്ഛൻ അരുളിയില്ലെങ്കിൽക്കൂടി, അമ്മയുടെ ആജ്ഞമതിയല്ലോ കാനനവാസത്തിന്നു്. തീച്ചയായും, അമ്മ എന്നിൽ ഒരു ഗുണവും കാണുന്നില്ല. എത്രയോ നിസ്സാരമായ ഈ കാര്യം അച്ഛനോടു് യാചിച്ചുവല്ലൊ. എന്റെ അമ്മയോടു് വിവരം പറയട്ടെ; സീതയെ ആശ്വസിപ്പിക്കട്ടെ.

എന്നിട്ടു് ദണ്ഡകാരണ്യത്തിലേക്കു് ഞാൻ പോകാം. ഭരതൻ നാടുകാക്കട്ടെ. അച്ഛനെ അതിശ്രദ്ധയോടെ ശുശ്രൂഷിക്കണം. അതാണല്ലൊ അക്ഷയമായ ധമ്മം.''

ഈ വാക്കുകൾകേട്ടു് ദുഃഖാന്ധനായ ഭൂപതി, ഒരു കുട്ടിയെപ്പോലെ ഉറക്കെ കരഞ്ഞു. ബാഷ്പപ്രവാഹത്തെ നിയന്ത്രിക്കുവാൻ സാധിച്ചില്ല. സുബോധമില്ലാതിരിക്കുന്ന പിതാവിനേയും, കഠിന ഹൃദയയായ കൈകേയിയേയും, പ്രദക്ഷിണംവെച്ചു് നമസ്കരിച്ച ശ്രീരാമചന്ദ്രൻ പുറത്തേക്കു വന്നു് സ്വാമിത്രങ്ങളെ കണ്ടു. സുമിത്രാദേവിക്കു് എല്ലാപ്പോഴും ആനന്ദമേകുന്ന ലക്ഷ്മണകുമാരൻ നിറഞ്ഞ കണ്ണുകളോടെ, അടക്കുവാൻ കഴിയാത്ത കോപത്തോടെ, അഗ്രജനെ അനുഗമിച്ചു. അഭിഷേകോപകരണങ്ങളിൽ ആസക്തിയോടുകൂടി ഒന്നു് നോക്കുകപോലും ചെയ്യാതെ, അവയെ വലത്തുവെച്ചു്, നിരാഗ്രഹിയായി പുറത്തേക്കു് എഴുന്നള്ളി. രാജ്യഭ്രംശം കുമാരന്റെ മുഖശ്രീക്കു് അല്പവും കോട്ടമുണ്ടാക്കിയില്ല. ലോകപ്രിയനായ ചന്ദ്രന്നു് ന്യൂനത ഒരിക്കലും ഉണ്ടാകാറില്ലല്ലൊ. അരണ്യഗമനോത്സുകനായ രഘുരാമൻ, ലോകാതീതനായൊരു മഹാത്മാവിനെപ്പോലെ, യാതൊരു മനോവിചാരവുമില്ലാതെ നടന്നു. പള്ളിച്ചാമരം വെൺകൊററക്കുട എന്നിവ മാററിവെച്ചു. തേരിനേയും സൈന്യത്തേയും മടക്കി അയച്ചു. ഇന്ദ്രിയങ്ങളാകുന്ന കുതിരകളെ കടിഞ്ഞാണിട്ടു് അടക്കി നിത്തി. അനിഷ്ടവൃത്താന്തം അറിയിക്കുവാൻ അമ്മയുടെ അരമനയിലേക്കു് അവിടുന്നു് യാത്ര തുടന്നു. ലോകാഭിരാമനായ ശ്രീരാമന്റെ മുഖത്തു് ചെറിയൊരു മങ്ങൽ കണ്ടില്ലെന്നു മാത്രമല്ല, സാധാരണയുണ്ടാകാറുള്ള ആനന്ദ ഭാവത്തിന്നു് വ്യത്യാസവുമുണ്ടായിരുന്നില്ല. ശരൽക്കാലപൂണ്ണചന്ദ്രസുന്ദരമാണു് ആമുഖം. മധുരമായ വാക്കുകളാൽ ജനങ്ങളെ മാനിച്ചുകൊണ്ടു് ധീരോദാത്തനായ കാകുത്സ്ഥൻ മാതൃസമീപത്തിലേക്കു്, പോയി അമേയ വിക്രമിയും തുല്യഗുണമുള്ളവനുമായ കുമാരലക്ഷ്മണൻ, വ്യസനത്തെ വിഷമിച്ചാണെങ്കിലും ഒതുക്കിക്കൊണ്ടു് ഒപ്പം പിന്നാലെയുണ്ടു്.

മഹോത്സവമാണു് മാതൃമന്ദിരത്തിൽ. അവിടെ എത്തിയിട്ടും, അതെല്ലാം കണ്ടിട്ടും, ആ വദനം തെളിവുററതുതന്നെയായിരുന്നു. അല്പമെങ്കിലും ഭാവവ്യത്യാസം വന്നാൽ ബന്ധുക്കൾ ആപത്തിൽ പെടുമല്ലൊ.

ഇങ്ങിനെ ആഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം പത്തൊമ്പതാം സഗ്ഗം അവസാനിച്ചു.

## ഇരുപതാം സർഗ്ഗം. (കൌസല്യാവിലാപം)

മഹാരാജാവിൻെറ കൊട്ടാരത്തിൽ നിന്നു്, പുരുഷവ്യാഘ്രനായ ശ്രീരാമചന്ദ്രൻ പുറത്തേക്കു് എഴുന്നള്ളിയപ്പോഠം അന്തഃപുരസ്ത്രീകഠം ഒന്നിച്ചു് ആർത്തനാദം മുഴക്കി:—

"അച്ഛൻെറ നിർദ്ദേശമില്ലാതെതന്നെ അന്തഃപുരഹിതം നടത്തുന്ന ഉണ്ണി, ഞങ്ങഠംക്കെല്ലാം താങ്ങും തണലുമായ രാമൻ, എങ്ങോ ദൂരത്തേക്കു് പോവുകയാണു്. അമ്മയായ കൌസല്യാദേവിയുടെ അടുത്തു് പെരുമാറുന്നതിൽ നിന്നു്, അണുവും വ്യത്യാസമില്ലാതെ, ജനനംമുതല്ക്കേ നമ്മെ മുഴുവൻ ആനന്ദിപ്പിക്കുന്ന രാഘവൻ, ശകാരിച്ചാലും പരിഭവിക്കില്ല; അല്ലെങ്കിൽ അതിന്നു് ഇടവരുത്തുകതന്നെയില്ല. ദ്വേഷ്യമുള്ളവരെക്കൂടി സന്തുഷ്ടരാക്കും. ആ ഉണ്ണി, എങ്ങോ ദൂരത്തേക്കു് പോവുകയാണു്. സകലജീവജാലങ്ങഠംക്കും ആലംബമായ രാമനെ പറഞ്ഞയച്ച മഹാരാജാവു്, ബുദ്ധിശൂന്യനായിട്ടാണു് ജീവിക്കുന്നതു്."

ദശരഥചക്രവർത്തിയുടെ മഹിഷിമാർ, കുട്ടികളെപ്പിരിഞ്ഞ പശുക്കളെപ്പോലെ ദീനദീനം വിലപിക്കുകമാത്രമല്ല, ഭർത്താവിനെ ശകാരിക്കുകകൂടിച്ചെയ്തു.

ആ വിലാപം—സ്ത്രീകളുടെ ഒന്നിച്ചുള്ള ആ ഘോരാർത്തനാദം—നരേന്ദ്രൻെറ ഹൃദയത്തെ പൂർവ്വാധികം വ്യസനംകൊണ്ടു് അലിയിപ്പിച്ചു. ഇരുന്ന ഇരുപ്പിൽ അല്പമൊന്നു് ഇളകുവാൻപോലും സാധിച്ചില്ല.

മാലാണ്ടൊരാനയെപ്പോലെ ശ്രീരാമചന്ദ്രൻ ഒന്നു് നിശ്വസിച്ചു. ലക്ഷ്മണനൊന്നിച്ചു്, മാതൃഭവനദ്വാരത്തിലെത്തി. വയോവൃദ്ധനായൊരു മാന്യൻ, ജാഗ്രതയോടെ അവിടെ ഇരിക്കുന്നതുകണ്ടു. മററനേകം ആളുകളും അവിടെ എത്തിയിട്ടുണ്ടു്.

കുമാരൻെറ വരവുകണ്ട എല്ലാവരും പെട്ടെന്നെഴുന്നേററു് ജയാശിസ്സു് മുഴക്കി. രണ്ടാമത്തെ മതിൽക്കെട്ടിൽ, നരേന്ദ്രപൂജിതരും, വേദവേദാംഗവിജ്ഞരുമായ വൃദ്ധവിപ്രന്മാരാണുള്ളതു്. യഥാവിധി അവരെ നമസ്കരിച്ച കുമാരൻ മൂന്നാമത്തെ മതില്ക്കെട്ടിന്നകത്തേക്കു് കടന്നു. അവിടെ കാവല്ക്കാരികളായി നില്ക്കുന്ന വൃദ്ധകളും ബാലകളും, ശ്രീരാമചന്ദ്രനെ കണ്ടപ്പോഠം, ആനന്ദപുളകിതരായി, വിജയാശിസ്സു്നേർന്നു് തൊഴുതു് വന്ദിച്ചു.

അവരിൽ ചിലർ, പ്രിയവർത്തമാനം അറിയിക്കുവാൻ കൌസല്യാദേവിയുടെ അടുത്തേക്കു് ഓടിപ്പോയി. രാത്രിമുഴുവൻ വ്രതത്തിലായിരുന്ന ദേവി, ആത്മജന്റെ അഭിവൃദ്ധിക്കു് ദേവദേവൻ അച്യുതനെ അർപ്പിച്ചുകൊണ്ടു് ഇരിക്കുകയാണു്. സുവ്രതമനുഷ്ഠിച്ച ദേവി വെൺപട്ടുടുത്തു് മംഗളകരമായ ഹോമം, മന്ത്രപൂർവ്വം അതിശ്രദ്ധയോടെ ചെയ്യുന്നതു് ശ്രീരാമചന്ദ്രൻ കണ്ടു.

ദേവദേവാർച്ചനത്തിന്നു്, തയിരു്–അക്ഷതം—നെയ്യു്—കൊഴുക്കട്ട–തുടങ്ങിയ ഹോമദ്രവ്യങ്ങൾ; വെള്ളക്കുസുമമാല്യങ്ങൾ; മലരു്—എള്ളു്—ചോറു്—പായസം–മുതലായ നിവേദ്യങ്ങൾ; പലതരത്തിലുള്ള പൂർണ്ണകുംഭങ്ങൾ; ദർഭപ്പുല്ലു് ചമത തുടങ്ങിയ വസ്തുക്കൾ; എല്ലാം ഒരുക്കി ഭക്തിയോടെ ഹോമംചെയ്യുന്ന അമ്മയെ ദാശരഥി കണ്ടു. വ്രതങ്ങളെക്കൊണ്ടു് കൃശഗാത്രിയായ ദേവി, വെള്ളപ്പട്ടു് ധരിച്ചു്, തണ്ണീർകൊണ്ടു് ദേവതാതർപ്പണം ചെയ്യുമ്പോഴാണു് ആത്മജനെ കണ്ടതു്. പെൺകുതിര കുട്ടിയുടെ അടുത്തെത്തുന്നപ്പോലെ അമ്മ മകന്റെ അടുത്തേക്കു് ഓടിയെത്തി; രണ്ടുകൈകൊണ്ടും കെട്ടിപ്പിടിച്ചു് ശിരസ്സിൽ മുകന്നു് സ്നേഹാധികൃത്തോടെ പറഞ്ഞു:–

"അതിധർമ്മിഷ്ഠന്മാരായ ഉത്തമരാജർഷിമാരുടെ ആയുസ്സും കീർത്തിയും വംശധർമ്മവും, എന്റെ മകന്നു് സിദ്ധിക്കട്ടെ. ഉണ്ണിയുടെ പിതാവു് സത്യപ്രതിജ്ഞനാണു്. ധാർമ്മികവര്യനായ നരപാലകേന്ദ്രൻ, നിനക്കു് ഇന്നു് യുവരാജാഭിഷേകം നടത്തും".

വത്സലപുത്രന്നു് ഭക്ഷണമൊരുക്കിവെച്ചിരുന്ന അമ്മ, മകനെ വിളിച്ചു. വിളമ്പിയ പദാർത്ഥങ്ങളിൽ തൃക്കൈകൊണ്ടു് സ്പർശിച്ചു്, ദേവൻ കാനനഗമനൌത്സുകൃത്തോടെ, ഏററവും വിനീതനായി പറഞ്ഞു:—

"അമ്മേ, കാര്യങ്ങൾക്കു് ചെറിയൊരു പരിവർത്തനം വന്നിട്ടുണ്ടു്. അമ്മക്കും, സീതക്കും, ലക്ഷ്മണന്നും ദുഃഖജനകമാണതു്. ദണ്ഡകാരണ്യത്തിലേക്കു് പോകുന്ന എനിക്കു് സ്വർണ്ണസിംഹാസനം യോജിച്ചതല്ല. പതിന്നാലുസംവത്സരം മഹർഷീശ്വരന്മാരൊന്നിച്ചു്, അവരെപ്പോലെ, നിർജ്ജനാരണ്യത്തിൽ താമസിക്കണം. ഇന്നുമുതൽക്കു് യുവരാജസ്ഥാനം ഭരതന്നാണു്. സ്വാദിഷ്ഠങ്ങളായ ഈ ആഹാരങ്ങളല്ല, കായും കനിയുമാണു് എനിക്കിനി യോജിച്ചതു്."

മഴുകൊണ്ടു വെട്ടിമുറിച്ചിട്ട മരക്കൊമ്പുപോലെ, വാനിൽനിന്നു പതിച്ച ദേവതപോലെ, പെട്ടെന്നു് ദേവി ഭൂതലത്തിൽ പതിച്ചു. ദുഃഖാർഹയല്ലാത്ത അമ്മ

വാഴത്തടിപോലെ വീണതുകണ്ടു് കുമാരൻ എഴുന്നേല്പിച്ചു. അതിഭാരം വഹിച്ചു് വീണ പെൺകുതിരയുടെ ദേഹത്തിലെന്നപോലെ, പൊടിപുരണ്ട മാതൃശരീരം തൃക്കൈകളെക്കൊണ്ടു് തലോടി. സുഖമനുഭവിക്കേണ്ട കൌസല്യാദേവി, ദു:ഖാർത്തികൊണ്ടു് നെടുവീർപ്പിട്ടു്, അടുത്തുനില്ക്കുന്ന ലക്ഷ്മണൻ കേൾക്കെ പറഞ്ഞു:—

"രാമാ, എൻെറ മകനായി ജനിച്ചതുകൊണ്ടാണു്, ഈ വ്യസനം അനുഭവിക്കേണ്ടിവന്നതു്. വന്ധ്യയായിരുന്നുവെങ്കിൽ, ആ ഒരു അല്ലലേ ഉണ്ടാകുമായിരുന്നുള്ളു. ഭർത്താവിൽ നിന്നു് കിട്ടാത്ത സൌഖ്യവും സമ്പത്തും മകനിൽനിന്നു് കിട്ടുവാനാശിച്ചു. സപത്നിമാരുടെ മുള്ളുവാക്കുകൾ, എൻെറ ഹൃദയത്തെമുറിക്കും. ഒരു സ്ത്രീയ്ക്കു് ഇതിലധികം വിഷമം മറ്റെന്തൊന്നാണുള്ളതു്? ഭർത്താവു് എന്നെ നിസ്സാരയാക്കി. ഉത്തമോത്തമനായ മകനുള്ളപ്പോൾതന്നെ, എനിക്കു് ഇങ്ങിനെ ദു:ഖിക്കേണ്ടിവന്നുവല്ലൊ. ഇനിയെനിക്കു് ശ്രേഷ്ഠമായിട്ടുള്ളതു് മരണമാണു്. കൈകേയിയുടെ ദാസിമാരെപ്പോലെ, അല്ലെങ്കിൽ അതിലും താഴെയായിത്തീർന്നു ഞാൻ. എന്നെ സേവിച്ചിരുന്നവർ ഭരതനെ കാണുമ്പോൾ, മിണ്ടാതെയാകുമോ? ഗതികെട്ട ഞാൻ, ശുണ്ഠിക്കാരിയായ കൈകേയിയുടെ മുഖം എങ്ങിനെ നോക്കും? പരുഷവാക്കുകൾ എങ്ങിനെ കേൾക്കും? രാമാ, നീ ജനിച്ചതിൻെറ ശേഷം പതിനേഴ വഷങ്ങൾ സസുഖം ഞാൻ വസിച്ചു. ഇപ്പോൾ ഉണ്ടായ പെരുംദു:ഖത്തെ താങ്ങുവാൻ എനിക്കു് സാദ്ധ്യമല്ല. സപത്നീമുഷ്ടം വാർദ്ധക്യവുമൊത്തുചേർന്ന എനിക്കു്, പൂർണ്ണചന്ദ്രവദനനായ നിന്നെ കാണാതെ ജീവിക്കുവാൻ കഴിയുമോ? ധ്യാനം—ഉപവാസം—വ്രതം എന്നിവ, യാതൊരു ന്യൂനതയും കൂടാതെ ചെയ്തു് നിന്നെ വളത്തിയ ഞാൻ, അതിനിർഭാഗ്യവതിയായിത്തീർന്നുവല്ലൊ. എൻെറ ഹൃദയം അതികഠിനമാകയാൽ പുതുവഷത്തിലെ ജലപ്രവാഹത്തിൽ നദീതീരമെന്നപോലെ, പൊട്ടുന്നുമില്ല. എനിക്കിനി മരണമല്ലാതെ മറെറാന്നും തന്നെ ആവശ്യമില്ല. അന്തകമന്ദിരത്തിൽ എനിക്കു് ഒരു സ്ഥലം അനുവദിക്കുന്നുമില്ലല്ലൊ. പ്രാണഭയത്താൽ കരയുന്ന മാനിനെ, നിർദയം ശത്രുപിടിക്കുന്നതുപോലെ യമൻ എന്നെ സ്വീകരിക്കുന്നുമില്ല. എൻെറ ശരീരവും ഹൃദയവും ഒന്നാന്തരം ഇരുമ്പു തന്നെയാണു്. ഈ ദു:ഖത്തിന്നുകൂടി ഇവയെ പിളക്കുവാനോ തകർക്കുവാനോ സാധിക്കുന്നില്ലല്ലൊ. വ്രതങ്ങൾ—ദാനങ്ങൾ—ധ്യാനങ്ങൾ—എന്നിവ പുത്രൻെറ അഭ്യുദയത്തിന്നുവേണ്ടി അനേകംചെയ്തു. അതെല്ലാം മരുഭൂമിയിൽ വിതച്ച വിത്തായിത്തീർന്നതിലാണു് അതിസങ്കടം. അമേയദു:ഖം വരുന്ന ഒരാൾ ആഗ്രഹിച്ചാൽ മരണം ലഭ്യമാകുമെങ്കിൽ, കുട്ടിപിരിഞ്ഞ പശുപോലെ കേഴുന്ന ഞാൻ കാലാലയം പ്രാപിക്കുമായിരുന്നു. ശശാങ്കവദനനായ നിന്നെ കാണാത്ത, എൻെറ ജീവിതം പാഴാണു്. കുട്ടിയൊന്നിച്ചു് പശു എന്നപോലെ, നിൻെറ ഒന്നിച്ചു് അധീരയായ ഞാൻ വനത്തിലേക്കു് വരുന്നു."

ഹൃദയത്തെ നിയന്ത്രിക്കുവാൻ സാധിക്കാത്ത ആ അമ്മയുടെ ദുഃഖം അടി ക്കടി വർദ്ധിച്ചു. സുകുമാരകളേബരനായ ശ്രീരാമചന്ദ്രനെ നോക്കിനോക്കി വില പിക്കുന്ന കൌസല്യാദേവി, വിനയാന്വിതാരു കിന്നരതരുണിയെപ്പോലെ വിഷ മിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഇരുപതാം സർഗ്ഗം അവസാനിച്ചു.

## ഇരുപത്തൊന്നാം സർഗ്ഗം. (കൌസല്യാസാന്ത്വനം)

ശ്രീരാമമാതാവായ കൌസല്യാദേവിയുടെ വിലാപം കേട്ട ലക്ഷ്മണകുമാരൻ, സമയോചിതമായി ഇങ്ങിനെ പറഞ്ഞു:—

"അമ്മേ, ഒരുപെണ്ണിൻെറ വാക്കുകേട്ട് രാജ്യലക്ഷ്മിയെ ഉപേക്ഷിച്ച് കാട്ടി ലേക്ക് പോകാൻ ജ്യേഷ്ഠൻ ഒരുങ്ങുന്നത് എനിക്ക് ഒട്ടുംതന്നെ ഇഷ്ടപ്പെടുന്നില്ല. അതികാമുകനും, വിഷയസുഖങ്ങളിൽ ആസക്തി വിടാത്തവൃദ്ധനുമായ ഒരു രാജാ വ്, ചില നിർബന്ധങ്ങൾക്ക് കീഴ്പെട്ടാൽ എന്തുതന്നെ പറയില്ല? മന്മഥ നാണ് അങ്ങിനെയെല്ലാം പറയിപ്പിക്കുന്നത്. നാട്ടിൽ നിന്ന് കാട്ടിലേക്ക് പറഞ്ഞയക്കത്തക്ക ദോഷങ്ങളൊന്നും, എൻെറ ജ്യേഷ്ഠനിൽ ഞാൻ കാണുന്നില്ല. കാമവികാരത്തിന്ന് അടിമപ്പെട്ട്, ഒരു സ്ത്രീയുടെ നിർബ്ബന്ധത്തിന്ന് വഴങ്ങി, അധർമ്മകർമ്മം ചെയ്യാൻ തുടങ്ങുന്ന രാജാവിനെ, പിതാവാണെങ്കിലും ഞാൻ വധി ക്കാം. ശത്രുവാണെങ്കിലുംകൂടി, അസൂയാലുവാണെങ്കിലുംകൂടി, എൻെറ ജ്യേഷ്ഠൻെറ ദോഷം, രഹസ്യമായിപ്പോലും പറയുന്നത് ഞാൻ കേട്ടിട്ടില്ല. വക്രതയില്ലാതെ ശാന്തചിത്തനായ അഗ്രജൻ, ശത്രുക്കൾക്കുകൂടി ദേവതുല്യനാണ്. ധാർമ്മിക ജീവിതം നയിക്കുന്ന ഏതൊരാൾക്ക് ഇത്തരം മാഹാത്മ്യമുള്ളപുത്രനെ കാരണം കൂടാതെ ഉപേക്ഷിക്കാൻ സാധിക്കും?

വീണ്ടും വൈരമൊരു ബാലനെപ്പോലെയായിത്തീന്ന രാജാവിൻെറ വാക്കു കളെ, രാജധർമ്മം അറിയുന്ന ഏതൊരുമകൻ അനുസരിക്കും? മററാരെങ്കിലും ഈ അനീതികർമ്മം അറിയുന്നതിന്നുമുമ്പ് നാടുമുഴുവൻ, എന്നോടുകൂടി അങ്ങയുടെ അധീനത്തിലാക്കാം. എതിർക്കുന്ന ഏതൊരുവനും അയോദ്ധ്യാരാജ്യത്തിൽ വസി ക്കുവാൻ സാദ്ധ്യമല്ല. വേണ്ടാത്തതിന്നുപുറപ്പെട്ടാൽ അയോദ്ധ്യയെത്തന്നെ നിർ ജീവമാക്കും. അന്തകനെ ആർക്ക് ജയിക്കുവാൻ സാധിക്കും? വില്ലെടുത്ത് അ വിടത്തെ കാത്തുകൊണ്ട് അടുത്തുനില്ക്കുന്ന എന്നെ, ആർക്ക്, എന്ത് ചെയ്യാൻ

കഴിയും? അവിടത്തെ ആജ്ഞയെ നിരാകരിച്ച് നടക്കുവാൻ യമനുപോലും സാദ്ധ്യമല്ലെന്ന എനിക്കറിയാം. ഭരതപക്ഷപാതികളേയും തൽസുഹൃത്തുക്കളേയും ക്രൂരമ്പുകൾകൊണ്ട് നിർജ്ജീവമാക്കും. സൽസ്വഭാവികളായാൽ അങ്ങിനെ ജീവിക്കാം. കൈകേയീപ്രേരണകൊണ്ട് പിതാവ് ദുഷിച്ച് ശത്രുവായാൽ നിഗ്രഹിക്കാം; അല്ലെങ്കിൽ കാരാഗൃഹത്തിലടയ്ക്കാം.

കാര്യാകാര്യങ്ങളെ ചിന്തിക്കാതെ അഹമ്മതികൊണ്ട് മര്യാദക്കേടുകാണിച്ചാൽ ഗുരുവാണെങ്കിൽ കൂടി ശാസിക്കാം. എന്റെ ജ്യേഷ്ഠനുള്ള രാജ്യത്തെ, എന്തു കാരണംകൊണ്ടാണ് കൈകേയിക്കു കൊടുക്കുവാൻ രാജാവ് ആലോചിക്കുന്നത്? അവിടത്തേയും എന്നേയും വലിയ ശത്രുക്കളായിക്കരുതി, രാജ്യലക്ഷ്മിയെ ഭരതനു കൊടുക്കുവാൻ എന്തൊരു യോഗ്യതയാണ് രാജാവിന്നുള്ളത്? അമ്മേ, എനിക്കു ജ്യേഷ്ഠനിലുള്ള ഭക്തിക്ക് കളങ്കമില്ലെന്ന് മനസ്സിലാക്കണം. ഈ വില്ലെടുത്ത് ഭക്തി ധർമ്മങ്ങളെ സാക്ഷിയാക്കി ഞാൻ സത്യം ചെയ്യുന്നു;—അഗ്നികുണ്ഡത്തിലേക്കോ അരണ്യത്തിലേക്കോ എവിടേക്കായാലും, എന്റെ ജേഷ്ഠന്റെ മുമ്പിൽ ഞാനുണ്ട്.

അമ്മയുടെ ദുഃഖം, എന്റെ പരാക്രമത്താൽ, ഇരുട്ടിനെ സൂര്യൻ എന്നപോലെ തീർത്തുതരാം. എന്റെ ശൌര്യത്തെ അമ്മ, ഇന്നുകാണണം; എന്റെ ജേഷ്ഠനും. കൈകേയിയിൽ അലിഞ്ഞുചേർന്ന—വൃദ്ധത്വംകൊണ്ട് വീണ്ടും ബാലനായിത്തീർന്ന—മനസ്ഥിതി അതികഠിനമായിത്തീർന്ന—പിതാവിനെ നിഗ്രഹിക്കുന്നതു കൂടി അധർമ്മമല്ല.''

മഹാത്മാവായ ലക്ഷ്മണന്റെ വാക്കുകൾ കേട്ട കൌസല്യാദേവി, പൂർവ്വാധികം വ്യസനത്തോടെ കരഞ്ഞുകൊണ്ട്:—

''ഉണ്ണീ, രാമാ, അനുജന്റെ വാക്ക് കേട്ടില്ലേ? ഇനി ഇവിടെ ചെയ്യേണ്ടത് നീ സമ്മതിക്കുക. ധർമ്മജ്ഞനായ നിനക്ക്, ധർമ്മകൃത്യങ്ങൾക്ക് ആഗ്രഹമുണ്ടെങ്കിൽ, എന്റെ സപത്നിയുടെ ദുഷിച്ച വാക്കുകൾകേട്ട് എന്നെ ഉപേക്ഷിച്ചു പോകാതെ, മാതൃശുശ്രൂഷ ചെയ്തുകൊണ്ട് ഇവിടെ താമസിക്കണം. അത്യുത്തമമായ ധർമ്മം, അമ്മയെ ശുശ്രൂഷിക്കലാണ്.

സ്വഗൃഹത്തിൽ താമസിച്ച് പ്രതിദിനം അമ്മയെ അതിനിഷ്ഠയോടെ ശുശ്രൂഷിച്ച കാശ്യപൻ, വൻതപസ്സുകൊണ്ടുമാത്രം നേടാവുന്ന സ്വർഗ്ഗത്തിലേക്ക് പോയി. 'ഗുരുത്വം' നോക്കിയാൽ അച്ഛനായ രാജാവിന്നുതുല്യമാണ് അമ്മയും. കാട്ടിലേക്ക് പോകുവാൻ, ഒരിക്കലും അനുവാദം ഞാൻ തരുന്നതല്ല. നിന്നോടൊന്നിച്ച് ജീവിക്കുമ്പോൾ, ഭക്ഷണമായി പുല്ല് കിട്ടിയാലും അമൃതാണ്. നീ

വിട്ടുപിരിഞ്ഞാൽ എന്റെ ജീവിതം ശൂന്യമായിത്തീരും. ദു:ഖിതയായ എന്നെ അനാഥയാക്കി നീ അടവിയിലേക്ക് പോവുകയാണെങ്കിൽ, നിരാഹാരത്താൽ ഞാൻ ജീവൻ വെടിയും. സരിത്പതിയായ സമുദ്രത്തിന്ന്, അധർമ്മത്താൽ ബ്രഹ്മഹത്യാപാപം സിദ്ധിച്ചതുപോലെ, അതിഘോരമായ നരകത്തിന്ന് നീ പാത്രമാകും.'' .

ധർമ്മസ്വരൂപിയായ ശ്രീരാമചന്ദ്രൻ അമ്മയുടെ വിലാപം കേട്ട്, ധാർമ്മികമായ വാക്കുകൾ വിനയാന്വിതമായി തുടന്നു:—

''അമ്മേ, അച്ഛന്റെ വാക്ക് പാലിക്കാതിരിക്കുവാൻ എനിക്കു സാധിക്കുമോ? അമ്മയുടെ കാല്ക്കൽ വീണ് ഞാൻ യാചിക്കുന്നു; കാട്ടിലേക്ക് പോകുവാൻ എന്നെ അനുവദിക്കേണമെന്ന്. കാനനവാസികളായ മഹർഷിവര്യന്മാർ പോലും പിതൃവാക്യ നിർവ്വഹണത്തിൽ ജാഗരൂകരായിരുന്നില്ലെ? ഏററവും ധർമ്മജ്ഞനും, മഹാപണ്ഡിതനും, ഉഗ്രതപസ്വിയുമായ 'കണ്ഡു' മഹർഷി ജനകവാക്യമനുസരിച്ച് പശുഹത്യ നടത്തി. നമ്മുടെ വംശത്തിൽ തന്നെ, പൂർവികന്മാരിൽ പ്രസിദ്ധനായ സഗരമഹാരാജാവിന്റെ ആജ്ഞപ്രകാരം പുത്രന്മാർ ഭൂമികുഴിച്ച് മരണത്തെ സ്വയം സ്വീകരിച്ചു. ജമദഗ്നിസുതനായ രാമൻ, അച്ഛന്റെ കല്പനപ്രകാരം മാതാവായ രേണുകയെ സ്വന്തം കൈകൊണ്ട് നിഗ്രഹിച്ചു. ദേവതുല്യരായ അവരും മററനേകം പേരും പിതൃവാക്യമനുഷ്ഠിച്ചതുപോലെ, ഞാനും ചെയ്യേണ്ടതല്ലെ, അമ്മേ. അമ്മയ്ക്കു് അനിഷ്ടമുണ്ടാക്കുന്ന പുതിയൊരു ധർമ്മമല്ലല്ലൊ ഞാൻ തുടങ്ങുന്നത്. പൂർവ്വികന്മാർ നടന്നവഴിക്കല്ലെ നാം പോകേണ്ടതു്? അച്ഛന്റെ വാക്കനുസരിക്കേണമെന്നല്ലെ അമ്മ പറഞ്ഞുതരേണ്ടതു്? മററൊന്നു് ഞാൻ ചെയ്യുകയില്ല. പിതൃവാക്യം അതേപോലെ സ്വീകരിച്ചതിനാൽ ഇന്നുവരെയും ഒരാൾക്കും നാശം സംഭവിച്ചതായി കേട്ടിട്ടുണ്ടോ?''

വില്ലാളിവീരന്മാരിൽ വീരനായ ശ്രീരാമചന്ദ്രൻ, അമ്മയോട് ഇത്രയും പറഞ്ഞു്, സമീപത്തിൽ സഹോദരസ്നേഹം തന്നെ രൂപംകൊണ്ടപോലെ നില്ക്കുന്ന ലക്ഷ്മണനോട്ട് പറഞ്ഞു:—

''ലക്ഷ്മണാ, നിനക്ക്, എന്നോടുള്ള നിസ്സീമസ്നേഹവും, ആർക്കും തടുക്കുവാൻ സാധിക്കാത്ത നിന്റെ തേജസ്സും പരാക്രമവും ശക്തിയും എനിക്കറിയാം. ശോഭനങ്ങളായ ലക്ഷണങ്ങളോടുകൂടിയ അനുജാ, സത്യത്തിന്റേയും സമാധാനത്തിന്റേയും അർത്ഥം, ശരിക്കു ആലോചിക്കാത്തതിനാലാണ് അമ്മക്ക് അസഹ്യമായ ദു:ഖം തോന്നുന്നതു്.

ഈ ലോകത്തിൽ അദ്വിതീയമായിട്ടുള്ളതു് ധർമ്മമാണ്. സത്യം നില നില്ക്കുന്നതേ ധർമ്മത്തിലല്ലേ? അച്ഛൻെറ വാക്കുകൾ ധർമ്മം നിറഞ്ഞതാണ്. ധർമ്മ മാർഗ്ഗത്തിൽ നിന്നു് തെററാതെ ജീവിക്കുവാൻ ആഗ്രഹിക്കുന്നവൻ, അച്ഛൻ, അമ്മ, ബ്രാഹ്മണൻ, എന്നിവരുടെ വാക്കുകൾ പാഴിലാക്കരുതു്. അതുകൊണ്ടു് അച്ഛൻെറ കല്പന നിരസിക്കുവാൻ എനിക്കു് സാദ്ധ്യമല്ല. പിതൃനിർദ്ദേശപ്രകാരമാണു് അമ്മ കൈകേയി എന്നോടിതു് പറഞ്ഞിട്ടുള്ളതു്. ക്ഷത്രിയന്മാർക്കു് ഉണ്ടാകുന്ന ഇത്തരം ദുർബുദ്ധി കളഞ്ഞു് എൻെറ അഭിപ്രായം സ്വീകരിയ്ക്കൂ; ധർമ്മം നിരസിക്കരുതു്.

സ്നേഹപൂർണ്ണമിഴികളോടെ നോക്കിക്കൊണ്ടു് ലക്ഷ്മണനോടു് ഇത്രയും അരു ളിച്ചെയ്ത ശ്രീരാമചന്ദ്രൻ, അമ്മയുടെ പാദങ്ങളിൽ ശിരസ്സു സമർപ്പിച്ചു് വീണ്ടും തുടന്നു:—

"അമ്മേ, എൻെറ ജീവനെ സാക്ഷിയാക്കി ഞാൻ സത്യം പറയുന്നു. കാട്ടി ലേക്കു് പോകുവാൻ എനിക്കു് അനുവാദം തരു. സ്വസ്തിവാചകം ആശീർവ ദിക്കു. പതിന്നാലാണ്ടു് കഴിഞ്ഞാൽ ഞാൻ തിരിച്ചു് ഇവിടെ എത്തും. യയാതി മഹാരാജാവു് വീണ്ടും വിണ്ണേറിയ കഥ അമ്മക്കു് അറിയില്ലേ? ദുഃഖം ഒതുക്കു. അച്ഛൻെറ വാക്കു് അതേപടി നിവർത്തിച്ചു് ഞാൻ മടങ്ങിയെത്തും. അമ്മയും, ചെറിയമ്മ സുമിത്രാദേവിയും, ലക്ഷ്മണനും, സീതയും, ഞാനും, അച്ഛൻെറ വരുതി യിൽത്തന്നെ നില്ക്കണം. അണുമാത്രം വ്യതിചലിക്കരുതു്. അനശ്വരമായ ധർമ്മ മാണു്, ആ കല്പനകൾ അനുസരിക്കുന്നതു്. അഭിഷേകസന്നാഹങ്ങൾ, നിർത്തി വെയ്ക്കൂ; വ്യസനമടക്കൂ; ധർമ്മത്തെ മുൻനിർത്തി വനവാസത്തിനു് വിട നല്കൂ."

ദേവൻെറ ധീരമായ ദൃഢവാക്കുകൾ കേട്ടപ്പോൾ, കൌസല്യാദേവി മരിച്ചതു പോലെയായി. അല്പംവെളിവുവന്നപ്പോൾ, മകനെ അതിദയനീയമായി നോ ക്കിക്കൊണ്ടു്, ഇടറുന്ന ശബ്ദത്തോടെ പറഞ്ഞു:—

"ഉണ്ണീ, രാമാ, ധർമ്മവും സ്നേഹവും നോക്കിയാൽ, പിതൃതുല്യമായ ഗുരു സ്ഥാനംതന്നെ എനിക്കുമുണ്ടു്. കാട്ടിലേക്കു് പോകുവാൻ ഒരിക്കലും ഞാൻ അനുവാദം തരുന്നതല്ല. ദുഃഖനിമഗ്നയായ എന്നെ ഉപേക്ഷിക്കരുതേ. ഓമന മകനെ, നീ പോയാൽ പിന്നെ എനിക്കെന്തിനാണു് ജീവിതം? ഈ ലോക സുഖങ്ങളെന്തിനു്? നീ എൻെറ ഒന്നിച്ചു് വസിക്കുമ്പോൾ, സ്വർഗ്ഗത്തെക്കൂടി ഞാൻ ആഗ്രഹിക്കുന്നില്ല."

അനേകമാളുകൾ തീക്കൊള്ളികൊണ്ടു് ഗജവീരനെ കുത്തുന്നതുപോലെയുള്ള, അമ്മയുടെ വാക്കുകൾ, കുമാരനെ ഒന്നുകൂടി സുസ്ഥിരനാക്കി. തൻേറടം പോയതു

പോലിരിക്കുന്ന അമ്മായോടും, താപാൎത്തനായ ലക്ഷ്മണനോടും, ധൎമ്മത്തിൽ അടിയുറച്ചു നില്ക്കുന്ന ശ്രീരാമചന്ദ്രൻ, ധാൎമ്മികങ്ങളായ വാക്കുകൾ വീണ്ടും തുടൎന്നു. അത്തരം സന്ദർഭങ്ങളിൽ ദേവനല്ലാതെ മററാൎക്കും ഇങ്ങിനെ പറയുവാൻ സാധിക്കുകയില്ല.

"അനുജാ, ലക്ഷ്മണാ, നിന്റെ സ്നേഹവും പരാക്രമവും എനിക്ക് തികച്ചും അറിയാം. നീ അമ്മയെപ്പോലെത്തന്നെ എന്റെ അഭിപ്രായമറിയാതെ വീണ്ടും വിഷമിപ്പിക്കുകയാണ്. ലക്ഷ്മണാ, ധൎമ്മം, അൎത്ഥം, കാമം, എന്നിവയിൽക്കൂടി മാത്രമേ ലോകത്തിൽ സുഖം കിട്ടുകയുള്ളു. ഈ മൂന്നു പുരുഷാൎത്ഥങ്ങളേയും ഒന്നിച്ചു തരുന്നതു്, സുപുത്രയും വശ്യയും പ്രിയയുമായ പത്നിപോലെ, ധൎമ്മമാണ്. ധാൎമ്മികമല്ലാത്ത യാതൊന്നും ചെയ്യരുതു്. ധനാഗ്രഹി നിന്ദ്യനാണ്. കാമത്തിൽ ആസക്തി തെററാണ്. ഭൂപാലനം, ഗുരുവും, വിശിഷ്യവയോവൃദ്ധനുമായ അച്ഛൻ, കോപിച്ചോ, സന്തോഷിച്ചോ, കാമമോഹിതനായോ, കല്പിച്ചതിനെ ദുഷ്ടനല്ലാത്തൊരുവൻ ചെയ്യാതിരിക്കുകയില്ല. ജനകപ്രതിജ്ഞ എന്തു തന്നെയായാലും, നിറവേററാതിരിക്കുവാൻ എനിക്കു സാദ്ധ്യമല്ല. നമ്മൾ പിതൃകല്പന അനുസരിക്കേണ്ടവരാണ്. അമ്മയ്ക്കു്, ഭൎത്താവും, അവലംബവും, ധൎമ്മവും, നരപതിയല്ലേ? ആ ധൎമ്മാത്മാവു് ജീവിച്ചിരിക്കുമ്പോൾ, എന്റെ ഒന്നിച്ചു് വിധവയെപ്പോലെ അമ്മ പോരുന്നതു് ധൎമ്മമാണോ? മംഗളമേകുന്ന ആശിസ്സു തന്നു് തുച്ഛമായ നാടിന്നുവേണ്ടി, ദുര്യശസ്സ് ഉണ്ടാകാനോ ഉണ്ടാക്കാനോ പാടില്ല. മനുഷ്യായുസ്സ് പരിമിതമാണെന്നോൎക്കണം. നിസ്സാരമായ രാജ്യപരിപാലനം അതിൽ കൂടിയേ കഴിയൂ എന്നില്ല."

പുരുഷർഷഭനായ ശ്രീരാമചന്ദ്രൻ, പരാക്രമംകൊണ്ടു് ദണ്ഡകവനവാസം വിജയിപ്പിക്കാമെന്നു് നിശ്ചയിച്ചു; അമ്മയുടെ ഹൃദയം ശാന്തമാക്കി. തന്റെ ആശയം അനുജനെ മനസ്സിലാക്കി. തേജസ്സുകൊണ്ടു് മാതാവിനെ വീണ്ടും വീണ്ടും വലത്തുവെച്ചു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഇരുപത്തൊന്നാംസൎഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിരണ്ടാം സൎഗ്ഗം (ദൈവപ്രാബല്യകഥനം)

അനന്തരം, രഘുനാഥൻ, ദു:ഖത്താൽ വശംകെട്ടും, ക്രോധത്താൽ കൺവിടൎന്നു് ചുകന്നും, സൎപ്പേന്ദ്രനെപ്പോലെ വീൎപ്പിടുന്നവനും, സുസ്നേഹിത സഹോ

ഖരനമായസൌമിത്രിയെ കാരുണ്യത്തോടെ നോക്കി. അതിററ ആത്മശക്തിയുള്ള ദേവൻ മനസ്സുറപ്പിച്ച്, ധൈര്യത്തോടെ അനുജൻെറ അടുത്തുചെന്നു് പറഞ്ഞു:—

"കുമാരാ, ലക്ഷ്മണാ, കോപവും താപവും അടക്കി, ധൈര്യം സംഭരിച്ചു് സന്തുഷ്ടനാക. ഇതൊരവമാനമാണെന്നു് വിചാരിക്കരുതു്. എൻെറ അഭിഷേകത്തിന്നുവേണ്ടി ഒരുക്കുന്നതിനെ അതിവേഗത്തിൽ ചെന്നു് നിത്തിവെപ്പിക്ക. ശ്രേഷ്ഠമായ കാര്യം ഇപ്പോറം ചെയ്യേണ്ടതു് അതാണ്. സാധനങ്ങറം സംഭരിക്കുന്നതിലുള്ള സംഭ്രമവും ജാഗ്രതയും, അതു് മുഴുവൻ നിത്തിവെക്കുന്നതിന്നാകട്ടെ.

ഏതൊരാമക്കു് എൻെറ അഭിഷേകമാലോചിക്കുമ്പോറം അകക്കാമ്പു് ചുട്ടുവോ, ആ അമ്മക്കു് സംശയം തോന്നിക്കരുതു്. ശങ്കയോ ദുഃഖമോ അമ്മക്കു് ഉണ്ടായാൽ അതു് തീക്കാതിരിക്കുവാൻ എനിക്കു് സാദ്ധ്യമല്ല. അറിഞ്ഞും അറിയാതേയും ഒരു തെററുപോലും ഞാൻ, അമ്മമാക്കോ അച്ഛനോ ചെയ്തിട്ടില്ല. സത്യപ്രതിജ്ഞനും, സത്യപരാക്രമിയും, നിത്യവും സത്യം മാത്രം പറയുന്നവനുമായ പിതാവു് പരലോകഭയത്തിൽ നിന്നു് മോചിതനാകണം. അഭിഷേക സംരംഭം ഉടനെ തടഞ്ഞില്ലെങ്കിൽ, "സത്യഭംഗം വന്നു" എന്ന വേദന അച്ഛനാണ്ടാകും. അതെനിക്കു് അസഹ്യമാണ്, അതെനിക്കു് അസഹ്യമാണെന്നു് അനുജാ, നീ മനസ്സിലാക്ക. അതുകൊണ്ടു് അയോദ്ധ്യാരാജ്യത്തെ ഉപേക്ഷിച്ചു് ഞാൻ ഇന്നു് അടവിയിലേക്കു് പോവുകയാണ്. ഉണ്ണീ, ലക്ഷ്മണാ, എൻെറ യാത്രകൊണ്ടു് ദുഃഖം വെടിയുന്ന അമ്മ കൈകേയി, സസന്തോഷം ഭരതനു് അഭിഷേകം നടത്തണം. മാൻതോലും ജടാചീരങ്ങളും ധരിച്ച ഞാൻ വനയാത്ര ചെയ്താലേ ചെറിയമ്മക്കു് സ്വസ്ഥതയുണ്ടാക. ഈ പരിവത്തന നിശ്ചയമറിഞ്ഞു് നാട്ടുകാർ വിഷമിക്കുന്നതിന്നു മുമ്പു് നാടുവിടണം. പ്രജകളെ ഒരു വിധത്തിലും കഷ്ടപ്പെടുത്തുവാൻ പാടില്ല്.

ലക്ഷ്മണാ, എനിക്കു് നാടുതന്നതിന്നും, ഉടൻ തന്നെ തിരിച്ചെടുത്തതിന്നും കാരണം ഈശ്വരൻ മാത്രമാണ്. ഇതു് ദൈവവിധിയല്ലെങ്കിൽ, ചെറിയമ്മക്കു്, എങ്ങിനെയാണു് എൻെറ കഷ്ടപ്പാടിൽ സന്തോഷമുണ്ടാവുക? അമ്മമാരിൽ യാതൊരു വ്യത്യാസവും എനിക്കില്ല. കുമാരാ, ഭരതനേയും എന്നേയും അമ്മക്കു് ഒരു വ്യത്യാസവുമില്ലാതിരുന്നതു് നിനക്കറിയാമല്ലൊ. എന്നിട്ടും, അഭിഷേകം നിത്തിവെപ്പാനും, എന്നെ കാട്ടിലേക്കു് പറഞ്ഞയക്കുവാനും, ക്രൂരതരമാണെന്നു തോന്നുന്ന വാക്കുകറം അമ്മപറയുവാനും കാരണം ദൈവനിയോഗമാണെന്നു് മനസ്സിലാക്ക.

സൌശീല്യവതിയായിരുന്ന അമ്മ, ഒരു ദുഷ്ടസ്ത്രീയെപ്പോലെ ഭർത്താവി നോട്ട് പെരുമാറിയതു്, അചിന്ത്യമായ ദൈവശക്തിയല്ലാതെ മറെറന്താണു്? ഉണ്ണീ, ദൈവനിശ്ചയത്തെ ഒരുവനും തടക്കുവാൻ സാധിക്കുകയില്ല. കാലത്തിന്റെ വിപരീതചലനത്തിൽ ചെറിയമ്മയും ഞാനും പതിച്ചതു് വ്യക്തമല്ലെ? ഏതൊരു പുരുഷന്നു് ദൈവത്തോട്ട് മല്ലിടാൻ കഴിയും? സത്കർമ്മങ്ങൾകൊണ്ടല്ലാതെ ആ ശക്തിവിശേഷത്തെ കണ്ടുകിട്ടാനും, എതിരിടുവാനും, സാധിക്കുന്നതല്ല.

സുഖം, ദു:ഖം, ക്ഷമ, കോപം, ലാഭം, നഷ്ടം, അഭിവൃദ്ധി, നാശം, തുടങ്ങി നമുക്ക് അനുഭവപ്പെടുന്നതെല്ലാം ഭഗവൽകർമ്മമാണു്. മഹർഷിവര്യന്മാർ പോലും ദൈവഗതിക്ക് വിധേയരായി കഷ്ടപ്പെടേണ്ടിവരും. തുടങ്ങിവെച്ചതു് പെട്ടെന്നു് മുടങ്ങി, മറെറാന്നു വന്നു ചേരുന്നതു് ദൈവഹിതമാണു്. ഈ തത്വത്തെ എന്റെ ഹൃദയത്തിൽ സുസ്ഥിരമായി സ്ഥാപിച്ചിട്ടുള്ളതിനാൽ, അഭിഷേകം മുടങ്ങിയതിൽ യാതൊരു മന:ക്ഷോഭപ്പവും എനിക്കില്ല.

എന്റെ പൊന്നനുജാ, എന്നെ സർവ്വപ്രകാരേണയും അനുഗമിക്കുന്ന നീ സംഭാരങ്ങളെ നിർത്തിവെപ്പിക്കു. അഭിഷേകത്തിനൊരുക്കിവെച്ച ജലകുംഭങ്ങൾ എടുത്തു് വ്രതസ്നാനം കഴിച്ചു്, താപസവേഷം ധരിക്കാം. അല്ലെങ്കിൽ അതു വേണ്ട. അരചസ്വത്തുകൊണ്ടാണതു് കൊണ്ടുവന്നിട്ടുള്ളതു്. ഞാൻതന്നെ വെള്ളം മുക്കിയെടുത്തു് വ്രതമാരംഭിക്കാം.

ലക്ഷ്മണാ, ഐശ്വര്യമെല്ലാം നശിച്ചതായിക്കരുതി നീ ഒട്ടും വ്യസനിക്കരുതു്. നാടുവാഴ്ചയേക്കാൾ എത്രയോ ശുഭമായിട്ടുള്ളതു് കാടുവാസമാണു്. അഭിഷേകവിഘ്നം തുടങ്ങിയവക്ക് ചെറിയമ്മയാണല്ലൊ കാരണമെന്നു് ഒരിക്കലും വിചാരിക്കരുതു്. അനിഷ്ടമായ കാര്യങ്ങൾ പറയുന്നതു് ദൈവയോഗത്താൽ മാത്രം. ആ ശക്തിയെ യാതൊന്നുകൊണ്ടും യാതൊരാൾക്കും എല്ലാ സമയത്തും തടക്കാൻ സാദ്ധ്യവുമല്ല. അതാണു് ഈശ്വരന്റെ കരുത്തു് എന്നു് മറക്കരുതു്.''

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡംഇരുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിമൂന്നാം സർഗ്ഗം (ലക്ഷ്മണ ക്രോധം)

ശ്രീരാമചന്ദ്രന്റെ വാക്കുകളെ, ശിരസ്സുകനിച്ചുനിന്നു് കേൾക്കുന്ന ലക്ഷ്മണകുമാരൻ, സന്തോഷസന്താപങ്ങൾക്കിടയിൽപെട്ടതുപോലെ അല്പനേരം അന്തം

വിട്ടുനിന്നു. ഉടൻതന്നെ കോപം അക്രമിച്ച പോലെയായി. നെററിത്തടത്തിന്റെ മദ്ധ്യത്തിൽ വളഞ്ഞൊടിഞ്ഞപോലെ പുരികങ്ങൾ നിന്നു. കൂട്ടിലകപ്പെട്ടൊരു ഉഗ്ര സർപ്പംപോലെ ചീറി. ഏററവും ക്രുദ്ധനായൊരു സിംഹത്തിന്റെ മുഖമെന്നപോലെ ജ്വലിക്കുന്ന, സൌമിത്രിയുടെ വദനത്തിലേക്കു്, ഒന്നു് നോക്കുവാൻകൂടി, ഒരാൾക്കും സാധിക്കാതായി. ആന തുമ്പിക്കൈ കുടയുന്നതുപോലെ, പരിഘബാഹുക്കൾ ചലിപ്പിച്ചു. മേല്പോട്ടും കീഴ്പ്പോട്ടും വിലങ്ങനേയും, കഴുത്തു് വളച്ചു് ശിരസ്സു് ആട്ടി. തലതാഴ്ത്തി വിലങ്ങത്തിൽ കടക്കണ്ണുകൊണ്ടു് ജ്യേഷ്ഠനെ നോക്കി പറഞ്ഞു:—

"മഹാപ്രഭോ, ധർമ്മഹാനികൊണ്ടുണ്ടായ ഈ ലോകാശങ്ക തടുക്കുവാൻ അവിടുത്തേക്കു് തോന്നിയല്ലൊ. അവിടുത്തെ ബുദ്ധിയാകെ ഭ്രമിച്ചുപോയി. ഇല്ലെങ്കിൽ ജ്യേഷ്ഠനെപ്പോലെയുള്ളൊരാൾ ഇങ്ങിനെ പറയുകയില്ല. ക്ഷത്രിയസിംഹമായ ജ്യേഷ്ഠാ, ശക്തനായൊരു ക്ഷത്രിയൻ, ദുർബലനായ ഈശ്വരനെ ഇങ്ങിനെ കീർത്തിക്കണമെങ്കിൽ ബുദ്ധിക്കു് സ്ഥിരതയില്ലാതെ വരണം. യാതൊരു കെല്പുമില്ലാത്ത ദൈവത്തെ അവിടുന്നു് എന്താണിങ്ങിനെ പ്രശംസിക്കുന്നതു്? പാപകർമ്മങ്ങൾ ചെയ്യുന്ന ആ രണ്ടു ജീവികളിൽ അവിടുത്തേക്കു് സംശയമില്ലാത്തതെന്തു്? സ്വാർത്ഥം നേടുവാൻവേണ്ടി, ധർമ്മമാണെന്നു് അവർ നടിക്കുന്നു. എന്തുകൊണ്ടാണവിടുന്നതു് മനസ്സിലാക്കാത്തതു്? ഇങ്ങിനെയെല്ലാം വരുത്തണമെന്നു് എത്രയോ മുമ്പുതന്നെ തീരുമാനിച്ചതാണു്, തീർച്ച. പണ്ടെന്നോ കൊടുത്ത വരം ഇതുവരേയും ചോദിക്കാതേയും കൊടുക്കാതേയുമിരിക്കുക!

ലോകത്തിന്നു മുഴുവൻ അഹിതവും, ജ്യേഷ്ഠന്നല്ലാതെ ആരംഭിക്കുന്നതുമായ അഭിഷേകം, സഹിക്കുവാൻ എനിക്കു സാദ്ധ്യമല്ല. ജ്യേഷ്ഠൻ ക്ഷമിക്കണെ. അവിടുത്തെ ഹൃദയം രണ്ടായിപ്പിളന്ന ആ വ്യാമോഹത്തിന്നു്—ധർമ്മമെന്നാണതിന്റെ പേരെങ്കിൽ അതിന്നു്—ഞാൻ ക്രൂരശത്രുവാണു്. കൈകേയിക്കു്, മുഴുവൻ അടിമപ്പെട്ടുകഴിഞ്ഞ അച്ഛൻ പറഞ്ഞതു്, നിന്ദിതമല്ലാതെന്താണു്? കർമ്മമേതും ചെയ്‌വാൻ കരുത്തുള്ള അവിടുന്നു്, അധർമ്മമാലോചിക്കുകയോ? ധർമ്മമില്ലാത്ത കാര്യം ചെയ്യുകയോ? ഈ അഭിഷേകമാററം വെറും കപടനാടകമാണെന്നു് ജ്യേഷ്ഠൻ അറിയുന്നില്ലല്ലൊ. അതിലാണെനിക്കു് അസഹ്യദുഃഖം. ഇത്തരത്തിലുള്ള ധർമ്മാസക്തി നല്ലതല്ല. മാതാവു്, പിതാവു് എന്നുള്ള പേരുമെടുത്തു്, പ്രതിദാനം അനിഷ്ടകർമ്മങ്ങളനുഷ്ഠിക്കുന്ന ആ മഹാകാമികളുടെ ഇഷ്ടം മനസ്സുകൊണ്ടുകൂടി ജ്യേഷ്ഠൻ ചെയ്യരുതു്.

അവരുടെ നിശ്ചയം, ദൈവയോഗമാണെന്നു്, അവിടുന്നു് പറയുകയാണെങ്കിൽ, ആ ദൈവത്തെ ഞാൻ തള്ളിക്കളയുന്നു. ബലശാലികൾ, എല്ലാം ഈശ്വര

നിശ്ചയമാണെന്നു് വിശ്വസിച്ചു് ഭീരുക്കളാകയില്ല. പേടിത്തൊണ്ടന്മാരും, കരുത്തില്ലാത്തവരും ദൈവത്തെ എപ്പോഴും പിൻതുടർന്നേക്കും. പൌരുഷംകൊണ്ടു്, ദൈവത്തെ തള്ളിനീക്കാൻ കെല്പുള്ളവക്കു് മാഗ്ഗവിഘ്നങ്ങളൊന്നും ഉണ്ടാകില്ല.

ദൈവത്തിൻെറയും മനുഷ്യൻെറയും കരുത്തു് ഇന്നു് കാണിച്ചുതരാം. വ്യക്തിത്വം ആക്കാണെന്നു് സ്പഷ്ടമാക്കിത്തരാം. പാപ്പാൻെറ തോട്ടിയെ തട്ടിക്കളഞ്ഞു്, മുന്നോട്ടോടുന്ന മദിച്ച ആനയെപ്പോലെ, ജ്യേഷ്ഠൻെറ അഭിഷേകവിഘ്നമുണ്ടാക്കിയ ദൈവത്തെ മാററി നിത്തുന്നതു് ആളുകൾക്കിന്നുകാണാം. അഷ്ടദിക്പാലകന്മാരും, മുപ്പാരിലുമുള്ള വീരന്മാരെപ്പേരും, എതിത്താലും ശ്രീരാമാഭിഷേകം ഞാനിന്നു് നടത്തും. പിന്നെയാണോ അയോദ്ധ്യയിലെ രാജാവും ചതുരംഗസൈന്യങ്ങളും?

എൻെറ ജ്യേഷ്ഠന്നു് വനവാസം വിധിച്ചവർ പതിന്നാലു വഷം കാട്ടിൽ താമസിക്കട്ടെ. അവിടുത്തെ അഭിഷേകം മുടക്കി, സ്വന്തം മകന്നു് രാജ്യംകൊടുക്കുവാൻ ആഗ്രഹിച്ച ആ സ്ത്രീയുടേയും അച്ഛൻെറയും ആഗ്രഹത്തിൻെറ നാരായവേരു് ഞാനിന്നറക്കും. എൻെറ നേരിട്ടുവരുന്നവക്കു്, എന്നിലുള്ള ഉഗ്രപൌരുഷം കൊടുക്കുന്ന ദുഃഖംപോലെ ദൈവത്തിനും ഏല്പിക്കുവാൻ സാധിക്കുന്നതല്ല.

ആയിരം വഷങ്ങൾക്കുശേഷം അവിടുത്തേക്കു് ആരണ്യത്തിൽ വസിക്കാം. അന്നു് ജ്യേഷ്ഠൻെറ പുത്രനാണു് ഈ അയോദ്ധ്യയെ ഭരിക്കുക. പണ്ടുപണ്ടു് മുതല്ക്കുള്ള രാജഷിമര്യാദയനുസരിച്ചു് വനവാസം ചെയ്യാം. മക്കളെപ്പോലെ നാട്ടാരെ കാക്കുവാൻ പുത്രന്മാരെ ഏല്പിച്ചു്, സന്തോഷത്തോടുകൂടി അടവിയിലേക്കു് എഴുന്നെള്ളാം.

രാജാവു് ദുർബലനായിരിക്കുമ്പോൾ രാജ്യക്ഷോഭമുണ്ടാകുമെന്നു് ഭയപ്പെടേണ്ട. ധമ്മാത്മാവായ ജ്യേഷ്ഠൻെറ നാട്ടു്, സമുദ്രത്തെ തീരമെന്നപോലെ ഈ അനുജൻ കാത്തുരക്ഷിക്കും. ഒരുസൈന്യവും എനിക്കുവേണ്ട. ഞാനിതാ സത്യം ചെയ്യുന്നു; എനിക്കു് വീരലോകങ്ങൾ യാതൊന്നുംവേണ്ട. അവിടുത്തെ അഭിഷേകം നടന്നു കണ്ടാൽമതി. ആ കാര്യത്തിൽ മാത്രം ശ്രദ്ധിച്ചാലും. അത്യുഗ്രപരാക്രമിയായ ഏതൊരു രാജാവായാലും നേരിടുവാൻ ഞാൻ മതി. ഈ കൈകൾ ഭംഗിക്കുള്ളതല്ല; ഈ വില്ലു് ആഡംബരത്തിനുള്ളതല്ല; കെട്ടിത്തൂക്കാനല്ല ഈ ഖഡ്ഗം; ഈ നിശിതശരങ്ങൾ സൂക്ഷിക്കുവാനുള്ളതല്ല. ഈ നാലും ശത്രുക്കളെ നശിപ്പിക്കുവാനാണു്. എൻെറ അരിയാണെന്നു് അറിഞ്ഞാൽ അവൻെറ വാസം അന്തകാലയത്തിൽ. സ്വർഗ്ഗാധിപനായ ദേവേന്ദ്രൻ എതിത്താൽകൂടി. ഈ മിന്നലൊളിവാൾ വീശിയാൽ മാഗ്ഗവിഘ്നം തീരും.

ആന–കതിര–കാലാറം തുടങ്ങിയ സൈന്യങ്ങളുടെ കൈ കാൽ തലകറം വീണു് ഭൂമിനിറയും. എന്റെ നിശിതഖഡ്ഗംകൊണ്ടുള്ളവെട്ടു്, മാമലകളിൽ ചെന്തീപറപ്പിക്കും. മിന്നലോട്ടകൂടിയ കാർമേഘം പോലെ കൊമ്പനാനകറം, മന്നിടത്തിൽവീഴും. ഉടുമ്പുതോലുറയിട്ടു് വില്ലേന്തിയ എന്റെ മുന്നിൽ, നില്ക്കുവാൻ പൌരുഷമുള്ളവർ ഇനി ഉണ്ടായിട്ടുവേണം. ഒരാറംക്കു് അനേകം അസ്ത്രങ്ങറം; ഒരസ്ത്രം അനേകമാളുകറംക്കു്; ഇങ്ങിനെ കാണും എന്റെ മുന്നിൽ നില്ക്കുന്നവക്കു്. എന്റെ ബാണങ്ങറം, ഭടന്മാരുടേയും കുതിരകളുടേയും, ആനകളുടേയും മമ്മങ്ങറം പിളക്കും. എതിരിടുന്ന രാജാക്കന്മാരിലെല്ലാം അപ്രഭുത്വവും, എന്റെ ജ്യേഷ്ഠനിൽ പ്രഭുത്വവും ഈ അസ്ത്രങ്ങറം സൃഷ്ടിക്കും.

ഇന്നു്, ചന്ദനച്ചാറു പൂശുവാൻ; തോറംവളകളണിയുവാൻ, ധനം വാരി കൊടുക്കുവാൻ, സ്നേഹിതന്മാരെ കാക്കുവാൻ ഉത്സാഹത്തോടുകൂടി ചലിക്കുന്ന ഈ കൈകറം, അഭിഷേകവിഘ്നമുണ്ടാക്കുന്ന ഏതൊരാളേയും തട്ടിത്തകക്കുവാൻ യോഗ്യങ്ങളാണു്. ജ്യേഷ്ഠാ, അവിടുത്തെ ഏതൊരു ശത്രുവിനെയാണു് ഞാൻ യശോനാമാവാക്കി വേഗത്തിൽ മാറേറണ്ടതു്? ഈ പാർത്തട്ടു മുഴുവൻ അവിടുത്തെ പാദങ്ങളുടെ കീഴിലാക്കാൻ, അവിടുത്തെ കല്പനയൊന്നു മാത്രമേ എനിക്കു വേണ്ടു. മഹാപ്രഭോ, അവിടുത്തെ വിനീതദാസനാണു് ഈ അനുജൻ.''

കണ്ണീർ തുടച്ചുകൊണ്ടു് ശ്രീരാമചന്ദ്രൻ, സൌമിത്രിയെ സാന്ത്വനപ്പെടുത്തുവാൻ കാരുണ്യത്തോടെ കടാക്ഷിച്ചു് പറഞ്ഞു:—

''ഉണ്ണി, ലക്ഷ്മണാ, അച്ഛന്റെ ആജ്ഞയിൽ അടിപതറാതെ നില്ക്കുന്നവനാണു് ഞാൻ; സൌമ്യനായ കുമാരാ, ഈ ഭൂമിയിലെ ജീവിതത്തിൽ, ഏററവും നല്ലവഴി അതാണെന്നു് മനസ്സിലാക്കു.''

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഇരുപത്തിമൂന്നാംസഗ്ഗം അവസാനിച്ചു.

## ഇരുപത്തിനാലാം സഗ്ഗം (കൌസല്യാസാന്ത്വനം)

പിതാവിന്റെ നിദ്ദേശം വിട്ടുവീഴ്ചയില്ലാതെ നിറവേററുവാൻ നിശ്ചയിച്ച നന്ദനനോടു്, കൌസല്യാദേവി കണ്ണീരൊഴുക്കി ഇടറുന്ന അക്ഷരങ്ങളോടെ പറഞ്ഞു :—

"ദശരഥമഹാരാജാവിനു് എന്നിൽ തനയനായി ജനിച്ച ഉണ്ണി, ഇന്നുവരെയും ദുഃഖം എന്താണെന്നു് അറിയാത്ത ധർമ്മാത്മാവും പ്രിയംവദനമാണു്. നിന്റെ ഭൃത്യന്മാരും, അവരുടെ ദാസന്മാരും മൃഷ്ടാന്നം ഭക്ഷിക്കുക! നീ ഭിക്ഷാംദേഹിയായി നാൾ കഴിക്കുക! കാട്ടിൽവാണു് കായ്കനികൾ തിന്നുക!! രാജാവിന്നു് പ്രാണപ്രിയനായിരുന്ന രാമനെ വനത്തിലേക്കു് അയച്ചു എന്നു കേട്ടാൽ ആരാണു് വിശ്വസിക്കുക? ആർ ഭയപ്പെടാതിരിക്കും? ഈ ലോകത്തിൽ എന്തും വരുത്തുവാൻ തികഞ്ഞ കെല്പു് ദൈവത്തിന്നു മാത്രമേയുള്ളു. ലോകാഭിരാമനായ നീ കാട്ടിലേക്കു് പോവുകയാണല്ലോ.

ഓമനമകനേ, നിന്റെ വേർപാടാകുന്ന കാററടിച്ചു് എന്റെ ആത്മാവിൽ നിന്നു് ഉയരുന്ന ദുഃഖമാകുന്ന അഗ്നി; വിലാപമാകുന്ന ചമതയും, കണ്ണീരാകുന്ന ഹോമദ്രവ്യവും, ചിന്തയാകുന്ന പുകയും, കൂടിച്ചേർന്നു്; ദീർഘനിശ്വാസങ്ങളാൽ ആളിക്കത്തി, കൊടുംവേനലിൽ ഉണങ്ങിനില്ക്കുന്ന പുല്ലുകളെ കാട്ടുതീ എന്നപോലെ, എന്നെ ചാമ്പലാക്കും. കുട്ടി പോകുന്ന വഴിക്കു് പിൻതുടരുക പശുവിന്റെ കൂടി പതിവല്ലേ? ഉണ്ണി പോകുന്ന സ്ഥലത്തേക്കു്, ഞാനും പിന്നാലെയുണ്ടാകും."

വ്യസനാർണ്ണവമദ്ധ്യത്തിൽ മുങ്ങിപ്പൊങ്ങുന്ന മാതാവിന്റെ വാക്കുകൾകേട്ട പുരുഷർഷഭൻ വീണ്ടും തുടർന്നു:—

"അമ്മേ, ചെറിയമ്മ അച്ഛനെ വഞ്ചിച്ചു. ഞാൻ കാട്ടിൽ വസിക്കുക; അമ്മയും ഇവിടെ ഇല്ലാതിരിക്കുക; അപ്പോൾ അച്ഛന്റെ സ്ഥിതി എന്തായിരിക്കും? ജീവിച്ചിരിക്കാൻ സാധിക്കുമോ? ഭർത്താവിനെ ഉപേക്ഷിക്കുക എന്നതു്, കുലസ്ത്രീകൾക്കു് മഹാപാപമായിട്ടുള്ളതല്ലേ? അമ്മ മനസ്സുകൊണ്ടുപോലും അത്തരത്തിലുള്ള കൃത്യം ചെയ്യരുതേ. ശ്രേഷ്ഠമായ കാകുത്സ്ഥവംശത്തിൽ ജനിച്ച രാജാവാണു് അച്ഛൻ. അവിടുന്നു് ജീവിച്ചിരിക്കുന്നേടത്തോളം ശുശ്രൂഷിച്ചു് സമീപത്തിൽ വസിക്കുകയാണു് അമ്മയുടെ അനശ്വരമായ ധർമ്മം."

ധാർമ്മികോത്തംസമായ ശ്രീരാമചന്ദ്രന്റെ വാക്കുകൾ കേട്ട ദേവി, സന്തോഷം നടിച്ചുകൊണ്ടു്:—

"രാമാ, അങ്ങിനെയാകാം."

ദുഃഖസാഗരത്തിന്റെ അടിത്തട്ടിലെത്തിക്കഴിഞ്ഞിരുന്ന അമ്മയോടു് കുമാരൻ തുടർന്നു:—

"അമ്മയും ഞാനും അച്ഛന്റെ കല്പന, എന്തുതന്നെയായാലും അനുസരിക്കേണ്ടവരാണ്. രാജരാജനായ അച്ഛൻ, പുരുഷശ്രേഷ്ഠനും, ഭർത്താവും, ഗുരുവും, നമ്മുടെ സർവ്വേശ്വരനായ പ്രഭുവുമാണ്. പതിന്നാലുകൊല്ലം കാട്ടിൽ കളിച്ചുജീവിച്ച്, തികഞ്ഞ സന്തോഷത്തോടെ മടങ്ങിയെത്തി, അമ്മയുടെ കല്പനയനുസരിക്കാം. സംശയിക്കേണ്ട."

കണ്ണുനീർക്കൊണ്ട് മുഖം കഴുകിയപോലെയായി കൌസല്യാദേവിക്ക്. ഗദ്ഗദാക്ഷരങ്ങളോടെ പെട്ടെന്ന്:–

"രാമാ, അച്ഛന്റെ സത്യപരിപാലനത്തിന്ന്, നീ പോകുവാൻ ഉറച്ചുവെങ്കിൽ, പെൺമാനിനെപ്പോലെ വിഷമിക്കുന്ന എന്നെ, ഈ സപത്നികളുടെ നടുവിൽനിന്ന് കൊണ്ടുപോകണേ."

അമ്മയുടെ ഒതുക്കാൻ കഴിയാത്ത സങ്കടം, കുമാരന്റെ കണ്ണുകളേയും നിറച്ചു. ദീനസ്വരത്തിൽ പറഞ്ഞു:—

"മരിക്കുന്നതുവരെ ഒരു സ്ത്രീക്ക് സ്വാമിയും ഈശ്വരനും ഭർത്താവാണ്. അമ്മക്ക് രാജാവുംകൂടി മററാരുമല്ല. മഹാബുദ്ധിമാനായ നരേന്ദ്രനുള്ളപ്പോൾ നാമാരും അനാഥരല്ല. എല്ലാ ജീവികൾക്കും ഹിതമേകുന്നവനും ധർമ്മനിഷ്ഠനുമായ ഭരതൻ അമ്മയുടെ ഇഷ്ടങ്ങളെ പ്രത്യേകിച്ചും നോക്കും. എന്റെ വേർപാടുകൊണ്ട്, അച്ഛന്റെ ദേഹം അധികം ക്ഷീണിക്കാതിരിക്കാൻ, അമ്മയുടെ അതിശ്രദ്ധ എപ്പോഴും വേണം.

ജീവനാശം ഉണ്ടാകത്തക്ക വ്യസനം ഞാൻ പിരിയുമ്പോൾ അച്ഛന്നുണ്ടാകും. വയോവൃദ്ധനുംകൂടിയായ അവിടുത്തെ അതിൽനിന്ന് അമ്മതന്നെ ശ്രദ്ധിച്ച് പരിചരിക്കണം. വ്രതോപവാസങ്ങളിൽ നിഷ്ഠയുള്ളവളാണെങ്കിൽക്കൂടി, ഭർത്തൃശുശ്രൂഷ യഥാവിധി ചെയ്യില്ലെങ്കിൽ, കിട്ടുന്നതു് നരകമാണ്. ദൈവപൂജ ഒട്ടുംതന്നെ ചെയ്യാത്തവൾക്കുകൂടി, പതിപൂജയാൽ സ്വർഗ്ഗംലഭിക്കും. വേദങ്ങളിലും സ്മൃതികളിലും, പുരാണങ്ങളിലും ഈ ധർമ്മം സുവ്യക്തമാക്കിയിട്ടുണ്ട്. അഗ്നിയേയും ബ്രാഹ്മണരേയും പൂജിക്കുമ്പോൾ; എനിക്കുവേണ്ടി പ്രാർത്ഥിച്ച് അമ്മ പുഷ്പാർച്ചന നടത്തണം. ഇങ്ങിനെ പതിന്നാലു സംവത്സരം, സാത്വികാഹാരങ്ങൾ ഭക്ഷിച്ച്, വ്രതചര്യയോടുകൂടി, ഭർത്തൃശുശ്രൂഷ ഭക്തിപൂർവ്വംചെയ്ത് കാത്തിരിക്കണം. ഞാൻ മടങ്ങിയെത്തിയാൽ അമ്മയുടെ ആഗ്രഹങ്ങളെല്ലാം തീർച്ചയായും സാധിക്കും; ആ ധാർമ്മികശ്രേഷ്ഠൻ ജീവിച്ചിരിക്കുന്നുണ്ടെങ്കിൽ."

ശ്രീരാമചന്ദ്രന്റെ വാക്കുകൾ കേട്ടു്, പുത്രശോകാർത്തികൊണ്ടു്, ആയതലോചനങ്ങളിൽ അശ്രുപെരുകിയ ദേവി പറഞ്ഞു:—

“ഉണ്ണീ, അച്ഛന്റെ ആജ്ഞ അനുസരിച്ചു് അരണ്യവാസത്തിന്നു് ഉറച്ച നിന്റെ ബുദ്ധി പിൻതിരിപ്പിക്കുവാൻ, എനിക്കെന്നല്ല ആക്കും സാദ്ധ്യമല്ല. കാലം മാററിമറിക്കുവാൻ ഏതൊരാൾക്കാണു് സാധിക്കുക? എന്റെ രാമാ, വളരെ വളരെ സൂക്ഷിച്ചുപോക. വിട്ടവായ നിനക്കു് എന്നുമെന്നും ശുഭമേ വരുകയുള്ളു. നീ മടങ്ങിയെത്തിയാൽ എന്റെ കഷ്ടകാലം മുഴുവൻ അവസാനിക്കും. വ്രതചര്യയോടുകൂടി, അച്ഛന്റെ കടംവീട്ടി നീ കൃതാൎത്ഥനാക. ഈ ലോകജീവിതത്തിൽ ദൈവഗതിയെപ്പററി ചിന്തിക്കുവാൻകൂടി സാദ്ധ്യമല്ല. എന്റെ വാക്കുകളെ—അപേക്ഷകളെ—തള്ളിക്കളഞ്ഞു് പോകുവാൻ നിനക്കു് തോന്നിയതും അതുതന്നെ. മഹാബാഹുവായ നീ പോക; യാതൊരു വിഷമവുമില്ലാതെ മടങ്ങിവരു; എന്നെ സന്തോഷിപ്പിക്കു. ജടാചീരങ്ങൾ ധരിച്ചു് വനത്തിൽനിന്നു വരുന്ന ഉണ്ണിയെ കാണുന്നകാലം ഇപ്പോൾ തന്നെയാകുമോ?”

അരണ്യവാസത്തിന്നു തന്നെ ദൃഢനിശ്ചയം ചെയ്ത ദാശരഥിയെ ആദരവോടുകൂടി കൌസല്യാദേവി നോക്കി. ഏററവും അൎത്ഥപൂൎണ്ണങ്ങളും മംഗളകരങ്ങളുമായ സ്വസ്തിവാക്കുകൾ, ധന്യധന്യയായ ആ അമ്മ നേൎന്നു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഇരുപത്തിനാലാംസൎഗ്ഗം അവസാനിച്ചു.

## ഇരുപത്തിയഞ്ചാംസൎഗ്ഗം. (മാതാവിന്റെ സ്വസ്ത്യയനം)

ദുഃഖംവെടിഞ്ഞു് എഴുന്നേററു്, വെള്ളമെടുത്തു് കൈകാൽ മുഖം ശുദ്ധിവരുത്തി, മനസ്വിനിയായ ആ മാതാവു് മകന്നു് ഇങ്ങിനെ മംഗളം നേൎന്നു:—

“രഘുവംശരത്നമായ ഉണ്ണിയെ, നിശ്ചയിച്ച കാര്യത്തിൽനിന്നു്, പിൻമാറുവാൻ അമ്മ ആഗ്രഹിച്ചാൽ കൂടി ആവില്ല. ദിനചര്യയിൽ യാതൊരുവിധ കോട്ടവും തട്ടാതെ വേഗത്തിൽ മടങ്ങിവരുക. സന്തുഷ്ടചിത്തനായി ഏതൊന്നിനെയാണോ നീ എപ്പോഴും പരിരക്ഷിക്കുന്നതു്, ആ ധൎമ്മം സൎവ്വത്ര, എന്റെ മകനെ—രഘുകുലവ്യാഘ്രനെ—പരിരക്ഷിക്കട്ടെ! ദേവാലയ ചൈത്യാദികളിൽ നീ പ്രാൎത്ഥിക്കുന്ന ലോകനിയന്താവു്, വനവാസിയായ നിന്നെ മഹർഷിവര്യന്മാരോടുകൂടി രക്ഷിക്കട്ടെ!. അമേയബുദ്ധിമാനായ വിശ്വാമിത്രബ്രഹ്മർഷി നിനക്കു് ഉപദേശിച്ച

ദിവ്യാസ്ത്രങ്ങൾ, സദ്ഗുണസമ്പന്നനായ നിന്നെ, സർവ്വത്ര രക്ഷിക്കട്ടെ!. പിതൃമാതൃശുശ്രൂഷ, സത്യം എന്നിവയിൽ അടിപതറാതെ നില്ക്കുന്ന നിന്നെ, ആ ദിവ്യശക്തികൾ, നീണാൾ വാഴുവാൻ അനുഗ്രഹിക്കട്ടെ! പരിശുദ്ധങ്ങളായ, ദർഭ–ചമത–അഗ്നി–ദേവാലയങ്ങൾ–അക്ഷതം–തുടങ്ങിയവയും; സസ്യങ്ങൾ–വൃക്ഷങ്ങൾ–കയങ്ങൾ–മലകൾ–പക്ഷികൾ–സിംഹാദിമൃഗങ്ങൾ–ഉത്തമസർപ്പങ്ങൾ– മുതലായവയും നരവരനായ നിന്നെ രക്ഷിക്കട്ടെ!

സാദ്ധ്യന്മാർ–സിദ്ധന്മാർ–അശ്വിനീദേവന്മാർ– മരുത്തുകൾ–മഹർഷീശ്വരന്മാർ–എന്നിവർ എപ്പോഴും മംഗളമേകട്ടെ! ബ്രഹ്മാവും, ലോകവിധാതാവായ പരമാത്മാവും സർവ്വത്ര സംരക്ഷിക്കട്ടെ! ആദിത്യൻ—ചന്ദ്രൻ–അര്യമാ—ലോകപാലകന്മാരായ വാസവപ്രമുഖന്മാർ–ഇവരെല്ലാം നിനക്ക് മംഗളമേകട്ടെ!

ഋതുക്കൾ—പക്ഷങ്ങൾ—മാസങ്ങൾ—സംവത്സരങ്ങൾ—രാത്രികൾ—പകലുകൾ—സുമുഹൂർത്തങ്ങൾ എന്നിവ സർവ്വദാ മംഗളമേകട്ടെ! വേദങ്ങൾ–ശാസ്ത്രങ്ങൾ—ധർമ്മങ്ങൾ—സ്മൃതികൾ–എന്നിവ, എന്റെ മകനേ, നീളെ നിന്നെ രക്ഷിക്കും.

ഭഗവാൻ സ്കന്ദൻ–ദേവൻചന്ദ്രൻ–ദേവപാലകൻ ഇന്ദ്രൻ–സാക്ഷാൽബൃഹസ്പതി–സപ്തർഷിമാർ–ദേവർഷിനാരദൻ—തുടങ്ങിയവർ എപ്പോഴും നിന്നെ രക്ഷിക്കട്ടെ!. എല്ലാ സിദ്ധന്മാരും, അധീശന്മാരോടുകൂടിയ ദിക്കുകളും, കാട്ടിൽ വസിക്കുന്ന നിന്നെ, എന്റെ സ്തുതികൾ കേട്ട് സംതൃപ്തരായി സംരക്ഷിക്കട്ടെ!. സർവ്വഗിരികളും സാഗരങ്ങളും, രാജരാജനായ വരുണനും, പുണ്യതീർത്ഥപൂർണ്ണങ്ങളായ നദികളും, സ്വർഗ്ഗം–ഭൂമി–ആകാശം–ഗ്രഹങ്ങൾ–നക്ഷത്രങ്ങൾ–പ്രഭാതം–പ്രദോഷം തുടങ്ങിയ ദേവതകളും, സർവ്വത്ര സർവ്വദാ നിന്നെ കാത്തു രക്ഷിക്കട്ടെ! മാഹാത്മ്യമേറിയ ഋതുക്കൾ ആറും, മാസങ്ങളും, സംവത്സരങ്ങളും, കലകൾ തുടങ്ങിയ എല്ലാം നിനക്ക് മംഗളമേകട്ടെ!.

മഹർഷിവേഷത്തിൽ വനവാസം ചെയ്യുന്ന നിനക്ക് സുരാസുരന്മാർ ക്ഷേമം നല്കും. ഭയങ്കരരൂപികളും കഠിനകർമ്മാക്കളുമായ പിശാചുക്കൾ–രാക്ഷസന്മാർ–മാംസഭക്ഷകന്മാർ–എന്നിവർ ഉണ്ണിക്ക് ഭയമേകുന്നതല്ല. കുരങ്ങന്മാർ–തേളുകൾ–കാട്ടീച്ചകൾ–കൊതുകുകൾ–മലമ്പാമ്പുകൾ–ക്ഷുദ്രകീടങ്ങൾ–എന്നിവ നിനക്ക്, ദുഃഖമുണ്ടാക്കാതിരിക്കട്ടെ! മദഗജങ്ങൾ–ഉഗ്രസിംഹങ്ങൾ–ക്രൂരവ്യാഘ്രങ്ങൾ– കരടികൾ–കാട്ടുപോത്തുകൾ–തുടങ്ങിയ ഘോരമൃഗങ്ങൾ, ഉണ്ണിക്ക് ഒരിക്കലും ദ്രോഹം ചെയ്യാതിരിക്കട്ടെ! മനുഷ്യന്മാരെ ഉപദ്രവിക്കുന്ന മററുള്ള ദുഷ്ടജീവികൾ,

എൻെറ പ്രാത്ഥന കൊണ്ടു് നിന്നെ ഉപദ്രവിക്കാതിരിക്കട്ടെ! മാഗ്ഗം ശുഭമായി ത്തീരട്ടെ! പരാക്രമം അടിക്കടി പ്രവൃദ്ധമാകട്ടെ!

എൻെറ മകനേ, ഉണ്ണിക്കു് എല്ലാം എല്ലാം എപ്പോഴും സമൃദ്ധമാകും. മന: സന്തുഷ്ടിയോടെ പോക. അംബരവാസികളും ഭൂതലവാസികളുമായ എല്ലാദേവ ന്മാരാലും, നിൻെറ ശത്രുക്കളാലും, വ്യാഴം–സൂര്യൻ–ചന്ദ്രൻ–യമൻ–വൈശ്രവ ണൻ തുടങ്ങിയവരാലും നീ എപ്പോഴും സംരക്ഷിക്കപ്പെടട്ടെ! എൻെറ പൂജകരം കൈക്കൊള്ളുന്ന ദേവന്മാർ, ദണ്ഡകാരണ്യവാസിയായ നിന്നെ കാക്കട്ടെ! ആച മിക്കുമ്പോഠം, വായു–അഗ്നി–ദിവ്യമന്ത്രങ്ങഠം–മാത്രമല്ല, ലോകവിധാതാവായ ബ്രഹ്മാവു്–തുടങ്ങിയവർ നിന്നെ പരിരക്ഷിക്കും.

ചരാചരജീവനായ സവ്വേശ്വരനും, ഋഷീശ്വരന്മാരും, ഉണ്ണീ, കാനനവാസ ത്തിൽ നിന്നെ സംരക്ഷിക്കട്ടെ!!"

വിശാലലോചനയായ കൌസല്യാദേവി, ഗന്ധമാല്യാദികളെക്കൊണ്ടും സ്തുതികഠം കൊണ്ടും അമരവരന്മാരെ അച്ചിച്ചു.

മഹാത്മാവായൊരു ബ്രാഹ്മണനെക്കൊണ്ടു് അഗ്നിജ്വലിപ്പിച്ചു്, പുത്രാഭ്യു ദയത്തിനുള്ള ഹോമാദികഠം ആ സുകൃതിനി ചെയ്യിച്ചു.

നെയ്യു്, വെളുത്ത കുസുമമാല്യം, ചമത, വെളുത്തകടുകു്, ഇവയെല്ലാം, കമ നീരത്നമായ കൌസല്യാദേവി കല്പിച്ചൊരുക്കിച്ചു. പുത്രൻെറ ശാന്തിക്കും അനാ മയത്തിന്നും ഹോമങ്ങഠം ചെയ്തു. ബാക്കി ഹവ്യത്താൽ പുറമെ ബലിയും നടത്തി. അക്ഷതം–നെയ്യു്–തയിരു്–തേൻ—തുടങ്ങിയവ വിപ്രവര്യന്മാക്കു് കൊടുത്തു; ശ്രീരാമചന്ദ്രൻെറ വനവാസസുഖത്തിനായി സ്വസ്തിയോതി. ബ്രാഹ്മണശ്രേഷ്ഠ ന്മാക്കു് ധാരാളം ദക്ഷിണകഠം കൊടുത്തു്, മകനോടു് വീണ്ടും ദേവി അരുളി ച്ചെയ്തു:—

"വൃത്രാസുരവധത്തിന്നുവേണ്ടി വാനവരെല്ലാം സാഷ്ടാംഗപ്രണാമത്തോടെ ഇന്ദ്രനോടു് പ്രാത്ഥിച്ചപ്പോഠം ഉണ്ടായ നന്മയേതോ, അതു് നിനക്കു് വന്നുചേരട്ടെ! അമൃതു് കിട്ടുവാനാഗ്രഹിച്ച വിനതാദേവി, സ്വതനയൻ ഗരുഡനോടു് ആവശ്യ പ്പെട്ടപ്പോഠം ഉണ്ടായ നന്മയേതോ, അതു് നിനക്കു് വന്നുചേരട്ടെ!.

അമൃതമഥനസന്ദർഭത്തിൽ അദിതീമാതാവു്, വജ്രധാരിയായ ഇന്ദ്രനു് ന [illegible] നന്മയേതോ അതു് നിനക്കു് വന്നുചേരട്ടെ! സവ്വലോകനിയന്താവായ

മഹാവിഷ്ണു വാമനനായവതരിച്ച് മൂന്നു ലോകങ്ങളും മൂന്നടിയായി അളന്നപ്പോൾ ഉണ്ടായ നന്മയേതോ അതു് നിനക്കു് വന്നുചേരട്ടെ!!

ഋതുക്കളും—സാഗരങ്ങളും—ദ്വീപുകളും—വേദങ്ങളും—ദിക്കുകളും— ലോകങ്ങളും—മഹാബാഹുവായ നിനക്കു് സകല മംഗളങ്ങളുമേകട്ടെ!

മധുസൂദനനും, പുണ്ഡരീകാക്ഷനും, ഗരുഡദ്ധ്വജനുമായ ഭഗവാൻ മഹാവിഷ്ണു സർവ്വദാ നിനക്കു് മംഗളമേകട്ടെ!!."

പുരുഷോത്തമനായ ആത്മജന്റെ മൂർദ്ധാവിൽ അക്ഷതമിട്ടു; ദേഹത്തിൽ സുഗന്ധചന്ദനാദികൾ പൂശി; രക്ഷക്കുവേണ്ടി, 'വിശല്യകരണ'മെന്ന ഔഷധം അണിയിച്ചു; മന്ത്രങ്ങൾ ജപിച്ചു.

അഴലാഴിയുടെ അടിത്തട്ടിലെത്തിയിരുന്ന കൌസല്യാദേവി, അതെല്ലാം ഒതുക്കി, സന്തോഷഭാവം വാക്കുകളാൽ കാണിച്ചു. പുണ്യോത്തമമായ ശ്രീരാമശിരസ്സിനെ താഴ്ത്തി നുകർന്നു കൊണ്ടു്:—

"ഉണ്ണി, തികഞ്ഞ കൃതാർത്ഥതയോടെ യഥാസുഖം പോയാലും. രോഗമേതും ബാധിക്കാതെ വനവാസം കഴിഞ്ഞു് തിരിച്ചെത്തി, അയോദ്ധ്യയെ സസുഖം ഭരിക്കുന്നതു കാണുവാൻ ഈ അമ്മക്കു് സംഗതിവരട്ടെ. പൂർണ്ണചന്ദ്രവദനനായ ഓമനമകനെ, ദുഃഖചിന്തകളൊന്നുമില്ലാതെ കാണുവാനുള്ള പുണ്യം എനിക്കു് വരുത്തട്ടെ.

പിതാവിന്റെ സത്യമാകുന്ന മഹാസാഗരം സസുഖം കടന്നു വന്ന നീ സ്വർണ്ണസിംഹാസനത്തിലിരുന്നു്, സീതക്കും, എനിക്കും സകല സൌഭാഗ്യങ്ങളും നല്കണം. ഞാൻ സർവ്വദാ പൂജിച്ചു് സേവിച്ചുകൊണ്ടിരിക്കുന്ന കൈലാസപതിയും, മഹർഷിമാർ—ഭൂതഗണങ്ങൾ—ഉരഗശ്രേഷ്ഠന്മാർ—ദൈത്യപ്രമുഖന്മാർ തുടങ്ങിയവരും, അരണ്യവാസത്തിൽ നിനക്കു് മംഗളമേകും. രഘുവംശതിലകനായ എന്റെ ഓമനമകൻ പോയ്ക്കൊള്ളു."

അശ്രുപൂർണ്ണമുഖിയായ കൌസല്യാദേവി, വിധിയാം വണ്ണം സ്വസ്ത്യയനാദികൾ കഴിച്ചു് വലത്തുവെച്ച അമ്മയെ ശ്രീരാമചന്ദ്രൻ വന്ദനമസ്കാരം പലപ്രാവശ്യം ചെയ്തു. ശ്രീലാളിതനായ രഘുനന്ദനൻ സീതാമന്ദിരത്തിലേക്കു് എഴുന്നള്ളി.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഇരുപത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

## ഇരുപത്താറാം സർഗ്ഗം (സീതാരാമസംവാദം)

ധർമ്മമാർഗ്ഗത്തിൽ അടിയുറച്ചുനില്ക്കുന്ന ശ്രീരാമചന്ദ്രൻ, മാതാവിൻെറ മംഗളാശിസ്സുകൾ നേടി, രാജവീഥിയിലേക്കിറങ്ങി. ആളുകൾ തിങ്ങിനിറഞ്ഞ വിശാലപാത സ്വതേജസ്സുകൊണ്ടു് പ്രശോഭിപ്പിച്ച നൃപനന്ദനൻ, ഗുണങ്ങളാൽ ജനഹൃദയങ്ങളെക്കൂടി തരളിതമാക്കി.

തപസ്വിനിയായ ജാനകീദേവി ഇതു യാതൊന്നും അറിഞ്ഞിരുന്നില്ല. ആ മാനിനീ രത്നം, യൌവരാജ്യാഭിഷേകത്തിനുള്ള ദൈവകാര്യങ്ങളെല്ലാം ചെയ്തു്, സന്തോഷത്തോടെ കുമാരനെ കാത്തിരിക്കുകയാണു്.

സർവ്വാലങ്കാരയുക്തവും, സന്തുഷ്ടഹൃദയജനങ്ങളാൽ പൂർണ്ണവുമായ സ്വഗൃഹത്തിലേക്കു് ദേവൻ കയറിച്ചെന്നു. ലജ്ജകൊണ്ടു് അല്പം ചാഞ്ഞ ശിരസ്സോടെ ദേവി എഴുന്നേററു. ദുഃഖസന്തപ്തഹൃദയനും, ചിന്താവിവശനുമായ ജീവനാഥൻെറ സമീപത്തിലേക്കു് വിറക്കുന്ന കാൽവെപ്പോടെയാണു് ദേവി എത്തിയതു്. പ്രാണപ്രേയസിയുടെ മുന്നിൽ, വ്യസനമൊതുക്കുവാൻ, കുമാരനുകൂടി കഴിയാതെ, മുഖശോഭ അല്പമൊന്നു മങ്ങി. ഹൃദയത്തിലൊതുങ്ങാതെ വ്യസനം വെളിയിൽ വന്നപ്പോൾ ദേവൻെറ വദനം വിളർത്തു. അതുകണ്ട വൈദേഹി ദുഃഖത്തോടെ ചോദിച്ചു:—

"പ്രഭോ, ഞാൻ ഇപ്പോഴെന്താണു് കാണുന്നതു്? ബൃഹസ്പതി ദേവതയായ പൂയം നക്ഷത്രമാണു് ഇന്നു്", എന്നു് വിജ്ഞന്മാരായ വിപ്രന്മാർ പറഞ്ഞിട്ടുണ്ടല്ലൊ. അവിടത്തെ ഹൃദയം ഇത്തരത്തിൽ തപിക്കുവാൻ കാരണമെന്താണു്? ഒരുനൂറു കമ്പികളോടുകൂടിയതും, വെൺനുരയ്ക്കൊത്തതുമായ വെൺകൊററക്കുട അവിടത്തെ ശിരസ്സിൻെറ മുകളിൽ പ്രശോഭിക്കാത്തതെന്താണു്? ചന്ദ്രസുന്ദരവും ഹംസതുല്യവുമായ പള്ളിച്ചാമരങ്ങളെക്കൊണ്ടു്, കമലാക്ഷനായ അവിടത്തെ വീശാത്തതെന്തു്? മാഗധന്മാർ—സൂതന്മാർ—വന്ദികൾ—എന്നിവർ ആനന്ദത്തോടെ അനുഗമിച്ചു് സ്തുതിഗീതങ്ങൾ ആലപിക്കാതിരിക്കുന്നതെന്തു്? നീരാട്ടുകളികഴിഞ്ഞ അവിടത്തെ ദിവ്യ യശസ്സിൽ വേദപാരംഗതരായ ബ്രാഹ്മണശ്രേഷ്ഠന്മാർ തേനും തൈരും യഥാവിധി സമർപ്പിച്ചുകാണുന്നില്ലല്ലൊ. പ്രധാനമന്ത്രിമാരും, ആഭരണങ്ങളണിഞ്ഞ പൌരപ്രമുഖന്മാരും, ഉൾനാട്ടുപ്രമാണിമാരും അവിടത്തെ അനുഗമിക്കാത്തതെന്തു്? പൊന്നിൻ കോപ്പുകളണിഞ്ഞ ഉത്തമതുരഗങ്ങൾ നാലെണ്ണത്തെ

പൂട്ടിയ പുഷ്യരഥം മുന്നിൽ വരാത്തതെന്താണ്? ലക്ഷണങ്ങളെല്ലാമൊത്തു്, പവ്വതാകാരമായി, മേഘവർണ്ണത്തോടുകൂടിയ ഗജവീരനെ പുരോഭാഗത്തിൽ കാണുന്നില്ലല്ലൊ. വീരന്മാർ അഭിവന്ദിക്കുന്ന രത്നസിംഹാസനം, അവിടുന്നു് എഴുന്നെള്ളുമ്പോഠം ഇല്ലാത്തതെന്തു്? അഭിഷേകത്തിന്നുള്ള സംഭാരങ്ങളെല്ലാം ഒരുങ്ങിക്കഴിഞ്ഞ ഈ സന്ദർഭത്തിൽ അവിടുത്തെ സുന്ദരവദനം സന്തുഷ്ടമായി കാണാത്തതെന്താണ്. ഇതിന്നുമുമ്പു് ഒരിക്കലും ഇത്തരമൊരു ഭാവഭേദം കണ്ടിട്ടില്ലല്ലൊ''

ജിജ്ഞാസകൊണ്ടു് വീർപ്പുമുട്ടുന്നപോലെയുള്ള ദേവിയുടെ ചോദ്യങ്ങഠംക്കു് ശ്രീരാമചന്ദ്രൻ അരുളിച്ചെയ്തു:—

''സീതേ, വന്ദ്യപിതാവിൻെറ നിർദ്ദേശം ഞാൻ വനത്തിൽ വസിക്കണമെന്നാണ്. അത്യുത്തമവംശത്തിൽ ജനിച്ച ധർമ്മജ്ഞയും ധർമ്മചാരിണിയുമായ ദേവീ, കാരണമിതാണ്; വലിയ രണ്ടു വരങ്ങഠം അച്ഛൻ കൈകേയി അമ്മയ്ക്കു് പണ്ടു് കൊടുത്തിരുന്നു. സ്ഥിരപ്രതിജ്ഞനായ പിതാവിനോടു് അവരെ ഇന്നു് ആവശ്യപ്പെട്ടു; ഭരതൻ നാടുവാഴണമെന്നും. വിജനാരണ്യഗമനത്തിന്നു് തയ്യാറായ ഞാൻ ദേവിയെ കാണുവാൻ വന്നതാണ്. ഒരു കാര്യം മേലാൽ ശ്രദ്ധിക്കണം. ഭരതസമീപത്തിൽ വെച്ചു് എൻെറ ഗുണങ്ങളൊന്നും പറയരുതു്. ഐശ്വര്യസമൃദ്ധിയാർന്നിരിക്കുന്ന ഒരുവൻ പരസ്തുതി സഹിക്കാറില്ല. അനുജൻെറ അഭിപ്രായഗതിക്കു് അനുസരിച്ചു് ജീവിക്കണം. സനാതനമായ രാജാധികാരം അവനാണ് മഹാരാജാവു് കൊടുത്തിട്ടുള്ളതു്. വെറും അനുജനല്ല, രാജാവുകൂടിയാണ് ഭരതനെന്നു് എപ്പോഴും വിചാരംവേണം. യുവരാജാവിനെ വെറുപ്പിക്കാതിരുന്നാൽ മാത്രംപോരാ, പ്രസാദിപ്പിക്കുക കൂടിവേണം.

അച്ഛൻെറ പ്രതിജ്ഞ നിറവേററുവാൻ ഞാനിതാ കാട്ടിലേക്കുപോകുകയായി. ദേവി സുസ്ഥിരബുദ്ധിയോടിരിക്കണം. മാത്രമല്ല, വ്രതം നോൽമ്പു് എന്നിവയോടുകൂടി, എൻെറ കാനനവാസം കഴിയുന്നതുവരെ ജീവിക്കണം. പ്രഭാതത്തിൽ ദേവപൂജാദികഠം ചെയ്തു് അച്ഛനെ വണങ്ങണം. വ്യസനപരവശയും വൃദ്ധയുമായ അമ്മയെ ധർമ്മം തെററാതെ ശുശ്രൂഷിക്കണം. മററുള്ള എല്ലാ അമ്മമാരും വാത്സല്യാതിരേകത്തോടെത്തന്നെ എന്നെ വളർത്തിയിട്ടുണ്ടു്. അവരേയും പ്രതിദിനം വന്ദിക്കണം. മാത്രമല്ല, അവരുടെ ഹിതം പ്രത്യേകിച്ചുനോക്കേണ്ടതു് ദേവിയുടെ കടമയുമാണ്. സീതേ, എനിക്കു് പ്രാണാധികപ്രിയരായ സഹോദരന്മാരാണ് ഭരതശത്രുഘ്നന്മാർ. ഭരതന്നു് ഒരിക്കലും അപ്രിയം ചെയ്യരുതു്. അവൻ രാജാവും, നാട്ടിന്നും വംശത്തിന്നും നേതാവുമാണെന്നു് എപ്പോഴും ഓർമ്മയിരിക്കട്ടെ.

രാജസേവ വളരെ വിഷമമേറിയതാണ്. അനിഷ്ടംചെയ്താൽ സ്വന്തം തനയന്മാരെക്കൂടി, ഉത്തമരാജാക്കന്മാർ ഉപേക്ഷിക്കും. സമയോചിതമായി സേവിച്ചാലേ നരപാലന്മാർ പ്രസാദിക്കൂ. അല്ലമെങ്കിലും അശ്രദ്ധവന്നാൽ ഫലം മറിച്ചാകും. സമർത്ഥമായ ശുശ്രൂഷകൊണ്ടു് അന്യരെക്കൂടി സ്വന്തം ആളുകളായി കണക്കാക്കും. മംഗളസ്വരൂപിണിയായ സീതേ, ഭരതന്റെ ആശയഗതിക്കനുസരിച്ചു് സ്തുതിക്കേണ്ടിവന്നേക്കും. എന്നാൽ ദൃഢമായ സത്യവ്രതത്തോടെ, യാതൊരധർമ്മത്തിന്നും ഒരിക്കലും അടിമപ്പെടാതെ എന്റെ വാക്കുകളനുസരിച്ചു് നീ കൊട്ടാരത്തിൽ വസിക്കൂ. പ്രിയപ്പെട്ട ദേവി, പെരുംകാട്ടിലേക്കു് ഞാനിതാ പോവുകയായി.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഇരുപത്താറാംസർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തേഴാം സർഗ്ഗം. (സീതാവചനം)

പ്രിയാർഹയും പ്രിയഭാഷിണിയുമായ സീതാദേവി പ്രണയകോപത്തോടുകൂടി ഭർത്താവിനോടു് പറഞ്ഞു:—

''നരവരന്മാരിൽ ഉത്തമോത്തമനായ അവിടുന്നു്, വെറും പതിരുപോലെയുള്ള വാക്കുകൾ പറയുന്നതു് കഷ്ടം തന്നെ. ഇതുകേൾക്കുമ്പോൾ എനിക്കു് ചിരിയാണു് വരുന്നതു്. പ്രഭോ, അച്ഛൻ, അമ്മ, സഹോദരൻ തുടങ്ങിയ എല്ലാവരും അവരവരുടെ കർമ്മങ്ങൾ ചെയ്യുന്നു. അതിന്റെ നന്മയും തിന്മയും അവർ അനുഭവിക്കുന്നു. എന്നാൽ, ഭർത്താവിന്നുണ്ടാകുന്ന സുഖവും ദുഃഖവുമാണു് ഭാര്യക്കുള്ളതു്. വനവാസത്തിന്നുള്ള കല്പന അവിടുത്തേക്കു് കിട്ടിയപ്പോൾ തന്നെ, എനിക്കും അതു് കിട്ടിക്കഴിഞ്ഞുവല്ലൊ. പിതാവോ, മാതാവോ, പുത്രനോ, സ്നേഹിതനോ അല്ലല്ലൊ ഞാൻ. ഇഹത്തിലും പരത്തിലും ഒരു സ്ത്രീക്കു് പതിയാണു് തുണ.

അവിടുന്നു് ഇപ്പോൾ വനത്തിലേക്കു് യാത്ര ആരംഭിക്കുകയാണെങ്കിൽ, മുള്ളുപോലെയുള്ള ദർഭകൾ ചവുട്ടിമെതിച്ചു്, അവിടുത്തെ തൃപ്പാദങ്ങൾവെക്കേണ്ട സ്ഥലം മൃദുവാക്കി, മുന്നിൽ നടക്കുന്നതു് ഞാനാണു്. വെള്ളം കുടിച്ചു് ബാക്കിയാകുന്നതുപോലെയുള്ള ഈർഷ്യയും കോപവും അടക്കി അവിടുന്നു് എന്നെ നിസ്സംശയം കൊണ്ടുപോകണം. വീരവീരനായ മഹാപ്രഭോ, ഒരുതരത്തിലുള്ള പാപവും ഞാനിതുവരെ ചെയ്തിട്ടില്ല. മനോഹരമണിമന്ദിരങ്ങൾ, വിമാനങ്ങൾ, സ്വർഗ്ഗജീവിതം, ഇതിലെല്ലാം മികച്ചതു്, ഭർത്തൃപാദത്തണലാണെനിക്കു്.

എന്റെ അച്ഛനും അമ്മയും, ഞാൻ ചെയ്യേണ്ട കർത്തവ്യങ്ങളെ വിശദമായി തന്നെ പല പ്രാവശ്യം പറഞ്ഞു തന്നിട്ടുണ്ട്. എന്റെ ധർമ്മാനുഷ്ഠാനത്തെപ്പററി അവിടുന്ന് ഇനിയൊന്നും പറയേണ്ട. ചെന്നായ, നരി, പുലി തുടങ്ങിയ ഹിംസ്ര മൃഗങ്ങൾ നിറഞ്ഞതും വിജനവുമായ ഘോരാരണ്യത്തിലേക്ക് ഞാനും ഒന്നിച്ച് വരുന്നു. അച്ഛന്റെ അരമനയിലെന്നപോലെ, അവിടത്തോടൊന്നിച്ച് സസുഖം ഞാൻ ജീവിക്കും. മൂന്നുലോകങ്ങളെപ്പററിയും ഞാൻ ചിന്തിക്കില്ല. ബ്രഹ്മചര്യവ്രതത്തോടെ, അവിടുത്തെ ശുശ്രൂഷിച്ച്, മധുഗന്ധിയായ വനങ്ങളിൽ ഞാൻ രമിച്ചുകൊള്ളാം. ഏതൊരുജീവിയേയും, പ്രത്യക്ഷമായും പരോക്ഷമായും കാത്തുരക്ഷിക്കുവാൻ കഴിവുള്ള അവിടുത്തേക്ക്, കാട്ടിൽ എന്നെ രക്ഷിക്കുന്നത് വളരെ നിസ്സാരമായിട്ടുള്ളതല്ലെ? അവിടുത്തെ ഒന്നിച്ച് ഞാനുണ്ട്. എന്റെ ഈ നിശ്ചയം മാററിത്തീർക്കുവാൻ സാധിക്കുകയില്ല. ഞാൻ കായ്കനികൾ ഭക്ഷിച്ച് ദിവസവും തൃപ്തയായിത്തീരും. എന്നെക്കൊണ്ട് യാതൊരലട്ടും അവിടുത്തേക്ക് ഉണ്ടാകയില്ല. മാമലകൾ, നദികൾ, പൊയ്കകൾ, വനങ്ങൾ, തുടങ്ങിയവ നിർഭയയായി അവിടുന്നൊരുമിച്ച് കാണുവാൻ അത്യാഗ്രഹമുണ്ട്. അരയന്നങ്ങൾ–കുളക്കോഴികൾ–താമരപ്പൂവുകൾ എന്നിവകൊണ്ട് ലാലസിക്കുന്ന തടാകങ്ങളിൽ, നിയമചര്യയിലിരിക്കുന്ന എനിക്ക് പ്രതിദിനം അവിടുന്നൊത്ത് സ്നാനം ചെയ്യുവാൻ അത്യാഗ്രഹമുണ്ട്. പതിന്നാലാണ്ടല്ല; പതിനായിരമാണ്ടുകളാണെങ്കിലും അവിടുത്തോടൊന്നിച്ച് കാട്ടിൽ വസിക്കുന്നത് എനിക്ക് സന്തോഷമേറിയതാണ്.

പുരുഷവ്യാഘ്രനായ അവിടുത്തെ സമീപത്താണെങ്കിൽ, സ്വർഗ്ഗവാസംകൂടി ആരാഗ്രഹിക്കും? അവിടുന്നില്ലെങ്കിൽ എനിക്ക് സ്വർഗ്ഗവുംവേണ്ട. ദുഷ്ടമൃഗപൂരിതവും, വാനരഗജാലംകൃതവുമായ ദുർഗ്ഗമാരണ്യത്തിലേക്ക് ഞാനും വരുന്നു. എന്റെ അച്ഛന്റെ അരമനയിൽ എന്നപോലെ സസന്തോഷം അവിടുത്തെ പാദശുശ്രൂഷചെയ്ത് ഞാൻ ജീവിച്ചുകൊള്ളാം. അവിടുത്തോടുള്ള സുസ്ഥിരഭക്തിയാണ് എന്നെ പ്രേരിപ്പിക്കുന്നത്. മററു യാതൊരു ചിന്തയുമില്ലാതെ ഭർത്തൃസമീപത്തിൽ ഞാൻ വസിക്കാം. എന്നെക്കൊണ്ട് യാതൊരു വിഷമവും ഉണ്ടാകില്ല. എന്റെ അപേക്ഷ തള്ളിക്കളഞ്ഞാൽ മരണമാണ് എനിക്ക് ആശ്വാസം തരുക.''

സീതാദേവി ഇത്രയെല്ലാം പറഞ്ഞിട്ടും, നൃപവരരത്നമായ ശ്രീരാമൻ വനവാസദുഃഖത്തെ വ്യക്തമായിപ്പറഞ്ഞ്, ദേവിയെ ഈ ഉദ്യമത്തിൽ നിന്ന് പിൻതിരിപ്പിക്കുവാൻ ശ്രമിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഇരുപത്തിയേഴാം സർഗ്ഗം അവസാനിച്ചു.

## ഇരുപത്തിയെട്ടാം സൎഗ്ഗം (വനവാസദു:ഖകഥനം)

ധൎമ്മജ്ഞയായ സീതാദേവിയെ ബാഷ്പാകുലാക്ഷിയായി കണ്ടിട്ടും, ആ ധൎമ്മസ്വരൂപി വനത്തിലേക്ക് കൊണ്ടുപോകുവാൻ ഉദ്ദേശിച്ചില്ല; കാരണം, കാട്ടിലുള്ള ദു:ഖങ്ങൾതന്നെ. ദേവിയുടെ നിശ്ചയം പിൻവലിക്കുവാൻ വേണ്ടി ഇപ്രകാരം പറഞ്ഞു:—

"സീതേ, അതിശ്രേഷ്ഠമായൊരു വംശത്തിലാണ് ദേവി ജനിച്ചിട്ടുള്ളതു്. ധൎമ്മമാൎഗ്ഗത്തിൽ നിന്നു് അണുമാത്രമെങ്കിലും വ്യതിചലിക്കരുതു്; തന്നിഷ്ടം പോലെ നടക്കരുതു്. സുകുമാരാംഗിയായ ദേവി, ഞാൻ പറയുന്നതുപോലെ ചെയ്യണം. ദുൎഗ്ഗമമായ അരണ്യവാസദു:ഖം സഹിക്കുവാൻ ഭവതിക്ക് സാദ്ധ്യമല്ല. കാട്ടിലെ കഷ്ടങ്ങൾ ഞാൻ പറയാം. അതു് ശ്രദ്ധിച്ച് മനസ്സിലാക്കി, ഞാൻ പറയുന്നതുപോലെ ഇവിടെ താമസിക്കുക. വനവാസചിന്തതന്നെ ഉപേക്ഷിക്കുക. ദേവിയുടെ സുഖജീവിതത്തെപ്പററി അത്യധികം ആഗ്രഹമുള്ളതിനാലാണ് ഇപ്രകാരം പറയുന്നതു്.

അടവിയിൽ എല്ലായിടത്തും ദു:ഖം മാത്രമേ ഉള്ളു; സുഖമെന്നതു് കാണുന്നതേ അല്ല. പൎവ്വതഗുഹകളിൽ പാൎക്കുന്ന സിംഹങ്ങളുടെ അലൎച്ച, മലഞ്ചോലകളിൽ തട്ടി പ്രതിദ്ധ്വനിക്കുന്നതു്, കേൾക്കുമ്പോൾതന്നെ നടുങ്ങും. മദമത്തരായ ക്രൂരജന്തുക്കൾ അങ്ങിങ്ങു് കൂത്താടുന്നതു് കാണുമ്പോൾ ധീരഹൃദയംകൂടി ചഞ്ചലമായിത്തീരും. അതുകൊണ്ടു് ദേവീ, കാനനവാസം ദുസ്സഹമാണു്. ചേറാണ്ട തീരപ്രദേശങ്ങൾ, മുതലകൾ നിറഞ്ഞ കയങ്ങൾ, എന്നിവകൊണ്ടു്, മദയാനകൾക്കുകൂടി കടക്കുവാൻ വിഷമമേറിയ കാട്ടാറുകൾ, വിചാരിച്ചാൽതന്നെ കാനനവാസം ദുസ്സഹമാണു്. ചില സ്ഥലങ്ങൾ സമൃദ്ധങ്ങളായ മുൾച്ചെടികളാൽ ദുൎഗ്ഗമം, അന്തരീക്ഷമാകട്ടെ കാട്ടുകോഴികളുടെ കൎണ്ണകഠോരമായ കൂജനങ്ങളാൽ മുഖരിതം, ഒരുതുള്ളി വെള്ളംപോലും കിട്ടാത്ത ചുററുപാടു്, ഹേ മൈഥിലീ, കാനനവാസം ദുസ്സഹമാണു്. പഴുത്തുവീണ ഇലകളാണു് മെത്ത; കായ്കനികൾ കൂടി കിട്ടാതെ പല ദിവസങ്ങളിലും പട്ടിണിതന്നെ വേണ്ടിവരും; ജടാഭാരംചുമന്നു്, മരവുരി ധരിച്ചു്, പ്രതിദിനം ദേവന്മാൎക്കും പിതൃക്കൾക്കും വന്നു ചേരുന്ന അതിഥികൾക്കും, യഥാവിധി പൂജിക്കണം; വ്രതചര്യയോടുകൂടി മൂന്നുനേരം ദിവസവും കുളിക്കണം; പ്രിയപ്പെട്ട വൈദേഹീ, കാനനവാസം അത്യന്തദുസ്സഹമാണു്. അവനവൻ തന്നെ കൊണ്ടു വന്ന പുഷ്പങ്ങളാൽ, ആൎഷവിധിയനുസരിച്ചു് അഗ്നിവേദിയിലൎച്ചിക്കണം; ഭക്ഷണം വളരെചുരുക്കുകമാത്രമല്ല, കിട്ടുന്നതുകൊണ്ടു് സംതൃപ്തിയുണ്ടാകണം; വനചരന്മാരുടെ നിയമമാണതു്. കൊടുങ്കാററു്, കൂരിരുട്ടു്, കൊടിയവിശപ്പു്, ഘോരഭയം, ഇവയാണു് സദാ പിൻതുടരുക; ഇങ്ങിനെ നോക്കുമ്പോൾ കാനനവാസം ദുസ്സഹമാണു്. നദിയെപ്പോലെ വളഞ്ഞിഴഞ്ഞു് മാൎഗ്ഗം മുടക്കിക്കിടക്കുന്ന വലിയമലമ്പാമ്പുകൾ; മദ

ത്തോട്ടകൂടി ഇഴഞ്ഞുകളിക്കുന്ന ഉഗ്രസപ്പങ്ങറം; പാറെ—തേറം—പുഴ—കാട്ടീച്ച—കൊതുക് തുടങ്ങിയ ക്ഷുദ്രജീവികളുടെ ഉപദ്രവം എപ്പോഴും; പ്രിയപ്പെട്ട ജാനകീ, കാനനവാസം അത്യന്തദുസ്സഹമാണ്. മൂച്ഛയേറിയ മുള്ളുകറം, തഴച്ചുനില്ക്കുന്ന ദഭപ്പുല്ലുകറം, ആറവദഭകറം, എന്നിവകൊണ്ടു്, പദമൊന്നു് ഊന്നുവാൻകൂടി വിഷമമായ കാനനം എത്രമാത്രം ദുസ്സഹമാണ്. വനവാസികറക്ക് ഉണ്ടാകുന്ന കായക്ലേശവും ഭയവും അനിവ്വചനീയമാണെന്നു് മനസ്സിലാക്കു. ക്രോധത്തേയും ലോഭത്തേയും ഉപേക്ഷിക്കണം. എപ്പോഴും തപസ്സിലായിരിക്കണം മനസ്സ്. എല്ലായിടത്തും ഭയം പതിയിരിക്കുന്ന കാനനത്തിൽ, പേടിയില്ലാതെ വസിക്കണം. ഇങ്ങിനെ എങ്ങിനെ നോക്കിയാലും ദേവിക്ക് അനർഹമായതാണ് അരണ്യവാസം. അല്പമൊന്നാലോചിച്ചാൽ വ്യക്തമാകും."

മഹാത്മാവായ ശ്രീരാമചന്ദ്രന്റെ വാക്കുകറം സീതാദേവിയിൽ ആശ്വാസമല്ല ഉണ്ടാക്കിയതു്. തന്നെക്കൂടി കൊണ്ടുപോകുവാൻ ഉദ്ദേശിക്കാത്തതാണല്ലോ അവ. അതുകൊണ്ടു് ആദരവുമുണ്ടായില്ല. ദുഃഖത്തോടെ മറുപടി പറയുവാൻ തയ്യാറായി.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഇരുപത്തെട്ടാംസഗ്ഗം അവസാനിച്ചു.

## ഇരുപത്തൊമ്പതാം സഗ്ഗം. (വനഗമനയാജ്ഞാനിബ്ബന്ധ.)

ഭർത്തൃവചനം കേട്ടു് അശ്രുക്കറം ഒഴുക്കിയ സീതാദേവി, ഏററവും വിനീതയായി ഇങ്ങിനെ തുടന്നു:—

"പ്രഭോ, അവിടുത്തെ കാരുണ്യം എന്നിലുള്ളപ്പോറം, ഈ അരുളിച്ചെയ്ത ദുഃഖങ്ങളെല്ലാം സുഖദായകങ്ങളായ ഗുണങ്ങളല്ലെ? ഉഗ്ര സിംഹങ്ങറം—മദഗജങ്ങറം—ഭീകരങ്ങളായ എട്ടടിമാനുകറം—പുലികറം—ക്രൂരമായ പക്ഷികറം തുടങ്ങിയ ദുഷ്ടജീവികളെല്ലാം, ഇന്നുവരെയും കാണാത്ത അവിടുത്തെ ദിവ്യകളേബരം കാണുമ്പോറം ഭയപ്പെട്ടു് ഓടിയൊളിക്കും. പിതാവിന്റെ നിദ്ദേശം പരിപൂണ്ണമാകുവാൻ ഞാനും അവിടുത്തെ അനുഗമിക്കണം. അവിടുത്തെ വേർപിരിഞ്ഞു് താമസിക്കുന്നതു് എന്റെ ജീവാവസാനത്തിനു് കാരണമാകും തീച്ച. നിന്തിരുവടിയുടെ സമീപത്തിൽ വത്തിക്കുമ്പോറം, അതിശക്തനായ വാസവൻ വജ്രായുധമെടുത്തു വന്നാൽ കൂടി അക്രമിക്കുവാൻ സാധിക്കുമോ?

"ഭർത്താവില്ലാതെ ഒരു കുലീനവനിതക്കു് ജീവിക്കുവാൻ സാധിക്കുകയില്ല." എന്നിങ്ങനെ, അവിടുന്നു തന്നെ പലപ്രാവശ്യം അരുളിച്ചെയ്തിട്ടില്ലേ? മാത്രമല്ല; പിതൃഭവനത്തിൽ വെച്ചു് ബ്രാഹ്മണവര്യന്മാർ ലക്ഷണംനോക്കി എന്നോടു് കാട്ടു വാഴ്ചയുണ്ടാകുമെന്നു് വിധിച്ചിട്ടുണ്ടു്. അവരുടെ തിരുമൊഴികൾ ഒരിക്കലും വ്യർത്ഥമാകുന്നതല്ല. പ്രിയതമനൊന്നിച്ചു് വനത്തിൽ വസിച്ചു്, വിധിച്ച കൃത്യങ്ങൾ ഞാൻ ചെയ്യാം. വിപ്രവര്യന്മാർ ദീർഘദർശനം ചെയ്തതു് അനുഭവിക്കാനുള്ള കാലം ഇതാ സമാഗതമായിരിക്കുന്നു. പലതരത്തിലുള്ള ദുഃഖങ്ങളും അരണ്യത്തിലുണ്ടെന്നു് അറിയാം. ആജ്ഞകൾക്കേ അതൊരു ദുഃഖമായിതോന്നൂ. വിവാഹത്തിനു മുമ്പു് മാതൃസമീപത്തിലിരിക്കുന്ന എന്നോടു്, അതിശ്രേഷ്ഠയായൊരു ഭിക്ഷുകി, കാനനവാസമുണ്ടാകും എന്നിങ്ങനെ അരുളിച്ചെയ്തിട്ടുണ്ടു്. അവിടുത്തോടൊന്നിച്ചു് വനത്തിൽ പോയി പ്രകൃതിസൌന്ദര്യം കാണുവാനുള്ള ആഗ്രഹം എത്രതവണ അറിയിച്ചിരിക്കുന്നു. നിന്തിരുവടിയൊന്നിച്ചു് കാട്ടിൽ താമസിക്കുവാൻ എത്രമാത്രം ആകാംക്ഷയുണ്ടെന്നോ? അതിശൂരനായ അവിടുന്നു്, ദണ്ഡകാരണ്യത്തിൽ വസിക്കുമ്പോൾ ശുശ്രൂഷിക്കുവാൻ സാധിക്കുന്നതു് എത്ര വലിയ പുണ്യമായിട്ടാണു് തോന്നുന്നതു്. എന്റെ ഈശ്വരനാണു് അവിടുന്നു്. പ്രേമത്തോടുകൂടി ഭർത്താവിനെ അനുഗമിച്ചു് ഞാൻ പരിശുദ്ധയായിത്തീരും. ഇഹത്തിലും പരത്തിലും അവിടുത്തെ സാഹചര്യം മാത്രമാണു് എനിക്കു് ശ്രേയസ്കരമായിട്ടുള്ളതു്. പിതാവു്, ഉദകപൂർവ്വം ഏതൊരാൾക്കാണോ ദാനം ചെയ്യുന്നതു്, ആ പുരുഷനാണു് അവൾക്കു് ഈശ്വരൻ. ആ ധർമ്മമാലോചിച്ചാൽ എന്നെ കൊണ്ടുപോകാതിരിക്കാമോ? സദ്വൃത്തയും സാദ്ധ്വിയുമായ എന്നെ, അവിടുത്തെ ഒപ്പമിരുന്നു് സുഖദുഃഖങ്ങൾ അനുഭവിക്കുവാൻ അനുവദിക്കണേ. ദുഃഖിതയായ ഈ ഭക്തയെ കൊണ്ടുപോകാതിരിക്കുവാൻ അവിടുത്തെ തിരുമനസ്സിൽ തോന്നുവാൻ കാരണമെന്താണാവോ? ഏതു വിധത്തിൽ ആലോചിച്ചാലും, നിന്തിരുവടിയുടെ സുഖദുഃഖങ്ങൾക്കു് ഞാൻ അവകാശിയല്ലേ? അഴലാഴിയിൽ പതിച്ച ഈ ഭക്തയെ കൊണ്ടുപോകാതിരുന്നാൽ, പിന്നെ എനിക്കു് ആശ്രയമായിട്ടുള്ളതു്, വെള്ളമോ, വിഷമോ അഗ്നിയോ ആണു്.

ഇങ്ങിനെ അനേകവിധത്തിൽ അനുഗമനാനുമതിക്കു് യാചിച്ചിട്ടും, ജനകപുത്രിയെ വിജനവനമദ്ധ്യത്തിലേക്കു് കൊണ്ടുപോകുവാൻ രഘുനന്ദനനു് സംതൃപ്തിതോന്നിയില്ല. കണ്ണീരിൽക്കുളിച്ചു് ഉഷ്ണദീർഘനിശ്വാസങ്ങൾ ചെയ്യുന്ന പ്രിയതമയോടു് വീണ്ടും വീണ്ടും ശ്രീരാമചന്ദ്രൻ സാന്ത്വനവാക്കുകൾ പറയാൻ തുടങ്ങിയപ്പോൾ ആ സുന്ദരവദനത്തിൽ കോപം മൊട്ടിട്ടു.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഇരുപത്തൊമ്പതാംസർഗ്ഗം അവസാനിച്ചു.

## മുപ്പതാം സർഗ്ഗം. (സീതാവനഗമനാനുവാദം.)

ശ്രീരാമചന്ദ്രൻ ഇങ്ങിനെ സാന്ത്വനവാക്കുകൾ പറഞ്ഞതുകേട്ട ജനകരാജർഷികുമാരി, വിഷാദത്തോടെയാണെങ്കിലും പ്രേമപൂർണ്ണനയനങ്ങളാൽ ആ വിശാലവക്ഷസ്സിൽ സാഭിമാനം നോക്കിക്കൊണ്ടു്, ആത്മാഭിമാനത്തോടെ, ആക്ഷേപസ്വരത്തിൽ, വനയാത്രാനുമതിക്കുവേണ്ടി ഇങ്ങിനെ പറഞ്ഞു:—

"എന്റെ അച്ഛൻ—മിഥിലാധിപനായ വിദേഹമഹാരാജാവു്—തനിക്കു കിട്ടിയ ജാമാതാവു്, പുരുഷരൂപത്തിലുള്ളൊരു സ്ത്രീഹൃദയമാണെന്നു് വിചാരിച്ചിരിക്കുമോ? "ചണ്ഡകിരണനായ സൂര്യനേക്കാൾ ഉഗ്രതേജസ്സ്, ഞങ്ങളുടെ രാജകുമാരൻ ശ്രീരാമചന്ദ്രനുണ്ടു്. എന്നിങ്ങനെ നാട്ടുകാർ പറയുന്നതു് അസത്യമാണോ? മഹാനുഭാവനായ അവിടുന്നു് എന്തു വിചാരിച്ചാണു് ഇത്രയും വ്യസനിക്കുന്നതു്? വേറെ യാതൊരാശ്രയവുമില്ലാത്ത എന്നെ ഉപേക്ഷിക്കാമെന്നു് തോന്നിയതു്, ആരിൽനിന്നുള്ള ഭയംകൊണ്ടാണു്? ദ്യുമത്സേനമഹാരാജപുത്രനായ സത്യവാനെ, സാവിത്രി പിൻതുടന്നതുപോലെ, പ്രഭോ, അവിടുത്തെ അധീനത്തിലുള്ളവളാണു് ഞാനെന്നു് ഓർക്കണേ. ഒരു കുലടയെപ്പോലെ മറെറാരു പുരുഷനെ ഹൃദയത്തിൽ സ്മരിക്കുകയോ, നോക്കുകയോ ഞാൻ ചെയ്യില്ല. അവിടുത്തെ അനുഗമിക്കുവാൻ അനുവദിക്കണേ. ബാല്യത്തിൽ തന്നെ അഗ്നിസാക്ഷിയായി വിവാഹം കഴിച്ച എന്നെ മറെറാരാൾക്കു് അധീനയാക്കുവാൻ അവിടുന്നു് ചിന്തിക്കരുതേ. ഏതൊരാളേയാണോ ഞാൻ ശുശ്രൂഷിക്കേണ്ടതു്? ഏതൊരാളുടെ ഇഷ്ടമാണോ നോക്കേണ്ടതു്? ആ അനഘൻ എന്റെ അപേക്ഷയെ നിരസിക്കരുതേ. ആർക്കുവേണ്ടിയാണോ അവിടുത്തെ ഇത്തരത്തിൽ തടുക്കുന്നതു് ആ ആളുടെ അപേക്ഷയെ കൈക്കൊള്ളണേ. എന്നെക്കൂടാതെ വനത്തിലേക്കു് എഴുന്നെള്ളരുതേ. കാടോ, തപസ്സോ, സ്വർഗ്ഗമോ, ഏതും അവിടുത്തോടുകൂടിയേ എനിക്കു വേണ്ടു. വഴിയിൽ, പദയാത്രയിൽ, യാതൊരു തളർച്ചയും എനിക്കു് ഉണ്ടാകയില്ല. കൂർത്തുമൂത്തപുല്ലുകളും മുള്ളുകളും കൊണ്ടുമൂടിയ ദുർഗ്ഗമമാർഗ്ഗങ്ങൾ, പൂന്തോപ്പിലുള്ള, പച്ചപ്പുൽമൈതാനത്തിൽ, ലാത്തുന്നതുപോലെ സുഖപ്രദമാകും, അവിടുത്തോടൊന്നിച്ചായാൽ. ദർഭപ്പുൽ തുടങ്ങിയവയുടെ മുന തട്ടുന്നതു്, ലോലമായ തൂവൽകൊണ്ടുള്ള സ്പർശനമായേ തോന്നൂ. കൊടുങ്കാററിൽ അടിച്ചുവരുന്ന കാനനധൂളികൾ, ദേഹത്തിൽപ്പുരളുന്നതു്, രക്തചന്ദനംപോലെയായിത്തീരും. വില്ലീസുമെത്തയേക്കാൾ, ഇളംപുൽശയ്യ എനിക്കു് ആനന്ദമേകും. കായോ കനിയോ ഇലയോ അവിടുത്തെ തൃക്കൈകൾകൊണ്ടു് അല്പമോ, അധികമോ കിട്ടുന്നതു് അമൃതതുല്യമാണു്. ഋതുക്കളിലെ മോഹന കുസുമങ്ങളും, മധുരഫലങ്ങളും ആസ്വദിക്കുമ്പോൾ എനിക്കു്, പിതാവിനേയോ മാതാവിനേയോ

അരമനയേയോ ഓർമ്മയുണ്ടാകുന്നതല്ല. അവിടുത്തേക്ക് അപ്രിയമായൊരു നിസ്സാരസംഗതിയും ഒരിക്കലും എന്നിൽ നിന്നുണ്ടാകയില്ല. എന്നെക്കൊണ്ടൊരു ഭാരം അനുഭവിക്കേണ്ടി വരികയില്ല. അവിടുന്നില്ലാത്ത ഏതൊന്നും നരകതുല്യമാണെനിക്ക്; ഉണ്ടെങ്കിൽ സ്വർഗ്ഗവും. എന്റെ സ്നേഹത്തിന്റെ ആഴവും പരിശുദ്ധിയുമറിയുന്ന അവിടുന്ന്, നിർഭയയായ എന്നെക്കൂടി കൊണ്ടുപോകണേ. ഇല്ലെങ്കിൽ വിഷപാനത്താൽ, മറ്റൊരാളുടെ അടിമയാകാതിരിക്കും. അല്ലനേരത്തെ വിയോഗംപോലും മരണതുല്യമാണെന്നിരിക്കെ, പ്രഭോ, നീണ്ട നീണ്ട പതിനാലുവർഷത്തെ വേർപാട് എനിക്ക് സഹിക്കുവാൻ സാധിക്കുമോ?''

അടക്കുവാനാകാത്ത ദുഃഖത്താൽ വിവശയായ സീതാദേവി, ഭർത്താവിനെ ഗാഢമായാലിംഗനം ചെയ്ത് ഉറക്കെക്കരഞ്ഞുതുടങ്ങി. വിഷം പുരട്ടിയ അമ്പുകളേറ്റ പിടിയാനപോലെ, വേദനകൊണ്ട് പുളയുന്ന ദേവി, ശ്രീരാമഭദ്രനെ മുറുകെപ്പിടിച്ചു. അരണി അഗ്നിയെ എന്നപോലെ, ആ വിശാലലോചനങ്ങളിൽനിന്ന് ബാഷ്പം പ്രവഹിച്ചു. അസഹ്യ ദുഃഖത്തിൽ നിന്നുത്ഭവിച്ച, പളുങ്കിൻമണിപോലെ അശ്രുബിന്ദുക്കൾ, പൊൻ പങ്കജത്തിൽ നിന്നുരുണ്ടു വീണു. പൂർണ്ണചന്ദ്രതുല്യമായ ആ ആനനം, വെള്ളത്തിൽ നിന്ന് കരക്ക് വലിച്ചിട്ട താമരപ്പൂവുപോലെ വാടിവരണ്ടു.

വ്യസനാധിക്യത്താൽ വെളിവററവളെപ്പോലെയായ വൈദേഹിയെ, ദീർഘബാഹുക്കളാൽ ഗാഢമായാലിംഗനംചെയ്തു രഘുനന്ദനൻ ആശ്വസിപ്പിച്ച്, സസ്മിതം അരുളിച്ചെയ്തു:–

''ദേവിയോടുകൂടാത്ത സ്വർഗ്ഗംപോലും ഞാൻ ആഗ്രഹിക്കുന്നില്ല. ഭയം എന്നത് എന്താണെന്ന് എനിക്ക് അറിയില്ല. അല്ലെങ്കിൽ സ്വയംഭൂവായ ദേവന്ന് അങ്ങിനെയൊന്നുണ്ടോ? ദേവിയെ പരിരക്ഷിക്കുവാനുള്ള കഴിവ് എവിടേയും എപ്പോഴും എനിക്ക് ഉണ്ട്. എന്നാൽ ഹൃദയഗതി എന്താണെന്ന് മനസ്സിലാക്കുവാൻ വേണ്ടിയാണ്, വനഗമനത്തിന് മുടക്കം പറഞ്ഞത്. എന്നോടൊത്തു കാനന ജീവിതം നയിക്കുവാൻ കൂടിയാണ് ഭവതി ജനിച്ചിട്ടുള്ളതുതന്നെ. ധീരനായൊരു പുരുഷനു് സത്യശസ്സ് എന്നതുപോലെയാണ് ദേവി എനിക്ക്.

സീതയെ കൂടാതെ രാമനുണ്ടോ? അങ്ങിനെയൊന്ന് സ്മരിക്കുവാൻ കൂടി ആർക്ക് കഴിയും? ശ്രേഷ്ഠന്മാരായ പൂർവ്വികർ ചെയ്തുപോന്ന ധർമ്മത്തെ, ഹേ സുന്ദരീരത്നമേ, ഞാൻ സ്വീകരിക്കുന്നു. വൈദേഹി, സൂര്യന്ന് തീക്ഷ്ണ രശ്മികളെ ഉപേക്ഷിക്കുവാൻ സാധിക്കുമോ? സീതേ, പിതൃനിർദ്ദേശം, എന്നെ ബന്ധ

കാരണ്യത്തിലേക്ക് കൊണ്ടുപോകാതിരിക്കയില്ല. അച്ഛനമ്മമാരുടെ ആജ്ഞ അനുസരിക്കുകയാണ്, ഏതൊരാത്മജന്റേയും പ്രധാനധർമ്മം. ഈശ്വരൻ അദൃശ്യനാണ്; മാതാവ്, പിതാവ് ഗുരു; ഇവർ പ്രത്യക്ഷത്തിലുള്ളവർ. പ്രത്യക്ഷദൈവങ്ങളെ ആദ്യം പൂജിച്ചതിന്നുശേഷമേ, മറ്റൊന്നു ചെയ്യേണ്ടു. മൂന്നുലോകങ്ങൾക്കു തുല്യമാണവർ. അവർക്കുതുല്യം പരിശുദ്ധമായിട്ടുള്ളത് ഇന്നുവരെ യാതൊന്നും ഉണ്ടായിട്ടില്ല; ഇനി ഉണ്ടാകുന്നതുമല്ല. സത്യത്തിൽ അടിപതറാതെയുള്ള നില്പ്, ദാനമാനാദികളിൽ അചഞ്ചലമനഃസ്ഥിതി, യഥേഷ്ടം ദക്ഷിണാദികൾ കൊടുത്ത് വിധിയനുസരിച്ച് ചെയ്യുന്നയാഗം, ഇതെല്ലാം പിതൃനിർദ്ദേശമനുസരിക്കുന്നതിനു തുല്യമല്ല. ദേവീ, വിജ്ഞാനം–ധനധാന്യങ്ങൾ–ഉത്തമപുത്രന്മാർ–സ്വർഗ്ഗം–എന്നിവയെല്ലാം, ഗുരുശുശ്രൂഷകൊണ്ട് സ്വായത്തമാക്കാം.

ദേവഗന്ധർവ്വാലംകൃതമായ അമരലോകം, സാക്ഷാൽ ബ്രഹ്മലോകം, ഇവ സിദ്ധിക്കണമെങ്കിൽ, ഏകാഗ്രതയോടെ ഭജിക്കേണ്ടതു് സത്യധർമ്മങ്ങളെയാണ്; അതാണ് പിതാവും മാതാവും.

ദേവീ, സത്യത്തിലും ധർമ്മത്തിലും പദമൂന്നി ഉറച്ചുനില്ക്കുന്ന അച്ഛന്റെ കല്പന അനുഷ്ഠിക്കുവാൻ അല്പംപോലും സംശയം എനിക്കില്ല. സനാതനമായ ആ ധർമ്മത്തെ അനുസരിക്കുവാനാണ് ഞാൻ ആഗ്രഹിക്കുന്നതും.

വൻഭയമേകുന്ന കൊടുംകാട്ടിലേക്ക് ലോലഗാത്രിയായ ദേവിയെ കൊണ്ടുപോകുവാൻ ഞാൻ അല്പം മടിച്ചു. പക്ഷെ, ഭവതി അതിന്ന് തീർപ്പുകല്പിച്ചു കഴിഞ്ഞു. ഘോരാരണ്യത്തിൽ, എന്റെ 'സഹധർമ്മിണി'യായി വസിച്ച്, ജനകവംശത്തിന്നും രഘുവംശത്തിന്നും അനശ്വരയശസ്സേകുവാനുറച്ച സീതേ, ഞാൻ അനുവദിക്കുന്നു; "എന്നോടൊന്നിച്ച് പോരുക."

കാമിനീരത്നമേ, ധാർമ്മികജീവിതത്തിൽ മനസ്സുറപ്പിച്ച ദേവി വനവാഴ്ചക്ക് വേണ്ടുന്ന കർമ്മങ്ങൾ ഉടനടിചെയ്യു. ഭവതിയോടുകൂടാതൊരു സ്വർഗ്ഗവും എനിക്കു വേണ്ട. ഉത്തമബ്രാഹ്മണർക്ക് രത്നാദികൾ ദാനമേകു; ഭിക്ഷുക്കാൾക്ക് മൃഷ്ടാന്നം കൊടുക്കു; അർഹരായവർക്ക് യഥേഷ്ടം വേണ്ടതു് കൊടുക്കുവാൻ താമസിക്കരുത്. അമൂല്യങ്ങളായ ആഭരണങ്ങൾ, പട്ടുവസ്ത്രങ്ങൾ, നല്ലകളിക്കോപ്പുകൾ, എന്റെ പള്ളിമഞ്ചങ്ങൾ, വാഹനങ്ങൾ തുടങ്ങിയവയെല്ലാം, വിപ്രശ്രേഷ്ഠന്മാർക്ക് കൊടുത്തതിന്നുശേഷം ദേവിയുടെ ഭൃത്യന്മാർക്ക് സമ്മാനിക്കു.

തന്റെ അനുഗമനം പ്രിയതമന്നു് ഇഷ്ടമായെന്നറിഞ്ഞ സീതാദേവി, ആ നിർദ്ദേശമനുസരിച്ച് ദാനം ചെയ്യുവാൻ ഒരുങ്ങി. ശ്രീരാമചന്ദ്രന്റെ വാക്കുകൾ

ഹൃദയത്തിൽ ഒതുങ്ങാത്ത ആനന്ദമാണ് ദേവിക്ക് ഉണ്ടാക്കിയത്. അതിയശസ്സാർജ്ജിച്ച ആ സുന്ദരീരത്നം, ധാർമ്മികവര്യന്മാർക്ക് രത്നധനാദികൾ ദാനം ചെയ്യാനൊരുങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡത്തിലെ മുപ്പതാംസർഗ്ഗം അവസാനിച്ചു.

## മുപ്പത്തൊന്നാം സർഗ്ഗം. (ലക്ഷ്മണാനുവാദം.)

സത്കീർത്തിയാന്ന ലക്ഷ്മണകുമാരൻ ഈ സംഭാഷണം കേട്ടുകൊണ്ട് അവിടെ എത്തി. വീരവീരനായ സൌമിത്രിക്ക് ദു:ഖം ഒതുക്കുവാൻ തീരെ സാധിച്ചില്ല. കണ്ണുനീർ കുടുകുടെവാർത്തു്, ജ്യേഷ്ഠൻെറ പാദങ്ങൾ കെട്ടിപ്പിടിച്ചു്, ശ്രീസീതാരാമന്മാരോട് ദീനസ്വരത്തിൽ:—

"ജ്യേഷ്ഠാ, ആനകളും മാനുകളും നിറഞ്ഞ വനത്തിലേക്ക് അവിടുന്ന് പോകുവാൻ നിശ്ചയിച്ചുവല്ലൊ. എന്നാൽ, കുലയേററിയ വില്ലും നിശിതശരവുമെടുത്തു് ഈ അനുജൻ മുമ്പിൽ നടക്കാം. പക്ഷിമൃഗപൂർണ്ണമായ കാനനങ്ങളിൽ കളിച്ചുകൊണ്ട്, അടിയൻെറ പിന്നാലെ, സസുഖം എഴുന്നെള്ളാം. സ്വർഗ്ഗലോകമേറുന്നതോ, അമരത്വമോ, മൂന്നുലോകങ്ങളിലുമുള്ള ഐശ്വര്യമോ, യാതൊന്നും എനിക്ക് ആവശ്യമില്ല. എൻെറ ജ്യേഷ്ഠൻെറ ഒന്നിച്ചു് താമസിച്ചു് പാദശുശ്രൂഷയൊന്നുകൊണ്ടു മാത്രമേ ഈ അനുജൻ സംതൃപ്തനാകു."

ദണ്ഡകാരണ്യവാസത്തിന്ന് തീർപ്പുചെയ്ത ലക്ഷ്മണൻെറ വാക്കുകൾ കേട്ട ശ്രീരാമചന്ദ്രൻ, ആ സാഹസത്തിൽ നിന്ന് അനുജനെ പിൻതിരിപ്പിക്കാൻ, സാന്ത്വനമോതുവാൻ, തുടങ്ങിയപ്പോൾ:—

"പ്രഭോ, എന്നുമെന്നും ജ്യേഷ്ഠൻെറ ഒന്നിച്ചു് താമസിക്കുവാനുള്ള അനുവാദം തന്നിട്ടുണ്ടല്ലൊ. അവിടുത്തെ ഒന്നിച്ചു് വരുവാൻ ആഗ്രഹിക്കുന്ന എന്നെ തടുക്കുവാനുള്ള കാരണം ഒട്ടും മനസ്സിലാകുന്നില്ല."

തൻെറ മുന്നിൽ നടന്ന് വഴികാണിക്കുവാൻ മുതിരുന്നവനും മഹാവീരനുമായ അനുജനോട് അതിതേജസ്വിയായ ശ്രീരാമദേവൻ അരുളിച്ചെയ്തു:—

"ലക്ഷ്മണാ, ഉത്തമസ്നേഹസമ്പന്നൻ, ധാർമ്മികകാര്യങ്ങളിൽ സുസ്ഥിരൻ, അതിധീരൻ, സന്മാർഗ്ഗത്തിൽ സഞ്ചരിക്കുന്നവൻ, പ്രാണാധിക പ്രിയൻ, ഏതൊന്നു

മനസരിക്കുവാൻ സന്നദ്ധൻ, സർവ്വോപരി യഥാർത്ഥ ചങ്ങാതി, ഈ നിലയി
ലെല്ലാം പെരുമാറുന്ന നീ എന്റെ കൂടെ പോന്നാൽ, കൌസല്യാദേവിയേയും,
യശസ്വിയായ സുമിത്രാദേവിയേയും കാത്തു രക്ഷിക്കുവാൻ ആരാണുള്ളത്?
അമ്മമാരുടെ ആഗ്രഹങ്ങൾ, കാർമേഘംപോലെ വർഷിച്ച് സംതൃപ്തനാക്കിയി
രുന്ന മഹാരാജാവ് കാമപാശക്കുടുക്കിൽ പെട്ടിരിക്കുകയാണ്. അശ്വപതി
നൃപതിയുടെ നന്ദിനിയായ കൈകേയിമാതാവ് അയോദ്ധ്യാരാജ്യം നേടിക്കഴി
ഞ്ഞാൽ, ദുഃഖിതകളായ സപത്നിമാർക്ക് എന്തെങ്കിലും നന്മചെയ്യുമോ? അഴലാ
ഴിയിൽ മുങ്ങിപ്പൊങ്ങുന്ന അമ്മമാരെ ഓർക്കാത്തതെന്താണ്! സ്വന്തം മാതാ
വിന്റെ കീഴിലിരുന്ന് രാജ്യപരിപാലനം ചെയ്യുന്ന ഭരതന്റെ അനുവാദത്തോ
ടെയോ, സ്വയമായോ, നിന്റെ അമ്മയേയും വലിയമ്മയേയും രക്ഷിക്കുക. ഇ
ങ്ങിനെ ചെയ്യുന്നതായാൽ എന്നിലുള്ള നിർവ്യാജഭക്തിയായി ഞാൻ കണക്കാക്കും.
മാതൃശുശ്രൂഷകൊണ്ട് അതുല്യമായ ധർമ്മവും വർദ്ധിക്കും. നമ്മൾ രണ്ടുപേരും
നാടുവിട്ടാൽ, ധർമ്മജ്ഞനായ രഘുനന്ദന, അമ്മമാരുടെ സ്ഥിതിയെന്താകും? അ
ല്പമെങ്കിലും സുഖമുണ്ടാകുമോ?"

മഹാവിജ്ഞനായ ശ്രീരാമചന്ദ്രന്റെ മയത്തിലുള്ള വാക്കു കേട്ടപ്പോൾ,
വാഗ്മിയായ സൌമിത്രി ഉത്തരമോതിയത് ഇപ്രകാരമാണ്:–

"പ്രഭോ, അവിടത്തെ ദിവ്യശക്തികൊണ്ടുതന്നെ ഭരതജ്യേഷ്ഠൻ, കൌസല്യാ
ദേവിയേയും സുമിത്രാദേവിയേയും യഥാർഹം പൂജിച്ചുകൊള്ളും; സംശയമില്ല.
എന്റെ വലിയമ്മ കൌസല്യാദേവി, എന്നെപ്പോലെയുള്ള ആയിരം ലക്ഷ്മണ
ന്മാരെ പോററിക്കൊള്ളും. ആയിരം ഗ്രാമങ്ങൾ അമ്മക്ക് സ്വന്തമായിത്തന്നെ
യുണ്ട്. എന്റെ അമ്മയേയും തന്നേയും എന്നെപ്പോലുള്ളവരേയും രക്ഷിക്കുവാൻ
മനസ്വിനിയായ വലിയമ്മക്ക് യാതൊരു വിഷമവുമില്ല.

അയോദ്ധ്യാ മഹാരാജ്യത്തിന്റെ ചക്രവർത്തിയായി, ഗർവ്വുകൊണ്ട് ദുഷ്ടബു
ദ്ധിയായി, ആരെയെങ്കിലും രക്ഷിക്കാതെ വന്നാൽ, അവിടത്തെ അനുമതിയോടെ
ഈ ഞാൻ, ദുർമ്മതിയായിത്തീർന്ന ഭരതനേയും, ആ പക്ഷക്കാരേയും, വേണ്ടി
വന്നാൽ ത്രൈലോക്യങ്ങളേയും നശിപ്പിച്ചുകൊള്ളാം.

മഹാപ്രഭോ, അതുകൊണ്ട്, ഞാൻ അവിടത്തെ ഒന്നിച്ചു പോരുന്നതിൽ
യാതൊരു തകരാറുമില്ല. അവിടുന്ന് സങ്കല്പിച്ചതുപോലെ മാത്രമേ ഏതു കാര്യ
വും നടക്കൂ. അടിയനെ കൃതാർത്ഥനാക്കിത്തീർക്കാൻ ദയ തോന്നണേ. വില്ല്—
അമ്പ്—കൊട്ട— കയ്ക്കോട്ട്—തുടങ്ങിയവ എടുത്തുകൊണ്ട്, വഴികാണിച്ച്

ഞാൻ മുമ്പെ നടക്കാം. മഹർഷിവര്യന്മാക്ക്° ഭക്ഷിക്കുവാൻ വിരോധമില്ലാത്ത കായ്കനികൾ ഞാൻ നിത്യവും കൊണ്ടുവന്ന്° തരും. ദേവിയൊന്നിച്ച്°, വന തല ശോഭകണ്ട്° യഥേഷ്ടം അവിടുത്തേക്ക്° വിഹരിക്കാം. സ്വപ്നത്തിൽകൂടി ഞാൻ അവിടുത്തേക്ക്° വേണ്ട ശുശ്രൂഷകൾ ചെയ്തുകൊണ്ടിരിക്കും.''

അനുജന്റെ വാക്കുകൾ ദേവനെ, ഏററവും സംപ്രീതനാക്കി. സസ്നേഹം ലക്ഷ്മണനോട്°:—

''കുമാരാ, എന്റെ ഒന്നിച്ച്° പോന്നുകൊൾക. വേണ്ടപ്പെട്ടവരോടെല്ലാം യാത്ര ചോദിക്കൂ. ജനകമഹാരാജർഷിയുടെ യാഗത്തിൽവെച്ച്°, വരുണദേവൻ ദിവ്യവും ഉഗ്രവുമായ രണ്ടുവില്ലുകളും, ദിവ്യാസ്ത്രങ്ങളൊടുങ്ങാത്ത രണ്ട്° ആവനാഴികളും, ആക്കും ഭേദിക്കുവാൻ സാധിക്കാത്ത പോർച്ചട്ടകളും, സൂര്യനെപ്പോലെ പ്രശോഭിക്കുന്ന നിശിത ഖഡ്ഗങ്ങളും നമുക്ക്° തന്നിട്ടുള്ളത്° ആചാര്യമന്ദിരത്തിൽ പൂജിച്ചു വെച്ചിട്ടുണ്ടല്ലൊ. അവയെല്ലാം എടുത്ത്° അതിവേഗം വരൂ.''

ശ്രീരാമചന്ദ്രന്റെ അനുമതിവാക്കുകൾ ആനന്ദാശ്രുക്കൾ തന്നെ പ്രവഹിപ്പിച്ചു. സൌമിത്രി മിത്രങ്ങളോട്° വിടവാങ്ങി. കാട്ടിൽ വസിക്കുവാനു ദൃഢമായി ഉറച്ചു. രഘുകുലഗുരുഭവനത്തിൽ പൂമാല്യങ്ങളണിഞ്ഞു° പൂജിച്ചുവെച്ചിരുന്ന ദിവ്യായുധങ്ങളെടുത്ത്° സഹോദരസമീപത്തിലെത്തി കാണിച്ചുകൊടുത്തു. സന്തുഷ്ടനായ രഘുവരൻ പറഞ്ഞു:—

''ലക്ഷ്മണാ, വിചാരിക്കുമ്പോഴേക്കും നീ എത്തിച്ചേന്നു. കുമാരാ, എന്റെ കെട്ടിയിരുപ്പുള്ള സവ്വധനവും ദാനംചെയ്യുവാൻ ഉദ്ദേശിക്കുന്നു. തപസ്വികളായ അന്തണന്മാക്ക്° ദക്ഷിണ നല്കുവാൻ നീയും ഒന്നിച്ചുവേണം. ഗുരുഭക്തിയോടെ ശുശ്രൂഷിക്കുന്ന ബ്രാഹ്മണക്കും, അതിലധികം എന്റെ ഭൃത്യന്മാക്കും കൊടുക്കണം. വസിഷ്ഠബ്രഹ്മഷിസുതനും ശ്രേഷ്ഠനുമായ സുയജ്ഞനേയും, മററുവിപ്രേന്ദ്രന്മാരേയും വേഗത്തിൽ വരുത്തൂ. അവരെയെല്ലാം പൂജിച്ച്° ദാനംകൊടുത്ത്° ആശിസ്സുവാങ്ങിവേണം നമ്മുടെ വനയാത്ര.''

**ഇങ്ങിനെ ആഷമായ ശ്രീമദ്°രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം മുപ്പത്തൊന്നാം സൎഗ്ഗം അവസാനിച്ചു.**

## മുപ്പത്തിരണ്ടാം സർഗ്ഗം. [യാത്രാദാനം]

അഗ്രജൻെറ പ്രിയവും ശുഭകരവുമായ ആജ്ഞ ശിരസാവഹിച്ച കുമാരൻ അതിവേഗത്തിൽ സുയജ്ഞൻെറ വാസഗൃഹത്തിലെത്തി. അഗ്ന്യാഗാരത്തിലിരിക്കുന്ന വിപ്രവര്യനെ സവിനയം വന്ദിച്ചുകൊണ്ടു് സൌമിത്രി പറഞ്ഞു:

"ദുഷ്കരകർമ്മങ്ങളേതും അനായാസമായി ചെയ്യുന്ന ജ്യേഷ്ഠൻെറ അടുത്തേക്കു് വരൂ."

ബ്രാഹ്മണോത്തമൻ സന്ധ്യാവന്ദനംചെയ്തു് ലക്ഷ്മണനൊന്നിച്ചുതന്നെ, മഹാലക്ഷ്മിയുടെ വിഹാരരംഗമായ ശ്രീരാമഭവനത്തിലെത്തി. ദേവൻ സീതയൊന്നിച്ചു്, ആഹുതാഗ്നിയെ എന്നപോലെ, വേദജ്ഞനായ സുയജ്ഞനെ എതിരേററു. ഉത്തമങ്ങളായ കനകത്തോൾവളകൾ, മനോഹരകുണ്ഡലങ്ങൾ, രത്നാലംകൃതമായ പൊന്നിൻ നൂൽ, കേയൂരം, കടകം, തുടങ്ങിയ ശ്രേഷ്ഠാഭരണങ്ങളെ സമപ്പിച്ചു. മററനേകം അമൂല്യരത്നങ്ങളും ദ്വിജവരനു് ദക്ഷിണയായേകി. സീതാദേവിയുടെ അപേക്ഷപ്രകാരം ദേവൻ സുയജ്ഞനോടു് മന്ദഹാസത്തോടെ അരുളിച്ചെയ്തു:—

"സ്വണ്ണനൂൽ, മുത്തുമാലകൾ, അരഞ്ഞാണങ്ങൾ, മനോഹരങ്ങളായ തോൾവളകൾ, ശ്രേഷ്ഠങ്ങളായ കേയൂരങ്ങൾ, എന്നിവ, വനഗമനോദ്യുക്തയായ സീത, അവിടുത്തെ സഹധമ്മിണിക്കു് ദാനം ചെയ്യുവാനാഗ്രഹിക്കുന്നു. അവ സ്വീകരിക്കുക. നാനാരത്നാലംകൃതമായ മേക്കട്ടിയോടുകൂടിയ കട്ടിലും തരുവാൻ മൈഥിലി വിചാരിക്കുന്നു. അമ്മാമൻ എനിക്കു തന്ന ശത്രുഞ്ജയമെന്ന ഗജവീരനെ ആയിരം നാണ്യങ്ങളോടെ അവിടുത്തേക്കു് സമപ്പിക്കുന്നതും സ്വീകരിക്കണം."

ശ്രീരാമവാക്യം കേട്ടു്, അവയെല്ലാം സ്വീകരിച്ച സുയജ്ഞൻ, ശ്രീസീതാരാമലക്ഷ്മണന്മാക്കു്, ശ്രേഷ്ഠങ്ങളായ ആശിസ്സുകൾ ആനന്ദപുളകിതനായി അരുളി.

സ്വസ്ഥചിത്തനായ രഘുനന്ദനൻ, അനുജൻ ലക്ഷ്മണനോടു് ബ്രഹ്മാവു് ഇന്ദ്രനോടെന്നപോലെ പ്രിയവാക്കുകൾ പറഞ്ഞു:—

"ലക്ഷ്മണാ, ബ്രഹ്മർഷിശ്രേഷ്ഠന്മാരായ അഗസ്ത്യനേയും കൌശികനേയും സവിനയം ക്ഷണിച്ചു്, ജലംകൊണ്ടു് സസ്യങ്ങളെയെന്നപോലെ, രത്നങ്ങളാൽ അർച്ചിക്കുക. അമേയ പരാക്രമിയായ അനുജാ, പശുലക്ഷങ്ങളെക്കൊണ്ടും, അമൂല്യരത്നങ്ങൾ കൊണ്ടും, സ്വണ്ണം വെള്ളി എന്നിവ കൊണ്ടും, ആ മഹാനുഭാവന്മാരെ സന്തോഷിപ്പിക്കണം. വേദപാരംഗതനും, തൈത്തരീയന്മാരുടെ ഗുരു

വര്യന്മാരം, അമ്മ കൌസല്യാദേവിയെ സേവിച്ച് അനുഗ്രഹാശിസ്സുകൾ നല്കുന്ന വനുമായ വിപ്രവര്യന്ന് വാഹനങ്ങളേയും ദാസിമാരേയും ഉത്തമ പട്ടുവസ്ത്രങ്ങളേയും നല്കി സന്തോഷിപ്പിക്കണം. സൂതനും, സചിവനും, തേജസ്വിയുമായ ആര്യചിത്രരഥന്നു്, മഹാർഹങ്ങളായ രത്നങ്ങൾ, വസ്ത്രങ്ങൾ, ധനങ്ങൾ, എന്നിവകൾ പുറമെ, കുട്ടികളോടുകൂടിയ ആയിരം പശുക്കളേയും കൊടുത്തു് തൃപ്തിപ്പെടുത്തണം. കാഠകോപനിഷത്തു് പഠിക്കുന്നവരും, സ്വാദ്ധ്യായാദികർമ്മങ്ങൾ ചെയ്യുന്നവരുമായ ബാലന്മാർ പലരുണ്ടല്ലൊ. ഭോജന പ്രിയരായ അവർക്കു് മറ്റൊന്നും അറിയില്ല. എന്നാൽ മഹാത്മാക്കൾക്കുകൂടി സമ്മതരുമാണു്. രത്നസമ്പൂർണ്ണങ്ങളായ എമ്പതു വാഹനങ്ങൾ, ആയിരം ചുമട്ടുകന്നുകൾ, ഇരുനൂറു കാളകൾ, പാൽ—നെയ്യ് എന്നിവയ്ക്കു് ആയിരം പശുക്കൾ, ഇവയെ, വിദ്യാഭ്യാസമൊഴിച്ച് മറ്റൊന്നുമറിയാത്ത അവർക്കു് നല്കുക. അമ്മ കൌസല്യാദേവിയുടെ അടുത്തു് അനേകം ബ്രഹ്മചാരികളില്ലെ? അവക്കു്, ഓരോരുത്തർക്കും ആയിരം വീതം പശുക്കളെ പ്രത്യേകം കൊടുക്കണം. ഇങ്ങിനെ എല്ലാ ദ്വിജന്മാരേയും, അമ്മക്കുകൂടി സന്തോഷമുണ്ടാകത്തക്കവിധം പൂജിക്കുക.''

ഭ്രാതാവിന്റെ നിർദ്ദേശം ശിരസാ വഹിച്ച സൌമിത്രി, കുബേരൻ എന്നപോലെ ധനാദികൾ വാരിക്കോരി വിപ്രവര്യന്മാക്കു് നല്കി.

ശ്രീരാമചന്ദ്രന്റെ വിയോഗം, സഹിക്കാൻ കഴിയാത്ത അഴലാണു് ഭൃത്യന്മാക്കു് ഉണ്ടാക്കിയതു്. കണ്ണീർ തൂകുന്ന അവർക്കെല്ലാം അനല്പമായ ധനമേകിയ ദേവൻ അരുളിച്ചെയ്തു:—

''ഞങ്ങൾ മടങ്ങിയെത്തുന്നതുവരെ ലക്ഷ്മണന്റേയും എന്റേയും ഭവനങ്ങളിൽ, ഓരോ കാര്യത്തിന്നും പ്രത്യേകം ആളുണ്ടാകണം.''

സമീപത്തുനില്ക്കുന്ന ധനാദ്ധ്യക്ഷനോടു്:—

''എന്റെ ഭണ്ഡാരത്തിലുള്ള ധനം മുഴുവനും കൊണ്ടുവരുക.''

എന്നു് കല്പിച്ചു. ഭൃത്യന്മാർ കൊണ്ടുവന്നു് ഭംഗിയിൽ കൂട്ടിയ ധനം മുഴുവൻ, ലക്ഷ്മണനൊന്നിച്ചു്, ബാലന്മാർ–വൃദ്ധന്മാർ–പാവപ്പെട്ടവർ–വിപ്രവര്യന്മാർ– എന്നിവർക്കു് ദാനംചെയ്തു.

ഗർഗ്ഗപുത്രനായി ത്രിജടൻ എന്നു് പേരാർന്നൊരു വൃദ്ധബ്രാഹ്മണൻ, കാനനവാസവും, ഭിക്ഷാവൃത്തിയുമായി ദിവസം കഴിച്ചുകൂട്ടുന്നുണ്ടായിരുന്നു. ദാരിദ്ര്യ

ദുഃഖപീഡിതനായ അദ്ദേഹത്തിന്റെ സഹധർമ്മിണി യുവതിയാണ്. ചെറിയ ചെറിയ കുട്ടികളുമുണ്ട്. ഏററവും ദരിദ്രയായ അവരം വൃദ്ധഭർത്താവിനോട്:—

"അവിടുന്ന് ഈ കോക്കോട്ടം പാരക്കോലും മററം കളഞ്ഞു, കുഞ്ഞുങ്ങളേയുംകൊണ്ടു്, ധർമ്മാത്മാവായ ശ്രീരാമചന്ദ്രനെ പോയിക്കാണണം. ആ ദർശനം കൊണ്ടുതന്നെ ജീവിതത്തിലെ അഴലെല്ലാം ഒഴിയുമല്ലൊ. ദാരിദ്ര്യദുഃഖത്തിൽ മുങ്ങിപ്പൊങ്ങുന്ന നമുക്ക് എന്തെങ്കിലും കിട്ടാതിരിക്കില്ല."

ധർമ്മദാരങ്ങളുടെ അപേക്ഷയനുസരിച്ച ത്രിജടൻ എന്ന യതിവരൻ, ജീർണ്ണവസ്ത്രധാരിയാണെങ്കിലും, ഭൃഗ്വംഗിരസ്സ് എന്നീ മഹർഷി തുല്യതേജസ്സോടെ കൊട്ടാരത്തിലേക്ക് നടന്നു. ഗോപുരദ്വാരങ്ങളിൽ മുനീശ്വരനെ ഒരാളും തടുത്തില്ല. അഞ്ചു മതിൽക്കെട്ടുകളും കടന്ന് ദേവസന്നിധിയിലെത്തിയ ത്രിജടൻ ഇപ്രകാരം പറഞ്ഞു:—

"അതിയശസ്സാന്ന രാജകുമാരാ, ഭിക്ഷാംദേഹിയും കുറെ കുഞ്ഞുങ്ങളുള്ളവനുമായ ഈ ദരിദ്രബ്രാഹ്മണനെ നോക്കിയാലും."

പൂപ്പുഞ്ചിരിപൊഴിച്ചുകൊണ്ടു് രഘുനന്ദനൻ ഉത്തരമോതി:—

"ആയിരമെന്ന കണക്കിലല്ല, അവിടുത്തേക്ക് പശുക്കളെ ഞാൻ തരുന്നതു്. ഒരു ദണ്ഡു് എടുത്തു് എറിയുക. അതു് വീഴുന്നിടം വരെ നിരത്തി നിത്താവുന്ന ഗോക്കളം അവിടുത്തേക്ക് ഉള്ളതാണ്."

ത്രിജടൻ ചാടിയെഴുന്നേററു. മുണ്ടൊന്നു മുറുക്കിയുടുത്തു. ഒരു ദണ്ഡു് എടുത്തു്, ശക്തിമുഴുവൻ സംഭരിച്ചു് എറിഞ്ഞു. നൂറായിരം പശുനിരക്കപ്പുറത്തു്, സരയൂനദീതീരത്തിലാണ് ആ കോൽ വീണതു്. അത്രയും പശുക്കളെ ആശ്രമത്തിലേക്കെത്തിക്കുവാൻ നിർദ്ദേശിച്ച ശ്രീരാമചന്ദ്രൻ,യതിയെ ആലിംഗനം ചെയ്തുകൊണ്ടു് പറഞ്ഞു:—

"ചെറിയൊരു നേരമ്പോക്കുമാത്രമാണിതു്. അവിടുത്തേക്ക് അല്പവും പരിഭവം തോന്നരുതേ. അവിടുത്തെ ശക്തി അപാരമാണെന്ന് അറിഞ്ഞിട്ടുണ്ടു്. അതൊന്നു് കാണുവാൻ മാത്രമാണ് ഇങ്ങിനെ അഭ്യർത്ഥിച്ചതു്. എന്തെങ്കിലും അവിടുത്തെ ഹൃദയത്തിൽ ആശയുണ്ടെങ്കിൽ അരുളിച്ചെയ്താൽ മതി. എന്റെ ധനം ബ്രാഹ്മണശ്രേഷ്ഠന്മാർക്ക് ഉള്ളതാണ്. ഞാൻ സമ്പാദിച്ചതു്, അവിടുത്തെപ്പോലെയുള്ള ഉത്തമോത്തമന്മാർക്ക് സമർപ്പിച്ചാലേ, എനിക്ക് സന്തോഷവും യശസ്സും ഉണ്ടാകയുള്ളൂ."

സപത്നീകനായ ത്രിജടൻ, പശുക്കളെ മുഴുവൻ ഏറ്റുവാങ്ങി. സന്തോഷം കൊണ്ടു് രോമാഞ്ചമണിഞ്ഞു്:—

"കീർത്തിയും, ബലവും, സുഖവും, സന്തോഷവും അടിയ്ക്കടി വദ്ധിക്കട്ടെ!"

എന്നിങ്ങനെ ഉള്ളഴിഞ്ഞു് കുമാരനെ അനുഗ്രഹിച്ചു.

സ്വയം സമ്പാദിച്ചിരുന്നതും ധാർമ്മികമാന്നതുമായ അളവില്ലാത്ത ധനം മുഴുവൻ, നല്ല നല്ല വാക്കുകൾ പറഞ്ഞുകൊണ്ടു് ശ്രീരാമചന്ദ്രൻ, ബ്രാഹ്മണർ സുഹൃത്തുക്കൾ, ഭൃത്യന്മാർ, യാചകന്മാർ, എന്നിവക്കു് ദാനംചെയ്തു. ആ തൃക്കൈകളിൽ നിന്നു് വാങ്ങിയ ഒരാളുപോലും സംതൃപ്തിയുടെ പാരമൃത്തിലെത്താതിരുന്നില്ലെന്നതു് വാസ്തവം മാത്രം.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡത്തിലെ മുപ്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

## മുപ്പത്തിമൂന്നാം സർഗ്ഗം. (പൌരവാക്യം)

സീതാസമേതനായ ശ്രീരാമചന്ദ്രൻ വിപ്രവര്യന്മാക്കും മററും യഥാഹം ധനമേകിയ ശേഷം, പിതൃഭവനത്തിലേക്കു്, പത്നിയോടും അനുജനോടും ഒന്നിച്ചു്, യാത്ര തുടർന്നു. ശ്രീരാമലക്ഷ്മണന്മാരുടെ തൃക്കൈകളിൽ, വൈദേഹി ചാർത്തിയ പുഷ്പമാല്യാലംകൃതമായ ചാപങ്ങൾ, നോക്കുവാൻകൂടി സാധിക്കാത്ത മട്ടിൽ വെട്ടിത്തിളങ്ങി. രാജവീഥികളിൽ ആററത്തിരക്കുകാരണം, മണിമേടകളിൽ, ഏഴുനില മാളികകളിൽ, കയറിനിന്നു് ശ്രേഷ്ഠപുരുഷന്മാർ നിരുന്മേഷരായി അവരെനോക്കി. കുടപോലുമില്ലാതെ നടന്നുപോകുന്ന ദശരഥനന്ദനന്മാരെക്കണ്ടപ്പോൾ, അവരുടെ ഹൃദയം പിളരുന്നതുപോലെ തോന്നി. ഗദ്ഗദാക്ഷരങ്ങളിൽ:—

"നോക്കു. ഏതൊരു മഹാനുഭാവൻെറ എഴുന്നെള്ളത്തിൽ ചതുരംഗപ്പടകൾ പിന്നാലെയുണ്ടാകുമോ, ആ ധർമ്മസ്വരൂപിയുടെ ഒന്നിച്ചു് ഇപ്പോൾ ഉള്ളതു് സീതാദേവിയും ശ്രീലക്ഷ്മണകുമാരനും മാത്രം. എല്ലാവിധത്തിലുമുള്ള ഐശ്വര്യങ്ങളും സുഖങ്ങളും അനുഭവിച്ചറിഞ്ഞ രഘുനന്ദനൻ പിതൃവാക്യം പാഴാക്കാതാക്കുവാൻ തീരുമാനിച്ചു. അടിപതറാത്ത ധർമ്മനിഷ്ഠയാണിതു്.

ദേവന്മാക്കുപോലും കാണുവാൻ, സമയംനോക്കേണ്ടിയിരുന്ന ജാനകീദേവിയെ, നടപ്പാതയിൽ നില്ക്കുന്നവർകൂടി കാണുന്നു. രക്തചന്ദനാദികളായ ഉത്തമ

ലേപനങ്ങളണിഞ്ഞു് പ്രശോഭിച്ചിരുന്ന സീതാദേവിയുടെ പൂവുടൽ, മഴ–തണു പ്പു്–ചൂടു്–എന്നിവകൊണ്ടു് ഒളികെട്ടുമങ്ങും. മഹാത്മാവായ ദശരഥനൃപാലേന്ദ്രനെ, ദുഷ്ടപ്പിശാചു് ബാധിച്ചിരിക്കുന്നു. ഇല്ലെങ്കിൽ, ഓമനമകനോടു് ഇത്തരത്തിൽ പറയുവാൻ അവിടുത്തേക്കു് തോന്നുകയില്ല. ഗുണങ്ങളൊന്നുമില്ലാത്തൊരു, വഴിപിഴച്ച സന്തതിയോടുപോലും ഇങ്ങിനെ പറയുന്ന പിതാവുണ്ടാകുമോ? ഇത്തരത്തിൽ ഉപേക്ഷിക്കുമോ? അഹിംസ–ദയ–മര്യാദ–ജ്ഞാനം–ദമം–ശാന്തി–തുടങ്ങിയ ആറുഗുണങ്ങളെക്കൊണ്ടു് ലോകത്തെ മുഴുവൻ വിജയിച്ച, ഈ പുരുഷോത്തമനെ എങ്ങിനെയാണു് ദ്രോഹിക്കുക?

വേനൽക്കാലത്തു് വെള്ളം വററുമ്പോഠം ജലജന്തുക്കളെപ്പോലെ, കുമാരൻ വിട്ടുപിരിയുമ്പോഠം നാട്ടുകാർ വലയും. ലോകനാഥനായ ശ്രീരാമഭദ്രന്റെ ദുഃഖം ജനങ്ങഠംക്കു് ഓരോരുത്തർക്കുമുള്ളതാണു്. മനുഷ്യരാകുന്ന മഹാവൃക്ഷത്തിന്റെ നാരായവേരാണു് കൊച്ചുതിരുമേനി. കൊമ്പും ഇലയും പൂവും കായുമാകുന്ന നമ്മഠം, വേരററ വൃക്ഷം പോലെയായി. അതുകൊണ്ടു്, മററൊന്നും ആലോചിപ്പാനേയില്ല. ശ്രീ ലക്ഷ്മണകുമാരനെപ്പോലെ, നമ്മളും, പത്നീ ബന്ധുക്കളോടുകൂടി അവിടുത്തെ പിൻതുടരുക. മന്ദിരങ്ങഠം, ആരാമങ്ങഠം, ദേവാലയങ്ങഠം, എന്നിവയെല്ലാമുപേക്ഷിച്ചു്, ധർമ്മാത്മാവായ ശ്രീരാമചന്ദ്രനെ തുല്യ സുഖദുഃഖിതരായ നമുക്കു് പിൻതുടരണം.

നിധികഠം കുഴിച്ചെടുത്തു്, മുററം തകർന്നു്, ധനധാന്യാദി ഐശ്വര്യവസ്തുക്കളൊന്നുമില്ലാതെ, പൊടി—മാറാല എന്നിവകൊണ്ടു് ഒളികെട്ടു്, ദൈവസാന്നിദ്ധ്യമില്ലാതെ, തറകളിൽ എലിമടകഠം നിറഞ്ഞു്, അടിച്ചുതളികളില്ലാതെ പുക ഉയരാതെ, ബലിഹോമാദി സത്കർമ്മങ്ങഠം യാതൊന്നുമില്ലാതെ, മന്ത്രജപാദി സത്കർമ്മങ്ങഠം യാതൊന്നുമില്ലാതെ, മന്ത്രജപാദികളാൽ മുഖരിതമാകാതെ, ദുഷ്ക്കാലം തച്ചുടയ്ക്കപ്പെട്ടപോലെയുള്ള പാത്രങ്ങളൊത്തു്, നമ്മഠം ഉപേക്ഷിച്ച ഭവനങ്ങളോടുകൂടിയ രാജ്യത്തെ ആ കൈകേയി നേടിക്കൊണ്ടു് ഭരിച്ചുകൊള്ളട്ടെ. ശ്രീരാമചന്ദ്രൻ പോകുന്ന ദണ്ഡകാരണ്യം നഗരമായി മാറും; മാറണം. നമ്മളെല്ലാം വനത്തിലെത്തുമ്പോഠം അയോദ്ധ്യാനഗരി അടവിയായിത്തീരും. മദഗജങ്ങളും, സിംഹങ്ങളും, ക്രൂരമൃഗങ്ങളും, പക്ഷികളും, നമ്മെ ഭയപ്പെട്ടു് കാടുവിട്ടോടിയൊളിക്കട്ടെ. അല്ലെങ്കിൽ നാം വെടിഞ്ഞ നാട്ടിലേക്കു് വന്നുചേരട്ടെ.

പുത്രബന്ധുസമന്വിതയായ കൈകേയി, നാം ഉപേക്ഷിച്ച നാടു് നേടി കൃതകൃത്യയാകട്ടെ. പുല്ലു്—മാംസം—കായ്കഠം ഇവ തിന്നു് മദിച്ചു കൊണ്ടിരി

ക്കുന്ന ക്ഷുദ്രജീവികളാൽ പൂർണ്ണമായ അയോദ്ധ്യാനഗരിയെ ഭരിക്കട്ടെ; ശ്രീരാമകുമാരനെ കണ്ടുകൊണ്ടു്—ശുശ്രൂഷിച്ചുകൊണ്ടു്—നമുക്കെല്ലാവക്കും വനത്തിൽ സസുഖം വസിക്കാം.''

പ്രജാപ്രമുഖന്മാരുടെ, ഇത്തരത്തിലുള്ള വാക്കുകഠം കേട്ടിട്ടും, രഘുവംശനായകൻെറ ഹൃദയത്തിന്നു് യാതൊരു ചാഞ്ചല്യവും വന്നില്ല.

കൈലാസശൃംഗംപോലെ പ്രശോഭിക്കുന്ന മഹാരാജഭവനം, മദഗജവിക്രമിയായ ദാശരഥി കണ്ടു. വീരവീരന്മാരായ ആഠംക്കാർ, ഏററവും വിനീതരായി പെരുമാറുന്നു. അടക്കുവാൻ കഴിയാത്ത വ്യസനം വ്യക്തമാക്കുന്ന വദനത്തോടെ മഹാമന്ത്രി സുമന്ത്രർ കൊട്ടാരവാതില്ക്കൽ നില്ക്കുന്നുണ്ടു്. പൌരന്മാരുടെ ദീനത കണ്ടിട്ടും കലുക്കമില്ലാതെ, പിതൃവാക്യസംരക്ഷണതല്പരനായ ദേവൻ സുമന്ത്രരോടു് അരുളിച്ചെയ്തു:—

''അച്ഛനെ കാണുവാൻ അനുവാദം കാത്തുകൊണ്ടു് ഞാൻ ഇവിടെ നില്ക്കുന്നതായി, സമയോചിതം മഹാരാജാവിനെ ഉണത്തു.''

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം മുപ്പത്തിമൂന്നാം സഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിനാലാം സഗ്ഗം. (ദശരഥസമാശ്വാസനം.)

ഇന്ദീവരദളശ്യാമസുന്ദരനും, അംബുജലോചനനുമായ ശ്രീരാമചന്ദ്രൻെറ നിർദ്ദേശമനുസരിച്ചു്, അന്തഃപുരത്തിലേക്കു് പ്രവേശിക്കുന്ന സുമന്ത്രർക്കു് അഴലൊതുക്കുവാൻ വളരെയേറെ വിഷമിക്കേണ്ടി വന്നു. ഗ്രസ്തനായ ആദിത്യനെപ്പോലെ, വെണ്ണീർ മൂടിയ അഗ്നിപോലെ, വെള്ളംവററിയ തടാകംപോലെ, നിസ്തേജനായി ദീർഘനിശ്വാസമിടുന്ന മഹാരാജാവിനെ കണ്ടപ്പോഠം, കണ്ണീരൊഴുക്കി, തലതാഴ്ത്തി, തൊഴുതുകൊണ്ടു്, സൂതൻ സമീപത്തിലെത്തി. പേടിച്ചിടറിയ പരുക്കൻ ശബ്ദത്തിൽ ജയാശിസ്സുകളോതി, തുടന്നു:—

''മഹാപ്രഭോ, അവിടുത്തെ പുത്രൻ, പുരുഷോത്തമനായ ശ്രീരാമകുമാരൻ, സ്വയം സമ്പാദിച്ച ധനമെല്ലാം ബ്രാഹ്മണർക്കും ഭൃത്യന്മാക്കും നല്കി, കാനനഗമനോത്സുകനായി, ബന്ധുമിത്രാദികളോടു് വിടവാങ്ങി, ഗോപുരദ്വാരത്തിൽ അനുവാദത്തിന്നു് കാത്തുനില്ക്കുന്നു. തീക്ഷ്ണകിരണനായ സൂര്യനെപ്പോലെ, ജാജ്വല്യ

മാനനം രാജഗുണങ്ങളെല്ലാം ഒത്തുചേൎന്നവനുമായ ആ സത്യവിക്രമി, ജഗതീപതി യായ അവിടുത്തെ കാണുവാൻ ആഗ്രഹിക്കുന്നു.''

ഗാംഭീര്യംകൊണ്ടു് സാഗരതുല്യനും, നൈർമ്മല്യത്താൽ ആകാശസദൃശനും, സത്യവാനും, ധൎമ്മിഷ്ഠനുമായ ദശരഥമഹാരാജാവു് അരുളിച്ചെയ്തു:—

''സുമന്ത്രാ, എന്റെ എല്ലാ പത്നിമാരോടും ഇവിടേക്കു് വരുവാൻ പറയൂ. സൎവ്വരുമൊന്നിച്ചു്, ധൎമ്മസ്വരൂപിയായ രാമനെ ഞാൻ കാണട്ടെ.''

സുമന്ത്രർ അന്തഃപുരത്തിൽ ചെന്നു്, മഹീപാലകന്റെ ആജ്ഞ ആ മാനിനീ മണികളെ മുഴുവൻ അറിയിച്ചു.

മഹാരാജാവിന്നു് മുന്നൂററി അമ്പതു് പത്നിമാരുണ്ടു്. സുമന്ത്രവചനംകേട്ട ആ മഹിളാരത്നങ്ങൾ, ഭർത്തൃശാസന ശിരസാവഹിച്ചു്, കൌസല്യാദേവിയെ അനുഗമിച്ചുകൊണ്ടു്, അതിവേഗത്തിലെത്തി. സദ്വ്രതാചാരങ്ങളാൽ ശ്രേഷ്ഠ കളായ സുന്ദരിമാരെ കണ്ടപ്പോൾ നൃവരേന്ദ്രൻ സൂതനെ നോക്കി:—

''സുമന്ത്രരേ, എന്റെ ഉണ്ണിയെ വേഗം കൊണ്ടുവരു.''

സീതാലക്ഷ്മണസമേതനായ ശ്രീരാമചന്ദ്രൻ, അതിവേഗത്തിൽ താതസമീ പത്തിലെത്തി. ദൂരത്തുനിന്നുതന്നെ കൂപ്പുകൈകളോടെ വരുന്ന പുത്രന്മാരെ കണ്ട അച്ഛൻ, പെട്ടെന്നു് എഴുന്നേററു് അവരുടെ അടുത്തേക്കു് ഓടിയെത്താൻ ശ്രമി ച്ചു. സഹധർമ്മിണിമാരാലാവൃതനായ മഹാരാജാവിനു്, ദുഃഖമൊതുക്കുവാൻ തീരെ സാധിച്ചില്ല. ഉത്തരക്ഷണത്തിൽ മഹാരാജാവു് മോഹാലസ്യപ്പെട്ടു് മറി ഞ്ഞുവീണു. പത്നിമാരും പരിചാരികമാരുമായി അവിടെ നില്ക്കുന്ന ആയിരത്തി ലധികം സ്ത്രീകളുടെ കണ്ഠങ്ങളിൽ നിന്നു്, ആഭരണങ്ങളുടെ കിലുകിലാരവങ്ങ ളോടെ ''ഹാ രാമാ, അയ്യോ രാമാ,'' എന്നു് ഒന്നിച്ചു് ഉച്ചത്തിലുള്ള വിലാപ നാദം ഉയൎന്നു.

ശ്രീരാമലക്ഷ്മണന്മാർ വൈദേഹിയൊന്നിച്ചു് പിതാവിനെ പെട്ടെന്നെടുത്തു പള്ളിമഞ്ചത്തിൽ കിടത്തി.

മുഹൂൎത്തനേരം കഴിഞ്ഞപ്പോൾ ഉണൎന്നു്, അഴലാഴിയിൽ മുങ്ങിപ്പൊങ്ങുന്ന നരവരേന്ദ്രനോടു്, വിനയാന്വിതനായ ശ്രീരാമചന്ദ്രൻ തൊഴുതുകൊണ്ടു് ഉണൎത്തി:—

"മഹാരാജാവുകൂടിയായ അവിട്ടന്നു് ഞങ്ങളുടെ എല്ലാവരുടേയും ഈശ്വരനാണു്. ദണ്ഡകാരണ്യത്തിൽ പാർക്കുവാൻ ഞങ്ങൾക്കു് വിടയേകിയാലും. ലക്ഷ്മണനും സീതയും—ഞാൻ വളരെയധികം തടുത്തുവെങ്കിലും, കൂടെ പുറപ്പെട്ടിരിക്കുന്നു. അവർക്കും സദയം അനുവാദം തരണം. ഞങ്ങൾക്കു്–സീതയ്ക്കും–ലക്ഷ്മണനും, എനിക്കും–പ്രജകൾക്കു് ബ്രഹ്മാവു് എന്നപോലെ അവിട്ടന്നു് വിടയരുളിയാലും.

അച്ഛന്റെ ആജ്ഞ കേൾക്കുവാൻ അചഞ്ചലമായ ഹൃദയത്തോടെ കാത്തുനില്ക്കുന്ന രഘുനന്ദനനോടു്, തൃക്കൺപാർത്തുകൊണ്ടു് അരുളി:–

"ഓമനമകനേ, രാമാ, കൈകേയിക്കു് കൊടുത്ത വരദാനംകൊണ്ടു് ഞാൻ ഭ്രാന്തനായിത്തീർന്നിരിക്കുന്നു. എന്നെ പിടിച്ചുകെട്ടി, നീ തന്നെ അയോദ്ധ്യയിലെ രാജാവാക."

മഹാരാജവാക്യം കേട്ടു്, കൈകൂപ്പി, സംഭാഷണ ചതുരനും കൂടിയായ ആ ധാർമ്മികാഗ്രേസരൻ പറഞ്ഞു:–

"അവിട്ടന്നുതന്നെ അരചനായി, ഈ ഭൂമിയെ ഇനിയും ആണ്ടുകൾ ആയിരം ഭരിക്കണം. അസത്യമാലിന്യം ഈ ചരിത്രത്തിനു അല്പംപോലും ഉണ്ടാകാൻ പാടില്ല. പതിന്നാലു സംവത്സരം കാനനത്തിൽ വസിച്ചു്, സത്യം നിറവേറ്റി ഈ പാവന പാദങ്ങളിൽ പ്രണമിക്കുവാൻ എനിക്കു് സാധിക്കണം."

അതിരഹസ്യമായി, യാത്രാനുവാദമേകുവാൻ ധൃതിപ്പെടുത്തുന്ന കൈകേയിയെ നോക്കിയപ്പോഴേക്കും നൃപാലേന്ദ്രൻ തീരെ അവശനായിക്കഴിഞ്ഞു. ഒരു കുട്ടിയെപ്പോലെ കരഞ്ഞുകൊണ്ടു് സത്യത്തിൽ അടിയുറച്ചു നില്ക്കുന്ന തമ്പുരാൻ തുടർന്നു:–

"പൊന്നുമകനേ, നന്മക്കും, ശ്രേയസ്സിന്നും, തിരിയെ വരുവാനുമായി, നിർഭയം ശുഭമാർഗ്ഗത്തിൽക്കൂടി നീ സഞ്ചരിച്ചാലും. ധർമ്മനിഷ്ഠനും സത്യസ്വരൂപിയുമായ നിന്റെ നിശ്ചയത്തെ പിൻതിരിപ്പിക്കുവാൻ ആരുടെ പ്രയത്നത്തിന്നാണു് സാധിക്കുക? രഘുനന്ദന, എന്തായാലും ഇന്നത്തെ രാത്രി നീ പോകരുതു്. പുലച്ചുവരെ മുഴുവൻ സമയവും കൺകുളർക്കെ നിന്നെ ഞങ്ങൾ കാണട്ടെ. എല്ലാ അമ്മമാരോടും കൂടിയിരിക്കുന്ന എന്റെ അടുത്തു് ഇന്നു് താമസിച്ചു് നാളെ പ്രഭാതത്തിൽ പോക. ഏതൊരാൾക്കും ചെയ്യുവാൻ സാധിക്കാത്ത കർമ്മമാണു്, എന്റെ

ഓമനക്കുട്ടി, നീ ചെയ്യുന്നതു്. സവ്വസുഖങ്ങളുമുപേക്ഷിച്ചു്, ഘോരവിപിനത്തിൽ വസിക്കുക! ഉണ്ണീ, സത്യമായിപ്പറയുന്നു; എനിക്കു് തീരെ ഇഷ്ടമില്ലാത്ത കാര്യമാണു്. ഈ വഞ്ചകി, ഒളിതീപോലെ, എന്നെ ബാധിച്ചതിനാൽ ഞാൻ ചതിയിൽപ്പെട്ടുപോയി. അതിനെ കടക്കുവാനാണു് നീ തുടരുന്നതു്. എന്റെ ഉണ്ണീ, രാമാ, സീമന്തപുത്രനായ നീ; അച്ഛന്റെ വാക്കു് പരിരക്ഷിക്കുവാൻ മുതിന്നതിൽ, എനിക്കു് ഒട്ടും അത്ഭുതവും തോന്നുന്നില്ല."

ദുഃഖാഗ്നിയിൽ വെന്തുരുകുന്ന പിതാവിന്റെ വാക്കുകൾ കുമാരനെ വ്യസനിപ്പിച്ചു. സഹോദരലക്ഷ്മണനോടൊന്നിച്ചു് ഇപ്രകാരം ഉണത്തി:—

"അച്ഛാ, ഇന്നു് ഇവിടെ താമസിക്കുമ്പോൾ ഉണ്ടാകുന്ന സുഖം, നാളെ ആരാണു് എനിക്കു് തരുക? കാട്ടിൽ പോകുവാൻ ഉറച്ച എനിക്കു്, എത്രമാത്രം വേഗത്തിൽ ഇവിടം വിടുവാൻ സാധിക്കുമോ? അത്രയും സുഖമാണു് വരുക. പൌരന്മാരാലും ധനധാന്യങ്ങളാലും പരിപൂർണ്ണമായ ഈ രാജ്യം—ഞാൻ വെടിയുന്ന അയോദ്ധ്യാരാജ്യം—ഭരതൻ തന്നെ ഭരിക്കണം. വരദനായ അവിടുന്നു് ചെറിയമ്മയോടു് പറഞ്ഞവാക്കനുസരിച്ചു്, സസന്തോഷം സവ്വവും നല്കി, സത്യത്തിൽ അടിയുറച്ചു് താമസിക്കുക, അച്ഛന്റെ കല്പനയനുസരിച്ചു്, പതിന്നാലുകൊല്ലം കാടന്മാരുമൊത്തു് ഞാൻ കാട്ടിൽ വാണുകൊള്ളാം. അതിനെപ്പററി ചിന്തിച്ചു് അവിടുന്നു് അല്പമെങ്കിലും വിഷമിക്കരുതു്. വനവാസത്തിനുറച്ച എന്റെ മനസ്സിന്നു് യാതൊരിളക്കവും വരുന്നതല്ല. എനിക്കു് സുഖമോ ഇഷ്ടമോ ഈ രാജ്യപരിപാലനംകൊണ്ടു് ഉണ്ടാകുന്നതുമല്ല. അവിടുത്തെ വാക്കു് രക്ഷിക്കുകയാണു്, ഏതുനിലയിലും ശ്രേയസ്കരം. തൃക്കണ്ണുകൾ കലങ്ങരുതു്. കണ്ണീർ പൊഴിക്കരുതു്; വ്യസനചിന്ത ഉണ്ടാകരുതു്. നദികളുടെ അധീശനായ മഹാസാഗരം കലങ്ങുകയോ?

മഹാപ്രഭോ, ഈ രാജ്യം, ഈ ഭൂമിമുഴുവൻ, സവ്വപൂർണ്ണമായ സ്വർഗ്ഗജീവിതം, ഇതൊന്നും ഞാൻ ആഗ്രഹിക്കുന്നില്ല; അവിടുത്തെ സത്യപാലനമൊഴികെ. അച്ഛാ, എന്റെ സത്യപുണ്യങ്ങൾ സാക്ഷിയായി ഞാൻ പറയുന്നു; ഒരൊററ നിമിഷം പോലും ഇനി ഇവിടെ നില്ക്കുവാൻ എനിക്കു് വിഷമമാണു്. ദുഃഖത്തെ അടക്കൂ; എന്റെ മനസ്സിന്നു് മാററം വരില്ല.

ചെറിയമ്മ എന്നോടു്, "കാട്ടിലേക്കു് പോവുക." എന്നു് കല്പിച്ചു. "പോകാം." എന്നു് ഞാൻ സമ്മതിച്ചു. അവിടുന്നു് ഒട്ടും പരിഭ്രമിക്കരുതു്. സാധുക്കളായ മാൻകൂട്ടങ്ങൾ, നാനാതരത്തിലുള്ള പക്ഷികളുടെ കളകൂജനങ്ങൾ, എന്നിവയൊത്ത കാടു്, അപരിമിതാനന്ദമേകും.

ദേവന്മാർക്കുകൂടി ദേവനായിട്ടുള്ളതു് പിതാവല്ലെ? എന്റെ ദേവനായ അവിടത്തെ സത്യം രക്ഷിക്കുകയാണു് എന്റെ ഒന്നാമത്തെ കടമ. നരന്മാരിൽ ഉത്തമോത്തമനായ അവിടുത്തേക്കു് പതിന്നാലു സംവത്സരം കഴിഞ്ഞാൽ, തിരിച്ചു വരുന്ന എന്നെ തൃക്കൺപാർക്കാം. ഈ വ്യസനത്തെ ഒതുക്കണെ. മററുള്ളവരുടെ കണ്ണീരിനെ നിർത്തേണ്ട പുരുഷവ്യാഘ്രൻ ഇങ്ങിനെ കരഞ്ഞാലോ?

പ്രഭോ, ഞാൻ ഉപേക്ഷിക്കുന്ന നാടും നഗരവും എന്റെ അനുജൻ ഭരതൻ ഭരിക്കട്ടെ. അവിടത്തെ നാവിൽനിന്നു് വീണ വാക്കുപോലെ എല്ലാം നടക്കട്ടെ. നശ്വരങ്ങളായ സുഖഭോഗങ്ങളിൽ എന്റെ മനസ്സു് പതിയുകയില്ല. നാടോ, നഗരമോ, സുഖമോ, സീതയോ, എന്തുതന്നെയായാലും അച്ഛന്റെ സത്യസംരക്ഷണത്തിന്നു് സസന്തോഷം ഞാൻ ത്യജിക്കുവാൻ തയ്യാറാണു്. ഇടതിങ്ങി നില്ക്കുന്ന വിവിധ വൃക്ഷങ്ങളും, നിർമ്മലജലപൂർണ്ണങ്ങളായ സരസ്സുകളും, ആറുകളും, എന്നിവകളാൽ അലംകൃതമായ വനങ്ങളിൽ, കായ്കനികൾ ഭക്ഷിച്ചു്, പതിന്നാലു സംവത്സരം, ആനന്ദത്തോടെ ഞങ്ങൾ മൂന്നുപേരും താമസിക്കും.''

ഘനഗംഭീരമായ ഈ വാക്കുകൾ കേട്ടപ്പോൾ, ഭൂപാലൻ പുത്രനെ ആലിംഗനം ചെയ്തു്, മൂർച്ഛിച്ചു വീണു് അനക്കമില്ലാതെ കിടന്നു. ക്ഷോണീന്ദ്രപത്നിമാരിൽ ഒരുവൾ മാത്രം കരഞ്ഞില്ല; കൈകേയി. മററുള്ളവരെല്ലാം ദീനദീനം ഉറക്കെ കരഞ്ഞു. എത്രമാത്രം ശ്രമിച്ചിട്ടും വ്യസനം നിയന്ത്രിക്കാൻ സാധിക്കാത്ത, മഹാമന്ത്രി സുമന്ത്രർ, പെട്ടെന്നു് മോഹാലസ്യപ്പെട്ടു വീണുപോയി. അന്തഃപുരത്തിലെല്ലാടവും വിലാപസ്വരം മാത്രം അലയടിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീ വാല്മീകി നിർമ്മിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം മുപ്പത്തിനാലാം സർഗ്ഗം അവസാനിച്ചു.

## മുപ്പത്തഞ്ചാം സർഗ്ഗം (സുമന്ത്രകോപവാക്യം)

അരമന മുഴുവൻ ആർത്തനാദം കൊണ്ടു് മുഖരിതമായപ്പോൾ, സുമന്ത്രർ ക്രമത്തിൽ ഉണർന്നു. മഹാരാജഹൃദയം വ്യക്തമായറിയുന്ന ആ സൂതൻ, ശക്തിയിൽ ശിരസ്സു് കുടഞ്ഞു്, കനത്ത നെടുവീർപ്പിട്ടു്, "കട കട'' ശബ്ദത്തിൽ പല്ലുകൾ കടിച്ചു്, കൈകൾ തമ്മിൽ ബലത്തിൽ കൂട്ടിത്തിരുമ്പി, കൺകലങ്ങി, അഴലാർന്നു ക്രമത്തിൽ കോപത്തിന്നടിമപ്പെട്ടു്, കൈകേയിയുടെ ഹൃദയം അതുല്യങ്ങളായ വാക്ശരങ്ങളാൽ പിളരത്തക്കവിധം ഇങ്ങിനെ പറഞ്ഞു:—

"ഈ വൻരാജ്യത്തിലുള്ള ചരങ്ങളേയും അചരങ്ങളേയും മുഴുവൻ കാത്തു് സംരക്ഷിക്കുന്ന മഹാപ്രഭു ദശരഥനൃപേന്ദ്രനെ നിഷ്കരുണം ഉപേക്ഷിച്ചുവല്ലൊ. ദേവിക്കു് ചെയ്യുവാൻ വയ്യാത്തതു് ഈ ലോകത്തിൽ യാതൊന്നുമില്ല. ഇപ്പോൾ ഭർത്തൃഘാതകിയായ ഭവതി, അവസാനത്തിൽ വംശനാശിനികൂടിയായിത്തീരും. ദേവേന്ദ്രനെപ്പോലെ, ഏതൊരാൾക്കും അജയ്യനും, അദ്രിയെപ്പോലെ സുസ്ഥിരനും, സമുദ്രംപോലെ അക്ഷോഭ്യനുമായ ഭൂപാലസിംഹത്തിന്നു് ദുഃഖമേറുവാൻ ദേവിക്കു് സാധിച്ചുവല്ലൊ. വരദനും ഭൂപതിയുമായ ഭർത്താവിനെ ധിക്കരിക്കരുതു്. അനേകായിരം പുത്രന്മാരേക്കാൾ, പതിവ്രതാരത്നമായൊരു നാരീരത്നം, പതിപ്രീതിയാണു് ആഗ്രഹിക്കുക. വയസ്സിന്റെ ക്രമത്തിലാണു് രാജവാഴ്ച. പരിപാവനമായ ഇക്ഷ്വാകുവംശത്തിൽ ഈ പതിവിന്നു് വിരോധം അവിടുന്നു് ഉണ്ടാക്കരുതു്. ഭരതകുമാരൻ രാജാവായി അയോദ്ധ്യയെ ഭരിയ്ക്കട്ടെ. ഞങ്ങളെല്ലാവരും ശ്രീരാമചന്ദ്രൻ പോകുന്നിടത്തേക്കു് പോകാം. നീതിയുടെ കണികപോലുമില്ലാത്ത ഭവതിയുടെ നാട്ടിൽ ഒരൊററ ബ്രാഹ്മണന്നുപോലും വസിക്കുവാൻ അർഹതയില്ല. അതിഘോരമായ അനീതി ഇങ്ങിനെ ചെയ്യുമ്പോൾ, ഈ ഭൂമിതന്നെ പിളർക്കാതിരിക്കുന്നതിലാണു് എനിക്കു് അത്ഭുതം തോന്നുന്നതു്?

അയോദ്ധ്യാരാജ്യത്തിലെ നഗരവാസികളും നാട്ടിൻപുറവാസികളും, ശ്രീരാമദേവന്റെ മാർഗ്ഗത്തെ അനുസരിക്കുന്നവരാണു്; തീർച്ച. സജ്ജനങ്ങളും, സദ്ബ്രാഹ്മണരും ബന്ധുക്കളോടുകൂടി ത്യജിച്ച ഈ രാജ്യത്തെ സ്വാധീനമായാൽ അതിൽ എന്താണൊരു സംതൃപ്തിയുണ്ടാവുക? മഹാത്മാക്കളും അതിതേജസ്വികളുമായ ബ്രഹ്മർഷിവര്യന്മാരുടെ വാക്കുകളാകുന്ന ദണ്ഡുകൾ, ശ്രീരാമകുമാരനെ നാട്ടിൽ നിന്നയക്കുന്ന ആളെ വേദനിപ്പിക്കുന്നുമില്ലല്ലൊ.

തേന്മാവിനെ, കോടാലികൊണ്ടു് മുറിച്ചുകളഞ്ഞു്, തത്സ്ഥാനത്തു് വേപ്പിൻതൈ നട്ടു്, പാലുകൊണ്ടു് നനച്ചു വളർത്തിയാൽക്കൂടി മധുരിക്കുക പതിവില്ലല്ലൊ. "വേപ്പിൽനിന്നു് തേൻ ഒഴുകാ." എന്നല്ലെ പഴഞ്ചൊല്ലു്.

ദേവിയുടെ അമ്മ ദുർവാശിയുടെ കൂടായിരുന്നുവെന്നു് പണ്ടുതന്നെ കേട്ടിട്ടുണ്ടു്. മഹാത്മാവായൊരു ദിവ്യൻ, കേകയ മഹാരാജാവിന്നു് ശ്രേഷ്ഠമായൊരു വരം കൊടുത്തിരുന്നു; സർവ്വജീവികളുടേയും ഭാഷ മനസ്സിലാക്കുവാനുള്ള കഴിവു്. ഒരു ദിവസം പള്ളിക്കുറിപ്പിന്നു് കിടക്കുമ്പോൾ, ഒരെറുമ്പിന്റെ വിചാരം, അതിന്റെ ശബ്ദത്തിൽനിന്നു് മനസ്സിലാക്കിയ പിതാവു് ചിരിച്ചു. അതിന്നു് കാരണമൊന്നും കാണാത്ത മഹാറാണി പ്രണയകുപിതയായി ചോദിച്ചു:—

"എന്താണിങ്ങിനെ പൊട്ടിച്ചിരിക്കുന്നതു്?"

ദേവിയുടെ അച്ഛൻ അല്പം ഗൌരവത്തോടെ പറഞ്ഞു:-

"റാണീ, ഇതിൻെറ കാരണം പറഞ്ഞാൽ ഞാൻ ഉടനെ മരിക്കും."

"ജീവിച്ചാലും, മരിച്ചാലും വേണ്ടില്ല; കാരണം എനിക്കു് കേൾക്കണം."

അമ്മ നിർബ്ബന്ധിച്ചു.

മഹാരാജാവു് ഏററവും വിഷണ്ണനായി; വരദനായ ആ ദിവ്യനോടു് വിവരം പറഞ്ഞു. ഗതിമുട്ടിയ രാജാവിനോടു് ആ മഹാത്മാവു്:-

"അവൾ ചാകട്ടെ, അല്ലെങ്കിൽ പോകട്ടെ; അങ്ങയിൽ അല്പമെങ്കിലും സ്നേഹമില്ലാത്ത അവളോടു് യാതൊന്നും മിണ്ടരുതു്."

ഈ നിർദ്ദേശം ശിരസാ വഹിച്ച പിതാവു്, അമ്മയുടെ അപേക്ഷ നിസ്സാരമായിത്തള്ളി. അമ്മയെപ്പോലെത്തന്നെ ദേവിയും നരേന്ദ്രനെ ദുഷ്കൃത്യത്തിലേക്കു് പ്രേരിപ്പിക്കുകയാണു്; ചാടിക്കുകയാണു്. "ആൺമക്കൾ പിതാവിനെപ്പോലെയും, പെൺമക്കൾ മാതാവിനെപ്പോലെയും ആകും." എന്നൊരു നാട്ടുചൊല്ലുണ്ടു്. അതു് സത്യമാണെന്നാണു് എനിക്കിപ്പോൾ തോന്നുന്നതു്. ദേവീ, അധഃപതിക്കാതെ, ഭൂപാലേന്ദ്രൻെറ വാക്കു് സ്വീകരിക്കു. ഭർത്തൃവാക്യം അനുസരിച്ചു് ഞങ്ങളെ മുഴുവൻ അനുഗ്രഹിക്കു. ദുർജനപ്രോത്സാഹനത്താൽ ദുശ്ചരിതയാകാതിരിക്കു. ദേവേന്ദ്രതുല്യനായ നരപാലകനെക്കൊണ്ടു് അധർമ്മം ചെയ്യിക്കാതിരിക്കു. അപരിമിത പുണ്യവാനായ മഹാരാജാവു്, ആലോചിക്കാതെ പറഞ്ഞ വാക്കു് സത്യമാണെന്നു് ഭ്രമിക്കരുതേ. ഉത്തമോത്തമനായ ദശരഥമാമന്നൻെറ അഭീഷ്ടമനുസരിച്ചു് ദാനതല്പരനും, സത്ചരിതനും, ധർമ്മസംരക്ഷകനും, സീമന്തപുത്രനുമായ ശ്രീരാമന്നു്, ദേവിതന്നെ അഭിഷേകം നടത്തണം. രാമകുമാരൻ വനത്തിലേക്കു് എഴുന്നെള്ളുന്നതു്, എന്നും നശിക്കാത്ത ദുഷ്കീർത്തി ദേവിക്കു് ഉണ്ടാക്കും. അതുകൊണ്ടു്, അവിടുന്നുതന്നെ നാടു് വാഴട്ടെ. മാത്രമല്ല, ശ്രീരാമചന്ദ്രകുമാരനല്ലാതെ മററാർക്കു്, വിസ്തൃതമായ ഈ അയോദ്ധ്യാരാജ്യം പരിപാലിക്കുവാൻ സാധിക്കും? ഈ വംശത്തിൻെറ കീഴ്വഴക്കമനുസരിച്ചു്, രാജ്യം മൂത്തപുത്രനെ ഏല്പിച്ചിട്ടുവേണം ദശരഥ നരേന്ദ്രന്നു് "വാനപ്രസ്ഥ"മാരംഭിക്കുവാൻ."

രാജസമീപത്തു നില്ക്കുന്ന സുമന്ത്രൻ, കൈകേയിയെ തൊഴുതുകൊണ്ടു്, സാന്ത്വന രൂപത്തിൽ ഉഗ്രവാക്കുകൾ പറഞ്ഞിട്ടും, ദേവിയുടെ മനസ്സിന്നു് അല്പവും ചാഞ്ചല്യമുണ്ടായില്ല; ആ മുഖത്തിന്നു് അല്പമെങ്കിലും മാററം വന്നതുമില്ല.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീ വാല്മീകി നിമ്മിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം മുപ്പത്തഞ്ചാം സഗ്ഗം അവസാനിച്ചു.

## മുപ്പത്താറാം സഗ്ഗം. (സിദ്ധാത്ഥവചനം.)

ഇക്ഷ്വാകുവംശതിലകനായ ദശരഥമഹാരാജാവു്, പ്രതിജ്ഞാപരിപീഡിതനായി, ദീർഘനിശ്വാസമിട്ടുകൊണ്ടു്, കണ്ണീർ വാത്തു് പറഞ്ഞു:—

"സുമന്ത്രരേ, നാനാരത്നധനങ്ങളോടുകൂടിയ ചതുരംഗസൈന്യം, രാമന്റെ ഒന്നിച്ചുപോകുവാൻ ഉടനെ തയ്യാറാകട്ടെ. രൂപവതികളും വാക്ചാതുര്യമുള്ളവരുമായ വേശ്യാസ്ത്രീകൾ, അമേയധനികരായ ഉത്തമ വണിക്കുകൾ, എന്നിവർ, ഉണ്ണിയുടെ വൻപടയെ പ്രശോഭിപ്പിക്കട്ടെ. രാമന്റെ ഭൃത്യന്മാക്കും, സദ്യശസ്സിന്നു കാരണമായവക്കും, ധനം വാരിക്കൊടുത്തു് അനുഗമിക്കുവാൻ ഏപ്പാടു ചെയ്യു. ഉൽകൃഷ്ടായുധങ്ങൾ ധരിച്ച നാഗരിക ഭടന്മാരും, ഉത്തമരഥങ്ങളും, കാടുചുററിനിന്നു് രക്ഷനല്കുവാൻ വേടന്മാരും പോകട്ടെ. മൃഗങ്ങളെ വേട്ടയാടിയും, കാട്ടുതേൻ യഥേഷ്ടം പാനംചെയ്തും, നിമ്മലജലപ്രവാഹത്തോടുകൂടിയ കാട്ടാറുകളെ കണ്ടു് ആനന്ദിച്ചും, നാടിനെപ്പററിയുള്ള ഓമ്മതന്നെ എന്റെ ഉണ്ണികൾക്കു് ഉണ്ടാകരുതു്. എന്റെ എല്ലാ ഭണ്ഡാരങ്ങളും, ധാന്യങ്ങളും, വിജനവാസത്തിൽ കുമാരന്റെ സമീപത്തു് ഉണ്ടായിരിക്കണം. പുണ്യതീത്ഥങ്ങളിൽ സ്നാനതപ്പണാദികൾ കഴിച്ചു്, ഇഷ്ടംപോലെ ദക്ഷിണകൊടുത്തു്, മഹർഷീശ്വരന്മാരുമൊന്നിച്ചു്, എന്റെ കുട്ടികൾ വസിക്കട്ടെ. മഹാബാഹുവായ ഭരതൻ അയോദ്ധ്യയെ സസുഖം ഭരിക്കട്ടെ. ശ്രീയേറിയ ഉണ്ണിക്കു്, എന്തെല്ലാമായാലാണോ ആനന്ദമുണ്ടാവുക, അതെല്ലാം ഉടനെ അയക്കു."

മഹാരാജാവിന്റെ ആജ്ഞാവചനം കേട്ടപ്പോൾ കൈകേയിയുടെ മുഖം വരണ്ടു; ശബ്ദം അടഞ്ഞു; ഭയം പെരുകി. സുവ്യക്തമല്ലാത്ത അക്ഷരങ്ങളിൽ പെട്ടെന്നു് ദേവി പറഞ്ഞു:—

"മഹാരാജാ, സുഖസാധനങ്ങളെല്ലാം പോയി, നിർദ്ധനവും ശൂന്യവുമായ നാടിനെ, സത്തെടുത്ത സുരയെപ്പോലെ, എന്റെ ഭരതൻ വാങ്ങുകയില്ല."

വെറുമൊരു സാധാരണക്കാരി സ്ത്രീക്കുള്ള ലജ്ജപോലുമില്ലാതെ കൈകേയി പറഞ്ഞ ഘോരവാക്കുകൾ കേട്ട നരനാഥൻ, വിശാലലോചനയോടു്:—

"ഏററവും വലിയൊരു ഭാരം തലയിൽ കയററിവെച്ചു്, കാരിരുമ്പുകൊണ്ടു് വീണ്ടും വീണ്ടും കുത്തുന്നതെന്തിനു്? ഈ ഏർപ്പാടു്, നീ ആദ്യം പറഞ്ഞിട്ടില്ലല്ലൊ."

ദശരഥന്റെ കോപം കണ്ടപ്പോൾ, അതിലിരട്ടിയാണു് കൈകേയിക്കു് ഉണ്ടായതു്.

"അങ്ങയുടെ വംശത്തിലെ അതിപ്രധാനനായൊരു രാജാവല്ലെ സഗരൻ? സ്വന്തം പുത്രൻ അസമഞ്ജനെ അദ്ദേഹം ഉപേക്ഷിച്ചതായി കേട്ടിട്ടുണ്ടു്. അതു പോലെ രാമനും നാട്ടിൽനിന്നു് പോകണം."

"ഛീ, കഷ്ടം! കഷ്ടം!!" എന്നുച്ചരിച്ചു് നൃപേന്ദ്രൻ തലതിരിച്ചു, കൈകേയിയുടെ വാക്കു കേട്ട ജനങ്ങൾ ലജ്ജിച്ചു് മുഖം കുനിച്ചു, പക്ഷെ, ഇതൊന്നും കൈകേയിയുടെ ഹൃദയത്തെ ചലിപ്പിക്കുവാൻ പര്യാപ്തമായില്ല.

പ്രജകളിൽ പ്രധാനിയും, മഹാരാജാവിന്നു് സുസമ്മതനും, വയോവൃദ്ധനുമായ സിദ്ധാർത്ഥൻ, ഇങ്ങനെ പറഞ്ഞു:—

ദേവീ, വഴിയിലിരുന്നു് സ്വച്ഛന്ദം കളിക്കുന്ന പിഞ്ചുകുട്ടികളെ, അസമഞ്ജൻ സരയൂ നദിയിൽ കൊണ്ടുപോയിടും. മുങ്ങിപ്പൊങ്ങുന്നതു കണ്ടു് രസിക്കും. നാട്ടുകാരെല്ലാം അസഹ്യദുഃഖത്തിലാണ്ടു. സഗരമഹാരാജസമീപത്തിൽ അവർ എല്ലാവരും കൂടിച്ചെന്നു്:—

"മഹാപ്രഭോ, യുവരാജാ അസമഞ്ജൻ മാത്രം രാജ്യത്തിൽ ഉണ്ടായാൽ മതി; അല്ലെങ്കിൽ ഞങ്ങൾ."

മഹാരാജാവു് അനുനയത്തോടെ ചോദിച്ചു:—

"എന്താണു് നിങ്ങളിങ്ങിനെ ഭയപ്പെടുന്നതു്? എന്താപത്താണു് വന്നിട്ടുള്ളതു്?"

പ്രജകൾ താണുവണങ്ങി, വിനീതമായി ഉണർത്തി:—

"ദേവാ, ഭാന്തുപിടിച്ചതുപോലെ യുവരാജകമാരൻ, ഞങ്ങളുടെ കട്ടികഠം സന്തോഷത്തോടെ ക്രീഡിക്കമ്പോഠം, അവരെപ്പിടിച്ച് സരയൂനദിയിൽ കൊണ്ടു പോയിട്ട്, ആ മരണപരാക്രമം കണ്ട് പൊട്ടിച്ചിരിക്കുന്നു."

ഇത്തരത്തിൽ നാട്ടുകാരെ ദ്രോഹിക്കുന്ന കുമാരനെ പത്നിയും മററുമൊത്തു് ആജീവനാന്തം നാടുകടത്തുകയാണ് മഹാത്മാവായ സഗരൻ ചെയ്തതു്.

ഘോരപാപംചെയ്ത അസമഞ്ജൻ, പാര, കയ്ക്കോട്ട്, കൊട്ട എന്നിവയേന്തി അലഞ്ഞുതിരിഞ്ഞു നടക്കേണ്ടിവന്നു. ധാമ്മികകമ്മനിരതനായ സഗരമഹാ രാജാവു് തെററുചെയ്ത പുത്രനെയാണ് നാടുകടത്തിയതു്. ശ്രീരാമകുമാരനെ രാജ്യത്തിൽ നിന്നു് ബഹിഷ്ക്കരിക്കുവാൻ എന്തൊരു കുററമാണ് ദേവി കാണുന്നതു്? വെൺമതിക്കു് മാലിന്യമുണ്ടായാൽക്കൂടി, ശ്രീരാമചന്ദ്രനിൽ തിന്മയുണ്ടാകില്ല. ഉണ്ണിത്തമ്പുരാനിൽ എന്തെങ്കിലും ദോഷം, ദേവി കാണുന്നുണ്ടെങ്കിൽ പറയൂ. ഞങ്ങളാരും തന്നെ യാതൊന്നും അറിഞ്ഞിട്ടില്ലാത്തതിനാൽ ചോദിക്കുകയാണ്. അതിനുശേഷം കാട്ടിലേക്കു് പറഞ്ഞയയ്ക്കാം. സദ്പഥസഞ്ചാരിയായ ഒരാളെ ഉപേക്ഷിച്ചാൽ, സ്വതേജസ്സാണ് നശിക്കുക. ശ്രീരാമചന്ദ്രസ്വാമിയുടെ ശ്രീ കെടുത്തുവാൻ ശ്രമിക്കുന്നതു് ലോകാവസാനം വരെയുള്ള ദുഷ്കീത്തിയുണ്ടാക്കും."

സിദ്ധാത്ഥന്റെ അഭിപ്രായം കേട്ട്, ഏററവും ക്ഷീണിച്ച ശബ്ദത്തിൽ, ദുഃഖംകൊണ്ട് ഗദ്ഗദാക്ഷരത്തോടെ ദശരഥമഹാരാജാവു് അരുളി:—

"പാപകമ്മങ്ങളിൽ ആസക്തയായവളേ, നിന്റേയും എന്റേയും ഹിത മേതാണെന്നുകൂടി അറിയാതെ, ദുഷിച്ച വഴിയിൽക്കൂടിയാണ് നീ പോകുന്നതു്. എന്റെ രാജ്യവും സുഖവും ഐശ്വര്യവും എല്ലാം വെടിഞ്ഞു് ഞാനിതാ രാമന്റെ പിന്നാലെ പുറപ്പെടുകയാണ്. അയോദ്ധ്യയുടെ രാജാധിരാജനായിത്തീരുന്ന ഭരതനോടുകൂടി നീ സസന്തോഷം, സസുഖം, ഇവിടെ താമസിക്കു."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം മുപ്പത്താറാം സൎഗ്ഗം അവസാനിച്ചു.

## മുപ്പത്തേഴാം സൎഗ്ഗം. (വല്ക്കലധാരണം.)

പൌരപ്രധാനിയുടേയും ദശരഥനൃപാലേന്ദ്രന്റേയും വാക്കുകഠം കേട്ട രാഘവൻ വിനയാന്വിതമായി ഉണത്തി:—

"അച്ഛാ, രാജ്യവും രാജഭോഗവും ഉപേക്ഷിച്ചു് കാട്ടിൽ ജീവിക്കുന്ന എനിക്കെന്തിനു് അകമ്പടി? ലക്ഷണമൊത്ത ഒരാനയെ സന്തോഷത്തോടെ ദാനം ചെയ്ത ആഠം, വെറും ചങ്ങലയിൽ ആഗ്രഹിക്കുന്നതു് ശരിയാണോ? ഭൂപാലേന്ദ്രനായ അച്ഛാ, വനത്തിൽ വസിക്കുന്ന എനിക്കു് എന്തിനാണു് ചതുരംഗസൈന്യം? പതിന്നാലുസംവത്സരം കാനനത്തിൽ പാക്കുവാൻ ഉറച്ച ഞങ്ങഠംക്കു്, മരവുരിയും, കൈക്കോട്ടും, രണ്ടുകൊട്ടകളും വേണം. അവ നല്കുവാൻ ആജ്ഞാപിക്കു."

ഈ വാക്കുകേട്ടപ്പോഴേക്കും കൈകേയി, മരവുരികഠം കൊടുത്തുകഴിഞ്ഞു. മാത്രമല്ല, "ഇതു് ധരിക്കു." എന്നു് നിർല്ലജ്ജം പറയുകയും ചെയ്തു. ചെറുമന്ദഹാസത്തോടെ ആ പുരുഷപുംഗവൻ, പട്ടുവസ്ത്രങ്ങഠം അഴിച്ചു് വല്ക്കലം ഉടുത്തു. പിതാവിൻെറ പുരോഭാഗത്തു വെച്ചുതന്നെ ശ്രീലക്ഷ്മണകുമാരനും വസ്ത്രം മാറി. ഉത്തമപട്ടുവസ്ത്രങ്ങഠം മാത്രം ശീലിച്ച സീതാദേവി, താൻ ഉടുക്കേണ്ട വല്ക്കലം കണ്ടപ്പോഠം, മാൻപേട വലകണ്ടതുപോലെ ഭയപ്പെട്ടു. ശുഭലക്ഷണങ്ങളെല്ലാം ഒത്തിണങ്ങിയ വൈദേഹി ലജ്ജയോടെ, കണ്ണിൽ വെള്ളം നിറഞ്ഞുകൊണ്ടു്, ക്രൂരാചാരയായ കൈകേയിയുടെ കയ്യിൽനിന്നു് ചീരങ്ങഠം വാങ്ങി. പതിവ്രതാരത്നവും ധാർമ്മികാഗ്രഗണ്യയുമായ ജാനകീദേവി, ഗന്ധർവ്വരാജതുല്യനായ ഭർത്താവിനോടു് പതുക്കെ:—

"മഹാപ്രഭോ, തപസ്വിനികഠം എങ്ങിനെയാണു് ഈ തോലു് ചുററുക പതിവു്?"

വല്ക്കലങ്ങളിൽ ഒന്നു് ചുമലിലിട്ടു്, മറെറാന്നു് പല്ലവതുല്യപാണികളിലേന്തി, നാണിച്ചുനില്ക്കുന്ന നരേന്ദ്രനന്ദിനിയെ ധർമ്മാഗ്രണിയായ രഘുവരൻ തന്നെ, പട്ടുവസ്ത്രങ്ങളുടെ മീതെ ഉടുപ്പിച്ചു.

ശ്രീ സീതാദേവിയെ തേജസ്സാളുന്ന രാമചന്ദ്രൻ മരത്തോൽ ധരിപ്പിച്ചതു കണ്ടപ്പോഠം, അന്തഃപുരസ്ത്രീകളെല്ലാം കണ്ണീർപൊഴിച്ചു. അസഹ്യദുഃഖത്തോടെ:—

"സാധ്വീരത്നമായ ഇവഠംക്കു്, വനവാസം കല്പിച്ചിട്ടില്ലല്ലൊ. ഉണ്ണീ, രാമാ, അച്ഛൻെറ വെറുമൊരു പാഴ്‌വാക്കുകേട്ടു് കാട്ടിൽ പോകുവാൻ നിശ്ചയിച്ച നിന്നെ കാണുന്നതിനു പകരം ഞങ്ങഠം ഇവളെയെങ്കിലും കണ്ടു് ആശ്വസിക്കട്ടെ. സത്യനിരതനായ നീ എന്തുതന്നെയായാലും പോകാതിരിക്കയില്ല. പൊന്നുമകനേ, സൌമിത്രിയൊന്നിച്ചു് പൊയ്ക്കൊള്ളു. ഓമനയായ ഈ സീതക്കു് മുനിമാരെപ്പോലെ കാട്ടിൽ ജീവിക്കുവാൻ സാധിക്കുകയില്ല. ഉണ്ണീ, ഞങ്ങളുടെ

അപേക്ഷയെ തള്ളിക്കളയരുതേ. ഇവരും ഞങ്ങളൊന്നിച്ച് നില്ക്കട്ടെ. ധർമ്മത്തിൽ അചഞ്ചലനായിരിക്കുന്ന നീ സ്വയം ഇവിടെ വസിക്കുവാൻ ആഗ്രഹിക്കുകയില്ലല്ലൊ.''

അമ്മമാരുടെ ദീനദീനമായ വാക്കുകൾ കേട്ടുകൊണ്ടുതന്നെ കുമാരൻ, സ്വസ്വഭാവത്തിന്ന് സർവ്വഥാ അർഹയായ ദേവിയെ വല്ക്കലം ഉടുപ്പിച്ചു.

ജനകമഹാരാജപുത്രിസുത, ചീവരം ധരിക്കുന്നതു കണ്ട ഭഗവാൻ വസിഷ്ഠൻ അതിനെ തടുത്തുകൊണ്ട് അരുളിച്ചെയ്തു:-

''വംശത്തെത്തന്നെ കെടുത്ത കൈകേയീ, നെറികെട്ട ദുഷ്ടേ, മഹാരാജാവിനെ ചതിച്ചിട്ടും മതിയായില്ല അല്ലേ? ഇനിയും മുന്നോട്ടുതന്നെ പോകുന്നുവോ? വഞ്ചകീ, ദേവി സീത കാട്ടിലേക്കു പോകരുത്. രാമനു് നിശ്ചയിച്ച മുഹൂർത്തത്തിൽ, സിംഹാസനത്തിൽ, സീതയാണിരിക്കേണ്ടതു്. വിവാഹം ചെയ്ത ഏതൊരുവന്റെയും ആത്മാവു തന്നെയാണ് പത്നി. ഭർത്തൃതുല്യയായ വൈദേഹി രാമന്റെ നാട്ട് രക്ഷിക്കട്ടെ. അങ്ങിനെയല്ല, രാമന്റെകൂടെ സീതയും കാട്ടിലേക്ക് പോകണമെങ്കിൽ, ഞങ്ങളും നാട്ടുകാരും, മാത്രമല്ല, അതിര് കാക്കുന്നവർകൂടി, സപത്നീകനായ രാമനെ പിൻതുടരും. ശത്രുഘ്നനോടുകൂടിയ ഭരതനും മരവുരിയുടുത്ത് അഗ്രജസമീപത്തിലാണ് താമസിക്കുകയെന്ന് മനസ്സിലാക്കു. അയോദ്ധ്യയിലുള്ള സർവ്വജീവികൾക്കും അനിഷ്ടമേകുന്ന ദുർബ്ബുദ്ധിയായ നിനക്ക് ഒററക്ക്, വൃക്ഷങ്ങൾ മാത്രമുള്ള ഈ നിർജ്ജനഭൂമിയെ ഇഷ്ടംപോലെ കാത്തു രക്ഷിക്കാം. രാമനല്ല രാജാവെങ്കിൽ നാട്ട്, നാടല്ല; കാട്ട് നാടായിത്തീരും.

ദുഷ്ടാഗ്രഗണ്യയായ കൈകേയീ, ഭരതൻ ദശരഥപുത്രനാണെങ്കിൽ വംശവഴക്കമനുസരിച്ചേ എന്തും ചെയ്യൂ. അച്ഛൻ കൊടുക്കാത്തരാജ്യം-അഗ്രജൻ ത്യജിച്ച രാജ്യം-ഭരതൻ ഭരിക്കുമെന്ന് സംശയിക്കുന്നുവോ? നിന്റെ പുത്രനാണെന്ന് പറയുവാൻകൂടി ഭരതൻ ഒരുങ്ങില്ല. നീ സ്വർഗ്ഗംവരെ ഉയന്നാലും, നിന്റെ മകൻ ജ്യേഷ്ഠന്റെ പാദങ്ങളെ അനുഗമിക്കും. പുത്രസ്നേഹംകൊണ്ട് അന്ധയായ നീ, ഇഷ്ടമല്ല, ദ്രോഹമാണ് അവന്ന് ചെയ്തതു്.

ഈ ലോകത്തിൽ രാമനെ പിൻതുടരാത്ത ആരാണുണ്ടാവുക? ഭരതനെപ്പററി എന്തിന്ന് സംശയിക്കുന്നു. പശുപക്ഷിമൃഗാദികൾകൂടി രാമന്റെ പിന്നാലെ പോകുന്നതും, വൃക്ഷസമൂഹം നോക്കിനില്ക്കുന്നതും നിനക്ക് ഇന്നു് കാണാം.

അതുകൊണ്ടു്, ഈ വധൂരത്നത്തിന്നു് അമൂല്യരത്നാഭരണങ്ങളും, പട്ടുവസ്ത്ര ങ്ങളും കൊടുക്കുക. രാമന്നു മാത്രമാണു് നീ വനവാസം വരിച്ചിട്ടുള്ളതു്. രാജ കുമാരിയായ സീതാദേവി, പതിവ്രപ്രകാരം ആഭരണാദികളണിഞ്ഞു്, ഉത്തമവാ ഹനത്തിൽ, ഭർത്താവിനെ അനുഗമിക്കട്ടെ.''

സീതാദേവി വല്കലം ധരിക്കുന്നതിനെ തടുത്തുകൊണ്ടു് ഭഗവാൻതുടൻ:—

''കൈകേയീ, ഇവളുടെ വനവാസം വരമായി നീ വരിച്ചിട്ടില്ലല്ലൊ. രാ ജപുത്രിയും, രാജമഹിഷിയുമായ ഇവൾ അനേകവസ്ത്രങ്ങളെടുത്ത ഭൃത്യന്മാരു മൊത്തു് ഭർത്താവിനെ അനുഗമിക്കട്ടെ.''

അതുല്യപ്രഭാവമെഴുന്ന ഭഗവാൻ വസിഷ്ഠ ബ്രഹ്മർഷിയുടെ വാക്കുകൾ കേട്ടി ട്ടും സീതാദേവിയ്ക്കു് മനസ്സു് പതറിയില്ല. ആചാര്യരെ മനസ്സുകൊണ്ടു് സാഷ്ടാം ഗം നമസ്കരിച്ചു. ഉത്തമോത്തമനായ ഭർത്താവിന്നു്, തികച്ചും അർഹതയുള്ള സ്ത്രീ രത്നമാണു് താനെന്നു് വ്യക്തമാക്കി. പതിഹിതത്തിൽ നിന്നു് അണുവും വ്യതി ചലിച്ചില്ല.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീ വാല്മീകി നിർമ്മിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം മുപ്പത്തിയേഴാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയെട്ടാം സർഗ്ഗം. (കൌസല്യാരക്ഷണപ്രാർത്ഥന.)

അമേയ ശക്തനാണു് സീതാദേവിയുടെ നാഥൻ. എന്നാൽ ഒരനാഥയെ പ്പോലെ മരത്തോൽ ഉടുത്തു് നില്ക്കുന്നതു് കണ്ടപ്പോൾ, എല്ലാവരും ദശരഥമഹാ രാജാവു് മോശക്കാരൻതന്നെ എന്നർത്ഥത്തിൽ:—

''മഹാപ്രഭോ, അവിടുത്തേക്കു് ഇതു് നിന്ദ്യാൽ നിന്ദ്യമാണു്.''

എന്നിങ്ങനെ ആർത്തുവിളിച്ചു പറഞ്ഞുപോയി. പ്രജകളുടേയും അന്തഃപുര നാരിമാരുടേയും ദീന വിലാപംകേട്ട മഹീശ്വരൻ, ജീവനിലും, യശസ്സിലും, ധ ർമ്മത്തിലും കൂടി ആശ കൈവെടിഞ്ഞു് ദീർഘനിശ്വാസമിട്ടു് കൈകേയി യോടു്:—

''ദുഷ്ടേ, എൻെറ ആചാര്യൻ അരുളിച്ചെയ്തതു് വാസ്തവമാണു്. സുഖജീ വിതം മാത്രം നയിച്ചിട്ടുള്ള ഈ പൂമുട്ടമെല്ലാം, വല്കലം ധരിച്ചു് കാട്ടിലേക്കു്

പോകരുതു്. സദ്വൃത്തയായ മൈഥിലിആക്ക്, എന്തു്, കററമാണു്-തെററാണു ചെയ്തിട്ടുള്ളതു്? ജനങ്ങളുടെ മദ്ധ്യത്തിൽ സന്യാസിനിയെപ്പോലെ മരവുരിയുടുത്തു് നില്ക്കുന്നതു് കാണുവാൻ ആക്കും കഴിയുന്നില്ല. ഇത്തരമെല്ലാം ചെയ്യാമെന്നു ഞാൻ വാക്കുതന്നിട്ടില്ല. നരപാലകപുത്രിയായ വൈദേഹി സവ്വാഭരണഭൂഷിതയായി പോകട്ടെ. അന്തകാലയത്തിൻെറ വാതില്ക്കലെത്തിയ ഞാൻ കഠിനമായൊരു സത്യംചെയ്തു. മൌഢ്യത്തിൽ നിന്നുണ്ടായ തീപ്പു്, ഇങ്ങിനെയൊക്കെയായി പരിണമിച്ചു. രാമൻ, എന്തെങ്കിലും തെററു് നിനക്കു് ചെയ്തിട്ടുണ്ടെങ്കിൽ കൂടി, അതിനിഷ്ഠൂരയായ നിന്നോടു് ജാനകി എന്താണു് ചെയ്തിട്ടുള്ളതു്? മാൻപേടപോലെ സാധുശീലയായ ഈ ജനകരാജനന്ദിനി, ഇവിടെ എന്തു തെററു ചെയ്തു? രാമനെ അയോദ്ധ്യയിൽ നിന്നു് അയക്കണം; അതല്ലെ നിൻെറ ആഗ്രഹം. അഭിഷേകസന്നദ്ധനായിവന്ന ഉണ്ണിയോടു് നീ പറഞ്ഞതു് ആവത്തിക്കുക മാത്രമേ ഞാൻ ചെയ്തിട്ടുള്ളു. മരവുരി ധരിച്ചു് സീതാദേവി പോകേണമെന്നു് പറയുന്നതു് ഘോര നരകത്തിലേക്കു് വാതിൽ തുറക്കുകയാണു്."

ഇങ്ങിനെ പലതും പുലമ്പിക്കൊണ്ടു് നരപാലേന്ദ്രൻ, വീണ്ടും ബോധമററവെറം നിലത്തു്വീണു. അല്പസമയം കഴിഞ്ഞു കൺമിഴിച്ചു് തല ഒരുവശത്തേക്കു് ചരിച്ചു് ദീർഘനിശ്വാസമിടുന്ന പിതാവിനോടു്, വനഗമനസന്നദ്ധനായ കുമാരൻ പറഞ്ഞു:—

"അച്ഛാ, യശസ്വിനിയും, ധാൎമ്മികയും, സുശീലയും, സവ്വോപരി വൃദ്ധയുമായ എൻെറ അമ്മ കൌസല്യാദേവി, അച്ഛനെ ഒരിക്കലും നിന്ദിക്കുകയില്ല. എൻെറ വേർപാടുകൊണ്ടു് അഴലാഴിയിൽപ്പതിക്കുന്ന അമ്മയെ, വരദനായ അവിടുന്നു് പൂവ്വാധികം ശ്രദ്ധിക്കണേ. പുത്രചിന്തകൊണ്ടു് ദുഃഖമധികരിക്കാതെ, അവിടുന്നു് യഥാഹം ബഹുമാനിച്ചു് രക്ഷിക്കണേ. അല്പമായ ശ്രദ്ധകൊണ്ടു തന്നെ എൻെറ അമ്മ ഏററവും സന്തുഷ്ടയായിത്തീരും. ദേവേന്ദ്രതുല്യനായ അവിടുന്നു്, മകൻെറ വേർപാടിൽ അമ്മ യമാലയം പ്രാപിക്കാതെ കഴിക്കണം."

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡത്തിലെ മുപ്പത്തെട്ടാം സഗ്ഗം അവസാനിച്ചു.

---

## മുപ്പത്തൊമ്പതാം സഗ്ഗം. (കൌസല്യോപദേശം)

ശ്രീരാമചന്ദ്രൻെറ മുനിവേഷവും, വാക്കുകളും, അമ്മമാരേയും നരേന്ദ്രനേയും ബോധമററവരാക്കി. ഒട്ടുനേരം വേണ്ടിവന്നു വെളിവു് വരുവാൻ. ഉണ്ണിയെ ഒന്നു്

നോക്കുവാനോ, എന്തെങ്കിലും ഒരുവാക്ക് നേരിട്ട് സംസാരിപ്പാനോ കഴിയാത്തവനായിത്തീൎന്ന മന്നോർമന്നവൻ. അമേയപരാക്രമിയും ധീരധീരനുമായ ഇക്ഷ്വാകുരാജാവു് രാമനെത്തന്നെ ചിന്തിച്ചു് വിലപിച്ചുതുടങ്ങി:—

"മഹാദുഷ്ടനായ ഞാൻ പണ്ടു് പല പശുക്കുട്ടികളേയും നിഷ്ക്കരുണം നിഗ്രഹിച്ചിട്ടുണ്ടാകണം. അനേകം ജീവികളെ കൊന്നിരിക്കണം. അതാണു് ഇങ്ങിനെയെല്ലാം വന്നതു്. കാലം എത്താതെ ജീവൻ ദേഹത്തിൽ നിന്നു് വേർപെടുകയുമില്ലല്ലൊ. ഈ ദുഷ്ട കൈകേയിയെക്കൊണ്ടു് കഷ്ടപ്പെടുന്ന ഞാൻ മരിക്കുന്നുമില്ല. പട്ടുവസ്ത്രങ്ങളുപേക്ഷിച്ചു്, മരവുരിയുടുത്തു്, അഗ്നിതുല്യതേജസ്സാൎന്ന പുത്രനെ പുരോഭാഗത്തിൽ കണ്ടിട്ടും ഹൃദയം പിളരുന്നില്ല. കൈകേയി ഒരുവളുടെ സ്വാൎത്ഥംകാരണം എത്രയെത്ര ജനങ്ങൾ കണ്ണീർപൊഴിക്കുന്നു?"

അശ്രുപ്രവാഹത്താൽ ഇന്ദ്രിയശക്തി കുറഞ്ഞ രാജാവിന്റെ ചുണ്ടുകളിൽ നിന്നു് "രാമാ" എന്നു്മാത്രം പുറത്തുവന്നു. അതോടെ അവശനായി. യാതൊന്നും ശബ്ദിക്കാതെ കിടന്നു.

മനസ്സിനെ നിയന്ത്രിക്കുവാൻ അല്പസമയം വേണ്ടിവന്നു. കണ്ണീർതുകികൊണ്ട് സുമന്ത്രരോട്:—

"ഉത്തമാശ്വങ്ങളെ കെട്ടിയ പള്ളിത്തേർ കൊണ്ടുവരൂ. മഹാത്മാവായ പുത്രനെ നാട്ടിന്നപ്പുറത്തു് കൊണ്ടുപോയാക്കൂ. ഗുണങ്ങളെല്ലാമൊത്തുചേൎന്നവൎക്കു് ഇതായിരിക്കും ഫലം അനുഭവിക്കേണ്ടതു്. സദ്‌വീരനായ പുത്രനെ മാതാപിതാക്കന്മാർ തന്നെ നാടുകടത്തുകയാണു്."

കല്പനയനുസരിച്ചു് ഓടിപ്പോയ സുമന്ത്രർ, ശ്രേഷ്ഠതുരഗങ്ങളെ പൂട്ടിയ തങ്കത്തേർ കൊണ്ടുവന്നു്, തൊഴുതു്, കണ്ണീരൊഴുക്കിനിന്നു. മഹാരാജകുമാരാനോടുണൎത്തി:—

"ലക്ഷണങ്ങളെല്ലാമൊത്ത കുതിരകളോടുകൂടിയ പള്ളിത്തേർ ഒരുങ്ങി."

ദേശകാലങ്ങളെ തികച്ചും അറിയുന്നവനും പരിനിൎമ്മലനും സുസ്ഥിരനുമായ ധനാദ്ധ്യക്ഷനെ വിളിച്ചു് പറഞ്ഞു:—

"പതിന്നാലാണ്ടുകൾ യാതൊരു വിഷമവും കൂടാതെ ധരിക്കാനുള്ള, വിലയേറിയ ആടയാഭരണങ്ങൾ സീതയ്ക്കു് കൊണ്ടുവരൂ."

ഭണ്ഡാരാദ്ധ്യക്ഷൻ, രാജകല്പന ഉടനടി നടത്തിക്കഴിഞ്ഞു. ഉദയസൂര്യൻ ചെംകതിരുകൾ കൊണ്ടു് അംബരതലത്തെ എന്ന പോലെ, ജനമദ്ധ്യത്തിൽ അമൂല്യങ്ങളായ രത്നാഭരണങ്ങളും പട്ടുടയാടയും ധരിച്ചു് നില്ക്കുന്ന സീതാദേവി ആ അരമനാന്തർഭാഗത്തെ പ്രശോഭിപ്പിച്ചു. സച്ചരിതയായ സീതാദേവിയെ കൌസല്യാമാതാവു് രണ്ടുകൈകളെക്കൊണ്ടും കെട്ടിപ്പിടിച്ചു് മാറോടണച്ചു്, മൂർദ്ധാവിൽ മുകന്നുപറഞ്ഞു:—

"മകളെ, ദുസ്വഭാവികളായ സ്ത്രീകൾ ഭർത്താവിൻെറ നല്ലകാലത്തു് സ്നേഹപൂർണ്ണമായി ശുശ്രൂഷിക്കും; പക്ഷെ ചീത്തക്കാലത്തു്, ഒഴിഞ്ഞു മാറിപ്പോവുകയാണു് ലോകത്തിൽ പതിവു്. സ്ത്രീ സ്വഭാവത്തിൻെറ ഏററവും വലിയൊരു ന്യൂനതയാണിതു്. സൌഖ്യം ജീവിക്കുന്നതിനിടയിൽ എന്തെങ്കിലുമൊരാപത്തു് വന്നാൽ അവരുടെ മട്ടു് മാറും; ഒരു പക്ഷെ, നിർദ്ദാക്ഷിണ്യം പതിയെ ഉപേക്ഷിക്കുകക്കൂടി ചെയ്യേക്കും. കള്ളത്തരം ധാരാളം; അതിലധികം ദുർവിചാരം; എപ്പോഴും തുറന്നുകാണിക്കാത്ത ഹൃദയം; ക്ഷണത്തിലുള്ള പരിഭവം; എത്ര വലിയ ഉപകാരം ചെയ്താലും, അത്യുന്നതമായ വംശത്തിൽ ജനിച്ചാലും, എത്രമാത്രം വിദ്യ അഭ്യസിച്ചാലും, എന്തു തന്നെ കൊടുത്താലും, അപരിച്ഛേദ്യമായ വിവാഹാദി ബന്ധങ്ങളുണ്ടായാലും, സ്ത്രീ ഹൃദയത്തിൽ ഇതിന്നൊന്നും സ്ഥാനം കാണുന്നതല്ല. ചിത്തചാഞ്ചല്യമുള്ള നാരികളെ ഇങ്ങിനെയാണു് കാണുക.

സൽസ്വഭാവം, വിജ്ഞാനം, ക്ഷമ, സത്യം എന്നിവയുടെ മൂർത്തീകരണമായി, പതിവ്രതാരത്നങ്ങളെ കാണാം. ആ മഹിളാമണികളുടെ ഈശ്വരൻ, ഭർത്താവുമാത്രം. പതിഹിതവും സുഖവുമാണു് അവരുടെ ലക്ഷ്യം. അതുകൊണ്ടു മകളേ, നാട്ടിൽ നിന്നു് തിരസ്കൃതനാണു് എൻെറ മകനെങ്കിലും നിൻെറ ഈശ്വരനാണു് എന്നു് മറക്കരുതു്. കുബേരനായാലും കുചേലനായാലും യാതൊരു വ്യത്യാസവും എൻെറ മകളുടെ ഹൃദയത്തിൽ ഉണ്ടാകരുതു്."

ധർമ്മാത്ഥങ്ങളടങ്ങിയ ഈ വാക്കുകൾ കേട്ട സീതാദേവി, തൊഴുതുകൊണ്ടു് ശ്വശ്രുവിനോടു് വിനീതയായിപ്പറഞ്ഞു:—

അമ്മയുടെ വിലയേറിയ വാക്കുകളനുസരിച്ചു് ഞാൻ ജീവിച്ചുകൊള്ളാം. ഭർത്തൃശുശ്രൂഷാ വിധികൾ അച്ഛൻതന്നെ പറഞ്ഞുതന്നിട്ടുണ്ടു്. ദുസ്വഭാവിനികളുടെ കൂട്ടത്തിൽ അമ്മ എന്നെ കണക്കാക്കരുതേ. സ്ത്രീ ധർമ്മത്തിൽ നിന്നു് അണുവെങ്കിലും തെററിപ്പോകാതെ ഞാൻ കഴിക്കും. ചന്ദ്രനിൽനിന്നു് പ്രഭ വിട്ടുമോ? കമ്പിയില്ലാതെ വീണയിൽ നിന്നു് നാദമുദിക്കുമോ? ചക്രമില്ലാതെ തേർ നടക്കുമോ? എൻെറ ഈശ്വരനില്ലാതെ ഞാൻ ഉണ്ടാകുമോ?

ഭർത്താവില്ലാത്തൊരുവർക്കു് എന്താണു് സുഖം? നൂറു് ഉത്തമപുത്രന്മാരും അഭിവന്ദ്യമാതാപിതാക്കളും തരുന്നതിനേക്കാൾ സംതൃപ്തിജനകം ഒരുപതിയിൽ നിന്നു് കിട്ടുന്നതല്ലേ? ധാർമ്മികരായ സാദ്ധ്വീരത്നങ്ങൾ പറഞ്ഞുതന്നിട്ടുണ്ടു്, പതിവ്രതാധർമ്മത്തിൻെറ ചെറുവശങ്ങൾകൂടി. അമ്മേ, സ്ത്രീകൾക്കു് ഈശ്വരൻ മററാരുമല്ലെന്നു്–സ്ത്രീധർമ്മമിന്നതാണെന്നു്–മനസ്സിലാക്കിയ ഞാൻ അതു് ഉപേക്ഷിക്കുമെന്നു് സംശയിക്കരുതേ.''

സീതാദേവിയുടെ ഹൃദയസ്പർശിയായവാക്കു്, സന്തോഷവും സന്താപവും കൌസല്യാദേവിയിൽ ഒരുപോലെ വർദ്ധിപ്പിച്ചു. ആവന്ദ്യവയോവൃദ്ധയിൽ ബാഷ്പപ്രവാഹം ഉണ്ടാക്കി.

അമ്മമാരും പ്രജകളും മാനിക്കുന്ന കൌസല്യാമാതാവിനെ പ്രദക്ഷിണംവെച്ചു് ശ്രീരാമചന്ദ്രൻ–ധർമ്മംതന്നെ രൂപമെടുത്ത ദാശരഥി–പറഞ്ഞു:—

''അമ്മ ദുഃഖിക്കരുതു്. എൻെറ അച്ഛനെ പ്രത്യേകം ശ്രദ്ധിക്കണേ. ഒന്നു് ഉറങ്ങി എഴുന്നേല്ക്കുന്നതുപോലെ, പതിന്നാലു സംവത്സരം കാട്ടിലെ വാസം വേഗത്തിൽ അവസാനിക്കും. ഉത്തമസുഹൃത്തുക്കളോടുമൊന്നിച്ചു എന്നെ അമ്മയുടെ മുന്നിൽ ഉടനെ കാണാറാകും.''

അർത്ഥം മുററിനില്ക്കുന്ന, അല്പാക്ഷരങ്ങളെക്കൊണ്ടു് എല്ലാം വ്യക്തമാക്കിയ പുരുഷോത്തമൻ, ദുഃഖാർത്തകളായി തേങ്ങിക്കൊണ്ടിരിക്കുന്ന മുന്നൂററി അമ്പതു അമ്മമാരേയും തൊഴുതുകൊണ്ടു്:—

''എപ്പോഴും ഒന്നിച്ചുള്ള വാസത്തിനിടയിൽ, അജ്ഞാനത്താൽ ഞാൻചെയ്ത തെററുകൾ എല്ലാം ക്ഷമിക്കണം. എല്ലാ അമ്മമാരോടും വിടചോദിക്കുന്നു. ഞാൻ പോയിവരട്ടെ.''

ധർമ്മവും ധൈര്യവുമുൾച്ചേർന്ന വാക്കുകൾ കേട്ടപ്പോൾ, ആ മാനിനീമണികളെല്ലാവരും പൂർവ്വാധികം ഉച്ചത്തിൽ കരഞ്ഞുതുടങ്ങി. സുന്ദരവാദ്യങ്ങളാൽ മുഖരിതമായിരുന്ന അരമനയിൽ, സ്ത്രീകളുടെ വിലാപാർത്തനാദം മുഴങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡത്തിലെ മുപ്പത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.

## നാല്പതാം സർഗ്ഗം. (പൌരാനുഗമനം)

ശ്രീരാമസീതാലക്ഷ്മണന്മാർ പിതാവിനെ തൊഴുതു് പ്രദക്ഷിണം വെച്ചു് സാഷ്ടാംഗം നമസ്കരിച്ചു. ദുഃഖിതരായ പുത്രന്മാർ മന്നവനോടു് വിടവാങ്ങി, മാതാവിനെ വണങ്ങി. എല്ലാ ലക്ഷണങ്ങളുമൊത്ത ലക്ഷ്മണകുമാരൻ, അഗ്രജനെ അനുസരിച്ചു്, സുമിത്രാദേവിയുടെ കാല്ക്കൽ നമസ്കരിച്ചു.

ദീർഘബാഹുവായ ലക്ഷ്മണനെ കരഞ്ഞുകൊണ്ടു് മാതാവു് പിടിച്ചെഴുന്നേല്പിച്ചു്, ശിരസ്സിൽ മുകൎന്നുകൊണ്ടു് സുവ്യക്തമായി ഇപ്രകാരം അരുളി:—

"ഓമനമകനേ, ഭ്രാതൃഭക്തനായ നിന്നെ വനവാസത്തിനാണു് സൃഷ്ടിച്ചതു്. രാമനെ അനുഗമിക്കുമ്പോഴും, ദണ്ഡകാരണ്യത്തിലെത്തുമ്പോഴും, നിനക്കു് യാതൊരനവധാനതയും ഉണ്ടാകരുതു്. ഉയൎച്ചയിലും താഴ്ചയിലും രാമനല്ലാതെ മറ്റൊരാളും നിനക്കു് അവലംബമില്ലെന്നു് ഓൎമ്മവേണം. ജ്യേഷ്ഠൻെറ കീഴിൽ നില്ക്കുക എന്നതു് ശ്രേഷ്ഠമായ ലോകനടപ്പാണു്; ദാനം, യജ്ഞാദികളിൽ നിഷ്ഠ, വീരസ്വൎഗ്ഗം, അഗ്രജാനുസരണം എന്നിവ ഇക്ഷ്വാകുവംശധൎമ്മവും."

ശ്രീരാമചന്ദ്രൻെറ ആത്മാവിന്നുതുല്യനായ ലക്ഷ്മണനോടു് ദുഃഖമൊതുക്കിയ മാതാവു് തുടൎന്നു:—

"ഓമനമകനേ, രാമൻെറ അംഗരക്ഷകനായി, ധന്യനായ നീ പോക; പോക. കുമാരാ, പുരുഷാൎത്ഥലാഭത്തിന്നും, സൎവ്വവിധക്ഷേമത്തിന്നും, എപ്പോഴും ജീവിതവിജയത്തിന്നും, ശത്രുകുലവിനാശത്തിന്നും, വീണ്ടും നമ്മുടെ അഭിമുഖസന്ദൎശനത്തിന്നും, വേണ്ടിയാകട്ടെ ഈ യാത്ര! കൃതാൎത്ഥതയോടെ പോക."

സുകൃതിനിയായ സുമിത്രാദേവി സാഭിമാനം സുതനോടു്:—.

"കുമാരാ, ലക്ഷ്മണാ, ദൃഢവ്രതനായ നീ, ഈ നിമിഷം മുതൽ ഞാനീപ്പറയുന്ന കാൎയ്യങ്ങളിൽക്കൂടി അചഞ്ചലനാകണം. അഗ്രജനായ രാമനെ, നിൻെറ അഭിവന്ദ്യപിതാവു് ദശരഥമഹാരാജാവാണെന്നു് എപ്പോഴും ഓർക്കണം; എന്നെപ്പോലെ സ്വന്തം മാതാവായി, ജ്യേഷ്ഠത്തി സീതയെ കരുതണം; ഘോരവിപിനത്തെ, സുഖപരിപൂൎണ്ണമായ അയോദ്ധ്യയായി കാണണം; ഉണ്ണീ, ലക്ഷ്മണാ, യഥാസുഖം നീ പോയിവരു."

വിനയജ്ഞനായ സുമന്ത്രർ തൊഴുതുകൊണ്ടു് മാതലി ദേവേന്ദ്രനോടെന്നപോലെ, ശ്രീരാമചന്ദ്രനോടു് പറഞ്ഞു:—

"മഹാ പ്രഭോ, അനശ്വര യശസ്വിയായ അവിട്ടന്ന് തേരിൽ കയറി പറയുന്ന സ്ഥലത്ത് കൊണ്ടുപോയാക്കാം. കൈകേയീ ദേവിയുടെ വാക്കുപോലെ പതിന്നാലു വർഷങ്ങൾ വനത്തിൽ വസിക്കണമല്ലോ.

സൂര്യസദൃശം ജാജ്വല്യമാനമായ രഥത്തിൽ, സർവ്വാഭരണ വിഭൂഷിതയായ സീതാദേവി ആരോഹണം ചെയ്തു. അഗ്നിതുല്യമായ കനകത്തേരിൽ സഹോദരന്മാരായ രാമലക്ഷ്മണന്മാർ പെട്ടെന്ന് ചാടിക്കയറി.

വനവാസകാലം പതിന്നാലു സംവത്സരം, സീതാദേവിയ്ക്ക് ധരിക്കുവാൻ ദശരഥമഹാരാജാവ് സമ്മാനിച്ചിരുന്ന ആടയാഭരണങ്ങൾ, ആ വീരസഹോദരന്മാരുടെ നിശിതായുധങ്ങൾ, കവചങ്ങൾ, കൊട്ട, പാരക്കോൽ, എന്നിവ തേർത്തട്ടിൽ കയററിവെച്ചു. ധൈര്യം സംഭരിച്ച സുമന്ത്രർ തേര് തെളിച്ചു. വായു തുല്യവേഗതയുള്ള അശ്വരത്നങ്ങൾ മൂന്നുപേരെ വഹിച്ചുകൊണ്ട് നടന്നുതുടങ്ങി.

ദീർഘകാലവാസത്തിന്ന്, ദാശരഥി വൻകാട്ടിലേക്ക് എഴുന്നെള്ളിയപ്പോൾ, അയോദ്ധ്യാനഗരം മുഴുവൻ പലവിധ ശബ്ദങ്ങളെക്കൊണ്ട് സമാകുലമായിത്തീന്നു. നഗരവാസികളാകെ ബോധശൂന്യരെപ്പോലെയായി; മദയാനകൾ ചൊടിച്ച് ശബ്ദിച്ചു; ഉത്തമ തുരംഗങ്ങൾ കെട്ടിയിട്ട സ്ഥലത്തുനിന്ന് ചാടി ഭൂഷണങ്ങൾ കിലുക്കി; ആബാലവൃദ്ധം ജനങ്ങളും, വെയിലേററൊരുവൻ വെള്ളത്തിൻെറ നേക്ക് എന്നപോലെ ശ്രീരാമൻെറ സമീപത്തേക്ക് ഓടിച്ചെന്നു. രഥത്തിൻെറ രണ്ടുഭാഗത്തും പിന്നിലും തുങ്ങിനിന്ന് കണ്ണീർ വാർത്ത് ദീനസ്വരത്തിൽ:–

"മഹാത്മാവായ സുമന്ത്രരേ, കുതിരകളെ പതുക്കെ ഓടിക്കു; ശ്രീരാമകുമാരൻെറ തിരുമുഖം ഞങ്ങൾ ഒന്നുകൂടി കാണട്ടെ; കുമാരൻെറ അമ്മയുടെ ഹൃദയം ഇരിമ്പുതന്നെയാണ്. ദേവതുല്യനായ കൊച്ചു തിരുമേനി കാട്ടിലേക്ക് പോകുമ്പോഴും അതു് വിള്ളുന്നില്ലല്ലോ. സീതാദേവി, കൃതകൃത്യതന്നെ; നിഴലെന്നപോലെ പതിയെ പിൻതുടരുന്നുണ്ടല്ലോ. സൂര്യശോഭ മേരു പർവ്വതത്തെ എന്നപോലെ, ദേവി ധർമ്മത്തെ വെടിയുന്നില്ല. ഹാ! ലക്ഷ്മണകുമാരാ, അവിട്ടന്നാണു യഥാർത്ഥത്തിൽ ധന്യാത്മാവ്. ദേവദേവശ്രീയാന്ന ജ്യേഷ്ഠനെ നിരന്തരം പരിചരിക്കുവാൻ അവിടുത്തേക്കെങ്കിലും ഭാഗ്യം കൈ വന്നുവല്ലോ. പ്രഭോ, അവിത്തേക്ക് ഇതു് മഹാസിദ്ധിയാണ്; അഭ്യുദയത്തിന്നുള്ള ഹേതുവാണ്; സ്വർഗ്ഗത്തിനുള്ള വഴിയാണ്. രഘുവംശനന്ദനനായ ജ്യേഷ്ഠനെ അനുഗമിക്കുവാൻ പുണ്യം ചെയ്തുവല്ലോ."

ശ്രീരാമചന്ദ്രൻ അധിരോഹണംചെയ്ത ദിവ്യരഥത്തെ പിൻതുടരുന്ന പൌര ജനങ്ങളുടെ ഇത്തരത്തിലുള്ള വാക്കുകൾ കേട്ടപ്പോൾ, കണ്ണീരൊഴുക്കുവാൻ തടുക്കുവാൻ ആൎക്കും സാധിക്കാതെ വന്നു.

ദുഃഖിതരായ റാണിമാരാൽ ആവൃതനായിരുന്ന ദശരഥ നൃപാലകൻ, മയക്ക ത്തിൽ നിന്നു് പെട്ടെന്നു് ഉണൎന്നു്:—

“എന്റെ മകനെ കാണണം.”

തന്റെ വൃദ്ധത്വവും മററും ആലോചിക്കാതെ അരമനയിൽ നിന്നു് നരേ ന്ദ്രൻ പുറത്തേക്കു് ഓടിയെത്തി. ഉച്ചത്തിൽ കരയുന്ന സ്ത്രീജനങ്ങളുടെ ശബ്ദം, കെണിയിൽ കുടുങ്ങിയ കൊമ്പനെ കണ്ട പിടിയാനകളുടെ എന്നപോലെ മുഴങ്ങി ലലച്ചു. പൂൎണ്ണചന്ദ്രൻ തമോഗ്രഹത്താൽ മറയ്ക്കപ്പെട്ടതുപോലെ, രഘുവംശരത്ന മായ ആ പിതാവു് ഒളികെട്ടു് തളൎന്നിരുന്നു.

അചിന്ത്യാത്മാവായ ദശരഥാത്മജരാമൻ, തേർ വേഗം തെളിക്കുവാൻ സൂത നെ ധൃതിപ്പെടുത്തി. കുതിരകളെ കടിഞ്ഞാൻ പിടിച്ചു് നിൎത്തുവാൻ നാട്ടുകാർ കേണപേക്ഷിച്ചു. ഈ രണ്ടു് ആവശ്യങ്ങളും നിരാകരിക്കുവാൻ സാധിക്കാതെ സൂതൻ വിഷമിച്ചു. ശ്രീരാമചന്ദ്രസ്വാമി എഴുന്നെള്ളുന്ന തേരു് ഓടുമ്പോൾ ഉ ണ്ടായ പൊടിപടലം, നാട്ടുകാരുടെ കണ്ണീൎകൊണ്ടു് കുതിൎന്നു പോയി. എല്ലാ വദനങ്ങളിൽ നിന്നും ഉച്ചത്തിൽ ഉയൎന്നതു് ‘അയ്യോ’ എന്ന ആൎത്തനാദം മാത്രം. അയോദ്ധ്യാനഗരിതന്നെ മഹാപീഡയിൽ പെട്ടുകഴിഞ്ഞു. മത്സ്യങ്ങളാളിളക്ക പ്പെട്ട താമരപ്പൂവിൽനിന്നു് വെള്ളത്തുള്ളികൾ ഇററിററു വീഴുന്നതുപോലെ, സ്ത്രീ കളുടെ നേത്രങ്ങൾ അശ്രുകണങ്ങളെ ധാരധാരയായി വൎഷിച്ചു.

നഗരവാസികളെല്ലാവരേയും ഒരൊററ ഹൃദയംപോലെ കണ്ടപ്പോൾ, മഹാ രാജാവു് രാജപാതയിൽ വേരററവൃക്ഷംപോലെ പെട്ടെന്നു് വീണു. ദുഃഖവിവശ നായ രാജസിംഹത്തെ കണ്ടു് ചിലർ, “ഹാ! രാമാ,” എന്നും, മററു ചിലർ “ഹാ! രാമാംബികേ,” എന്നും മുറവിളികൂട്ടി. അന്തഃപുരസ്ത്രീകളിൽ നിന്നുള്ള രോദന ശബ്ദം, ആകാശമണ്ഡലത്തിൽ മാറെറാലികൊണ്ടു.

ദീനശബ്ദങ്ങൾ തുടരെത്തുടരെക്കേട്ട രഘുപുംഗവൻ തിരിഞ്ഞുനോക്കിയ പ്പോൾ, രാജപാതയുടെ നടുവിൽക്കൂടി മാലോന്നു് വരുന്ന മാതാപിതാക്കളെ കണ്ടു. ബലമേറിയ പാശത്താൽ ബന്ധിച്ച കുതിരക്കുട്ടിയെപ്പോലെ, ധൎമ്മത്താൽ കെട്ട പ്പെട്ട ദേവൻ, വിഷമിച്ചു. അമ്മയെ രണ്ടാമതൊന്നുനോക്കാതെ, സൂതനോടു്:—

"വേഗത്തിൽ തേർ തെളിക്ക."

എന്നു് ആജ്ഞാപിച്ചു. യാതൊരുവിധത്തിലുള്ളദു:ഖവും അനുഭവിക്കാൻ അഹ്തയില്ലാത്ത,–മഹാരാജാദശരഥനെ, ചക്രവത്തിനി കൌസല്യാദേവിയെ–തന്റെ അമ്മയച്ഛന്മാരെ – കണ്ടുനില്ക്കുവാൻ, അടികൊണ്ട ആനയെപ്പോലെ, ആ പുരുഷവ്യാഘ്രന്നു് സാധിച്ചില്ല. കട്ടിയെ കെട്ടിയിട്ട വീട്ടിലേക്കു്, തള്ളപ്പശു് ഓടിയെത്തുന്നപോലെ, കൌസല്യാദേവി "ഹാ! രാമാ, ഹാ! സീതേ, ഹാ ലക്ഷ്മണാ." എന്നിങ്ങനെ കണ്ണീരൊഴുക്കി, ഉറക്കെവിളിച്ചു് രഥത്തിന്റെ പിന്നാലെ ഓടുന്നതുകണ്ടപ്പോഠം ദശരഥമഹീപാലൻ:—

"തേർ നിത്തുക."

എന്നു് വീണ്ടും ആജ്ഞാപിച്ചു. "വേഗംതെളിക്കുക." ശ്രീരാമചന്ദ്രന്റെ കല്പനയാണതു്.

രണ്ടു ചക്രങ്ങഠംക്കിടയിൽപ്പെട്ടതു പോലെയായി സുമന്ത്രരുടെ ഹൃദയം.

"അച്ഛൻ ദേഷ്യപ്പെട്ടാൽ, ബഹളത്തിനിടയിൽ, രഥശബ്ദത്താൽ, കല്പന കേട്ടില്ല എന്നുപറയാം. തേർ നിത്തിയാൽ ഏററവും അപകടമാണ്."

ശ്രീരാമദേവന്റെ വാക്കുകഠംകേട്ടു്, പൌരന്മാക്കു് വിടനല്കിച്ചുകൊണ്ടു് സൂതൻ, ഓടുന്ന കുതിരകളെ ആട്ടിത്തെളിച്ചു. രാജഭൃത്യന്മാർ, രഥത്തെവലംവെച്ചു് മടങ്ങിയെങ്കിലും, അവരുടെ മനസ്സും കണ്ണും പിൻതിരിഞ്ഞില്ല.

"മഹാപ്രഭോ, തിരിച്ചുവരേണ്ടുന്ന ആളെ, വളരെദൂരം അനുഗമിക്കുന്നതു് നന്നല്ല."

എന്നിങ്ങനെ മന്ത്രിമാരുടെ അഭിപ്രായം കേട്ട ദശരഥ മഹാരാജാവു്, സപത്നീകനായി, ദു:ഖംകൊണ്ടു് കണ്ണുകാണാതെ, തിരുമേനി വിയത്തു്, സവ്വഗുണസമ്പന്നനായ മകനെ വീണ്ടും വീണ്ടും നോക്കി അവിടെ നിന്നു.

**ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡത്തിലെ നാല്പതാം സഗ്ഗം അവസാനിച്ചു.**

## നാല്പത്തൊന്നാം സർഗ്ഗം (നഗരസംക്ഷോഭം)

പുരുഷവ്യാഘ്രനായ ശ്രീരാമചന്ദ്രൻ, ശിരസ്സിന്നു മുകളിൽ കൈകൂപ്പിത്തൊഴുതുകൊണ്ടു് വനത്തിലേക്കു് പോയപ്പോഠം, അന്തഃപുരത്തിലെ അംഗനാമണികളുടെ ആത്തനാദം ഉച്ചൈസ്തരമായിത്തീൎന്നു.

"അനാഥകളും ബലഹീനകളുമായ ഞങ്ങഠംക്കു്, താങ്ങും തണലുമായ നാഥൻ എങ്ങോട്ടുപോയി? ശകാരിച്ചാൽക്കൂടി പരിഭവിക്കില്ല; അഥവാ അതിന്നിടയാക്കുക തന്നെയില്ല; ദ്വേഷ്യമുള്ളവരെ പ്രസാദിപ്പിക്കും, ആ പരിശുദ്ധനാഥൻ എങ്ങോട്ടു പോയി? അമ്മ കൌസല്യാദേവിയെ ശുശ്രൂഷിക്കുന്നതുപോലെ, ഞങ്ങളോടു് സ്നേഹപൂൎണ്ണമായി മാത്രം പെരുമാറുന്ന മഹാൻ എങ്ങോട്ടുപോയി? കൈകേയി ബുദ്ധിമുട്ടിച്ചു്, രാജനിൎദ്ദേശപ്രകാരം വനവാസത്തിന്നു് നിശ്ചയിച്ചവൻ, ഞങ്ങളുടേയും ലോകത്തിൻേറയും സംരക്ഷകൻ, ആ ഉണ്ണി എങ്ങോട്ടു പോയി? മഹാകഷ്ടം! മഹീപാലകൻെറ ബുദ്ധി തീരെ പോയിരിക്കുന്നു. സൎവ്വജീവികഠംക്കും ഇഷ്ടനും, സത്യധൎമ്മാത്മാവുമായ രാമനെ നിഷ്ഠുരണം കൊടുംകാട്ടിലേക്കു് അയച്ചുവല്ലൊ."

കുട്ടികഠം വേർപെട്ട പശുക്കളെപ്പോലെ രാജമഹിഷിമാരെല്ലാവരും ദുഃഖാൎത്തകളായി സസ്വരം കേഴുവാൻ തുടങ്ങി.

ചിന്താവിവശരായ അന്തണന്മാർ അഗ്നിഹോത്രാദികഠം ചെയ്തില്ല; ഗൃഹനായികമാർ ഭക്ഷണം പാകംചെയ്യാൻ കൂടിമറന്നു; ചുമതലയുള്ള കാര്യങ്ങഠം പോലും നാട്ടുകാർ നോക്കിയില്ല; ക്രമത്തിൽ പകലവൻ പടിഞ്ഞാറെ സമുദ്രത്തിൽപൂകി. പശുക്കളാകട്ടെ കുട്ടികളെ കുടിപ്പിച്ചില്ല; ഒരുഉരുളച്ചോറു് ആനകഠംപോലും ഭക്ഷിച്ചില്ല; സീമന്തസന്താനങ്ങഠം സമീപത്തെത്തിയിട്ടുകൂടി മാതാക്കന്മാർ സന്തോഷിക്കുകയോ ലാളിക്കുയോ ചെയ്തില്ല. ത്രിശങ്കു, ചൊവ്വ, വ്യാഴം, ബുധൻ, തുടങ്ങിയഗ്രഹങ്ങഠം, ചന്ദ്രസമീപത്തിൽ ഘോരഭാവത്തിൽ നിന്നു. നക്ഷത്രങ്ങളുടെ നിറം മങ്ങി—ഗ്രഹങ്ങഠം ആകാശത്തിൽ വഴിതെററിയും, ഒളികെട്ടും, പുകഞ്ഞും കാണുവാൻ തുടങ്ങി. കാർകൊണ്ടലിൻ കൊടുങ്കാററടിച്ചു് സാഗരമിളകി മറിയുന്നതുപോലെ അയോദ്ധ്യാനഗരം മുഴുവൻ, രഘുനന്ദനൻെറ വിയോഗത്തിൽ ചഞ്ചലമായി.

ദിക്കുകളും വിദിക്കുകളും മുഴുവൻ ഇരുളിൽ മൂടിയപോലെ വല്ലാതെയായി. ശോഭാരഹിതമായ ഗ്രഹനക്ഷത്രാദികളോടുകൂടിയ ആകാശം, ആഹാരത്തിലോ

വിഹാരത്തിലോ മനസ്സ് ചെല്ലാത്ത പൌരവാസികൾ; കണ്ണീർതൂകുന്ന മുഖങ്ങളോടെ പലരും പാതമേൽ തന്നെ നില്ക്കുന്നു. മന്ദമാരുതൻ വീശാതെ അടങ്ങി; ചന്ദ്രൻ കാണുവാൻ ഭംഗിയില്ലാതെ വിരൂപമായിത്തീൎന്നു; ചൂടുള്ളരശ്മികൾ സൂര്യനിൽ നിന്നു് വരുന്നില്ല. കുട്ടികൾ അമ്മമാരെ അന്വേഷിച്ചില്ല. പതിവ്രതകളായ പത്നിമാരെ ഭൎത്താക്കന്മാർ ഓൎത്തില്ല; സഹോദരന്മാർ അന്യോന്യം അന്വേഷിച്ചില്ല. എല്ലാവരുടെ ഹൃദയത്തിലും ഒരേ ഒരാൾ മാത്രം; ശ്രീരാമചന്ദ്രൻ.

ശ്രീരാമചന്ദ്രന്റെ സുഹൃത്തുക്കൾ ആകെ മൂഢചിത്തരായി. അവൎക്കു് അവലംബം ഇപ്പോൾ ഒന്നുമാത്രം; ശയ്യാതലം. പള്ളിമഞ്ചങ്ങൾ മാത്രം അല്പം അഭയമേകി. ദേവൻ വെടിഞ്ഞ അയോദ്ധ്യ, ഇന്ദ്രനില്ലാത്ത സ്വൎഗ്ഗംപോലെയായി. ഭയശോകപീഡകളാൽ ആനകളും കുതിരകളും അതിഘോരമായി തുള്ളുകമാത്രമല്ല, ഉച്ചത്തിൽ ദീനദീനം കരയുവാനുംതുടങ്ങി:—

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീ വാല്മീകി നിൎമ്മിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം നാല്പത്തൊന്നാം സൎഗ്ഗം അവസാനിച്ചു.

## നാല്പത്തിരണ്ടാം സൎഗ്ഗം (രാജാവിന്റെ കൌസല്യാഗൃഹ പ്രവേശം)

ശ്രീരാമചന്ദ്രനെ വഹിച്ച തേരിന്റെ പൊടിപടലം കാണാതാകുന്നതു വരെ രാജാദശരഥൻ കണ്ണിമ വെട്ടാതെ നോക്കി നിന്നു. പാതയിൽ ഉയൎന്ന പൊടി, ക്രമത്തിൽ അടങ്ങിയപ്പോൾ, പുത്രശോകാധിക്യത്താൽ മഹീപാലൻ ഭൂതലത്തിൽ മറിഞ്ഞു വീണു. വലത്തു ഭാഗത്തു് കൌസല്യാദേവിയും, ഇടത്തു ഭാഗത്തു് ഭരതമാതാ കൈകേയിയും താങ്ങിയെഴുന്നേല്പിച്ചു. നയം—വിനയം—ധൎമ്മം എന്നിവ നിറഞ്ഞ നരേന്ദ്രൻ കൈകേയിയെ അടുത്തു കണ്ടപ്പോൾ, അടക്കാൻ കഴിയാത്ത വ്യസനത്തോടെ:—

"ദുൎവൃത്തയായ കൈകേയി, നീ എന്റെ ശരീരത്തെ സ്പൃശിക്കരുതു്. ഈ നിമിഷം മുതൽ എനിക്കു് നിന്നെ കാണേണ്ട. നീ എന്റെ ബന്ധുവോ ഭാൎയ്യയോ അല്ല. നിന്റെ സേവകന്മാൎക്കു് ഞാനില്ല; എന്റെ ആരുമല്ല അവർ. ധൎമ്മത്തെ വിട്ടു് അൎത്ഥത്തെ മാത്രം ആശ്രയിച്ച നിന്നെ ഞാൻ ഉപേക്ഷിക്കുന്നു. നിന്റെ പാണിപിടിച്ചു് അഗ്നിയെ പ്രദക്ഷിണം ചെയ്തതിനും മറവും ഇതാ മോചനം തരുന്നു; ഇഹലോകത്തിൽ മാത്രമല്ല; പരലോകത്തിലും.

ഐശ്വര്യഭൂയിഷ്ഠമായ ഈ അയോദ്ധ്യാരാജ്യം സ്വീകരിച്ച് ഭരതൻ സന്തുഷ്ടനാകുമെങ്കിൽ, അവൻ ചെയ്യുന്ന പിതൃകർമ്മം എന്നിൽ പതിക്കാതിരിക്കട്ടെ."

മാലാൽ മെലിഞ്ഞ കൌസല്യാദേവി, മഹാരാജാവിനെ പിടിച്ച് എഴുന്നേല്പിച്ചു. ദേഹത്തിൽ പററിയിരുന്ന പൊടിതുടച്ചു. വനവാസം ചെയ്യുന്ന പുത്രനെ ചിന്തിക്കും തോറും നരപാലകൻ, കാമത്താൽ ബ്രഹ്മഹത്യ ചെയ്തവനെപ്പോലെയും, കൈകൊണ്ട് അഗ്നിയെ സ്പർശിച്ചതുപോലെയും, പശ്ചാത്താപ വിവശനായി. ഗ്രസ്തസൂര്യനെപ്പോലെ അസ്തപ്രഭനായ ഭൂപാലൻ, അസഹ്യവിഷാദത്തോടെ വിലപിച്ചു തുടങ്ങി:-

"എന്റെ പൊന്നുമകനെ വഹിച്ച തേരിലെ കുതിരക്കുളമ്പിൻ പാടുകൾ ഇതാ കാണുന്നു; എന്റെ ഉണ്ണിയെ കാണുന്നില്ലല്ലോ. ചന്ദനലേപം ചെയ്ത്, ഉത്തമസ്ത്രീരത്നങ്ങൾ താലവൃന്ദങ്ങളാൽ വീശിക്കൊണ്ട്, മൃദുലമായപട്ടുമെത്തയിൽ കിടക്കുന്ന പൊന്നുമകൻ, ഏതോ മരത്തിൻചുവട്ടിൽ വല്ല മുട്ടിയോ പാറയോ മെത്തയാക്കി കിടക്കുകയാകും. പൊടിപററിയ ദേഹത്തോടെ അവൻ വെറും നിലത്തുനിന്ന് പ്രഭാതത്തിൽ എഴുന്നേല്ക്കും. കാട്ടാനയെപ്പോലെ ചോലയുടെ വക്കത്ത്, അമേയവിക്രമനായ ഓമനക്കുട്ടി ചെന്നുനില്ക്കും. ലോകനാഥനായ രാമനെ, വെറും ഒരനാഥനെപ്പോലെ കാടന്മാർ കാണും. സുഖജീവിതം മാത്രം നയിച്ച, ജനകമഹാരാജപുത്രി സീതയിന്ന്, കൂർത്തമുള്ളുകളും കല്ലുകളും ചവിട്ടിക്കൊണ്ട് കാട്ടിലേക്ക് കടക്കും. കാനനമെന്നാലെന്താണെന്നറിയാത്ത ഓമനമകൾ, കാട്ടുകുറുക്കന്മാരുടെ ക്രൂരമായ ഓരിയിടൽ കേട്ട് പേടിച്ചരണ്ടുപോകും. ഹേ കൈകേയീ, വിധവയായ നിനക്ക് രാജ്യം ഭരിച്ച് സംതൃപ്തയാകാം. പുരുഷസിംഹമായ ഓമനമകനെ കാണാതെ ജീവിക്കുവാൻ ഞാൻ ശക്തനല്ല, തീർച്ച."

പ്രജാപ്രമുഖന്മാരാൽ ആവൃതനായ അരചൻ, പുലകുളിക്കുന്നതു പോലെ അമംഗളമായ പുരിയിലേക്ക് പ്രവേശിച്ചു. അങ്ങാടികളും അമ്പലങ്ങളും അടച്ചിരിക്കുന്നു. നാല്ക്കൂട്ടപ്പെരുവഴികളും രാജവീഥികളും നിർജ്ജീവമായിരിക്കുന്നു. സൂര്യൻ കാർമേഘത്തിലേക്ക് എന്നപോലെ, ദശരഥൻ അന്തഃപുരത്തിലേയ്ക്ക് കടന്നു.

ശ്രീ സീതാരാമലക്ഷ്മണന്മാരില്ലാത്ത അരമന, ഗരുഡൻ സർപ്പങ്ങളെ റാഞ്ചിക്കൊണ്ടുപോയ കയംപോലെ ശൂന്യമായിരുന്നു.

എത്രതന്നെ ശ്രമിച്ചിട്ടും ഒതുക്കുവാൻ കഴിയാത്ത ദുഃഖത്താൽ, തൊണ്ടയിടറി അവ്യക്തമായ അക്ഷരങ്ങളോടെ, നന്ദത ശബ്ദത്തിൽ നരേശ്വരൻ പറഞ്ഞു:—

"രാമൻെറ അമ്മ കൌസല്യയുടെ കൊട്ടാരത്തിലേക്ക് എന്നെ കൊണ്ടുപോയാക്കൂ. മററൊരു സ്ഥലത്തും എനിക്ക് മനസ്സിന്നു് ആശ്വാസം കിട്ടുകയില്ല."

ദ്വാരപാലകന്മാർ ദശരഥഭൂപാലനെ കൌസല്യാമന്ദിരത്തിലേക്ക് എത്തിച്ചു. പള്ളിയറയിൽ മൃദുലമെത്തയിലിരുന്നിട്ടും, നൃപതിയുടെ ഹൃദയം അലയടിച്ചുകൊണ്ടിരുന്നു. രണ്ടുപുത്രന്മാരും, പുത്രവധു സീതാദേവിയും വിട്ടുപോയ കൊട്ടാരം, ചന്ദ്രനില്ലാത്ത അംബരതലം പോലെ കണ്ടു. അമിതവീര്യനായ നരേശ്വരൻ കൈകളുയർത്തി വാവിട്ടുകരയുകതന്നെ ചെയ്തു.

"അയ്യോ, എൻെറ രാമാ, ഞങ്ങളെയെല്ലാം നീ ഉപേക്ഷിച്ചുവോ? മടങ്ങിവന്ന മകനെ ആലിംഗനം ചെയ്യാൻ സാധിക്കുന്നവരാണു് യഥാർത്ഥത്തിൽ പുണ്യവാന്മാർ."

കാളരാത്രിക്കു തുല്യമായ ആ രാത്രിയിൽ, പാതിരയ്ക്കു്, കൌസല്യാദേവിയോടു് ദശരഥമഹാരാജാവു് അരുളിച്ചെയ്തു:—

"രാമനെ പിന്തുടന്നുപോയ എൻെറ കണ്ണുകൾക്കു് മററൊന്നും കാണുവാൻ സാധിക്കുന്നില്ല. കൌസല്യേ, ദേവിയെ ഞാൻ കാണുന്നില്ല. എന്നെ കൈകൊണ്ടു് തൊടൂ."

ശ്രീരാമചന്ദ്രനെ മാത്രം വിചാരിച്ചു് അല്ലൽ മുഴുത്തു്, കിടക്കയിൽ ചാരിക്കിടന്നു് വിലപിക്കുന്ന ഭർത്തൃസമീപത്തിൽ, ദേവി കൌസല്യ ഇരുന്നു് ദീർഘശ്വാസത്തോടെ ദീനദീനം കരഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡത്തിലെ നാല്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിമൂന്നാം സർഗ്ഗം (കൌസല്യാവിലാപം)

വ്യസനപരവശനായി പള്ളിമഞ്ചത്തെ അഭയം പ്രാപിച്ചിരിക്കുന്ന മഹീപാലകൻെറ സമീപത്തിൽ പുത്രശോകാർത്തയായിരുന്നു കരയുന്ന കൌസല്യാദേവി പറഞ്ഞു:—

"വ്യാഘ്രതുല്യനായ മകനിൽ ചതിവിഷം ഒഴിച്ച കൈകേയി സന്തോഷിച്ചു് വളയഴിച്ച പെൺപാമ്പിനെപ്പോലെ ലാത്തുകയാണു്. ഉണ്ണിയെ കാട്ടിലേക്കയച്ചു് ആഗ്രഹമെല്ലാം കൈവന്ന കേകയ മഹാരാജപുത്രി, വീട്ടിനുള്ളിലെ

ക്രൂരസൎപ്പംപോലെ എന്നെ കിടുകിടെ വിറപ്പിക്കും. ഓമനക്കുട്ടിയെ, ഒരു ഭൃത്യ നാക്കിയിരുന്നുവെങ്കിൽ, തെരുവിൽ നടന്നു് ഭിക്ഷയാചിച്ചു്, എന്തെങ്കിലും ഒരു ഗൃഹത്തിൽ താമസിച്ചേനെ. അമാവാസിയിലെ ഹോതാവിനെപ്പോലെ, കൈകേയി, നമ്മുടെ കുമാരനെ ഒരു രക്ഷസ്സാക്കി സ്ഥാനച്യുതി വരുത്തി. സഹധൎമ്മിണിയോടും കുമാരലക്ഷ്മണനോടും കൂടി, ധനുൎദ്ധരനും ഗജേന്ദ്രതുല്യഗമനനും മഹാബാഹുവുമായ രാമൻ ഇപ്പോൾ വനത്തിലെത്തിയിരിക്കുമോ? കാനനത്തിലെ ദുഃഖം എന്താണെന്നു് അറിയാത്ത കുട്ടികളെ, കൈകേയിയുടെ വാക്കനുസരിച്ചു് അവിടുന്നു് അയച്ചുവല്ലൊ. കാട്ടിൽ താമസിക്കുവാൻ അയച്ച അവൎക്കു് മറെറന്തൊരു നിലയാണു് ഉണ്ടാവുക? ഫലം സിദ്ധിക്കേണ്ട കാലത്തായി; തരുണന്മാരായ അവരെ നിൎദ്ധനരാക്കി പരിത്യജിക്കൽ. സാധുക്കുട്ടികൾ കായും കനിയും തിന്നു് എങ്ങിനെ ദിവസം കഴിക്കും? സഹധൎമ്മിണിയോടും, ആത്മതുല്യനായ അനുജനോടും കൂടിയ രാമനെ എന്നാണെനിക്കു് കാണ്മാൻ സാധിക്കുക? ഇന്നു തന്നെ സാധിച്ചിരുന്നുവെങ്കിൽ?

നമ്മുടെ കുട്ടികൾ വരുന്നുണ്ടെന്നറിഞ്ഞ അയോദ്ധ്യാനഗരി ആഹ്ലാദത്തള്ളലോടെ സൎവ്വത്ര കൊടിനാട്ടി എന്നു് അലങ്കരിക്കും? പശുവിനെപ്പോലെയുള്ള സീതയെ തേരിൽ മുൻനിൎത്തി, മദവൃഷഭതുല്യനായ രാമനും ലക്ഷ്മണനും വന്നുചേൎന്നു്, കടലിലെ വേലിയേററം പോലെ പുരവാസികളെ എന്നു് ആനന്ദിപ്പിക്കും? ശത്രുവിനാശകരായ കുട്ടികൾ കൊട്ടാരത്തിലേക്കു്, രാജവീഥിയിൽക്കൂടി വരുമ്പോൾ, ആയിരമായിരം ആളുകൾ പുഷ്പവൎഷം ചെയ്യുക എന്നാണു്? ഗിരിശൃംഗതുല്യരായ കുമാരന്മാർ, കുണ്ഡലാദി ആഭരണങ്ങളെല്ലാമണിഞ്ഞു്, മഹാധനുസ്സും നിശിതഖഡ്ഗവുമേന്തി, അയോദ്ധ്യയിലേക്കു് വരുന്നതു് ഞാൻ എന്നു കാണും? കന്യകമാർ പുഷ്പങ്ങളും പഴങ്ങളും വിപ്രവൎയ്യന്മാൎക്കു കൊടുത്തു്, സസന്തോഷം ഈ പുരിയെ വലംവെക്കുന്നതു് കാണുവാൻ എന്നാണു് സാധിക്കുക? ബുദ്ധികൊണ്ടു് വൃദ്ധൻ; വയസ്സുകൊണ്ടു് അമരതുല്യൻ; മൂന്നു വയസ്സായ കുട്ടിയെപ്പോലെ ലാളിക്കപ്പെടുന്നവൻ; ധാൎമ്മികവരനായ രാമൻ, ലക്ഷ്മണനൊന്നിച്ചു് വരുന്നതു് എന്നു കാണും?

ബുദ്ധിവിഹീനയും ദുഷ്ടയുമായ ഞാൻ പൂൎവ്വജന്മത്തിൽ, കൊതിയാൎന്ന കുഞ്ഞുങ്ങൾ അമ്മമാരുടെ മടിത്തട്ടിലെത്തുമ്പോഴേക്കു്, നിൎദ്ദയം മുലകൾ അരഞ്ഞു കളഞ്ഞിരിക്കണം. അതുകൊണ്ടായാരിക്കും സിംഹിയെപ്പോലെ കൈകേയി എന്നെ ഇങ്ങിനെയാക്കിയതു്. സൎവ്വഗുണസമ്പന്നനും, ശാസ്ത്രജ്ഞനുമായ ഉണ്ണിയെ, ഒരേ ഒരു തനയൻ മാത്രമുള്ള എനിക്കു് വേർപിരിഞ്ഞു് ജീവിക്കുവാൻ

സാദ്ധ്യമല്ല. പുത്രശോകാഗ്നി ക്രമത്തിൽ ക്രമത്തിൽ ആളിക്കത്തി എന്നെ ദഹിപ്പിക്കുന്നു. കൊടുംവേനലിൽ, ഉഗ്രകിരണങ്ങളാൽ പാർത്ഥലത്തെ സൂര്യൻ വരട്ടുന്നതുപോലെ, പുത്രവിയോഗദുഃഖം എന്നെ തപിപ്പിക്കുന്നു.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം നാല്പത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

## നാല്പത്തിനാലാം സർഗ്ഗം. (സുമിത്രാശ്വാസനം)

ഇപ്രകാരം വിലപിച്ചുകൊണ്ടിരിക്കുന്നവളും സ്ത്രീരത്നവുമായ കൗസല്യാദേവിയോട്, ധർമ്മത്തിൽ അടിപതറാതെ സ്ഥിതിചെയ്യുന്ന സുമിത്രാദേവി, ധർമ്മയുക്തവാക്കുകൾ പറഞ്ഞു:—

''ജ്യേഷ്ഠത്തി, സർവ്വഗുണസമ്പന്നനായ പുരുഷോത്തമനാണ് ഉണ്ണി. ഇങ്ങിനെ കണ്ണീർപൊഴിക്കുന്നതും കരയുന്നതും എന്തിനാണ്? മഹാത്മാവായ പിതാവിന്റെ വാക്ക് സത്യമാക്കുവാനല്ലേ, അമേയബലവാനായ രഘുനന്ദനൻ നാടുവിട്ടത്? സജ്ജനങ്ങൾ ആദരിക്കുന്നതും, സ്വർഗ്ഗപ്രദവുമായ, ധർമ്മത്തെ കാത്തുരക്ഷിക്കുന്ന രാമനെക്കുറിച്ച് ദുഃഖിക്കുകയോ? ഉത്തമോത്തമമായ സഹോദരശുശ്രൂഷ ചെയ്യുവാൻ സ്വയംതയ്യാറായ ലക്ഷ്മണൻ, സർവ്വദാ ദയാശീലനാണ്. ധീരനായ അവൻ തികഞ്ഞ സന്തോഷത്തോടെ അഗ്രജനെ അനുഗമിച്ചു. സുഖജീവിതത്തിന്ന് സദാ അർഹയായ സീത, വനവാസദുഃഖം മുഴുവൻ അറിഞ്ഞുകൊണ്ടുതന്നെ ജീവനാഥനെ പിൻതുടന്നു. സത്യവും ധർമ്മവുമാണ് രാമന്റെ അനശ്വരധനം. സത്കീർത്തിയാകുന്ന കൊടിക്കൂറ പാരിടത്തിൽ പറപ്പിക്കുന്ന ആ പ്രഭുവിന്ന്–ജ്യേഷ്ഠത്തിയുടെ ആത്മജന്ന്–എന്തുതന്നെ സിദ്ധിക്കില്ല? ഉണ്ണിയുടെ ശുദ്ധിയും ഉത്തമമാഹാത്മ്യവും അറിയുന്ന ഭാസ്കരദേവൻ, ആ ശരീരത്തെ ഉഷ്ണകിരണങ്ങളെക്കൊണ്ട് വിഷമിപ്പിക്കുകയില്ല. മിതശീതോഷ്ണങ്ങളോടുകൂടിയ മന്ദമാരുതൻ എക്കാലവും രാമനെ കാട്ടിൽ സേവിക്കാതിരിക്കുകയില്ല. രാത്രിയിൽ പള്ളികൊള്ളുന്ന രാമനെ, പ്രിയപിതാവ് സസ്നേഹം ആലിംഗനംചെയ്യുന്നതുപോലെ, ചന്ദ്രൻ നിർമ്മലരശ്മികളെക്കൊണ്ട് മുദവായി തടവി ആഹ്ലാദിപ്പിക്കും.

തിമിധ്വജസുതനെ—ദാനവേന്ദ്രനായ ശംബരനെ—നിഗ്രഹിച്ചതു കണ്ട് ബ്രഹ്മാവ്, തേജസ്വിയായ ഏതൊരാൾക്കാണോ ദിവ്യാസ്ത്രങ്ങൾ ദാനം ചെയ്തത് ആ ശൂരനായ പുരുഷസിംഹം, സ്വഭുജബലപരാക്രമത്താൽ നിർഭയനായി, വീട്ടിലെന്നപോലെ കാട്ടിൽ വസിക്കും. നേരിട്ടുവരുന്ന അരികളെ മുഴുവൻ, ഏതൊരാ

ളുടെ ബാണങ്ങൾക്കു് നശിപ്പിക്കുവാൻ കഴിവുണ്ടോ? ഈ ഭൂതലമാകെ ആക്കാണോ ചൊല്ലീഴിൽ അനായാസമായി നിർത്തുവാൻ കഴിയുന്നതു്? ആ രാമന്റെ കരുത്തും ശൌര്യവും ശ്രീയും ആലോചിച്ചാൽ, വനവാസം കഴിഞ്ഞു്, അയോദ്ധ്യാരാജ്യം പരിപാലിക്കുകയില്ലെന്നു് സംശയിക്കാൻ വഴിയുണ്ടോ?

സൂര്യന്റെ സൂര്യൻ; അഗ്നിയുടെ അഗ്നി; പ്രഭുവിന്റെ പ്രഭു; ശ്രീയുടെ ശ്രീ; കീർത്തിയുടെ കീർത്തി; ക്ഷമയുടെ ക്ഷമ; ദൈവങ്ങളുടെ ദൈവം; ഭൂതങ്ങളുടെ ഭൂതം ഇതാണു് നമ്മുടെ ഉണ്ണിയെന്നു് ജ്യേഷ്ഠത്തി ഇനിയെങ്കിലും മനസ്സിലാക്കണം. നാട്ടിലും, അതേപോലെ കാട്ടിലും രാമനു് അപായമെന്തെങ്കിലും, ഉണ്ടാകുമോ? പുരുഷർഷഭനായ കുമാരൻ, ഭൂമി, സീത, ശ്രീ എന്നീമൂന്നു പ്രേയസിമാരൊത്തു് സമ്രാട്ടായി അചിരേണ സിംഹാസനത്തിലിരിക്കുന്നതു് കാണാം. ഉണ്ണിയുടെ വിയോഗത്തിൽ അയോദ്ധ്യാവാസികളെല്ലാവരും കണ്ണീർ വാർക്കുന്നുണ്ടു് മരവുരിയണിഞ്ഞു് വനത്തിലേക്കു് പോകുന്ന ആ വീരവീരന്റെ പിന്നാലെ സീത എന്ന പേരിൽ സാക്ഷാൽ മഹാലക്ഷ്മി തന്നെയുണ്ടു്. ഒരു കയ്യിൽ കുലച്ച വില്ലും, മറെറക്കയ്യിൽ അജയ്യബാണവും, അരയിൽ നിശിതഖഡ്ഗവും ധരിച്ചു, വീരശിഖാമണിയായ ലക്ഷ്മണൻ മുന്നിൽ; ജ്യേഷ്ഠത്തി, രാമനു് ഈ ലോകത്തിൽ അസാദ്ധ്യമെന്നതു് എന്തെങ്കിലുമുണ്ടോ? വനവാസം കഴിഞ്ഞു് സംതൃപ്തനായ രാമകുമാരൻ വരും. ദേവീ, ശോകത്തേയും മോഹത്തേയും ത്യജിക്കു. ഞാൻ പറയുന്നതു് അത്രയും സത്യം മാത്രമാണെന്നു് മനസ്സിലാക്കു. പൂർണ്ണചന്ദ്രോദയമെന്നപോലെ രാമൻ വരും. ഈ ചരണങ്ങളിൽ നമസ്കരിക്കും. അഭിഷിക്തനായ രാജകുമാരൻ സ്വർണ്ണസിംഹാസനത്തിലിരുന്നു്, രാജ്യം ഭരിക്കുന്നതുകണ്ടു്, ആനന്ദബാഷ്പമുതിർക്കുവാൻ, എന്റെ ജ്യേഷ്ഠത്തിക്കു് സാധിക്കും. ഉണ്ണിയെ ഓർത്തു് അഴലേതു മുണ്ടാകരുതു്. ഒരു തരത്തിലുള്ള അശുഭവും ഞാനവനിൽ കാണുന്നില്ല. ശ്രീ സീതാലക്ഷ്മണ സംസേവിതനായ രഘുവീരനെ—രാമനമകനെ—ജ്യേഷ്ഠത്തി ഉടൻ കാണും.

ജ്യേഷ്ഠത്തി, ഞങ്ങൾക്കെല്ലാം ആശ്വാസം തരേണ്ടതു് ആരാണു്? പുണ്യവതിയായ ദേവിതന്നെ ഇങ്ങിനെ വിലപിച്ചാൽ? ധാർമ്മികജീവിതത്തിൽ നിന്നു്, എന്തുവന്നാലും തെററാത്ത രാമനാണു് ദേവിയുടെ ആത്മജൻ; സന്മാർഗ്ഗസ്ഥിതനായ രാമനിൽ നിന്നു് ശ്രേഷ്ഠമായിട്ടെന്താണു് ലോകത്തിലുള്ളതു്? ജ്യേഷ്ഠത്തി, ദുഃഖമെല്ലാം ഉപേക്ഷിക്കു.

ഗുണവാരിധിയായ പുത്രൻ, പരിവാരങ്ങളൊന്നിച്ചു് തൃക്കാല്ക്കൽ വന്ദിക്കുമ്പോൾ, ജ്യേഷ്ഠത്തി കാർമേഘനിര ഗിരിയിലെന്നപോലെ സന്തോഷാശ്രുക്കൾ

ളുകം. അയോദ്ധ്യാനഗരത്തിൽ തിരിച്ചെത്തിയ ആ വരദൻ, നീണ്ടു് ഉരുണ്ട പുഷ്ടുല്യ ബാഹുക്കളെംകൊണ്ടു് ഈ പാദപത്മങ്ങളെ പിടിക്കും. പർവ്വതശിഖരത്തിൽ മഴപെയ്യുന്നതുപോലെ ആ ഉത്തമാംഗത്തിൽ ജ്യേഷ്ഠത്തി കണ്ണീർ പൊഴിക്കും."

വാക്കുകളെക്കൊണ്ടു് ഉപചാരമേകുന്നതിൽ സമർത്ഥയും സുന്ദരീതിലകവുമായ സുമിത്രാദേവി, വിവിധങ്ങളായ വാക്യങ്ങളാൽ ശ്രീരാമചന്ദ്രമാതാവിനെ ആശ്വസിപ്പിച്ചു. ശരൽക്കാലമേഘത്തിൽ നീരൊഴിയുന്നതുപോലെ, മഹാറാണിയുടെ ശോകം ശരീരത്തിലൊതുങ്ങി, നശിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം നാല്പത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തഞ്ചാം സർഗ്ഗം. [പൌരാനുഗമനം]

അരണ്യവാസത്തിന്നു് എഴുന്നള്ളുന്ന, സത്യവിക്രമിയും മഹാത്മാവുമായ ശ്രീരാമചന്ദ്രനെ നിർമ്മലസ്നേഹാധീകൃതരായ്, പ്രജാപ്രമുഖന്മാർ അനുഗമിച്ചു. രഥത്തെ പിൻതുടരുന്ന, അവരോടു് മടങ്ങിപ്പോകുവാൻ നിർബ്ബന്ധിച്ചുവെങ്കിലും, ശരൽക്കാല ശശാങ്കനെപ്പോലെ ആഹ്ലാദകാരിയായ ദാശരഥിയെ വിട്ടുപിരിയുവാൻ ഒരുവർക്കും സാധിച്ചില്ല. അയോദ്ധ്യാനഗരിയിലെ പ്രമാണികളായ അവരുടെ അതിവിനീതമായ അപേക്ഷ, പിതൃവാക്യസംരക്ഷണത്തിൽ ജാഗരൂകനായ രഘുവരനന്ദനനെ മടക്കിയതുമില്ല. സ്നേഹപൂർണ്ണമിഴികളാൽ നോക്കി, പിതാവു് പുത്രന്മാരോടു് എന്നപോലെ, രാജകുമാരൻ പറഞ്ഞു:—

"നിങ്ങൾക്കു് എന്നിലുള്ള സ്നേഹവും ബഹുമാനവും എന്റെ ഇഷ്ടത്തിന്നു വേണ്ടി ഭരതകുമാരനിൽ ഉണ്ടാകണം. എന്റെ അനുജൻ ധാർമ്മികാഗ്രേസരനാണു്. നിങ്ങളുടെ ആനന്ദവും ഇഷ്ടവും അറിഞ്ഞു് എന്തുചെയ്യുവാനും അവന്നു് സാധിക്കും. ശാന്തചിത്തനായ ഭരതൻ അതിവീര്യവാനാണു്; അഭയപ്രദനായ പ്രഭുവാണു്. വയസ്സുനോക്കിയാൽ ബാലനായിത്തോന്നിയേക്കാം; എന്നാൽ അറിവിൽ അതിവൃദ്ധനായിക്കഴിഞ്ഞിരിക്കുന്നു. രാജകീയഗുണങ്ങളാം ഒത്തുചേർന്ന അനുജനെ യുവരാജാവാക്കിയതു് ഏററവും യുക്തമായിട്ടുണ്ടു്. നിങ്ങളും ഞാനും, മഹാരാജാവായ അച്ഛന്റെ കല്പന അനുസരിക്കേണ്ടവരല്ലേ? ഞാൻ അരണ്യവാസത്തിന്നുപോന്നതിനാൽ, മനോർമന്നവൻ വ്യസനിക്കാതിരിക്കാൻ വേണ്ടതു ചെയ്യണം. അതാണെനിക്കു് ഏററവും പ്രിയമേറിയ കാര്യം."

ധർമ്മസ്വരൂപിതന്നെയായ ശ്രീരാമചന്ദ്രന്റെ അചഞ്ചലമനസ്ഥിതി കാണുന്തോറും, ജനങ്ങൾക്കു് ആ രാജവാഴ്ചയിൽ അഭിലാഷം അടിക്കടി ഏറിവന്നു.

ദുഃഖാശ്രുപ്രവാഹത്താൽ അവശരായ ജനങ്ങളെ, ഗുണഗണങ്ങളാകുന്ന പാശത്താൽ, ലക്ഷ്മണാനുചിതനായ ദാശരഥി കെട്ടി വലിക്കുന്നുവോ എന്നുതോന്നും.

വിജ്ഞാനം, തപശ്ശക്തി, വയസ്സ്, എന്നീ മൂന്നുഗുണങ്ങൾ കൊണ്ടു് വൃദ്ധരായ ബ്രാഹ്മണശ്രേഷ്ഠന്മാർ വിറയ്ക്കുന്ന ശിരസ്സുകളോടെ:—

"ശ്രീരഘുവരതിലകനെ വഹിച്ചു് അതിവേഗമോടുന്ന അല്ലയോ തുരഗങ്ങളേ, നിങ്ങൾ ഓട്ടമൊന്നു് നിർത്തുവിൻ! മഹാരാജാവിന്നു് ഇഷ്ടപ്പെട്ടവരാകുവിൻ. ജീവജാലങ്ങൾക്കെല്ലാം ചെവിയുണ്ടല്ലോ. വിശേഷിച്ചും കുതിരകൾക്കു് ബുദ്ധിയുമുണ്ടു്. ഞങ്ങളുടെ വിനീതാഭ്യർത്ഥന സ്വീകരിച്ചു് നിങ്ങൾ നില്ക്കണേ! നാട്ടിൽനിന്നു് കാട്ടിലേക്കു് കൊണ്ടുപോകാതെ, ഞങ്ങളുടെ ഈ വീരരാമനെ—സർവ്വജീവികൾക്കും നാഥനായ ഈ മഹാത്മാവിനെ—ഇങ്ങോട്ടുകൊണ്ടുവരു."

ദുഃഖപ്രലപനത്തോടെ, തേരിനെ അനുഗമിക്കുന്ന ഭൂദേവവൃദ്ധന്മാരെക്കണ്ടപ്പോൾ, ദശരഥനന്ദനൻ രഥത്തിൽനിന്നിറങ്ങി. എന്നാൽ, വനവാസം നിശ്ചയിച്ച ആ ഹൃദയത്തിന്നു് അല്പംപോലും ഇളക്കമുണ്ടായില്ല. ഏററവും വിനീതനായി, സീതാലക്ഷ്മണസമേതനായി, പതുക്കെ നടന്നുതുടങ്ങി. ആ ഉത്തമ ദ്വിജന്മാരെ, തേരിന്റെ പിന്നിൽനിന്നു് പിൻതിരിപ്പിക്കാൻ, ദയാർദ്രദൃഷ്ടിയായ ശ്രീരഘുവരനന്ദനന്നു് സാധിക്കാതെ വന്നു. വാഹനത്തിലല്ലാതെ കാൽനടയായി മുന്നോട്ടു പോകുന്ന കുമാരനെ കണ്ടു് പരിഭ്രാന്തചിത്തരായ അന്തണവര്യന്മാർ:—

"ബ്രഹ്മജ്ഞനായ അങ്ങയുടെ പിന്നാലെത്തന്നെ, ബ്രാഹ്മണരായ ഈ ഞങ്ങളുമുണ്ടു്. ഹോതാക്കളായ വിപ്രവര്യന്മാർ അഗ്നിയെ ചുമലിൽ വഹിച്ചു് ഞങ്ങളുടെ ഒന്നിച്ചു വരുന്നു. ശരൽക്കാല മേഘങ്ങൾപോലെയുള്ളതും, "വാജപേയങ്ങൾ" എന്നു് പേരാർന്നതുമായ യാഗക്കുടകൾ വഹിച്ച ഞങ്ങൾ അവിടേക്കു് തണലേകാം. കുടയില്ലാതെ വെയിൽകൊണ്ടു് നടന്നു് ക്ഷീണിക്കരുതേ. "വാജപേയ" കുടയുടെ കീഴിൽ നില്ക്കണേ. ഉണ്ണീ, വേദമന്ത്രങ്ങളിൽ മാത്രം തങ്ങിനില്ക്കുന്ന ഞങ്ങളുടെ മനസ്സ്, കുമാരന്റെ പിന്നാലെ വനവാസത്തിലെത്തിക്കഴിഞ്ഞു. മനോനിയന്ത്രണംകൂടി ഞങ്ങൾക്കു് സാധിക്കുന്നില്ല. ഞങ്ങളുടെ ഉത്തമോത്തമമായ അനശ്വരധനം വേദമാണു്. അതു് ഞങ്ങളുടെ ഹൃദയത്തിൽ ഭദ്രമായി വെച്ചിട്ടുണ്ടു്. ചാരിത്രഭൂഷകളാൽ അലംകൃതകളായ ധർമ്മപത്നികൾ ഗൃഹങ്ങളെ സംരക്ഷിച്ചുകൊള്ളും. അവിടുത്തെ അനുഗമിക്കുന്ന പുണ്യകാര്യം

ഞങ്ങൾ തിച്ചപ്പെടുത്തി. മറെറാന്നും പറയരുതേ. രാമാ; അവിടുന്ന് ധർമ്മത്തിൽ നിന്ന് വ്യതിചലിച്ചാൽ, ആ സത്പഥത്തിൽ സഞ്ചരിക്കുവാൻ ആരാണ് ഉണ്ടാവുക? ദൃഢവ്രതനായ അവിടുത്തോട്, അരയന്നംപോലെ വെളുത്ത ശിരസ്സുകളും, ഭൂമിയിലെ പൊടിപടലം പുരളത്തക്കവിധം താഴ്ത്തിക്കൊണ്ട്, ഞങ്ങൾ യാചിക്കുന്നു; അവിടുന്ന് കല്പിച്ച് മടങ്ങണം.” അവിടുത്തെ അനുഗമിക്കുന്ന ഞങ്ങളിൽപ്പലരും ഉത്തമയാഗങ്ങളിൽ ചിലത് ആരംഭിച്ചിട്ടുണ്ട്. അവിടുന്ന് വന്നാലേ അവ സമംഗളം മുഴുമിയ്ക്കുകയുള്ളു. ചരങ്ങൾക്കുമാത്രമല്ല, അചരങ്ങൾക്കും സ്നേഹമെന്ന വികാരമുണ്ടല്ലോ. സ്നേഹസ്വരൂപിയായ ഭവാൻ ഈ അർത്ഥികളിൽ ദയ കാണിക്കണേ. വേരുകളുടെ തടസ്സംകൊണ്ട്, അവിടുത്തെ ഒപ്പമെത്തുവാൻ സാധിക്കാത്ത വന്മരങ്ങൾ, വൻകാറെറ്റ് വിലപിക്കുകയാണെന്നു തോന്നും. ഇര തേണ്ടാതെ, ശബ്ദിക്കാതെ, അനങ്ങാതെ, പറവകളിതാ മാമരക്കൊമ്പുകളിലിരുന്ന് പ്രാർത്ഥിക്കുന്നു. ഭക്തന്മാരിൽ, കരുണാവാരിധിയായ അവിടുന്ന് എന്താണ് ഇതൊന്നും കാണാത്തത്?”

ശ്രീരാമചന്ദ്രനെ അരണ്യവാസത്തിൽനിന്ന് പിൻതിരിപ്പിക്കാൻ, വിപ്രശ്രേഷ്ഠന്മാർ ഇത്തരത്തിൽ ദീനദീനം വിലപിച്ചുകൊണ്ടനുഗമിച്ചു. ദശരഥനന്ദനന്മാരുടെ ഗമനം തടയത്തക്കവിധം “തമസാ” നദിയെ മുന്നിൽ കണ്ടു.

സുമന്ത്രർ തേരിൽനിന്ന് കുതിരകളെ അഴിച്ചുവിട്ടു. ക്ഷീണിച്ച അവയ്ക്കു വെള്ളം കൊടുത്തു, ഉടൽ നനച്ച്, മേയുവാൻ നദീതീരത്തിലാക്കി.

ഇങ്ങിനെ ആർഷമായ ശ്രീമദ് രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ
ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം നാല്പത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിയാറാം സർഗ്ഗം [പൌരമോഹനം]

പ്രകൃതിമനോഹരമായ തമസാനദീതടത്തിലിരിക്കുന്ന രഘുനന്ദനൻ, സീതാദേവിയെ കടാക്ഷിച്ച് മന്ദഹസിച്ചു. സമീപത്തിൽ ധനുർബ്ബാണപാണിയായി നില്ക്കുന്ന അനുജനോട്:-

“ലക്ഷ്മണാ, ശുഭം വന്നുചേരട്ടെ. വനവാസത്തിലെ ആദ്യരാത്രിയാണിത്. ഉൽകണ്ഠ ഉണ്ടാകരുത്. വിജനങ്ങളായിരുന്ന അരണ്യങ്ങൾ, സ്വസ്ഥാനമണയുവാൻ വെമ്പിവരുന്ന പക്ഷിമൃഗാദികളുടെ ശബ്ദങ്ങളാൽ കരയുന്നതു പോലെ തോന്നുന്നു. നാം വിട്ടുപോന്ന ദുഃഖത്താൽ, അച്ഛന്റെ കൊട്ടാരത്തിൽ അന്തഃപുരസ്ത്രീകളും മററുള്ള ജനങ്ങളും, വിലപിക്കുന്നുണ്ടായിരിക്കും. അയോദ്ധ്യാനഗരമാകെ

ക്ലാന്ത പടന്ന പിടിച്ചിരിക്കും. അനേകം ഗുണങ്ങൾ ഒത്തുചേൎന്ന അരചൻ പ്രജകൾക്കെല്ലാം പ്രിയമേറിയവനാണ്. നിന്നേയും എന്നേയും ഭരതനേയും ശത്രുഘ്നനേയും പൌരന്മാർ ഇഷ്ടപ്പെടുന്നു. നമ്മുടെ വിയോഗത്തിൽ, വ്യസന മൊതുക്കുവാൻ സാധിക്കാതെ കരയുന്ന അച്ഛനേയും അമ്മയേയും ഓൎക്കുമ്പോൾ ഹൃദയം ചലിക്കുന്നു. ധൎമ്മനിരതനായ ഭരതൻ, ധൎമ്മകാമാൎത്ഥങ്ങൾ നിറഞ്ഞ സാന്ത്വന വാക്കുകളാൽ അച്ഛനമ്മമാരെ സമാധാനിപ്പിക്കാതിരിക്കയില്ല. ഭരതന്റെ സൌശീല്യം വീണ്ടും വീണ്ടും ഓൎമ്മവരുന്നതിനാൽ മാതാപിതാക്കന്മാരെ പ്പററി യാതൊരല്ലലും എനിക്കു് തോന്നുന്നില്ല. നിന്റെ കൎത്തവ്യമേതോ, അതു് എന്നെ അനുഗമിച്ചുകൊണ്ടു് നീയും ചെയ്യുന്നു. ഇല്ലെങ്കിൽ, സീതയെ കാത്തു രക്ഷിക്കുവാൻ, എനിക്കു് തുണയായി ആരെയെങ്കിലും അന്വേഷിക്കേണ്ടിവരു മായിരുന്നു. ഈ രാത്രി ജലം മാത്രം കുടിച്ചു് കഴിക്കണം. ഫലമൂലാദികൾ ധാരാളമുണ്ടെങ്കിലും, ഇന്നു് ഇതുമതി എന്നാണു് എന്റെ അഭിപ്രായം.''

ദേവന്റെ കണ്ണുകൾ സുമന്ത്രരിൽ പതിച്ചു:—

''സൌമ്യനായ സുമന്ത്രരേ, അംവശരായിത്തീൎന്ന കുതിരകളിൽ ശ്രദ്ധിക്കുക.''

സൂൎയ്യൻ അസ്തമിച്ചു; സുമന്ത്രർ കുതിരകളെ കെട്ടി; ധാരാളം പച്ചപ്പുല്ലിട്ടു കൊടുത്തു് സമീപത്തൊരിടത്തു് വിശ്രമിച്ചു.

സന്ധ്യാവന്ദനം ചെയ്തു് എഴുന്നെള്ളുന്ന ശ്രീരാമനു്, വൃക്ഷങ്ങളുടെ മൃദുല പത്രങ്ങൾ തളിരുകൾ എന്നിവകൊണ്ടു്, സൂതൻ സൌമിത്രിയോടുകൂടി മെത്ത നിൎമ്മിച്ചു. തമസാനദീതീരത്തിൽ അനുജനോടുകൂടി ഉണ്ടാക്കിയ ശയ്യയിൽ സീതാസമേതനായി കിടന്നു. പൎണ്ണമെത്തയിൽ ധൎമ്മപത്നിയൊന്നിച്ചു് നിദ്രാവലംബിയായ അഗ്രജനെ നോക്കിയ ലക്ഷ്മണൻ, സൂതനോടു് ശ്രീരാമ ഗുണങ്ങളെപ്പററി പറഞ്ഞുകൊണ്ടുതന്നെ ഉറങ്ങാതെ രാത്രി അവസാനിപ്പിച്ചു. ഉത്തമ ഗോക്കൾ നിറഞ്ഞു് ശോഭിക്കുന്ന തമസാതീരത്തിൽ, മഹാബ്രാഹ്മണരോടും പൌരപ്രമുഖന്മാരോടുമൊത്തു് ശ്രീരാമചന്ദ്രൻ അന്നത്തെ ദിവസം കഴിച്ചുകൂട്ടി.

അമേയതേജസ്വിയായ രഘുനന്ദനൻ സരസ്വതീയാമത്തിൽ ഉണൎന്നു. ക്ഷീണിച്ചു് ഗാഢനിദ്രയിലാണ്ടുകിടക്കുന്ന പൌരന്മാരെ കടാക്ഷിച്ചു് അനുജനോടു് പറഞ്ഞു:—

''ലക്ഷ്മണാ, നമ്മോടുള്ള സ്നേഹത്താൽ സ്വഗൃഹങ്ങളേയും ബന്ധുക്കളേയും വെടിഞ്ഞു്, ഈ മരങ്ങളുടെ ചുവട്ടിൽ ഉറങ്ങുന്ന ഇവരെ നോക്കു. നമ്മെ പിൻതിരിപ്പിക്കുവാൻ ഒരുങ്ങിയ ഇവർ, വേണ്ടിവന്നാൽ പ്രാണനെക്കൂടി ഉപേക്ഷി

ച്ചേക്കും; എന്നാലും അവരുടെ ദൃഢനിശ്ചയത്തെ മാററുകയില്ല. അതുകൊണ്ടു് ഇവർ ഉണരുന്നതിന്നുമുമ്പു്, ആപത്തില്ലാത്ത മറെറാരിടത്തേക്കു് നമുക്കെത്തണം. എന്നെ ഏററവുമധികം സ്നേഹിക്കുന്ന ഇവർ ഇനിയൊരു രാത്രി, മരച്ചുവട്ടിൽ ഇത്തരത്തിൽ കിടന്നു് ഉറങ്ങുവാൻ ഇടവരുത്തരുതു്. പ്രജകൾക്കു് തന്നാലാകും വിധം ദുഃഖമകററുകയാണു് ഒരു രാജപുത്രൻ ചെയ്യേണ്ടതു്; ഉണ്ടാക്കുകയല്ലല്ലോ,"

ധൎമ്മം തന്നെ ഒരു രൂപമെടുത്തു് നില്ക്കുന്നതുപോലെ, അചിന്ത്യതേജസ്സോടെ നില്ക്കുന്ന അഗ്രജനോടു്:-

"മഹാപ്രഭോ, എല്ലാം അറിയുന്ന അവിടത്തെ കല്പനപോലെ, വേഗത്തിൽ തേരിലേറിയാലും."

ദാശരഥി സുമന്ത്രരെ നോക്കി ആജ്ഞാപിച്ചു:—

"സൂത, രഥത്തെ വേഗത്തിൽ ഒരുക്കു. ഞാൻ കാട്ടിലേക്കു് പോകുന്നു."

ഉത്തരക്ഷണത്തിൽ പൂട്ടിയതേരോടുകൂടി സൂതനെത്തി, തൊഴുതു്:—

"പ്രഭോ, അവിടന്നു് അരുളിയതുപോലെ തേരിതാ തയ്യാറായി. സീതാദേവിയോടും ലക്ഷ്മണകുമാരനോടുമൊന്നിച്ചു് അവിടന്നു് എഴുന്നെള്ളിയാലും."

സാധനങ്ങളെല്ലാം കയററി. രഘുവംശനായകൻ സഹധൎമ്മിണിയോടും സഹജനോടുമൊന്നിച്ചു് തേരിലേറി. ചുഴികളോടുകൂടിയ തമസാനദികടന്നു്, കാഴ്ചയിൽ ഭയജനകമാണെങ്കിലും, അകണ്ടവും, അഭയപ്രദവും, മംഗളവുമായ മഹാമാൎഗ്ഗത്തിലെത്തിയ യുവരാജാവു്, പ്രജകൾ തെററിദ്ധരിക്കുവാൻ വേണ്ടി സൂതനോടു് പറഞ്ഞു:—

"സൂത, തേരിനെ വളരെവേഗത്തിൽ വടക്കോട്ടു് ഓടിച്ചു് തിരിച്ചുകൊണ്ടുപോരു. പ്രജകളാരും അറിയരുതു്."

ആജ്ഞയനുസരിച്ച സാരഥി മടങ്ങിവന്നു. ദശരഥനന്ദനന്മാർ സീതാദേവിയുമൊത്തു് രഥത്തിലേറി. തപോവനാഭിമുഖമായി യാത്രതിരിച്ചു. ആ സന്ദൎഭത്തിൽ ഉത്തമങ്ങളായ ശകുനങ്ങളാണു് മുന്നിൽ നിരന്നതു്. ഉദ്ദിഷ്ടസ്ഥലത്തിലേക്കു് തേർ പാഞ്ഞു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം നാല്പത്താറാം സൎഗ്ഗം അവസാനിച്ചു.

## നാല്പത്തിയേഴാം സർഗ്ഗം (പൌരനിവർത്തനം)

പ്രഭാതം പൊട്ടിവിടൎന്നപ്പോൾ പൌരന്മാർ ഉണൎന്നെഴുന്നേററു. ശ്രീരാമചന്ദ്രനെ കാണാതെ, ദുഃഖപ്രഹരമേററ അവരുടെ ഹൃദയങ്ങൾ നിശ്ചേഷ്ടങ്ങളായി. അല്പംകഴിഞ്ഞു് അശ്രുപ്രവാഹത്തോടുകൂടി അങ്ങിങ്ങു് അലഞ്ഞുനടന്ന അവൎക്കു് ആ ആനന്ദസ്വരൂപിയുടെ പൊടിപോലും കാണാൻ കഴിഞ്ഞില്ല. പരിശുദ്ധ മനസ്സോടുകൂടിയ പ്രജകൾ, വ്യസനത്താൽ വാടിയ വദനത്തോടെ പലതും പറയുവാൻ തുടങ്ങി:—

"അയ്യോ, കഷ്ടാൽ കഷ്ടതരമാണു് വന്നു ചേൎന്നതു്. നമ്മുടെ ഹൃദയം നിദ്രാദേവി കട്ടെടുത്തതുകൊണ്ടല്ലെ, മഹാബാഹുവായ കുമാരനെ കാണാതായതു്. ധാൎമ്മികവരേണ്യനായ കാകുത്സ്ഥൻ ഭക്തന്മാരെ ഉപേക്ഷിച്ചു് മറെറാരിടത്തേക്കു് എങ്ങിനെ എഴുന്നള്ളി? അച്ഛൻ മക്കളെ എന്നപോലെ, നമ്മളെ അതിവാത്സല്യത്തോടെ സംരക്ഷിച്ചിരുന്ന, ജ്യേഷ്ഠപുത്രൻ രഘുരാമൻ കാട്ടിലേക്കു് എങ്ങിനെ എഴുന്നള്ളി? ദേവനെ വിട്ടുപിരിഞ്ഞ നമുക്കിനി മരണമാണു് ഉത്തമമായിട്ടുള്ളതു്. ശ്രീരാമനോടുകൂടാത്ത ജീവിതം നമുക്കു് എന്തിനാണു്? ഈ കിടക്കുന്ന ഉണങ്ങിയ മരത്തടികൾ കൊണ്ടു് ചിതകൂട്ടി ജ്വലിപ്പിച്ചു് അതിൽ ചാടുകയോ, കുമാരനെ അന്വേഷിച്ചന്വേഷിച്ചു് മരണം വരിക്കുകയോ ഏതാണു് നല്ലതു്? "ശ്രീരാമനെ കാട്ടിൽപോയാക്കി." എന്നിങ്ങനെ അയോദ്ധ്യയിൽ ചെന്നു് പറയുവാൻ സാധിക്കുമോ? കുമാരനില്ലാതെ നമ്മളെ മാത്രം കണ്ടാൽ, ആബാലവൃദ്ധം ജനങ്ങളും ദുഃഖിച്ചുവലയും. ജിതാത്മാവായ വീരരഘുനന്ദനനോടൊത്തു് വസിച്ച നമ്മൾ മാത്രം മടങ്ങിച്ചെന്നു് എങ്ങിനെ നാടുകാണും?"

കുട്ടികൾ വേർപ്പെട്ട പശുക്കളെപ്പോലെ, അവർ മുക്തകണ്ഠം വിലപിച്ചു. രഥംപോയ അടയാളം നോക്കി കുറെ നടന്നു. വഴികാണാതെ പിന്തിരിച്ചു.

"നാം ഇനി എന്തുചെയ്യും? ദൈവംതന്നെ നമ്മെ വഞ്ചിച്ചു."

മനസ്സു് വാടിക്കരിഞ്ഞ പ്രജകൾ സജ്ജനസേവിതമായ അയോദ്ധ്യയിലേക്കു് എത്തി. നഗരത്തിൽ കണ്ണീർ വൎഷിച്ചുകൊണ്ടു് പ്രവേശിച്ച പൌരന്മാർ പരസ്പരം പറഞ്ഞു:—

"സർപ്പങ്ങളെ മുഴുവൻ ഗരുഡൻ അപഹരിച്ചു്, നിഷ്പ്രഭമാക്കിയ നദീക്കയംപോലെ, ചന്ദ്രനില്ലാത്ത ആകാശംപോലെ, വെള്ളമില്ലാത്ത സമുദ്രംപോലെ, ശ്രീരാമചന്ദ്രനില്ലാത്ത അയോദ്ധ്യാനഗരിയാകെ മങ്ങികെട്ടുകഴിഞ്ഞു."

ദാശരഥി വേർപ്പെട്ടുപോയിട്ടു് ദിവസങ്ങളായില്ല, ഒന്നു മാത്രമേ കഴിഞ്ഞുള്ളു. പക്ഷെ അസഹ്യ ദുഃഖത്താൽ പ്രാകൃതരൂപികളായിത്തീൎന്ന ജനങ്ങൾ, തമ്മിൽത്തമ്മിൽ കണ്ടാൽ അറിയാത്ത മട്ടിലായിത്തീൎന്നിരുന്നു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം നാല്പത്തിഏഴാം സൎഗ്ഗം അവസാനിച്ചു.

## നാല്പത്തെട്ടാം സൎഗ്ഗം [പൌരസ്ത്രീവിലാപം]

ഇങ്ങിനെ അഴലാഴിയിൽ മുങ്ങിപ്പൊങ്ങി കണ്ണീർ വൎഷിച്ചു്, മരണത്തിന്നു തന്നെ കൊതിച്ചു്, തമസാ നദീതീരത്തിൽ നിന്നു് മടങ്ങിയെത്തിയ നാഗരികർ, ധൈൎയ്യമെല്ലാം പോയി, കണ്ഠഗതപ്രാണരായിട്ടാണു് സ്വഗൃഹങ്ങളിൽ കയറിയതു്. എപ്പോഴും ധൈൎയ്യശാലികളായിരുന്നവർ, ശ്രീരാമനെ കാണാതെ എത്തിയതു് പ്രാണൻ പോയ മട്ടിലായിരുന്നു. ഭാൎയ്യാപുത്രന്മാരോടൊന്നിച്ചായി കരച്ചിൽ. ഉത്സാഹമോ സന്തോഷമോ ഒരാൾക്കുമില്ല; കച്ചവടക്കാർ അങ്ങാടികൾ തുറന്നതേയില്ല; നഷ്ടത്തിൽ വിഷാദമോ, അതിലാഭത്തിൽ സന്തോഷമോ കൂടി ആൎക്കും ഉണ്ടായില്ല; ഗൃഹനായികമാർ ഭൎത്താവിന്നും ആത്മജന്മാൎക്കും ഭക്ഷണം തയ്യാറാക്കിയില്ല; ചിരന്തപുത്രന്മാർ സമീപത്തിൽ വന്നാൽകൂടി മാതാപിതാക്കന്മാർ ശ്രദ്ധിച്ചിരുന്നില്ല; ഗൃഹനാഥന്മാർ വന്നുചേൎന്ന ഭവനങ്ങളിൽ ഉത്തമ ധൎമ്മപത്നിമാർ ദീനദീനമാണെങ്കിലും ദാരുണ വാക്കുകളാൽ, കാരവടികൊണ്ടു് ആനയെ എന്നപോലെ അടിക്കുകയാണുണ്ടായതു്:—

"കഷ്ടം! എന്തിനാണു് വീടു്? ഭാൎയ്യയും പുത്രനും ധനവുമെന്തിന്നു്? ശ്രീരാമകുമാരനെ കാണാതെ സുഖമെന്നതെവിടെ? ഈ ലോകത്തിൽ ആകെ ഒരാ ഒരു പുണ്യവാൻ മാത്രമാണുള്ളതു്. സുമിത്രാദേവിയുടെ ഓമനമകൻ, ശ്രീലക്ഷ്മണ കുമാരൻ! സീതാസമേതനായ രഘുരാമനെ അനുഗമിച്ചു് വനവാസകാലത്തിലും ശുശ്രൂഷിക്കുവാൻ ഭാഗ്യം സിദ്ധിച്ചുവല്ലൊ.

നിൎമ്മലജലപൂരിതങ്ങളായ കാട്ടാറുകൾ, താമരപ്പൂനിറഞ്ഞ സരസ്സുകൾ, ഇവ കാകുത്സ്ഥൻ സ്നാനം ചെയ്യുന്നതിനാൽ പുണ്യതീൎത്ഥങ്ങളായി മാറും. പ്രകൃതിസുന്ദരമായ അരണ്യങ്ങൾ, തീരങ്ങളിൽ ചളിനിറഞ്ഞ നദികൾ, അംബരചുംബികളായ വൻമലകളുടെ സാനുക്കൾ, എല്ലാമെല്ലാം മഹാപുണ്യം ചെയ്തവയാണു്. അവിടങ്ങളിൽ ശ്രീരാമചന്ദ്രന്റെ പാദസ്പൎശമേല്ക്കുമല്ലൊ.

അതിവിശിഷ്ടാതിഥി വരുമ്പോൾ എന്നപോലെ അവയെല്ലാം കൌസല്യാനന്ദനനെ അർച്ചിക്കും. മനോഹരകുസുമനിരകളണിഞ്ഞു്, ഉത്തമപ്പുഷ്പഫലകൾ വഹിച്ചു്, വണ്ടിണ്ടസ്വനത്താൽ സ്വാഗതമോതി, ഹർഷത്താൽ തലകുലുക്കിക്കൊണ്ടു് മാമരങ്ങൾ, തന്തിരുവടിയുടെ മുന്നിൽനില്ക്കും; ഉത്തമങ്ങളും രമ്യങ്ങളുമായ കുസുമങ്ങളെ, അകാലത്തുംകൂടി പർവ്വതങ്ങൾ അത്യാദരപൂർവ്വം പ്രദർശിപ്പിക്കും; അച്ഛസ്ഫടികതുല്യമായ ജലം നദികളിലും ചോലകളിലും, അദ്രിരാജാക്കന്മാർ ഒഴുക്കി ആ പാദപത്മങ്ങളെ കഴുകും; അചലങ്ങളിൽ തലയുയർത്തിപ്പിടിച്ചുനില്ക്കുന്ന തരുക്കൾ നമ്മുടെ രാജകുമാരനെ രമിപ്പിക്കും; എവിടെയാണോ ശ്രീരാമദേവൻ വാണരുളുന്നതു്, അവിടെ ഭയമോ ന്യൂനതയോ വരുകയില്ല. അതിശൂരനും മഹാബാഹുവുമാണു് ദശരഥനന്ദനൻ. അവിടുത്തെ തൃപ്പാദങ്ങൾ മാത്രമേ നമുക്കു് താങ്ങും തണലുമായിട്ടുള്ളു. ആ പുണ്യപുരുഷൻ ദൂരത്തു വസിക്കുമ്പോൾ നമ്മുടെ സുഖവും ദൂരത്താണു്.

മഹാത്മാക്കളിൽ മഹാത്മാവായ സ്വാമിയുടെ തൃപ്പാദം മാത്രമേ സുഖദായകമായിട്ടുള്ളു; തണലേകുന്നതും മറ്റൊന്നല്ല. അവിടുന്നു മാത്രമാണു് ഈയുള്ളവർക്കു് ഈശ്വരനും, അവലംബവും, ഗതിയും. നമുക്കു് കാട്ടിലേക്കു് പോവുക. ശ്രീരാമചന്ദ്രനെ നിങ്ങൾക്കും, സീതാദേവിയെ ഞങ്ങൾക്കും ശുശ്രൂഷിക്കാം."

ദുഃഖാബ്ധിയിൽ മുങ്ങിപ്പൊങ്ങുന്ന പൌരനാരിമാർ ഭർത്താക്കന്മാരോടു് വീണ്ടും:—

"ശ്രീരാമചന്ദ്രൻ നിങ്ങൾക്കെല്ലാവർക്കും, സീതാദേവി ഞങ്ങൾക്കെല്ലാവർക്കും ദണ്ഡകാരണ്യത്തിലും യോഗക്ഷേമമരുളും. മനഃസുഖം തീരെ നശിച്ചു കഴിഞ്ഞു. ഈ ജീവിതത്തിൽ എന്താണൊരു സുഖമുള്ളതു്? അധർമ്മിഷ്ഠയായ കൈകേയിയാൽ—ഒരൊററ സ്ത്രീ നിമിത്തം—ഈ അയോദ്ധ്യ നിർന്നാഥമായി; ജീവനും, തനയനും, പതിയും നമുക്കു് പാഴായിത്തീർന്നു. വംശത്തെത്തന്നെ നശിപ്പിച്ച കൈകേയി ആരെയെങ്കിലും വെറുതെ വിടുമോ? കൈകേയിയുടെ ദുർഭരണത്തിൻകീഴിൽ, ദാസജീവിതം നയിച്ചു് ഞങ്ങൾ ചാകാതിരിക്കയില്ല; ഞങ്ങളുടെ മക്കളാണു് ഇതു സത്യം. മഹാരാജകുമാരനെ നിർദ്ദയം അരണ്യത്തിലേക്കകറ്റിയ അധർമ്മിഷ്ഠയും ദുർവൃത്തയുമായ കൈകേയിയെ ആശ്രയിച്ചു് ഏതൊരാൾക്കു് സുഖജീവിതം നയിക്കുവാൻ സാധിക്കും? ആ ദുഷ്ടബുദ്ധികാരണം ആപത്തുണ്ടാകും; എല്ലാം അനാഥമായി നശിക്കും. ഓമനമകൻ വേർപിരിഞ്ഞതുകൊണ്ടു്, പൊന്നുമഹാരാജാവു് ജീവിച്ചിരിക്കയില്ല. വലിയ തമ്പുരാൻ തീപ്പെട്ടാൽ എല്ലാം അവസാനിച്ചു. നിർഭാഗ്യവാന്മാരും, ഗതിയില്ലാത്തവരുമായ

റിക്കാം, ഉൻകിൽ ശ്രീരാമകുമാരനെ കൊണ്ടുവരിൻ; അല്ലെങ്കിൽ വിഷം കലക്കിക്കുടിക്കുവിൻ. അതുമല്ലെങ്കിൽ കൈകേയിയുടെ കല്പന കേൾക്കാതിരിക്കത്തക്ക ദൂരത്തേക്കു് പോകുവിൻ.

സീതാലക്ഷ്മണ സംയുതനായ ശ്രീ രഘുനന്ദനനെ വൻചതികൊണ്ടകററി. അറവുകാരൻെറ കയ്യിൽപ്പെട്ട പശുക്കളെപ്പോലെയാകും, ഭരതൻെറ കീഴിൽ പെട്ട നമ്മൾ. പൂൎണ്ണചന്ദ്രവദനൻ, ശ്യാമസുന്ദരൻ, ഇന്ദ്രിയങ്ങളെ ഒതുക്കിയവൻ അരിവിനാശകൻ, ആജാനുബാഹു, താമരപ്പൂവിതൾ നേത്രൻ, ശ്രീലക്ഷ്മണാഗ്രജൻ, ഏതൊന്നിലുമഗ്രഗണ്യൻ, സത്യം മാത്രം പറയുന്നവൻ, അമേയബലപരാക്രമി, ശാന്തൻ, ഏവൎക്കും പൂന്തിങ്കൾപോലെ സന്തോഷമേകുന്നവൻ, ശ്രീരാമചന്ദ്രകുമാരൻ, ഇപ്പോൾ അരണ്യപ്രാന്തങ്ങളെ സ്വപാദസഞ്ചാരംകൊണ്ടു് പവിത്രമാക്കി പ്രശോഭിപ്പിക്കുന്നുണ്ടാകും.”

ഘാതകൻ മുന്നിലെത്തിയ പോലെ ഭയപ്പെട്ടുകൊണ്ടു് പൌരസ്ത്രീകൾ മുറയിട്ടു. കുലവധുജനങ്ങളുടെ വിലാപംകേട്ട ഭാസ്കരദേവൻ പശ്ചിമസാഗരത്തിൽ പോയൊളിച്ചു. സന്ധ്യാദീപമോ, അടുപ്പിൽ ചെന്തീയോ പ്രകാശിച്ചില്ല; നാമങ്ങളോ സൽകഥകളോ ഉയൎന്നില്ല; ആ നഗരിയാകെ ഇരുട്ടു്വാരിപ്പൂശി; കമ്പോളങ്ങളും വില്പനകളും ഇല്ലാത്ത അയോദ്ധ്യാപുരി നക്ഷത്രങ്ങളില്ലാത്ത ആകാശംപോലെ ശൂന്യമായി. ഒരു പുത്രനോ സഹോദരനോ അകന്നപോലെയായി അന്നാട്ടിലെ നാരീജനങ്ങൾക്കു്. സ്വന്തം തനയന്മാരേക്കാൾ, സഹജന്മാരേക്കാൾ മീതെയായിട്ടാണു് അവർ ശ്രീരാമചന്ദ്രനെ കരുതുന്നതു്. ഉത്സവമോ, പാട്ടോ, ആട്ടമോ, കച്ചവടമോ ഇല്ലാതെ വെള്ളം വററിയ വാരിധിപോലെ അയോദ്ധ്യാപുരി ആകെ നിശ്ചലമായി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ
ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡം നാല്പത്തെട്ടാം സൎഗ്ഗം അവസാനിച്ചു.

## നാല്പത്തൊമ്പതാം സൎഗ്ഗം. (കോസലത്യാഗം.)

പുരുഷസിംഹമായ ശ്രീരാമചന്ദ്രൻ, അച്ഛൻെറ നിൎദ്ദേശം ഓൎമ്മിച്ചുകൊണ്ടു് അല്പംമാത്രം ബാക്കിയായിരുന്ന ആ രാത്രിയിൽ അതിദൂരത്തിലെത്തി. വായുവേഗത്തിലോടുന്ന കുതിരകളോടുകൂടിയ തേരിൽക്കയറി, പ്രഭാതമായപ്പോഴേക്കും, ഗ്രാമങ്ങൾ, വയലുകൾ, പൂന്തോപ്പുകൾ എന്നിവ കണ്ടുകൊണ്ടു് രാജ്യാതിൎത്തിയിലെത്തി. സന്ധ്യാവന്ദനാദികൾ കഴിച്ചു. ഗ്രാമങ്ങളിൽ അങ്ങിങ്ങായി അധിവസിക്കുന്നവർ അന്യോന്യം:—

"കഷ്ടം കഷ്ടം! നമ്മുടെ കൺകണ്ടദൈവമായ മഹാരാജാവു്, കാമക്രോമരമായിത്തീൎന്നുവല്ലൊ. ദുഷ്ക്കൎമ്മങ്ങളെന്തും ചെയ്യാൻ കരളുറപ്പുള്ളവളാണു് കൈകേയി. ആ ദുർബുദ്ധി മര്യാദാലേശമില്ലാത്ത കടുംകയ്യാണു് ചെയ്തതു്. ഇത്രയും ധൎമ്മനിഷ്ഠനും, ബുദ്ധിമാനും കാരുണികനും, ഇന്ദ്രിയനിയന്ത്രണം ചെയ്തവനുമായ രാജകുമാരനെ, കൊടുംകാട്ടിലേക്കു് പറഞ്ഞയക്കുന്നുവല്ലൊ. ജനകമഹാരാജപുത്രി, സൎവ്വസൌഭാഗ്യമനുഭവിച്ചിരുന്ന സീതാദേവി എങ്ങിനെ വനവാസദുഃഖങ്ങളനുവിക്കും? പ്രജകൾക്കെല്ലാം പ്രാണതുല്യനും ദോഷങ്ങൾ യാതൊന്നുമില്ലാത്തവനും, സീമന്തപുത്രനുമായ രഘുനന്ദനനെ, മന്നോർമന്നവൻ, സ്നേഹശൂന്യനായി ഉപേക്ഷിക്കുന്നുവല്ലൊ."

ഇങ്ങിനെ പലതും പറയുന്നതുകേട്ടുകൊണ്ടാണു് രാജനന്ദനന്മാർ കോസലത്തിൻെറ അതിർത്തിയിലെത്തിയതു്.

നിൎമ്മലവും ശീതജലപൂൎണ്ണവുമായ 'വേദശ്രുതി' എന്ന നദികടന്ന കുമാരന്മാർ ദേവിയുമൊന്നിച്ചു്, ഭഗവാൻ അഗസ്ത്യൻ വാണരുളുന്ന ദിക്കിന്നഭിമുഖമായി യാത്ര തുടൎന്നു. പുണ്യതീൎത്ഥം നിറഞ്ഞതും സാഗരാഭിമുഖമായി പ്രവഹിക്കുന്നതുമായ "ഗോമതി" എന്ന പുഴയെതരണംചെയ്തു. കുതിരകൾ വായുവേഗത്തിൽ തന്നെ പായുകയാണു്. കേകികളും ഹംസങ്ങളും കളകൂജനത്തോടെ വിഹരിക്കുന്ന 'സരയൂ' നദികടന്ന ശ്രീരാമകുമാരൻ, സംപുഷ്ടധനധാന്യമായ ആ രാജ്യത്തെ—മനുമഹാരാജാവു് ഇക്ഷ്വാകുചക്രവൎത്തിക്കനല്കിയ പ്രദേശത്തെ—സീതാദേവിയ്ക്കു് കാണിച്ചുകൊടുത്തു. മദിച്ച ഹംസത്തിൻെറ മധുരസ്വരത്തോടുകൂടിയ രഘുനന്ദനൻ "സൂതാ" എന്നിങ്ങനെ ആവൎത്തിച്ചുവിളിക്കേണ്ടി വന്നു:—

"സൂതാ, കുസുമാവലിനിറ ചൂടിയ സരയൂതീരവനങ്ങളിൽ, മാതാപിതാക്കന്മാരൊന്നിച്ചു് വേട്ടയാടുവാൻ എന്നാണിനിസാധിക്കുക? വില്ലാളിവീരന്മാർ കൊതിക്കുന്ന നായാട്ടു്, രാജൎഷിമാൎക്കു് വെറുമൊരു നേരമ്പോക്കിന്നുമാത്രം. മൃഗയയിൽ അത്യാഗ്രഹം എനിക്കില്ല. സരയൂകാനനങ്ങളിൽ അതിയായ വേട്ട ഞാൻ ഉദ്ദേശിക്കുന്നേഇല്ല. രാജൎഷിവര്യന്മാർകൂടി സമ്മതിക്കുന്നും, ഏററവും രസകരവുമായ ഒന്നുമാത്രമാണു് മൃഗയാവിനോദം."

ഇക്ഷ്വാകുനന്ദനൻ മധുരോദാരമായ ഇത്തരം വാക്കുകളുരിയാടിക്കൊണ്ടു്, മാൎഗ്ഗഖേദം അറിയിക്കാതെ ആ അരണ്യം പിന്നിട്ടു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം നാല്പത്തൊമ്പതാം സൎഗ്ഗം അവസാനിച്ചു.

## അമ്പതാം സർഗ്ഗം [ഗുഹസമാഗമം]

പ്രകൃതിസുന്ദരവും വിശാലവുമായ അയോദ്ധ്യാരാജ്യം കടന്നപ്പോഗ, ലക്ഷ്മണാഗ്രജൻ, മാതൃഭൂമിയെ തൊഴുതുകൊണ്ട് ഇപ്രകാരമരുളിച്ചെയ്തു:-

"സൂര്യവംശമഹാരാജാക്കന്മാർ കാത്തുരക്ഷിച്ചുപോന്ന കോസലത്തെ, ഇതിലധിവസിക്കുന്നവരും പാലിക്കുന്നവരുമായ ദേവതമാരോടുകൂടി, സവിനയം വന്ദിച്ച് യാത്രചോദിക്കുന്നു. അരണ്യവാസം അവസാനിച്ച്, ഭൂപാലേന്ദ്രനിലുള്ള കടമതീർത്ത്, മാതാപിതാക്കന്മാരോടുകൂടി ഞാൻ അവിടുത്തെ വീണ്ടും കാണും."

ആരക്തോപാന്തനേത്രനായ ദാശരഥി, കണ്ണിൽ വെള്ളം നിറച്ച് നില്ക്കുന്ന നാട്ടുകാരോട്, വലംകൈ ഉയർത്തി തുടന്നു:—

"വിനയാന്വിതരായ നിങ്ങൾ, വേണ്ടത്ര ബഹുമാനം എന്നിൽ കാണിച്ചു. താമസം ദുഃഖജനകമാകും. കർത്തവ്യ നിർവ്വഹണത്തിനു് നമുക്കു് പിരിയുക."

നാട്ടുകാർ, കൺകണ്ട ദൈവമായിക്കരുതുന്ന ശ്രീരാമചന്ദ്രനെ വലത്തുവെച്ച് തൊഴുത് നമസ്കരിച്ചു. അത്യുച്ചത്തിൽ വിലപിച്ച് അതാതിടങ്ങളിൽ നിന്നു. സീതാദേവിയും ലക്ഷ്മണകുമാരനുമൊന്നിച്ച് ദാശരഥി, കണ്ണെത്താത്ത ദൂരത്ത്, സൂര്യൻ അസ്തമന പർവ്വതത്തിലെന്നപോലെ എത്തിച്ചേർന്നു.

ധനധാന്യപ്രപുഷ്ടമായും, ദാനശീലന്മാർ വസിക്കുന്നതായും, മനോമോഹനമായും, നിർഭയമായും, ചൈത്യയൂപാദികൾ നിറഞ്ഞതായും, ജലാശയങ്ങൾ ആരാമങ്ങൾ ലക്ഷണമൊത്ത ഗോക്കൾ എന്നിവയൊത്ത് വേദമന്ത്രശബ്ദങ്ങളാൽ മുഖരിതമായും, സന്തുഷ്ടജനപൂരിതമായും, രാജപ്രമുഖന്മാർക്ക് ഹൃദ്യമായും പ്രശോഭിക്കുന്ന കോസല രാജ്യത്തിന്റെ മദ്ധ്യത്തിൽകൂടി ധീരചിത്തനായ ശ്രീരാമൻ തേരിലേറി മനോഹരങ്ങളായ ഉദ്യാനങ്ങളാൽ പരിശോഭിതമായ അതിർത്തി കടന്നുകഴിഞ്ഞു.

ത്രിപഥഗാമിനിയെന്നു് സുപ്രസിദ്ധിയാർജ്ജിച്ച ഗംഗാനദീതീരത്തിൽ അവരെത്തി. പായലൊട്ടുമില്ലാതെ പരിപാവന ജലപൂർണ്ണവും, മാമുനീന്ദ്രന്മാരാൽസംസേവിതവും, ദിവ്യാശ്രമമണ്ഡലാഭരണതീരവുമായി പ്രവഹിക്കുന്ന ആ പുണ്യനദീകടങ്ങളിൽ അപ്സരസ്ത്രീകൾ സസന്തോഷം നീന്തിക്കളിക്കാറുണ്ടു്. ദേവന്മാർ-ദാനവന്മാർ-ഗന്ധർവ്വന്മാർ-കിന്നരന്മാർ— തുടങ്ങിയവരും, ഗന്ധർവ്വപത്നിമാരും മംഗളസപത്നിയായൊഴുകുന്ന ഗംഗയാറിനെ പ്രശോഭിപ്പിക്കുക പതിവാണു്.

ദേവന്മാരുടെ കളിക്കുന്നകം, സുഗന്ധംപരത്തുന്ന സ്വർഗ്ഗാരാമങ്ങളം, എന്നിവ അമരന്മാൎക്ക വേണ്ടി അവിടെ ഒഴുകുന്നതിനാൽ ദേവസരസ്സെന്ന് പ്രഖ്യാതിനേടിയ ഈ നദിയുടെ തീരത്തുകാണാം. അലകൾ കൂട്ടിയടിക്കുമ്പോളുള്ള പൊട്ടിച്ചിരി; തൂവെൺനുരകളെക്കൊണ്ടുള്ള പുഞ്ചിരി; വാർകൂന്തൽ വർണ്ണമാന്ന ജലം; വലിയവലിയ ചുഴികൾ; ഇങ്ങിനെ പ്രവഹിക്കുന്ന ഭാഗീരഥി അവർണ്ണ്യമാണ്. നിശ്ചലഭാഗങ്ങൾ; ശക്തിയേറിയ ഒഴുക്കുകൾ; ഗംഭീരങ്ങളായ അലകൾ; ഘോരനാദങ്ങൾ; ദേവന്മാരുടെ സ്നാനഘട്ടങ്ങൾ; ചില പ്രത്യേക സ്ഥലത്തു് വിമലങ്ങളായ കമലങ്ങൾ; ഇടക്കിടെ തൂവെൺമണൽപ്പരപ്പുകൾ; ശബ്ദിക്കുന്ന ചക്രവാകങ്ങൾ; കൂകുന്ന ഹംസസാരസങ്ങൾ; മദിച്ചുപുളച്ച് ക്രീഡിക്കുന്ന പറവകൾ; വനമാലപോലെ ലാലസിക്കുന്ന തീരതരുവൃന്ദങ്ങൾ; വികസിച്ച നീലോല്പലങ്ങൾ; ആമ്പൽപ്പൂസമൂഹങ്ങൾ; അഞ്ജലിതുല്യമായ പൂമൊട്ടുകൾ; ഇങ്ങിനെ രൂപഭംഗിയാന്ന ഗംഗാനദി ചിലേടത്തു് പ്രമദയെപ്പോലെ പൂംപൊടി പൂശുന്നു.

ചളി അല്പവുമില്ലാതെ തൂവെണ്മയോടുകൂടിയ മണൽത്തിട്ടുകൾ ചില ദിക്കിൽ; കാട്ടാനകൾ, ദിഗ്ഗജങ്ങൾ, ദേവന്മാരുടെ വാഹനങ്ങളായ മത്തേഭങ്ങൾ, ഇവയുടെ ശബ്ദങ്ങളാൽ മുഖരിതമാണ് തീരവനങ്ങളിൽ ചിലഭാഗം. സർവ്വാഭരണയുക്തയായ ഒരു വിലാസിനിയെപ്പോലെ, കായും പൂവും തളിരുമണിഞ്ഞു് പക്ഷിസങ്കലങ്ങളായ വള്ളിക്കുടിലുകളോടു ചേന്നു് സർപ്പങ്ങൾ, മത്സ്യങ്ങൾ, മുതലകൾ എന്നിവചേൎന്നു് പ്രശോഭിക്കുന്നവളും, പരമാത്മാവായ മഹാവിഷ്ണുവിന്റെ തൃപ്പാദപത്മത്തിൽ നിന്നു് ഉത്ഭവിച്ചു്, ഭഗീരഥ മഹാരാജാവിന്റെ നിരന്തര തപസ്സിനാൽ മഹാദേവ ശിരോജടയിൽനിന്നു് പ്രവഹിച്ചു്, അരയന്നങ്ങൾ, ക്രൌഞ്ചങ്ങൾ, എന്നിവയുടെ മധുരനാദങ്ങളൊത്തുചേൎന്നു്, സമുദ്രരാജസഹധർമ്മിണിയും, സർവ്വപാപ വിനാശിനിയുമായ ദിവ്യഗംഗാനദീതടത്തിലെ ശൃംഗിവേരപുരാന്തികത്തിൽ സീതാലക്ഷ്മണസമേതനായ ശ്രീരാമചന്ദ്രസ്വാമി എത്തിച്ചേന്നു.

അലയും ചുഴിയും ചേൎന്ന പുണ്യനദിയെ, മഹാരഥനായ കുമാരൻ തൃക്കൺപാൎത്തു്, സുമന്ത്രരോടു് അരുളിച്ചെയ്തു:—

"സുമന്ത്രരേ, ഈ തീരത്തിൽ അസംഖ്യം പൂവും കായും തളിരുമണിഞ്ഞു് നില്ക്കുന്ന ഈ വലിയ ഓടവൃക്ഷച്ചുവട്ടിൽ നമുക്കു് ഇന്നു് താമസിക്കാം. ദേവന്മാർ—ദാനവന്മാർ—ഗന്ധർവ്വന്മാർ—മൃഗശ്രേഷ്ഠന്മാർ—മനുഷ്യന്മാർ— പക്ഷിപ്രമുഖന്മാർ തുടങ്ങി എല്ലാവരും ഒരുപോലെ ബഹുമാനിക്കുന്ന—നദികളിൽ ഉത്തമോത്തമയായ—മംഗളസ്വരൂപിണിയായ—ഗംഗയെ യഥേഷ്ടം കാണാം."

സൂതനും സൌമിത്രിയും ഒപ്പം ആ അഭിപ്രായമംഗീകരിച്ചു. നിർദ്ദേശിച്ച വൻമരച്ചുവട്ടിൽ രഥം നിർത്തി. പത്നിയോടും അനുജനോടുമൊന്നിച്ച് ഇക്ഷ്വാകുകുലതിലകൻ ഇറങ്ങി. കുതിരകളെ മേയുവാൻ വിട്ട്, സാരഥി ശ്രീരാമസവിധത്തിൽ കൈകൂപ്പി നിന്നു.

ആ നാട്ടിലെ അരചനാണ് ഗുഹൻ. "സ്ഥപതി" എന്നൊരു സ്ഥാനപ്പേർകൂടി നിഷാദവംശജാതനായ അദ്ദേഹത്തിന്നുണ്ട്. ശ്രീരാമന്റെ ആത്മസമനായ സുഹൃത്തുമാണ്. രാജകുമാരൻ സീതാലക്ഷ്മണസമേതനായി എത്തിയ വർത്തമാനം കേട്ട ഗുഹൻ, വയോവൃദ്ധന്മാരായ മന്ത്രിമാരോടും, ബന്ധുമിത്രങ്ങളോടുമൊത്ത്, അതിവേഗത്തിൽ ഓടവൃക്ഷമൂലത്തിലെത്തിക്കഴിഞ്ഞു. ഉത്തമസുഹൃത്തിന്റെ വരവുകണ്ട് മന്ദഹാസത്തോടെ രഘുവരൻ സ്വാഗതമോതി. സവ്യസനം ദേവനെ ആലിംഗനം ചെയ്തുകൊണ്ട് ഗുഹൻ:—

"പ്രഭോ, ഈ രാജ്യത്തെ അവിടുന്ന് അയോദ്ധ്യയെപ്പോലെ കരുതണം. ചിന്തിക്കുവാൻകൂടി കഴിയാത്ത മഹാത്മാവായ അവിടുത്തെ ഒരു അതിഥിയായി ലോകത്തിൽ ആർക്കാണ് കിട്ടുക? ഞാൻ ചെയ്യേണ്ടതു് എന്താണെന്ന് സദയം അരുളിച്ചെയ്യണേ."

അർഘ്യം, പാദ്യം എന്നിവകൊണ്ട് യഥാവിധി പൂജിച്ച്, പലതരത്തിലുള്ള സ്വാദിഷ്ഠങ്ങളായ ഭക്ഷണസാധനങ്ങൾ തിരുമുമ്പിൽ വെച്ച് ഗുഹൻ തുടർന്നു:—

"മഹാബാഹുവായ പ്രഭോ, അവിടുത്തേക്ക് സ്വാഗതം. ഈ ഭൂമി മുഴുവൻ അവിടുത്തെയാണ്. ഞങ്ങളെല്ലാം ഭൃത്യന്മാർ; അവിടുന്നാണ് യഥാർത്ഥത്തിൽ സ്വാമി—തിരുമേനിയുടെ ഭരണത്തിൻകീഴിൽ ജീവിക്കുവാൻ ഞങ്ങൾ കൊതിക്കുന്നു. അവിടുത്തേയ്ക്കുള്ള ഭക്ഷ്യഭോജ്യപേയങ്ങളും, പള്ളിക്കുതിരകൾക്കുള്ള ഭക്ഷണസാധനങ്ങളും, വിശ്രമിക്കുവാൻ പൂമ്പട്ടുമെത്തകളും ഇതാ കൊണ്ടുവന്നിട്ടുണ്ട്."

തൃക്കൈകളെക്കൊണ്ട് ഗുഹനെ കെട്ടിപ്പിടിച്ച് ശ്രീരാമചന്ദ്രൻ:—

"അരോഗദൃഢഗാത്രനായ നിന്നെ ബന്ധുക്കളുമൊന്നിച്ച് കാണുവാൻ സാധിച്ചതു് ഭാഗ്യം. നിന്റെ ഉപചാരങ്ങളിൽ ഞങ്ങൾ തികച്ചും സന്തുഷ്ടരായി. നാട്ടിൽ എല്ലാവർക്കും കുശലമല്ലേ? ബന്ധുക്കൾക്കും ധനധാന്യാദികൾക്കും അഭിവൃദ്ധി തന്നെയല്ലേ? സന്തോഷസമേതം ഇതെല്ലാം കൊണ്ടുവന്നതു് ഞാൻ സമ്മതിച്ചു. എന്നാൽ, മാൻതോലും മരവുരിയും ധരിച്ച്, കായും കനിയും ഭക്ഷിച്ച്

ധാമ്മികമായ വനവാസം വരിച്ച്; മുനിവൃത്തിയോടെ ജീവിക്കുവാൻ തുടങ്ങിയ ഞാൻ ദാനംവാങ്ങുകയില്ല. കതിരകാംക്കുള്ള തീററ സന്തോഷത്തോടെ ഞാൻ സ്വീകരിക്കുന്നു. മററൊന്നും എനിക്കുവേണ്ട. എൻെറ അഭിവന്ദ്യപിതാവിന്നു് പ്രിയതരമായതാണു് ഞാനിപ്പോഠം സ്വീകരിച്ച ജീവിതചര്യ. എന്നേയും വഹിച്ചു് അതിവേഗത്തിൽ ഓടി അവശരായിത്തീൎന്ന ഈ അശ്വരത്നങ്ങഠം സംതൃപ്തരായാൽ ഞാൻ ഏററവും സന്തുഷ്ടനായി.''

കതിരകഠംക്കു് വെള്ളവും ഭക്ഷണവും യഥേഷ്ടം കൊടുക്കുവാൻ അനുചരന്മാക്കു് ഗുഹൻ നിർദ്ദേശമേകി.

സന്ധ്യാവന്ദനാദികഠം കഴിച്ചു്, മരവുരി ധരിച്ചു് വൃക്ഷമൂലത്തിൽ സീതാദേവിയൊന്നിച്ചിരിക്കുന്ന ശ്രീരാമൻ, ലക്ഷ്മണൻ കൊണ്ടുവന്ന ജലംമാത്രം ഭക്ഷണമായിക്കഴിച്ചു്, സഹധമ്മിണിയോടുകൂടെ വെറും നിലത്തു്കിടന്നു. തൃക്കാലുകഠം കഴുകിച്ചു് വന്ദിച്ച ലക്ഷ്മണൻ, കുലച്ചവില്ലുമേന്തി, ഉറങ്ങാതെ ജാഗ്രതയോടുകൂടി, ഗുഹൻേറയും സുമന്ത്രരുടേയും സമീപത്തു്, അഗ്രജൻെറ അംഗരക്ഷകനായി നിന്നു. യാതൊരഴലും തീണ്ടാതെ സുഖത്തിൽ മാത്രം വസിച്ചിരുന്നവനും, കീർത്തിമാനും ബുദ്ധിമാനുമായ ശ്രീരഘുരാജകുമാരൻ നിദ്രാദേവിയുടെ ലാളനക്കു് അധീനനായി. ക്രമത്തിൽ രാത്രി മുന്നോട്ടുനീങ്ങി.

ഇങ്ങിനെ ആഷമായ ശ്രീമദ് രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അമ്പതാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയൊന്നാം സർഗ്ഗം. [ഗുഹലക്ഷ്മണസംവാദം.]

ജ്യേഷ്ഠനെ കാത്തു് കണ്ണടക്കാതെ ജാഗ്രതയോടുകൂടി, അഹങ്കാരലേശമേശാതെ നില്ക്കുന്ന ശ്രീലക്ഷ്മണകുമാരനോടു്, സന്താപസന്തപ്തനായ ഗുഹൻ ഇപ്രകാരം പറഞ്ഞു:—

''കുഞ്ഞേ, അങ്ങയ്ക്കുവേണ്ടി നിമ്മിച്ച മെത്തയിതാ. ഇതിൽ കിടന്നു് യഥാസുഖം വിശ്രമിച്ചാലും. ബുദ്ധിമുട്ടുകഠം സഹിക്കുവാൻ ഏററവും നല്ലതു് ഞങ്ങളാണു്. സുഖജീവിതം മാത്രം നയിച്ചുവന്ന അവിടുത്തെപ്പോലെയുള്ള രാജകുമാരന്മാക്കു് കഷ്ടപ്പാടു് യോജിച്ചതല്ല. രാത്രിമുഴവൻ, കണ്ണൊന്നു് ഇമവെട്ടാത്തമട്ടിൽ കാകുത്സ്ഥനു് കാവൽ നില്ക്കാം. അവിടുത്തേക്കാഠം പ്രിയതരമായൊന്നു്, ഈ ലോകത്തിൽ എനിക്കില്ല. വെറും ഭംഗിവാക്കല്ല സത്യം മാത്രം വ്യക്തമാക്കുന്നു.

ശ്രീരഘുവരനന്ദനൻെറ കാരുണ്യത്താൽ മാത്രമേ, സൽകീത്തിയും, അനശ്വരമായ ഐശ്വര്യവും, ശ്രേഷ്ഠമായ ധമ്മപ്രാപ്തിയും, അത്ഥകാമപൂത്തിയും ഈ ലോകത്തിൽ സിദ്ധിക്കുകയുള്ളു. കുലച്ച വില്ലേന്തി ഞാൻതന്നെ, ആത്മസുഹൃത്തായ ദാശരഥിയെ കാത്തുനില്ക്കാം. എൻെറ സൈന്യങ്ങളെ ചുററുപാടും ജാഗ്രതയോടെ നിത്തിയിരിക്കുന്നു. സീതാദേവിയൊന്നിച്ച് നിദ്രചെയ്യുന്ന സ്വാമിയെ ഞങ്ങൾ കാത്തുകൊള്ളാം. ഈ കാട്ടിൽ ഞാൻ അറിയാതെ യാതൊന്നും നടക്കുകയില്ല; ചതുരംഗസൈന്യത്തോടെ, എന്തുവന്നാലും ഞാൻ എതിരിടുകയും ചെയ്യാം."

സുമിത്രാദേവിക്ക് എപ്പോഴും ആനന്ദമേകുന്ന ലക്ഷ്മണൻ മറുപടിപറഞ്ഞു:–

"ധമ്മത്തിൽ സുസ്ഥിരനായി നില്ക്കുന്ന അങ്ങ് ഈ നാട്ട് ഭരിക്കുന്നിടത്തോളം ഞങ്ങൾക്കെന്നല്ല ആക്കും ഭയത്തിന്ന് അവകാശമേയില്ല. എൻെറ ജ്യേഷ്ഠൻ സീതാദേവീസമേതനായി വെറും നിലത്ത് മണ്ണിൽ പള്ളികൊള്ളുമ്പോൾ, എനിക്ക് സുഖിക്കാനോ ഉറങ്ങാനോ എങ്ങിനെ സാധിക്കും? ജീവിക്കുന്നതുകൂടി സന്തോഷകരമാകുമോ? ദേവാസുരന്മാർ ഒന്നിച്ചുചേന്ന് നേരിട്ടാൽകൂടി, എതൊരാളെ ജയിക്കാൻ സാധിക്കയില്ലയോ, ആ ജ്യേഷ്ഠനാണ് ജനകമഹാരാജപുത്രിയൊന്നിച്ച് പുൽമെത്തയിൽ കിടക്കുന്നത്. നിഷാദേശ്വരനായ ഗുഹാ, എൻെറ അച്ഛൻ, ഇക്ഷ്വാകുവംശരത്നമായ ദശരഥമഹാരാജാവ്, അനേകമനേകം ജപങ്ങൾ ചെയ്തു; തപസ്സുകൾ ചെയ്തു. അതുകളുടെയെല്ലാം ഫലമായി, തൽസ്വരൂപമായി, സിദ്ധിച്ച അദ്രയനമാണ് എൻെറ ജ്യേഷ്ഠൻ. പുത്രവിയോഗദുഃഖം എൻെറ പിതാവിനെ അധികകാലം ജീവിച്ചിരിക്കുവാൻ അനുവദിക്കുകയില്ല. ഭൂമി വിധവയായിത്തീരുവാൻ ഏറെത്താമസമില്ല; തീച്ച്.

അമ്മമാർ എല്ലാവരും കരഞ്ഞുകരഞ്ഞ് തളന്ന് വീണിട്ടുണ്ടായിരിക്കും. അതുകൊണ്ട് ഒരുപക്ഷെ ശ്രീരാമരാജഭവനം ശബ്ദവിഹീനമായേക്കാം. നമ്മുടെ ദൈവമായ അച്ഛൻ, വലിയമ്മ കൌസല്യാദേവി, എൻെറ അമ്മ ഇവർ ജീവിച്ചിരിക്കുമെന്നേ തോന്നുന്നില്ല. ഉണ്ടെങ്കിൽ തന്നെ ഈ രാത്രിമാത്രമായിരിക്കും. ഒരുപക്ഷെ എൻെറ മാതാവിന്ന്, ജീവിതധാരണത്തിന്ന് ഒരു ചെറിയ തുമ്പുണ്ട്. ശത്രുഘ്നനെ കണ്ടുകൊണ്ട് അമ്മ ജീവിച്ചെന്നും വരാം. വീരസൂവായ കൌസല്യാദേവിയുടെ ജീവിതം! ശ്രേഷ്ഠസുഹൃത്തായ ഗുഹാ; അതാലോചിക്കുമ്പോൾ, അടക്കുവാൻ കഴിയാത്ത ദുഃഖം ഉയരുന്നു.

മഹാത്മാവായ സീമന്തപുത്രനെ കാണാതെ, മഹാരാജാവ് എങ്ങിനെ ജീവിക്കും? സുസ്നേഹസമ്പന്നരായ ജനങ്ങൾക്ക് സുഖപ്രദമായിരുന്ന അയോദ്ധ്യാ

നഗരി, രാജവിയോഗദുഃഖത്താൽ നശിക്കും. നൃപവരന്ന് അപായം സംഭവിച്ചാൽ, വലിയമ്മയുടെ കഥയും അവസാനിച്ചു. അതോടൊന്നിച്ച് എൻെറ അമ്മയും. എല്ലാം നശിച്ചു കഴിഞ്ഞു!

എൻെറ ജ്യേഷ്ഠനെ യുവരാജാവായി വാഴിക്കാതെ, സ്വാഗ്രഹം നിറവേറാതെ അച്ഛൻ ദിവംഗതനാകും. കൃതകൃത്യരായിത്തീൎന്ന അവർ മഹാരാജാവായ പിതാവിനെ സംസ്കരിക്കും; പിതൃകൎമ്മങ്ങളും എല്ലാം ചെയ്യതീൎക്കും.

മനോഹരങ്ങളായ മുററങ്ങൾ—വിസ്തൃതരാജവീഥികൾ—നാൽക്കൂട്ടപ്പെരുവഴികൾ—സുന്ദരമന്ദിരങ്ങൾ-ഉത്തമവേശ്യാംഗനകൾ-ആനപ്പന്തികൾ—അശ്വാലയങ്ങൾ — രഥസമൂഹങ്ങൾ— പടഹനാദമുഴക്കങ്ങൾ — എല്ലാതരത്തിലുമുള്ള മംഗളകർമ്മങ്ങൾ—സന്തോഷംകൊണ്ട് സുസ്മേരവദനരായ പുരവാസികൾ—കണ്ണും കരളും കവരുന്ന ആരാമങ്ങൾ-സജ്ജനപൂൎണ്ണങ്ങളായ സമാജങ്ങൾ -ശ്രേയോമൂലങ്ങളായ ഉത്സവങ്ങൾ—എന്നിവയെല്ലാം ഒത്തുചേൎന്നതും, എൻെറ അച്ഛൻ അനേകകാലം സ്തുത്യൎഹമായി പരിരക്ഷിച്ചിരുന്നതുമായ അയോദ്ധ്യയിൽ, അവർ സുഖാന്വിതരായി സ്വച്ഛന്ദം സഞ്ചരിക്കും.

സദ്ചരിതനായ ദശരഥമഹാരാജാവ് ഇനി ജീവിതം തുടരുമെന്ന് സംശയിക്കുകയേ വേണ്ട. വനവാസം കഴിഞ്ഞ് മടങ്ങിവരുന്ന അഗ്രജനോടുകൂടി അച്ഛനെ ഇനി കാണുവാൻ സാധിക്കുമോ? സത്യപ്രതിജ്ഞനായ സ്വാമിയുമൊത്ത് സസുഖം അയോദ്ധ്യാനഗരിയിൽ ഞങ്ങൾ എത്തിച്ചേരുമോ?''

മഹാത്മാവായ ലക്ഷ്മണന്ന്, ഭ്രാതാവിൻെറ സ്ഥിതി ഓൎക്കുമ്പോൾ കണ്ണീർപ്രവാഹം അടക്കുവാൻ കഴിഞ്ഞില്ല. ഇങ്ങിനെ പലതും വിലാപരൂപത്തിൽ പറഞ്ഞുകൊണ്ട് ആ രാത്രി അവസാനിക്കാറായി. പ്രജകൾക്കെല്ലാം അതിപ്രിയനായ സൌമിത്രിയുടെ സത്യവാക്കുകൾകേട്ട്, സുഹൃത്സത്തമനായ ഗുഹൻ, ജ്വരാൎത്തനായ ഒരാനയെപ്പോലെ കണ്ണീർ തൂകി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീ വാല്മീകി നിൎമ്മിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അമ്പത്തിഒന്നാം സൎഗ്ഗം അവസാനിച്ചു.

അയോദ്ധ്യാകാണ്ഡം ഒന്നാം ഖണ്ഡം

സമ്പൂൎണ്ണം.

## അമ്പത്തിരണ്ടാം സൎഗ്ഗം. (ഗംഗാതരണം)

വിരിഞ്ഞമാറും, നീണ്ടുരുണ്ടകൈകളും, അചിന്ത്യശോഭയുമുള്ള ശ്രീരാമചന്ദ്രൻ, ലക്ഷണങ്ങളെല്ലാമൊത്തുചേൎന്ന അനുജനോട്", അരുളിച്ചെയ്തു:—

"കുമാരാ, നിശാദേവിയിതാ പതുക്കെപ്പതുക്കെ അപ്രത്യക്ഷയാകുന്നു. പക്ഷികളെല്ലാം ഉണൎന്നു് കളകളനാദം മുഴക്കിത്തുടങ്ങി; ദിനകരദേവൻ ഉദയാദ്രിശൃംഗത്തിൽ അണയാറായി; കുയിലുകൾ പഞ്ചമസ്വരത്തിൽ കൂകുന്നു; അരണ്യാന്തർഭാഗത്തുനിന്നു് മയിലുകളുടെ ശബ്ദം കേൾക്കുന്നു; സൌമ്യനായ ഉണ്ണീ, സമുദ്രഗാമിനിയും അന്തർവാഹിനിയുമായ ഗംഗാനദിയെ കടക്കണം. പൂർവ്വസന്ധ്യാവന്ദനത്തിന്നു് നമുക്കു് പോവുക; അല്പം ധൃതികൂട്ടണം."

അഗ്രജനിദ്ദേശം ശിരസാവഹിച്ച സുമിത്രാനന്ദനൻ, ഗുഹനേയും സുമന്ത്രരേയും അതറിയിച്ചു. "സ്ഥപതി" എന്ന നിഷാദരാജാവു് മന്ത്രിമാരെ വിളിച്ചു്:—

"ശ്രീരാമകുമാരന്നു് അഹ്വമായ ഒന്നാന്തരം തോണി, വേണ്ടപ്പെട്ട തുഴകളോടുകൂടി അതിവേഗം എത്തിക്കുക."

എന്നു് കല്പിച്ചു. അമാത്യന്മാർ സ്വാമികല്പന ഉടനെ അനുസരിച്ചു കഴിഞ്ഞു. തോണിയെത്തി. ഗുഹൻ കൂപ്പുകൈകളോടെ ദേവനെ അറിയിച്ചു:—

ദേവദേവ, അവിടുത്തേക്കു് ആരോഹണം ചെയ്യുവാനുള്ള തോണി എത്തിച്ചു. ഇനി എന്താണു് അടിയൻ ചെയ്യേണ്ടതു്?

അതിതേജസ്വിയായ ദാശരഥി:—

"ആണ്ടു് ചെയ്യേണ്ടതേതോ അതു് ചെയ്യു. സാമാനങ്ങൾ തോണിയിൽ കയററിക്കൊള്ളു."

കവചമണിഞ്ഞു്, ഖഡ്ഗം അരയിൽ ബന്ധിച്ചു്, കോദണ്ഡപാണികളായ രഘുനന്ദനന്മാർ ജലത്തിന്നടുത്തെത്തിയപ്പോൾ, സുമന്ത്രമഹാമന്ത്രി വിനയത്തോടെ —

"പ്രഭോ, അടിയൻ ഇറി?"

കണ്ണീരൊഴുക്കി തൊഴുതുകൊണ്ടു് നില്ക്കുന്ന സുമന്ത്രരെ, വലതുകൈകൊണ്ടു് സസ്നേഹം തലോടി ശ്രീരാമചന്ദ്രൻ അരുളിച്ചെയ്തു:–

"സുമന്ത്രരേ, വേഗത്തിൽ മടങ്ങിപ്പോക. മന്നാർമന്നവസമീപത്തിലെത്തു. എല്ലാം നല്ലപോലെ മനസ്സിരുത്തണം. ഞങ്ങൾ ഇനി കാൽ നടയായി അരണ്യത്തിലേക്കു് പോകാം".

തനിക്കു് മടങ്ങുവാൻ വിടയേകിയപ്പോൾ, അത്യധികം അഴലാന്ന അമാത്യൻ ഗദ്ഗദത്തോടെ:–

"മഹാപ്രഭോ, ഇക്ഷ്വാകുവംശരാജാക്കന്മാൎക്കു് വനവാസം വിധിയില്ലാത്തതല്ല. പാവപ്പെട്ടവനെപ്പോലെ, പത്നിയും അനുജനുമൊന്നിച്ച അവിടുത്തെ ഈ കാനനവാഴ്ച, ആലോചിക്കുമ്പോൾ ബ്രഹ്മചര്യത്തിനും, സന്മനസ്സിനും, സത്യത്തിനും, ശാന്തതക്കും ഫലമില്ലെന്നു് തോന്നുകയാണു്. ഇല്ലെങ്കിൽ തിരുമേനിക്കു് ഇത്തരമൊരു വിധി വരുകയില്ല. മൂന്നുലോകങ്ങളും വിജയിക്കുന്നതുപോലെ, സീതാലക്ഷ്മണസമേതനായ അവിടുന്നു്, ദുസ്തരമായ ഈ നിയമം കടന്നു് ഗതി നേടും. ഞങ്ങൾ ഹതഭാഗ്യരായിത്തീൎന്നു. അവിടുന്നും ഞങ്ങളെ വഞ്ചിച്ചു. ദുഷ്ടസ്വരൂപിണിയായ കൈകേയിയുടെ ചൊല്പടിയിൽ ഞങ്ങൾക്കു് ജീവിക്കേണ്ട ഗതികേടു് വരുത്തിയല്ലോ."

ആത്മസദൃശനായ ശ്രീരാമൻ, അയോദ്ധ്യയേയും തന്നേയും വിട്ടു് വിദൂരത്തിലെത്തിയതായി തോന്നിയ സൂതൻ തേങ്ങിത്തേങ്ങിക്കരഞ്ഞു. കണ്ണുനീരിൽ കുളിച്ചു് ശുദ്ധനായിത്തീൎന്ന സുമന്ത്രരോടു്, മധുരഗംഭീരനാദത്തിൽ കാകുൽസ്ഥൻ അരുളി:–

"സുമന്ത്രരേ, രഘുവംശരാജാക്കന്മാൎക്കു്, അങ്ങയെപ്പോലെയുള്ളൊരു മിത്രത്തെ കിട്ടിയിട്ടില്ല. ദശരഥ മഹാരാജാവു് എന്നെ വിചാരിച്ചു് ദുഃഖിക്കാതിരിക്കുവാൻ, വേണ്ടതേതോ അതു് അതു് ചെയ്യണം. കാമത്താൽ ഖിന്നനും, എന്റെ വിയോഗത്താൽ മനസ്സുടഞ്ഞവനും, വയസ്സാൽ അതിവൃദ്ധനുമായ പിതാവു്, ചെറിയമ്മയുടെ ഇഷ്ടത്തിന്നു് എന്തെങ്കിലും അരുളിച്ചെയ്താൽ, നിസ്സംശയം അതു് ചെയ്യണേ. ഇത്തരത്തിലുള്ള എല്ലാററിനും വേണ്ടിയാണു് രാജാക്കന്മാർ നാടുവാഴുന്നതു്. ഊഴിപാലകനു് ചിലപ്പോൾ ഏതൊരു കാര്യത്തേയും

നേരിടേണ്ടിവരും. പക്ഷെ, മനോവിഷമം ഉണ്ടാകരുതു്. അച്ഛൻ ദുഃഖിക്കാതിരിക്കത്തക്കവിധവും, മനോവിഷമമേല്ക്കാത്ത മട്ടിലും, വേണ്ടതു് അങ്ങു് ശ്രദ്ധിക്കണം.

ഇന്നുവരെയും അഴലറിയാത്തവനും, മഹാനുഭാവനും, വയോവൃദ്ധനും, ജിതേന്ദ്രിയനുമായ അച്ഛനെ അഭിവാദ്യം ചെയ്തു്, എനിക്കുവേണ്ടി ഇപ്രകാരം പറയണം.

"ഞാനോ, ലക്ഷ്മണനോ, സീതയോ അയോദ്ധ്യയിൽ നിന്നു് ഭ്രഷ്ടരായി എന്നതിൽ–കാട്ടിൽ വാഴേണ്ടിവന്നതിൽ അല്പമെങ്കിലും വിചാരപ്പെടുന്നില്ല. പതിന്നാലാണ്ടു് കഴിഞ്ഞു് മടങ്ങിവന്ന ലക്ഷ്മണനേയും എന്നേയും സീതയേയും വേഗത്തിൽ തൃക്കൺ പാർക്കാം."

സുമന്ത്രരേ, ഞങ്ങൾ മൂന്നുപേരും പ്രത്യേകം പ്രത്യേകം എല്ലാ അമ്മമാരുടേയും ആരോഗ്യ ക്ഷേമാന്വേഷണം ചെയ്തതായി പറയണം; വിശേഷിച്ചും കൌസല്യാദേവിയുടെ തൃക്കാല്ക്കലുള്ള പ്രണാമം. സമയോചിതം ഇതുകൂടി തമ്പുരാനെ അറിയിക്കുക:— ഭരതനെ വേഗം വരുത്തി ആദരപൂർവ്വം യുവരാജാവാക്കി വാഴിച്ചാൽ, ഞങ്ങളുടെ വിയോഗദുഃഖം വളരെ ചുരുങ്ങും, എന്നു്.

ഭരതനോടു് എൻ്റെ വാക്കായി ഇങ്ങിനെ പറയണം:—അച്ഛൻ്റെ അടുത്തു് ഏതു് നിലയിലാണോ നീ പെരുമാറുന്നതു്, അതേപോലെ അമ്മമാരുടെ അടുത്തും വേണം. അമ്മ കൈകേയീദേവി നിനക്കു് എങ്ങിനെയോ അതേപോലെ തന്നെയാണു് സുമിത്രാദേവിയും കൌസല്യാദേവിയും. അമ്മമാരുടെ, വിശേഷിച്ചും കൌസല്യാദേവിയുടെ ഇഷ്ടാനിഷ്ടങ്ങൾ നോക്കി യുവരാജസ്ഥാനം വഹിച്ചാൽ ഇരുലോകങ്ങളിലും സൌഖ്യത്തോടെ സദാ വസിക്കാം." അച്ഛൻ്റെ അഭിപ്രായത്തിൽനിന്നു് അണുവും വ്യതിചലിക്കയുമരുതു്."

രഘുനാഥൻ്റെ സന്ദേശം ദുസ്സഹദുഃഖത്തോടെ കേട്ട സുമന്ത്രർ:—

"മഹാപ്രഭോ, സേവകൊണ്ടല്ല; സ്നേഹംകൊണ്ടു് അടിയൻ തുറന്നുപറയുകയാണു്. അവിടുത്തെ, വിനീതനായൊരു ഭക്തനാണെന്നു കരുതി ക്ഷമിക്കണം. തിരുമേനിയോടുകൂടാതെ അടിയൻ എങ്ങിനെ മടങ്ങിപ്പോകും? കുട്ടിയെ വിട്ടുപിരിഞ്ഞ, സ്നേഹമൂർത്തിയായ മാതാവിനെപ്പോലെയാണു്, അവിടുന്നില്ലാത്ത അയോദ്ധ്യാനഗരം. ശ്രീരാമരാജകുമാരനാൽ അലംകൃതമായ അടിയൻ്റെ തേർ കണ്ടു് സന്തുഷ്ടരായ ജനങ്ങളും നഗരവീഥികളും ഒഴിഞ്ഞ തേർ കാണുമ്പോൾ, ഹൃദയം വിണ്ടതുപോലെയാകും. വീരനായൊരു സേനാനി ഘോരരണത്തിൽ വീരസ്വർഗ്ഗം പ്രാപിച്ചു്, സൂതൻ മാത്രമായി കൊണ്ടുവരുന്ന തേരിനെപ്പോലെ, ഈ പാഴ്‌രഥം കാണുമ്പോൾ?

ദൂരത്തിലാണെങ്കിലും അവിടുത്തെ മനക്കണ്ണുകൊണ്ടുകാണുന്ന പ്രജകൾ, ഉറക്കമെല്ല, ഭക്ഷണംകൂടി ഉപേക്ഷിക്കും. അവിടുന്നു് അയോദ്ധ്യയിൽ നിന്നു് പോരുമ്പോൾ, ദുഃഖിച്ചു് അവശരായ നാട്ടുകാരുടെ പരിഭ്രമം നേരിട്ടു് തൃക്കൺ പാർത്തതല്ലേ? അടിയനെ മാത്രം ഈ രാജരഥത്തിൽ കാണുമ്പോൾ അവരുടെ വ്യസനം എത്രമാത്രം ഇരട്ടിയ്ക്കും? ജിജ്ഞാസയോടെ നോക്കിക്കൊണ്ടിരിക്കുന്ന കൌസല്യാദേവിയോടു് അടിയനെന്തൊന്നാണു് പറയേണ്ടതു്? 'ദേവിയുടെ പുത്രനെ മാതുലമന്ദിരത്തിൽ കൊണ്ടുപോയാക്കി എന്നോ?' അസത്യം പറയുവാനടിയന്നു് സാധിക്കുകയുമില്ല. ദേവിക്കു് അനിഷ്ടമേകുന്ന സത്യത്തെ എങ്ങിനെ പറയും? ഉത്തമങ്ങളായ ഈ അശ്വരത്നങ്ങൾ, തിരുമേനിയേയോ ബന്ധുക്കളേയോ വഹിക്കാതെ, ഈ രഥത്തെ എങ്ങിനെ നയിക്കും?

പ്രഭോ, അവിടുത്തെക്കൂടാതെ അടിയന്നു് അയോദ്ധ്യക്കു് പോകുവാൻ വയ്യ. അടിയനെക്കൂടി അരണ്യവാസത്തിന്നു് കൊണ്ടുപോകുവാൻ കരുണയുദിക്കണേ. ഈ അഭ്യർത്ഥന ഉപേക്ഷിച്ചാൽ, തേരോടുകൂടിത്തന്നെ അഗ്നിയിൽ പതിച്ചേക്കും. വനത്തിൽ തപോവിഘ്നം വരുത്താവുന്ന ദുഷ്ടമൃഗങ്ങളെ, അടിയൻ തേർകൊണ്ടു തന്നെ തടുത്തു്, തിരുമേനിക്കു് ശാന്തിയും സമാധാനവും നല്കാം. തേർ ഓടിക്കുന്നതിലുള്ള സുഖവും അഭിമാനവും അവിടുത്തെ ദയകൊണ്ടു് അനുഭവിച്ചു. വനവാസത്തിലുള്ള ആനന്ദം കിട്ടുവാൻ പ്രസാദിക്കണേ. അടങ്ങാത്ത കൊതിയാണു് അവിടുത്തോടുകൂടിയുള്ള അരണ്യവാസത്തിന്നു് 'എന്റെ കൂടെ വന്നോളൂ' എന്ന ആജ്ഞ ഉടനെ ഉണ്ടാകണേ. കാട്ടിൽ താമസിക്കുന്ന അവിടുത്തെ ശുശ്രൂഷിക്കുവാൻ ഭാഗ്യം, ഈ കുതിരകൾക്കു് കിട്ടിയാൽ ശ്രേഷ്ഠമായ ഗതി കിട്ടിക്കഴിഞ്ഞു. അയോദ്ധ്യയേയോ, ഉന്നതസ്ഥാനത്തേയോ, സ്വർഗ്ഗത്തേയോ അല്ല; തിരുമേനിയൊന്നിച്ചുള്ള വാസമാണു് അടിയൻ ആഗ്രഹിക്കുന്നതു്. പാപകർമ്മം ചെയ്ത ഒരുവന്നു് ഇന്ദ്രപുരിയിലേക്കു് പോകുവാൻ സാധിക്കാത്തതുപോലെ, അവിടുന്നില്ലാതെ ഈ രഥം അയോദ്ധ്യയിലേക്കു് കൊണ്ടുപോകുവാൻ സാധിക്കുമോ? വനവാസം കഴിഞ്ഞു്, ഈ തേരിൽ തന്നെ, അവിടുത്തെ പിതൃസവിധത്തിലേക്കു് അടിയൻ കൊണ്ടുപോകാം. അടിയന്റെ ഒതുങ്ങാത്ത ആഗ്രഹമാണിതു്. തിരുമേനിയൊന്നിച്ചുള്ള കാനനവാഴ്ച—പതിന്നാലുസംവത്സരം—എത്ര ഉച്ചസമയമാണു്? അവിടുന്നില്ലെങ്കിൽ ഈ വത്സരങ്ങൾ നൂറുനൂറു് വർഷങ്ങളായി മാറും. ഭക്തനായൊരു ഭൃത്യനെന്ന നിലയിൽ, സ്വാമിപുത്രനായ തിരുമേനിയെ ശുശ്രൂഷിച്ചു് സേവിക്കുവാൻ, കരുണാവാരിധിയായ ദേവാ, അടിയനെ അനുവദിക്കണേ.''

ഇങ്ങിനെ പലതും പറഞ്ഞു് വിലപിക്കുന്ന സുമന്ത്രരോടു് ദയാസാഗരവും ഭക്തതൃപ്രിയനുമായ ശ്രീരാമചന്ദ്രസ്വാമി അരുളിച്ചെയ്തു:—

"സുമന്ത്രരേ, സ്വാമിഭക്തനായ അങ്ങേക്കു്, എന്നിലുള്ള ഭക്തി എത്രമാത്രമാണെന്നു് എനിക്കു് തികച്ചും അറിയാം. അമാത്യശ്രേഷ്ഠനായ അങ്ങയെ അയോദ്ധ്യയിലേക്കു് അയക്കുവാൻ പ്രത്യേക കാരണമുണ്ടു്. ചെറിയമ്മ കൈകേയിക്കു് വിശ്വാസംവരണം. അങ്ങയെ കണ്ടാൽ മാത്രമേ, ഞാൻ കാട്ടിൽ എത്തിയതായി ചെറിയമ്മ വിശ്വസിക്കു. അതിധാർമ്മികനായ അച്ഛൻെറയും, പിതൃനിർദ്ദേശത്തിൽ അടിപതറാതെ നില്ക്കുന്ന എൻെറയും, വാക്കുകൾ പാഴായിട്ടില്ലെന്നു് തീരുമാനിച്ചു് സന്തോഷിക്കണമെങ്കിൽ, അങ്ങയെ ചെറിയമ്മ കാണണം. ഭരതൻ ഭരിക്കുന്ന രാജ്യത്തെ ഇളയമ്മതന്നെ നേടണം എന്നാണു് എൻെറ ആഗ്രഹം. മഹാരാജാവിൻെറ ധർമ്മനിഷ്ഠക്കും, എൻെറ വ്രതനിഷ്ഠക്കും, അങ്ങു് ഈ രഥത്തോടുകൂടി കൊട്ടാരത്തിൽ എത്തണം. മാത്രമല്ല, ഞാൻ പറഞ്ഞ സന്ദേശങ്ങൾ അങ്ങിനെതന്നെ ഓരോരുത്തരോടും പറയുകയും വേണം."

സദ്പൌരുഷസമ്പന്നനായ ദാശരഥി, സാരഥിയെ വീണ്ടും വീണ്ടും ആശ്വസിപ്പിച്ചു്, ഗുഹനോടു്, അരുളിച്ചെയ്തു:—

"സുഹൃത്തേ, ആളുകൾ ധാരാളമുള്ള കാട്ടിൽ താമസിക്കുന്നതു് ശരിയല്ല. നിർജ്ജനമായ ആശ്രമവാസമാണെനിക്കു് ശ്രേഷ്ഠമായതു്. മാമുനീന്ദ്രന്മാർക്കു് യോജിക്കുന്ന വ്രതം സ്വീകരിക്കണം. അച്ഛൻെറ നന്മക്കുവേണ്ടി, സീതാസൌമിത്രിമാരുടെ അനുവാദപ്രകാരം ഞാനിതാ ജടാമകുടം നിർമ്മിക്കുന്നു. പേരാലിൻെറ പാൽ വരുത്തൂ."

അതിവേഗത്തിൽ പേരാലിൻെറ കറ ഗുഹൻ കൊണ്ടുവന്നു. ലക്ഷ്മണകുമാരനും തനിക്കും ശ്രീരാമചന്ദ്രൻ തന്നെ ജടയുണ്ടാക്കി. ആജാനുബാഹുവായ ആ ആ പുരുഷസിംഹം ജടാമകുടധാരിയായിത്തീൎന്നു. വട്ടച്ചിടകളോടും മരത്തോലുടുപ്പുകളോടും കൂടിയ ആ വീരസഹോദരന്മാർ—ശ്രീരാമലക്ഷ്മണന്മാർ—മഹർഷീന്ദ്രന്മാരെപ്പോലെ ജാജ്വല്യമാനരായി. സുഹൃദ്സത്തമനായ ഗുഹനോടു് വീണ്ടും:—

"പട, ഭണ്ഡാരം, കോട്ട, നാടു് എന്നിവയിൽ തികച്ചും ശ്രദ്ധിക്കുക. രാജ്യഭരണം വിഷമമേറിയതാണെന്നു് എപ്പോഴും ഓർക്കണം."

ഗുഹനു് അനുവാദം നല്കി, യാതൊരു ഭാവവ്യത്യാസവും ആ ആനനത്തിലില്ല. സീതാലക്ഷ്മണയുക്തനായ ശ്രീരാമൻ തോണിയുടെ സമീപത്തുചെന്നു് സൌമിത്രിയോടു്:—

"ലക്ഷ്മണാ, മാനിനീമണിയായ മൈഥിലിയെ ആദ്യം തോണിയിൽ കയറുക. നീയും കയറു. ഒഴുക്കേറിയ ഗംഗാനദിയെയാണു് നമുക്കു് കടക്കേണ്ടതു്."

അഗ്രജനിർദ്ദേശം അക്ഷരംപ്രതി നടന്നു.

ആദ്യം ജാനകീദേവി, തുടന്നു് ലക്ഷ്മണകുമാരൻ, അവസാനം മഹാപ്രഭുവായ ശ്രീരാമസ്വാമി, ഇങ്ങിനെയാണു് തോണിയിൽ കയറിയതു്.

ബ്രഹ്മക്ഷത്രിയാർഹങ്ങളായവയെ ജപിച്ചു്, സന്തോഷത്തോടെ ആ പാവനനദിയെ ശ്രീരാമലക്ഷ്മണന്മാർ നമസ്കരിച്ചു. സുമന്ത്രർക്കും ഗുഹനും വിടയേകി. ശാസ്ത്രവിധിയനുസരിച്ചു് ആചമനാദികൾ സീതാലക്ഷ്മണാന്വിതനായി ചെയ്തു. നാവികന്മാരോടു് തോണി തുഴയുവാൻ കല്പിച്ചു.

ചുക്കാൻകാർ എല്ലാം ശരിയാക്കി. പതുക്കെ തോണി നദിയിലിറങ്ങി. അമരക്കാരൻ തുഴയെടുത്തു് തോണിക്കൊമ്പിലിരുന്നു. തണ്ടുകൾ ചലിച്ചു. ആ തോണിഅല്പസമയത്തിനുള്ളിൽ ഭാഗീരഥിയുടെ മദ്ധ്യത്തിലെത്തിച്ചേർന്നു. വിദേഹരാജപുത്രി കൈകൂപ്പി ഭക്തിപൂർവ്വം ഗംഗാദേവിയോടു്:—

"അമ്മേ, മന്നോർമന്നനും അതിബുദ്ധിമാനുമായ ദശരഥന്റെ പുത്രൻ, അമ്മയുടെ പരിപാലനം കൊണ്ടു് വ്രതമവസാനിപ്പിക്കട്ടെ. പതിന്നാലു സംവത്സരം മുഴുവൻ അടവിയിൽ വസിച്ചു് അനുജനോടും എന്നോടുംകൂടി സുഖമായെത്തുവാൻ സർവ്വകാമപ്രദായിനിയായ അമ്മ അനുഗ്രഹിക്കണേ. രഘുനന്ദനൻ ക്ഷേമത്തോടെ മടങ്ങി എഴുന്നള്ളുമ്പോൾ, പ്രീതിയോടുകൂടിയ ഞാൻ ദേവിയെ പൂജിച്ചുകൊള്ളുന്നതാണു്.

ത്രിപഥഗാമിനിയായ അമ്മ ബ്രഹ്മലോകത്തിൽ ഉത്ഭവിച്ചു. ഭൂലോകത്തിൽ സാഗരരാജപത്നിയായി പ്രശോഭിക്കുന്നു. സുശോഭനയായ ദേവിയെ ഞാൻ സ്തുതിക്കുന്നു; നമസ്കരിക്കുന്നു. പുരുഷസിംഹമായ ദാശരഥി അരണ്യവാസം കഴിഞ്ഞു് സസുഖം അയോദ്ധ്യയിലെത്തിയാൽ, നൂറായിരം പശുക്കളെ, മധുരാന്നങ്ങളും പട്ടുവസ്ത്രങ്ങളുംകൂടി ബ്രാഹ്മണശ്രേഷ്ഠന്മാർക്കു് അമ്മയുടെ പ്രിയത്തിന്നായി, ദേവിയുടെ നാമധേയത്തിൽ ദാനം ചെയ്തു കൊള്ളാം. ആയിരം സുരാകുംഭങ്ങൾ, മാംസത്തോടുകൂടി അമ്മയുടെ പ്രീതിക്കായി നിവേദിക്കാം. അവിടത്തെ തീരങ്ങളിലുള്ള എല്ലാദേവതമാരെയും തീർത്ഥക്ഷേത്രങ്ങളേയും, ഞങ്ങൾ തിരിച്ചെത്തിയ ഉടനെ

പൂജിക്കാം. മംഗളസ്വരൂപിണിയായ അമ്മേ, അനുജനോടും എന്നോടുംകൂടി പുരുഷവ്യാഘ്രനായ ശ്രീരാമദേവൻ കാനനത്തിൽ നിന്നു് തിരിച്ചെത്തുവാൻ അനുഗ്രഹിക്കണേ."

ഭർത്തൃഹിതം മാത്രം അഭിലഷിക്കുന്ന സീതാദേവി ഇങ്ങിനെ പ്രാർത്ഥിച്ചുകൊണ്ടു് ഗംഗാനദിയുടെ തെക്കെക്കരയിലെത്തി. തോണിയിറങ്ങി വന്ദിച്ചു്, അനുജനോടും സഹധർമ്മിണിയോടും ഒന്നിച്ചു് മുന്നോട്ടു് യാത്ര തുടൎന്നു. സുമിത്രാനന്ദവൎദ്ധനനായ ലക്ഷ്മണനോടു് മഹാബാഹു:—

"കുമാരാ, ജനങ്ങൾ ഉള്ളസ്ഥലത്തും ഇല്ലാത്തസ്ഥലത്തും ഒരുപോലെ ശ്രദ്ധിക്കണം. വിശേഷിച്ചും കൊടുങ്കാട്ടിൽ നമ്മൾ എപ്പോഴും രക്ഷനോക്കണം. ഉണ്ണീ, നീ ശ്രദ്ധയോടെ മുമ്പിൽ നടക്കു; പിന്നാലെ സീതയും. നിങ്ങളെ കാത്തുകൊണ്ടു് ഞാൻ അനുഗമിക്കാം. നമ്മൾ പരസ്പരം രക്ഷയേകിക്കൊണ്ടിരിക്കണം. സമയം അല്പംതെററിയാൽ, ഒന്നും ചെയ്യാൻ സാധിക്കാതെവരും. കാനനവാസത്തിലെ ദുഃഖം എന്താണെന്നു് ഇപ്പോൾ മുതൽ സീത അറിയാൻ തുടങ്ങുകയായി. നിൎജ്ജനകവും, നിരപ്പില്ലാത്തതും, ദുൎഗ്ഗമവുമായ ഘോരാരണ്യത്തിലേക്കാണു്, കുമാരാ, നാം കടക്കുന്നതു്."

നിൎദ്ദേശമനുസരിച്ചു് ലക്ഷ്മണൻ മുമ്പിൽ തുടൎന്നു് സീതാദേവി, രണ്ടുപേരെയും കാത്തുരക്ഷിച്ചുകൊണ്ടു് സാക്ഷാൽ ശ്രീരാമചന്ദ്രൻ, ഇങ്ങിനെ അരണ്യമദ്ധ്യത്തിലേക്കു് കടന്നു.

ഗംഗാനദീതീരത്തു നില്ക്കുന്ന സുമന്ത്രർക്കു്, ദൂരംകൊണ്ടു് ആരേയും കാണുന്നില്ലെങ്കിലും, അശ്രുക്കൾ പൊഴിച്ചുകൊണ്ടു് അഴലിൽ മുഴുകി അമാത്യവര്യൻ നിന്നു.

സകലലോകപാലകതുല്യനായ പുരുഷോത്തമൻ-വരദനായ മഹാത്മാവു്-ഏറാവും വലിയ ഗംഗാനദിയെ, നിഷ്പ്രയാസം കടന്നു് സസ്യസംപൂൎണ്ണമായ വത്സഭൂമിയിലെത്തി.

ഉത്തമങ്ങളായ രുരു, പുള്ളിമാൻ, പന്നി, ഋശ്യം എന്നീ മഹാമൃഗങ്ങളെ നിഗ്രഹിച്ചു് ഭക്ഷണാദികൾ ശരിപ്പെടുത്തുവാനും, അന്നത്തെ രാത്രി കഴിച്ചുകൂട്ടുവാനും, മാമരമൊന്നിൻെറ ചുവട്ടിലെത്തി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകീ വിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അമ്പത്തിരണ്ടാം സൎഗ്ഗം അവസാനിച്ചു.

---

## അമ്പത്തിമൂന്നാം സർഗ്ഗം (ശ്രീരാമാശ്വാസനം)

ആനന്ദസന്ദായകനായ ശ്രീരാമൻ, സായംസന്ധ്യാവന്ദനാദികൾ കഴിച്ച്, ആ വൻതരുമൂലത്തിലിരുന്നു് ലക്ഷ്മണനോട്ട് പറഞ്ഞു:—

കുമാരാ, നാട്ടിൽനിന്നു് പോന്ന ആദ്യരാത്രിയാണിതു്. സുമന്ത്രർ സഹായത്തിനില്ലെന്ന പരിഭ്രമം നിനക്ക് ഉണ്ടാകരുതു്. സ്വന്തമായി നിർമ്മിച്ച മെത്തയിൽ കിടന്നു് എങ്ങിനെയെങ്കിലും ഈ രാത്രി നമുക്ക് കഴിച്ചുകൂട്ടാം. ലക്ഷ്മണാ ഇന്നുമുതൽ യാതൊരു മടിയുംകൂടാതെ നാം ഉറക്കമൊഴിക്കുകയും വേണം. കാരണം, സീതയുടെ യോഗക്ഷേമങ്ങളെല്ലാം നമ്മെ മാത്രം ആശ്രയിച്ചല്ലെ സ്ഥിതി ചെയ്യുന്നതു്?"

പുഷ്പമഞ്ചത്തിൽ കിടക്കേണ്ട ദേവൻ വെറും നിലത്തുകിടന്നു് ഭംഗിവാക്കുകൾ പലതും അനുജനോട്ട് പറയുവാൻ ആരംഭിച്ചു:—

ലക്ഷ്മണാ, മഹാരാജാവു്, മനസ്സിനെ എങ്ങിനെയെങ്കിലും നിയന്ത്രിച്ച് ഒരുപക്ഷെ ഇപ്പോൾ ഉറങ്ങിയിരിക്കാം. ആഗ്രഹങ്ങൾ അതേ നിലയിൽ കൈവന്ന ചെറിയമ്മ വളരെയധികം സന്തോഷിഷിക്കുന്നുണ്ടാവാം. ഭരതൻ അയോദ്ധ്യയിൽ എത്തുന്നതോടെ, നാട്ടിൻെറ ഭരണഭദ്രതക്കുവേണ്ടി, ചെറിയമ്മ അച്ഛൻെറ ജീവിതത്തെത്തന്നെ അവസാനിപ്പിക്കുകയില്ലായിരിക്കും. അനാഥനും, വയോവൃദ്ധനും, എന്നെ പിരിഞ്ഞതിനാൽ അസഹ്യദു:ഖമാന്നവനും, കാമാധീനനുമായ അച്ഛൻ, ചെറിയമ്മക്ക് അടിമപ്പെട്ടു് എന്തൊന്നാണ് ചെയ്യുക? നരപാലേന്ദ്രൻെറ ബുദ്ധിഭ്രമവും ഈ ആപത്തും നോക്കുമ്പോൾ, അർത്ഥധർമ്മങ്ങളിൽ വെച്ച് ശ്രേഷ്ഠം കാമമാണെന്നു് കൂടി തോന്നുന്നു. അനുസരണമുള്ളൊരു മകൻ പൊണ്ണനാണെങ്കിലും, ഒരു പെണ്ണിൻെറ ഇഷ്ടത്തിന്നു് അച്ഛൻ എന്നെ എന്നതുപോലെ ഉപേക്ഷിക്കാറുണ്ടോ?

കൈകേയീസുതനായ ഭരതൻ പത്നിയോടുകൂടി വിസ്തൃതമായ കോസലത്തെ ഒറ്റക്ക് ഭരിച്ച് സർവ്വസൌഭാഗ്യങ്ങളുമനുഭവിക്കും. അച്ഛൻ വൃദ്ധനായി; ഞാൻ കാനനത്തിലുമായി; അന്നാട്ടിന്നു് അധികാരി, ശ്രേഷ്ഠനായ അവൻ തന്നെയാണു്. കുമാരാ, ധർമ്മത്തേയും അർത്ഥത്തേയും ഉപേക്ഷിച്ചിട്ടും കാമത്തെ അനുസരിക്കുന്നവൻ, ദശരഥമഹാരാജാവിനെപ്പോലെ വേഗത്തിൽ ആപത്തിനടിമപ്പെടും. സൌമ്യനായ ഉണ്ണീ, നൃപേന്ദ്രൻെറ നാശത്തിനും, എൻെറ അരണ്യവാസത്തിനും, ഭരതൻെറ രാജ്യപ്രാപ്തിക്കും വേണ്ടിയാണോ ചെറിയമ്മ

കൈകേയി ജനിച്ചതു തന്നെ. സൌഭാഗ്യമദോന്മത്തയായ ചെറിയമ്മ, എന്നെ നിമിത്തമാക്കി, കൌസല്യാദേവിക്കും സുമിത്രാദേവിക്കും വിഷമങ്ങൾ ഉണ്ടാക്കുമോ? ഇളയമ്മ സുമിത്രാദേവി ഞാൻ കാരണം ഒരിക്കലും അഴലിന്നടിപ്പെടരുതു്. ലക്ഷ്മണാ, ഈ രാത്രികഴിഞ്ഞാൽ, നീ നേരെ അയോദ്ധ്യയിലേക്കു് പോക. സീതയുമൊന്നിച്ചു് ഞാൻ ഒററക്കു് ദണ്ഡകാരണ്യത്തിൽ വാഴാം; വിഷമമില്ല. അനാഥയായ എൻെറ അമ്മയെ നീ അവിടെ എത്തിയാൽ രക്ഷിക്കാമല്ലൊ.

ലക്ഷ്മണാ, നിൻെറ അമ്മയേയും, എൻെറ അമ്മയേയും, വെറിപിടിച്ച കൈകേയി ഉപദ്രവിച്ചേക്കും. ഒരുപക്ഷെ അവർ രണ്ടുപേക്കും നഞ്ഞുതന്നെ കൊടുക്കാനും മടിക്കില്ല. പൂർവ്വജന്മത്തിൽ പുത്രന്മാരെ അമ്മമാരിൽ നിന്നു് വേർപിരിച്ചിരിക്കകൊണ്ടായിരിക്കും, എൻെറ അമ്മക്കു് ഇപ്പോൾ ഈ ദുഃഖം അനുഭവിക്കേണ്ടി വന്നതു്. തീററിപ്പോററിവളർത്തി, ആവശ്യമായപ്പോൾ വേർപിരിയേണ്ടിവന്ന ഞാൻ നിന്ദ്യരിൽ നിന്ദ്യനാണു്. ഇത്തരത്തിലുള്ളൊരു മകൻ ഒരു സ്ത്രീക്കും ഒരിക്കലും ഉണ്ടാകരുതു്. സൌമിത്രീ, അത്രമാത്രം തീരാദുഃഖമാണു്, ഞാൻ നല്കുന്നതു്. അനുജാ, ആ കിളിയുടെ ശിശുവിന്നാണു് എന്നേക്കാൾ മാതൃസ്നേഹം. "കുഞ്ഞേ, ശത്രുവിൻെറ കാലിൽ കൊത്തു." എന്നാണു് ആ കിളി പറയുന്നതു്. വ്യസനം നിറഞ്ഞൊരു ജീവിതം നയിക്കുന്ന എൻെറ അമ്മ ഭാഗ്യം കെട്ടവളാണു്. പുത്രനില്ലാതെ വളരെ വിഷമിച്ചുകൊണ്ടിരിക്കുമ്പോൾ ഞാൻ എന്തിനു് ജനിച്ചു? അമ്മയുടെ കണ്ണീർതുടച്ചു് ദുഃഖം തീർക്കുവാൻ സാധിക്കാത്തൊരു മകൻ! മന്ദഭാഗ്യയായ കൌസല്യാദേവി, അതിദുഃഖാർത്തയാണു്; ഞാൻ സമീപത്തില്ലാത്തതിനാൽ ശോകസാഗരമദ്ധ്യത്തിൽ പതിച്ചവളാണു്.

ലക്ഷ്മണാ, ഞാൻ കോപിച്ചാൽ ഒററക്കുതന്നെ, അയോദ്ധ്യയേയും ഭൂമിമുഴുവൻ തന്നെയും അസ്ത്രങ്ങളെക്കൊണ്ടു് മൂടിക്കളയും. പക്ഷെ, ആ വിക്രമം ശ്രേഷ്ഠമല്ല. ധർമ്മത്തിലും പരലോകത്തിലും ഏററവും ഭീരുവാണു് ഞാൻ. ആ കാരണമാണു് അഭിഷേകത്തിന്നു് ഒരുങ്ങാത്തതും."

വിജനമായ വനത്തിൽ, ഒരു മഹാവൃക്ഷച്ചുവട്ടിൽ ഇരുന്നു്, ഇങ്ങിനെ പലതും പറഞ്ഞു് കണ്ണീരൊഴുക്കി വിലപിക്കുന്ന ശ്രീരാമൻ, അലയടങ്ങിയ കടലുപോലെ അടങ്ങിയപ്പോൾ, ശ്രീലക്ഷ്മണകുമാരൻ സാന്ത്വനമായി:—

"മഹാപ്രഭുവായ ജ്യേഷ്ഠാ, ജ്യേഷ്ഠൻ വിട്ടുപിരിഞ്ഞ അയോദ്ധ്യ ഇന്നു് ചന്ദ്രനില്ലാത്ത രാത്രിപോലെ ഇരുളാർന്നിരിക്കും. മഹാരഥനായ അവിടുന്നു് ഇങ്ങിനെ

ദുഃഖിക്കുന്നതു് യുക്തമല്ല. ജ്യേഷ്ഠത്തിയും എന്നേയും അവിടുത്തെ വദനാരവിന്ദത്തിലെ അശ്രുക്കൾ എത്രമാത്രമാണു് വിഷമിപ്പിക്കുന്നതു്? ഏതൊന്നും സഹിക്കുവാനുള്ള ഉൾക്കരുത്തുണ്ടെങ്കിലും, ഇതു സഹിക്കുവാൻ സാധിക്കുന്നേയില്ല. ഒന്നു തീർച്ച; അവിടുന്നു് വേർപിരിഞ്ഞാൽ പിന്നെ ഞങ്ങൾ ജീവിച്ചിരിക്കുകയില്ല. വെള്ളത്തിൽനിന്നു് കരയ്ക്കു് പിടിച്ചിട്ട മത്സ്യങ്ങളെപ്പോലെ, പിടഞ്ഞു് പിടഞ്ഞു് മരിക്കും. എനിക്കു് അവിടുത്തെ വിട്ടു്, അച്ഛനേയോ, അമ്മയേയോ, ശത്രുഘ്നനേയോ, സ്വർഗ്ഗത്തെപ്പോലുമോ കാണുവാൻ യാതൊരാഗ്രഹവുമില്ല. സർവ്വശത്രുക്കളേയും നിഷ്പ്രയാസം നശിപ്പിക്കുവാൻ കരുത്തുള്ളവനാണു് ജ്യേഷ്ഠനെന്നു്, ഈ അനുജന്നു് വ്യക്തമായും അറിയാം.''

പേരാലിൻ ചുവട്ടിലിരിക്കുന്ന ധാർമ്മികാഗ്രേസരരായ സീതാരാമന്മാർ, ലക്ഷ്മണനാൽ തയ്യാറാക്കപ്പെട്ടിരുന്ന ശയ്യാതലത്തിലേക്കു് എഴുന്നള്ളി. എല്ലാ അർത്ഥങ്ങളും അടങ്ങിയ ലക്ഷ്മണവാക്കുകൾ സാദരം സശ്രദ്ധം കേട്ട ധർമ്മസ്വരൂപി-പരന്തപനായ ശ്രീരാഘവൻ-വനവാസവർഷങ്ങൾ മുഴുവൻ ഒന്നിച്ചു താമസിക്കുവാൻ സന്തോഷത്തോടെ അനുജ്ഞ നൽകി.

രഘുവംശാലങ്കാരരത്നങ്ങളും അമേയശക്തരുമായ ദശരഥനന്ദനന്മാർ, നിർജ്ജനമായ ഘോരാരണ്യമദ്ധ്യത്തിൽ നിർഭയരായ രണ്ടു ഉഗ്രസിംഹങ്ങൾപോലെ, പരിഭ്രമലേശമില്ലാതെ വസിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീ വാല്മീകി നിർമ്മിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അമ്പത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിനാലാം സർഗ്ഗം (ഭരദ്വാജദർശനം)

ഭാസ്കരഭഗവാൻ ഉദയാദ്രിയിലണഞ്ഞു. മാമരച്ചുവട്ടിൽ രാത്രി കഴിച്ചുകൂട്ടിയ അവർ വൻകാട്ടിൽക്കൂടി, കാളിന്ദീഗംഗാസംഗമസ്ഥലത്തേക്കു് പുറപ്പെട്ടു. അനശ്വരസത്കീർത്തിസമ്പന്നരായ അവർ, അദൃഷ്ടപൂർവ്വങ്ങളും രമ്യങ്ങളുമായ അനേകതരം വൃക്ഷങ്ങളെ മാർഗ്ഗമദ്ധ്യത്തിൽ കണ്ടു് സന്തോഷത്തോടെ യാത്ര തുടന്നു. സൂര്യൻ പകുതി പ്രത്യക്ഷമായി. ശ്രീരാമൻ:-

''ലക്ഷ്മണാ, ഹോമകുണ്ഡത്തിൽ നിന്നു് അഗ്നിദേവന്റെ തൂക്കൊടിപോലെ ഉയരുന്ന പുക നോക്കു. തീർച്ചയായും ഒരു മഹർഷിവര്യന്റെ ആശ്രമത്തിൽ നിന്നാണു് അതു് ഉയരുന്നതു്.

അനുജാ, ഗംഗായമുനാനദികൾ ചേരുന്ന സ്ഥലത്തിൽ അലകൾ കൂട്ടിയടിക്കുമ്പോഴുണ്ടാകുന്ന മനോഹരനാദം കേൾക്കുന്നില്ലേ? നോക്കൂ, വനവാസികൾ പൊളിച്ചിട്ട വിറകിൻ കൊള്ളികൾ കിടക്കുന്നതു്. വിവിധങ്ങളായ വൃക്ഷങ്ങൾ ഇടതൂർന്നു കാണുന്നില്ലേ? അതാണു് ആശ്രമം.''

പ്രഭാകരൻ അദ്രിയിൽനിന്നു് അംബരതലത്തിൽ ഉയർന്നു. ഗംഗാകാളിന്ദീ സംയോഗസ്ഥലത്തിൽ, പ്രശോഭിക്കുന്ന ഭരദ്വാജാശ്രമത്തിലേക്കു്, ധനുർബ്ബാണധാരികളായ രഘുനന്ദനന്മാർ, മാമുനീശ്വരനെ ദർശിക്കുവാൻ ആഗ്രഹിച്ചു് സീതാസമേതം പ്രവേശിച്ചു. അചിന്ത്യാത്മാക്കളായ ശ്രീസീതാരാമലക്ഷ്മണന്മാരെ കണ്ടു മൃഗങ്ങളും പക്ഷികളും ഒന്നു ഞെട്ടി; പരിഭ്രമിച്ചു. അവർ പർണ്ണശാലയിൽനിന്നു് അല്പം വിട്ടു് നിന്നു.

അതിഘോരതപസ്സാൽ, സുസ്ഥിരഹൃദയത്തോടും, ദിവ്യചക്ഷുസ്സോടും കൂടിയ മഹർഷിവര്യൻ ഭരദ്വാജൻ, ശിഷ്യന്മാരാൽ ആവൃതനായി ഹോമകർമ്മം ചെയ്യുന്നതു് അവസാനിപ്പിച്ചപ്പോൾ, ശ്രീരാമചന്ദ്രൻ ഏററവും വിനയത്തോടെ:—

''ഭഗവാനേ, ഞങ്ങൾ ദശരഥരാജപുത്രന്മാരായ രാമനും ലക്ഷ്മണനുമാണു്; ഇവൾ ജനകരാജർഷിസുതയും എൻെറ പത്നിയുമായ സീതയും. അച്ഛൻെറ ആജ്ഞയനുസരിച്ചു് ദണ്ഡകാരണ്യത്തിലേക്കു് വരുന്ന എൻെറ ഒന്നിച്ചു്, സ്നേഹനിധികളായ അനുജനും, ധർമ്മദാരങ്ങളും, പോന്നു. കായ്കനികൾ ഭക്ഷിച്ചു് മുനിധർമ്മവൃത്തിയിൽ വാഴുകയാണു് ഞങ്ങളിപ്പോൾ.''

ഇങ്ങിനെ തങ്ങൾ ആരാണെന്നതു് വ്യക്തമാക്കി.

ബുദ്ധിമാനായ രാജകുമാരൻെറ വാക്കുകേട്ട ബ്രഹ്മർഷി അർഘ്യപാദ്യാദികളേയും, ഗോവിനേയും പെട്ടെന്നു് വരുത്തി. വിവിധങ്ങളായ കായ്കനികൾ കൊണ്ടുവന്നു. അഹൃതയാന്ന പാർപ്പിടം ശരിപ്പെടുത്തി. മഹർഷിമാരോടും, ചുററുപാടുമുള്ള പക്ഷിമൃഗാദികളോടും കൂടി ഭഗവാൻ ഭരദ്വാജൻ, അതിഥിയായ ആ കാകുത്സ്ഥപ്രഭുവിനെ പൂജിച്ചു് സ്വാഗതമരുളി.

യഥാവിധി ആതിത്ഥ്യം സ്വീകരിച്ചു് സ്വസ്ഥനായിരിക്കുന്ന ശ്രീരാമചന്ദ്രനോടു്, മുനീശ്വരൻ ധാർമ്മികമായ വാക്കുകൾ സസ്മിതം അരുളിച്ചെയ്തു:—

''രാമാ, അങ്ങയുടെ ആഗമനം കാത്തുകൊണ്ടു് അനേകം നാളുകളായി ഞാനിവിടെ ഇരിക്കുന്നു. അകാരണമായ ദണ്ഡകാരണ്യവാസവും ഞാൻ കേട്ടി

ട്ടുണ്ടു്. പരിപാവനവും മനോഹരവും വിജനവുമായ ഈ സ്ഥലം—പുണ്യതീർത്ഥങ്ങളോടുകൂടിയ രണ്ടു് വൻനദികൾ ചേരുന്ന ഈ പ്രദേശം—യുക്തമായതാണു്. സസുഖം നിങ്ങൾക്കു് ഇവിടെ വസിക്കാം."

എത്തൊരുവനും ഹിതമേതുമേകുന്നതിൽ തല്പരനായ ശ്രീരാമചന്ദ്രൻ ശുഭങ്ങളായ വാക്കുകൾ മറുപടിയായി തുടർന്നു:—

"ഭഗവാനേ, ഇവിടെ നിന്നു് വളരെ വിദൂരത്തിലല്ല നാടും, നഗരവും. ഞങ്ങളുടെ താമസം ഇവിടെയാണെന്നു് അറിഞ്ഞാൽ, എപ്പോഴും പ്രജകൾ വന്നു കൊണ്ടിരിക്കും. അതുകൊണ്ടു്, പലപ്പോഴും പല കാര്യങ്ങൾക്കുതന്നെയും വിഘ്നമുണ്ടായേക്കും. സുഖാർഹയായ സീതയ്ക്കുകൂടി സന്തോഷജനകമായ ഒരു വിജനസ്ഥലം സദയം അവിടുന്നു് അരുളിച്ചെയ്യണം."

ദാശരഥിയുടെ ശുഭവചനങ്ങൾകേട്ടു്, സാരസമ്പൂർണ്ണമായ വാക്കുകൾ പറഞ്ഞു:—

"ഉണ്ണീ, ഇവിടെ നിന്നു് പത്തുനാഴിക ദൂരത്തിൽ, ഏററവും സുന്ദരപ്രകൃതിയോടുകൂടിയ ചിത്രകൂടപർവ്വതം സ്ഥിതിചെയ്യുന്നു. അധിവാസത്തിനു് എല്ലാനിലയിലും അർഹമായിട്ടുള്ളതാണവിടം. ഗന്ധമാദനതുല്യവും, മൃഗപക്ഷിഗണങ്ങളാൽ പരിപൂർണ്ണവും, മഹർഷീശ്വരന്മാർ വസിക്കുന്ന പ്രദേശവുമായ ചിത്രകൂടാചലത്തിന്റെ ശൃംഗങ്ങൾ കാണുവാൻ സാധിക്കുന്നൊരു മനുഷ്യൻ പുണ്യകർമ്മങ്ങൾ മാത്രമേ ചെയ്യുകയുള്ളു. അവരുടെ മനസ്സു് പാപകൃത്യങ്ങളിൽ പതിയുകയേ ഇല്ല. അനേകമനേകം മുനീന്ദ്രന്മാർ, അത്യുഗ്രതപസ്സുകൊണ്ടു് സ്വർഗ്ഗം പൂകിയ സ്ഥലംകൂടിയാണതു്. വിജനവാസത്തിനു് ഇത്രയും ഉചിതമായൊരു സ്ഥലം മററൊന്നും തന്നെയില്ല. അവിടേയോ, അല്ലെങ്കിൽ എന്റെ ഒന്നിച്ചു് ഇവിടേയോ, അങ്ങക്കു് സസുഖം വനവാസം ചെയ്യാം."

എല്ലാധർമ്മങ്ങളും തികച്ചും അറിയുന്ന ഭരദ്വാജയതീന്ദ്രൻ, ഏററവുംപ്രിയപ്പെട്ട അതിഥിയെ, പത്നിയോടും അനുജനോടുംകൂടി, വിധിപോലെ പൂജിച്ചു. പലനല്ലകഥകളും പറഞ്ഞുകൊണ്ടിരിക്കുന്നതിനിടയിൽ പകലോൻ പടിഞ്ഞാറെ കടലിൽ പൂകി. നിശാദേവി പതുക്കെപ്പെട്ടുക്കെ രംഗപ്രവേശംചെയ്തു. സീതാസഹോദരസമേതനായ രഘുവരൻ, ഭരദ്വാജാശ്രമത്തിൽ സസുഖം രാത്രികഴിച്ചു. പ്രഭാതത്തിൽ പൂർവ്വാഹ്നകൃത്യങ്ങളെല്ലാം കഴിഞ്ഞു് ശ്രീരാമചന്ദ്രൻ, അതിതേജസ്വിയായ മുനീശ്വരരോടു് പറഞ്ഞു:—

"ഭഗവാനേ, ഈ രാത്രി അവിടത്തെ ആശ്രമത്തിൽ കഴിയുവാൻ സാധിച്ച തിൽ ഞങ്ങളതീവസന്തുഷ്ടരായി. പോകുവാൻ ഞങ്ങൾക്ക് വിടയേകണം."

സൂര്യൻ ഉദിച്ചയന്നപ്പോൾ ഭരദ്വാജബ്രഹ്മർഷി ഇപ്രകാരം പറഞ്ഞു:—

"രാമാ, മധുരഫലങ്ങളും കനികളും ധാരാളം ലഭിക്കുന്ന ചിത്രകൂടാചലത്തിലേക്ക് പോകുക. അതുല്യശക്തനായ അങ്ങക്ക് കാനനവാസത്തിന്ന് എല്ലാം കൊണ്ടും യോജിച്ച സ്ഥലം അവിടമാണ്. ഉത്തമവൃക്ഷങ്ങൾ ഒത്തുചേർന്നതും ശ്രേഷ്ഠങ്ങളായ ഗജങ്ങൾ നിവസിക്കുന്നതും, മയിലുകളുടെ കളകളനാദത്താൽ മുഖരിതവുമായ ആ പുണ്യപ്രദേശത്തിൽ കിന്നരോരഗമുഖ്യന്മാർകൂടി വസിക്കുന്നുണ്ട്. മാതംഗങ്ങളുടേയും മയിലുകളുടേയും കൂട്ടങ്ങൾ സ്വച്ഛന്ദം മേയുന്നത് അങ്ങയ്ക്ക് അവിടെ കാണാം. ഉറവുകൾ-ചോലകൾ-ഗുഹകൾ-താഴ്വാരങ്ങൾ തുടങ്ങിയവ സീതാസമേതനായ അങ്ങയെ ആനന്ദിപ്പിക്കും. നീർക്കോഴികൾ, കുയിലുകൾ എന്നിവയുടെ, കർണ്ണാനന്ദകരമായ കൂജനങ്ങൾ, ചിത്രകൂടാചലസാനുവിൽ കേൾക്കാം. ആ രമ്യഭൂഭാഗത്തിൽ സന്തോഷത്തോടുകൂടി, സുഖമായി വസിക്കൂ."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീ വാല്മീകി നിർമ്മിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അമ്പത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയഞ്ചാം സർഗ്ഗം (യമുനാതരണം)

പകലവന്റെ പ്രകാശം പരന്നപ്പോൾ, ബ്രഹ്മർഷിയെ വന്ദിച്ച്, സീതാദേവിയോടും ലക്ഷ്മണകുമാരനോടുമൊന്നിച്ച് ശ്രീരാമചന്ദ്രൻ ചിത്രകൂടാചലത്തിലേക്ക് പുറപ്പെട്ടു. പിതാവ് പുത്രന്മാർക്ക് എന്ന പോലെ 'സ്വസ്ത്യയനം' ചെയ്ത്, അനുയാത്രയായി നദീതീരംവരെ പോയി:–

"രാമാ, ഗംഗായമുനാനദികളുടെ സംഗമസ്ഥലത്ത് നാം എത്തിക്കഴിഞ്ഞു. അതിശക്തിയായ പ്രവാഹമാണ് യമുനക്ക്. ഇതിന്റെ തീരത്തുകൂടി പടിഞ്ഞാട്ട് പോവുക. ആളുകൾ ഇറങ്ങിയ കാല്പാടുള്ള കടവു കാണാം. അവിടെ ഒരു ചങ്ങാടമിട്ട് അക്കരെക്ക് നിർഭയം കടക്കാം. അല്പദൂരം മുന്നോട്ടുപോയാൽ, അനേകം വൃക്ഷങ്ങളാൽ ചുററപ്പെട്ട്, പച്ചനിറം കട്ടപിടിച്ചപോലെ നില്ക്കുന്ന ഒരു പെരും പേരാൽമരം കാണാം. ആ പുരാണവൃക്ഷത്തിനോട്, ജാനകി മംഗള പ്രാർത്ഥന ചെയ്യണം. അതിന്റെ ചുവട്ടിൽ ഇന്ന് താമസിക്കുകയോ പോവുകയോ ചെയ്യാം. അസംഖ്യം സിദ്ധന്മാർ വസിക്കുന്ന പുണ്യവൃക്ഷമാണത്."

അവിടെ നിന്നു് ഒരു വിളിപ്പാടു് ദൂരത്തിൽ എത്തിയാൽ, പിലാശ്, ലന്ത, കാളിന്ദീമുള എന്നിവകൊണ്ടു് സുമനോഹരമായ ഒരു കരിംകാടു് കാണാം. കാട്ടുതീ മുതലായ അത്യാഹിതങ്ങളൊന്നും തട്ടാത്ത രമ്യവും മൃദുലവുമായ പ്രകൃതിയാണവിടെ. അതാണു് ചിത്രാകൂടാചലത്തിലേക്കുള്ള വഴി. എത്രയോ പ്രാവശ്യം ഞാൻ പോയിട്ടുമുണ്ടു്."

ഇങ്ങിനെ മാർഗ്ഗനിർദ്ദേശം കൊടുത്തു്, മംഗളാശിസ്സുകളേകി, ബ്രഹ്മർഷി മടങ്ങുവാൻ അനുവാദം ചോദിച്ചു. അഗ്നിതുല്യതേജസ്സോടുകൂടിയ ഭരദ്വാജനെ വന്ദിച്ചു്, യാത്ര തുടന്നു ശ്രീരാമചന്ദ്രൻ:–

"ലക്ഷ്മണാ, നമ്മൾ ധന്യരാണു്. ഭഗവാൻ ഭരദ്വാജ ബ്രഹ്മർഷിക്കു് ഇത്രയും ദയ നമ്മോടുണ്ടല്ലൊ."

സീതാദേവിയെ മുൻനടത്തി രഘുനന്ദനന്മാർ, കാളിന്ദി തരണംചെയ്യുവാൻ മാർഗ്ഗമാലോചിച്ചു. ഉണങ്ങിക്കിടക്കുന്ന പാഴ്മരങ്ങൾകൊണ്ടു് വലിയൊരു ചങ്ങാടം ഉണ്ടാക്കി. ഉണക്കമുള പാകി; ചുററും രാമച്ചം വെച്ചു; ആററുവഞ്ഞി, ഞാവൽക്കൊമ്പു് എന്നിവകളെക്കൊണ്ടു് ശ്രേഷ്ഠമായൊരു സഖാസനം സീതാദേവിക്കു്, സൌമിത്രി ക്ഷണത്തിൽ നിർമ്മിച്ചു. അല്പം ലജ്ജ തോന്നിക്കാത്തവിധം ചങ്ങാടത്തിൽ വൈദേഹിയെ കയററി. വസ്ത്രാഭരണാദികൾ ദേവിയുടെ അടുത്തുവെച്ചു. ആയുധങ്ങൾ, കൊട്ട, കോക്കോട്ടു് തുടങ്ങിയവയെല്ലാം എടുത്തു് സഹോദരനൊന്നിച്ചു് ശ്രീരാഘവൻ കയറി. സശ്രദ്ധം തുഴഞ്ഞു്, നദീമദ്ധ്യത്തിലെത്തിയപ്പോൾ ജാനകീദേവി ഇപ്രകാരം പ്രാർത്ഥിച്ചു:–

"അമ്മേ, കാളിന്ദി, അവിടുത്തേക്കു് സ്വസ്തി ഭവിക്കട്ടെ. വിഷമമേതുമില്ലാതെ ഞങ്ങൾ മറുകരയിലെത്തട്ടെ! എന്റെ ജീവനാഥന്റെ വ്രതം നിർവ്വിഘ്നം അവസാനിച്ചു്, ഇക്ഷ്വാകുരാജപാലിതമായ അയോദ്ധ്യാനഗരിയിലെത്തിയ ഉടനെ, ഗോസഹസ്രങ്ങളെക്കൊണ്ടും, മദ്യകുംഭങ്ങളെക്കൊണ്ടും, ഞാൻ ദേവിയെ പൂജിക്കാം."

കൈകൂപ്പി സീതാദേവി, കാളിന്ദീദേവിയോടു് പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോഴേക്കും ചങ്ങാടം തീരത്തിലെത്തിച്ചേർന്നു.

അതിശക്തിയോടുകൂടിയ ഒഴുക്കും, വലിയവലിയ ഓളങ്ങളും ഒത്തുചേർന്നു്, പടുകൂററൻ മരങ്ങളാൽ ഇരുഭാഗം പ്രശോഭിക്കുന്ന യമുനാനദിയുടെ തെക്കെതീരത്തിൽ എത്തിയ ദശരഥനന്ദനന്മാർ ചങ്ങാടം ഉപേക്ഷിച്ചു് കരക്കു് ഇറങ്ങി.

കളിർത്തപച്ചിലച്ചാർത്തുകൊണ്ടു്, അചിന്ത്യാഭിരാമമായ യമുനാതീരവനം അവരുടെ ഹൃദയങ്ങളിൽ ആനന്ദത്തിന്റെ അലയടിയുണ്ടാക്കി. ശ്യാമളവർണ്ണം ഒരിടത്തു് കട്ടപിടിച്ചുനില്ക്കുന്നതുപോലെയുള്ള പേരാലിൻ ചുവട്ടിലെത്തിയപ്പോൾ മൈഥിലി, തൊഴുതു് പ്രദക്ഷിണം വെച്ചു് പ്രാർത്ഥിച്ചു:—

"മഹാവൃക്ഷമേ, ജനകരാജപുത്രിസീത, സാഷ്ടാംഗപ്രണാമം ചെയ്യുന്നു. നിർവ്വിഘ്നം വ്രതമവസാനിപ്പിച്ച ആത്മനാഥനൊന്നിച്ചു്, യശസ്വിനികളായ കൌസല്യാദേവിയേയും സുമിത്രാദേവിയേയും കാണുവാൻ ഞങ്ങളെ അനുഗ്രഹിക്കണമേ."

സർവ്വജീവികളാലും ബഹുമാന്യയായ സീതാദേവി സന്തുഷ്ടയായിത്തീർന്നു. ശ്രീരാമചന്ദ്രൻ, ധീരനായ അനുജനോടു്:—

"ലക്ഷ്മണാ, നീ സീതയേയും കൊണ്ടു് മുമ്പിൽ നടക്കു. ചാപബാണധാരിയായ ഞാൻ നിങ്ങളെ രക്ഷിച്ചു് പിന്നാലെയുണ്ടു്. ഏതെങ്കിലും പുഷ്പത്തിലോ ഫലത്തിലോ സീതക്കു് ആഗ്രഹമുണ്ടായാൽ അവയെ കൊടുത്തു് സന്തോഷിപ്പിക്കണം."

രണ്ടു് ഗജവീരന്മാരുടെ മദ്ധ്യത്തിൽ ഉള്ള പിടിയാനയെപ്പോലെ, സീതാദേവിയെ സുരക്ഷിതയാക്കിക്കൊണ്ടു് അവർ യാത്രതുടർന്നു.

അതിന്നുമുമ്പു് ഒരിയ്ക്കലും കണ്ടിട്ടില്ലാത്ത വൃക്ഷങ്ങൾ, പലതരത്തിലുള്ള കുററിക്കാടുകൾ, വിചിത്രങ്ങളായ ലതകൾ, എന്നിവയെ കാണുമ്പോൾ, വൈദേഹി ചിലതിനെപ്പററി ശ്രീരാമനോടു ചോദിക്കും.

മാമരങ്ങളിൽ രമ്യങ്ങളായി വികസിച്ചുകാണുന്ന പുഷ്പങ്ങളെപ്പററി ആരായുമ്പോഴേക്കും, അത്ഭുതകരമായ സാമർത്ഥ്യത്തോടെ ലക്ഷ്മണൻ അവ കൊണ്ടുവന്നു് ജ്യേഷ്ഠത്തിയുടെ പാദങ്ങളിൽ സമർപ്പിക്കും.

മനോഹരവർണ്ണമായ മണൽത്തിട്ടുകൾ, പലവിധത്തിലുള്ള പ്രവാഹങ്ങൾ, അരയന്നങ്ങളുടേയും സാരസങ്ങളുടേയും വിചിത്രനാദങ്ങൾ, ഇവ കണ്ടും കേട്ടും, യമുനാതീരവനങ്ങളിൽ ജാനകീദേവിയുടെ ഹൃദയം ആനന്ദനൃത്തമാടി.

ഒരുവിളിപ്പാടു് അകലെയുള്ള കരിംകാടിലെത്തിയ അവർ, ശ്രേഷ്ഠമൃഗങ്ങളെ ഹനിച്ചു് ഭക്ഷിച്ചു.

മൃഗഗജസമൂഹങ്ങൾ വാനരവരന്മാർ തുടങ്ങിയ മൃഗങ്ങളാൽ ശ്രേഷ്ഠമായതും, മത്തമയൂരഗണങ്ങളുടെ കോമളനിനാദം ഉയരുന്നതുമായ, യമുനാവനത്തിൽ സന്തോഷത്തോടെ സഞ്ചരിക്കുന്ന രാജകുമാരന്മാർ സുരക്ഷിതമായ സ്ഥലത്തെത്തി വിശ്രമിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്'രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അമ്പത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

## അമ്പത്താറാം സർഗ്ഗം [ചിത്രകൂടവാസം]

അഗ്രജൻെറയും മാതൃതുല്യയായ സീതാദേവിയുടേയും അംഗരക്ഷകനായി, രാത്രി മുഴുവൻ ഉറക്കമൊഴിച്ചുനിന്ന സുമിത്രാനന്ദനൻ പ്രഭാതത്തിൽ അല്പമൊന്നു മയങ്ങി. ശ്രീരാമചന്ദ്രൻ അനുജനെ പതുക്കെ ഉണർത്തിക്കൊണ്ടു്:—

"ശത്രുക്കൾക്കെല്ലാം അനല്പ താപമേകുന്ന കുമാരാ, അരണ്യവാസികളായ പക്ഷികളുടെ കളകളനാദമുയരുന്നതു് കേൾക്കു. നമുക്കു് പോകുവാനുള്ള സമയമായി."

ജ്യേഷ്ഠൻെറ വാക്കുകൾ, ലക്ഷ്മണൻെറ ഉറക്കവും, മടിയും, ക്ഷീണവും തീരെ ഇല്ലാതാക്കി. യമുനാനദിയിലെ പുണ്യതീർത്ഥത്തിൽ സ്നാനം കഴിച്ചു്, യഥാവിധി സന്ധ്യാവന്ദനാദികൾ നിർവ്വഹിച്ച രഘുവീരന്മാർ, ഭരദ്വാജബ്രഹ്മർഷി യാൽ നിർദ്ദേശിച്ച മാർഗ്ഗത്തിൽക്കൂടി യാത്ര തുടന്നു. സൌമിത്രീസഹിതനായി എഴുന്നള്ളുന്ന ദേവൻ, ഇന്ദീവരാക്ഷിയായ സീതാദേവിയോടു്:—

"സീതേ, പൂത്തുനില്ക്കുന്ന പിലാശു നോക്കു. സ്വന്തം പുഷ്പങ്ങളെക്കൊണ്ടു് മാലയണിഞ്ഞു് നില്ക്കുന്ന ഈ വൃക്ഷങ്ങൾ ശിശിരർത്തുവിൻെറ അവസാനത്തിൽ തീയാളിക്കത്തുന്നതായി തോന്നുന്നു. മനുഷ്യന്മാർ അടുക്കാത്ത "ചേര"' എന്ന വൃക്ഷം നോക്കു; ഇലയും കായും പൂവും കൊണ്ടു് ചാഞ്ഞു്, നമസ്കരിക്കുന്ന പോലെ നില്ക്കുന്നതു്. ഈ വനഭൂമിയിൽ നമുക്കു് ജീവിക്കാം. ലക്ഷ്മണാ, വലിയ വലിയ 'പാറ'കൾ കെട്ടിത്തൂക്കിയപോലെ തൂങ്ങിനില്ക്കുന്ന തേനീച്ചക്കൂട്ടുകൾ ഓരോ മരത്തിലും കാണുന്നില്ലേ? പച്ചപ്പുല്ലുകൾകൊണ്ടു് കനത്ത കംബളം വിരിച്ച ഈ മനോഹരകാനനഭൂമിയിൽ നത്തുകൾ ചിലക്കുന്നതും, മയിലുകൾ ഏററുകൂകുന്നതും കേൾക്കു. കളകളനാദത്തോടെ വിഹരിക്കുന്ന പക്ഷിവൃന്ദങ്ങൾ, യഥേഷ്ടം മേഞ്ഞുകൊണ്ടിരിക്കുന്ന ഗജസമൂഹങ്ങൾ, സൂര്യരശ്മിയുടെ കണിക

പോലും തട്ടിക്കാതെ തണലേകുന്ന മാമരനിരകൾ, പഞ്ചേന്ദ്രിയങ്ങൾക്കും ഒരു പോലെ നിർവൃതിദായകുന്ന ചിത്രകൂടാദ്രി അതാ കാണുന്നു. പുണ്യങ്ങളുടെ സങ്കേതസ്ഥാനമാണതു്; സംശയമില്ല."

കാൽനടയായിപ്പോകുന്ന അവർ വിചിത്രങ്ങളായ പറവകളാൽ സംസേവിതവും, സുഫലവൃക്ഷസമൃദ്ധവുമായ ചിത്രകൂടപർവ്വതസാനുഭൂമിയിലെത്തി. ശ്രീരാമചന്ദ്രൻ സുമധുരമായി പറഞ്ഞു:—

"കുമാരാ, നിസർഗ്ഗസുന്ദരമായ ഈ പർവ്വതം, സ്വാദിഷ്ഠങ്ങളായ ഫലമൂലങ്ങൾ നിറഞ്ഞതാണു്; മനോരമങ്ങളായ നാദങ്ങളൊത്ത പക്ഷികളാൽ പരിസേവിതമാണു്; നിർമ്മലജലപൂരിതമാണു്; മഹാനുഭാവന്മാരായ ഋഷീശ്വരന്മാർ അധിവസിക്കുന്നതാണു്. നിരന്നഭൂമി; രമ്യങ്ങളായ തരുസമൂഹങ്ങൾ; പുണ്യം ചെയ്തവർക്ക മാത്രം കാണുവാൻ സാധിക്കുന്ന ഈ ചിത്രകൂടാചലപാർശ്വത്തിൽ നമുക്കു് സസുഖം വസിക്കാം."

പരിശുദ്ധിയുടെ പരിവേഷമണിഞ്ഞൊരു പുണ്യാശ്രമം. കണ്ടപ്പോൾ തന്നെ ദേവന്റെ കൈ താമരപ്പൂമൊട്ടുപോലെയായി. ശ്രീരാമചന്ദ്രൻ സീതാലക്ഷ്മണന്മാരൊന്നിച്ചു് ഭഗവാൻ വാല്മീകിയുടെ ആശ്രമദ്വാരത്തിലെത്തി. സംപ്രീതനായ ബ്രഹ്മർഷി അവരെ പൂജിച്ചു് സ്വാഗതപൂർവ്വം ഇരിക്കുവാൻ പറഞ്ഞു.

കുലനാഥാദികളോടുകൂടി ഭഗവാൻ വാല്മീകിമാമുനിയെ അവർ സാഷ്ടാംഗം നമസ്കരിച്ചു. സന്തുഷ്ടചിത്തനായ ബ്രഹ്മർഷി അരുളിച്ചെയ്തു:—

"രഘുശ്രേഷ്ഠനായ രാമാ, അങ്ങയുടെ ദണ്ഡകാരണ്യവാസത്തിന്റെ കാരണം എനിക്കറിയാം. ഋഷിപ്രവരന്മാരുടെ സമീപത്തിൽ ഈ പ്രദേശത്തിൽ താമസിക്കാം. പ്രഭോ, അതങ്ങക്കു് തുഷ്ടിപ്രദമാകും."

തൊഴുതുകൊണ്ടു് ശ്രീരാമൻ, ഭഗവാന്റെ നിർദ്ദേശം ശിരസാസ്വീകരിച്ചു്:—

"ലക്ഷ്മണാ, നമുക്കു് താമസിക്കുവാൻ അത്യുത്തമമായ സ്ഥലം ഇതാണു്. സൌമ്യനായ കുമാരാ, നല്ല മരങ്ങളെക്കൊണ്ടു് പാർപ്പിടം ഉണ്ടാക്കുക."

അഗ്രജന്റെ ആജ്ഞയനുസരിച്ചു് വിവിധവൃക്ഷങ്ങളെക്കൊണ്ടു്, മനോഹരമായൊരു പർണ്ണശാല അതിവേഗത്തിൽ ലക്ഷ്മണൻ നിർമ്മിച്ചുകഴിഞ്ഞു. അഴകെഴുന്ന ആശ്രമത്തെ കണ്ടപ്പോൾ ശ്രീ രഘുരാമൻ, ശുശ്രൂഷോത്സുകനായി നില്ക്കുന്ന സൌമിത്രിയോടു്:—

* "മാനിന്റെ മാംസം കൊണ്ടുവന്നു് കററിപൂജകഴിക്കുക. ശാസ്ത്രോക്ത പ്രകാരം വാസ്തുബലി നടത്തണം. അതാണു് ചിരംജീവികൾക്കുള്ളധർമ്മം."

ഭ്രാതൃവചനം കേട്ടു്, ശത്രുമർദ്ദകനായ ലക്ഷ്മണൻ മാനിനെ കൊണ്ടുവന്നു. ദേവൻ വീണ്ടും പറഞ്ഞു:—

"മാംസം വേവിച്ചിട്ടുവേണം വാസ്തുശാന്തി നമുക്കു് കഴിക്കുവാൻ. ഇന്നത്തെ നാളും ഇപ്പോഴത്തെ മുഹൂർത്തവും ഏററവും ഉത്തമമായിട്ടുള്ളതാണു്. വേഗത്തിലാകട്ടെ."

പുണ്യമൃഗമായൊരു കൃഷ്ണമൃഗത്തെ നിഗ്രഹിച്ചു്, ചെന്തീയിലിട്ടു് വേവിച്ചു് ലക്ഷ്മണൻ പറഞ്ഞു:—

* "ഈ കൃഷ്ണമൃഗത്തെ മുഴുമെയ്യോടെ വേവിച്ചുകഴിഞ്ഞു. ദേവതുല്യനായ അവിടുത്തേക്കു് പൂജാവിധികൾ എല്ലാവിധത്തിലും അറിയാമല്ലൊ."

വിധിപ്രകാരം സ്നാനം ചെയ്തു്, മന്ത്രകോവിദനായ കാകുത്സ്ഥൻ, ചെറിയൊരു യാഗച്ചടങ്ങു് നിർവ്വഹിച്ചു. എല്ലാദേവന്മാരേയും അർച്ചനം ചെയ്തു്, പരിശുദ്ധനായി കുടിപൂകി. മഹാതേജസ്വിയായ ദാശരഥിക്കു് അമിതമായ ആനന്ദമാണു് അപ്പോൾ ഉണ്ടായതു്. ജപപൂർവ്വകം നീരാടി, വിശ്വദേവതാബലി, രുദ്രയജ്ഞം, വിഷ്ണുയജ്ഞം, എന്നിവ വാസ്തുശാന്തിക്കായി കഴിച്ചു. ഹോമസ്ഥലങ്ങൾ, ചൈത്യകൾ, ദേവാലയങ്ങൾ എന്നിവ ആശ്രമത്തിനുയോജിച്ചമട്ടിൽ

---

*1 "ഐണേയം മാംസമാഹൃത്യ ശാലാംയക്ഷ്യാമഹേവയം."

മറെറാരർത്ഥം ഇതിന്നുണ്ടു്.

ഐണേ+യം+മാം+സമാഹൃത്യ എന്നു് പദങ്ങൾ പിരിക്കുക. ഐണത്തിൽ യ മ്മിനെ സമാഹരിച്ചിട്ടു് മായെ (സീതയെ) വയം (നാം) യജാമഹേ (ജയിക്കാം). ഐണം=മാൻതോൽ യം=വായു. "യം വായൌ എന്നു് മേദിനി' മാൻതോലിലിരുന്നു് പ്രാണായാമം ചെയ്തു് സാക്ഷാൽ ഐശ്വര്യദേവതയായ സീതയെ നമുക്കവിടെ കുടിവെക്കാം. എന്നു് സാരം.

ശ്രീരാമചന്ദ്രസ്വാമിയുടെ മാംസാഹാരത്തെപ്പററി രണ്ടാംവാള്യത്തിൽ വിശദമാക്കാം.

തീൎത്ഥം, കായ്കനികാം, വേവിച്ച ഗജകന്ദം എന്നിവയെ, മാല, ചമത, ദൎഭ, അമ, മുതലായ ഉപകരണങ്ങളോടുകൂടി വേദമന്ത്രങ്ങളുച്ചരിച്ച്, ഏകാഗ്രതയോടെ നിവേദിച്ചു. സീതാസമേതനായി, ഭൂതതൎപ്പണാദികളും വിധിപോലെനിൎവ്വഹിച്ച്, ആ ശുഭപൎണ്ണശാലയിൽ പ്രവേശിച്ചു. സ്വസ്ഥാനത്ത് ഉത്തമവൃക്ഷങ്ങളെക്കൊണ്ട് കാററുകടക്കാത്തവിധം നിൎമ്മിച്ച്, ഇലകാംകൊണ്ടുമേഞ്ഞ ആ ആശ്രമത്തിലേക്ക് ദേവൻ കടന്നതു്, സുധൎമ്മ എന്നുപേരായ ദേവസദസ്സിലേക്ക്, ദേവേന്ദ്രൻ എന്നതു പോലെയാണ്.

നാനാമൃഗപക്ഷിഗണനാദങ്ങളാൽ എപ്പോഴും ശബ്ദായമാനവും, വിചിത്രവൎണ്ണപുഷ്പങ്ങളാൽ തൊങ്ങലണിഞ്ഞ വൃക്ഷസമൂഹങ്ങാംകൊണ്ട് അലംകൃതവും, വ്യാളം, മാൻ തുടങ്ങിയ മൃഗസംഘങ്ങാം യഥേഷ്ടം മേഞ്ഞു് വിഹരിക്കുന്നതിനാൽ ചേതോഹരവും, പുണ്യനദിയായ 'മാല്യവതി'യാൽ പാവനവുമായ ചിത്ര

---

*2 "കൃഷ്ണമൃഗം" എന്നു് ഭഗവാൻ വാല്മീകി പ്രയോഗിച്ചു കാണുന്നതിനു്–കറുത്തതൊലിയുള്ള, മൃഗമെന്നു പേരുള്ള ഒരു കാട്ടുകിഴങ്ങു പറിച്ചു കൊണ്ടുവരുവാനാണ് ആജ്ഞാപിച്ചതു്–എന്നു് മനസ്സിലാക്കണം.

"മൃഗം പശൌഗജേച" ഇതിശബ്ദസ്തോമഃ. മദനപാലനിഘണ്ടുവിൽ ഇതു് വ്യക്തമാകുന്നു. "കന്ദ"ശബ്ദം ലോപിച്ചതാകണം. വിനാപിപ്രത്യയം പൂൎവ്വോത്തരയോഃപദയോലോപാ വാച്യഃ–" മഹാഭാഷ്യം. പ്രത്യയയോഗമില്ലെങ്കിലും പൂൎവ്വോത്തരപദങ്ങാംക്ക് ലോപം വരാം എന്നല്ലേ അൎത്ഥം. മൃഗകന്ദമെന്നാണ് പൂൎണ്ണരൂപം.

വശ്യവാക്കായ ഭഗവാൻ വാല്മീകി, എന്തിനാണിങ്ങിനെ ക്ലിഷ്ടമായിട്ടെഴുതി? ദൂഷിച്ചോരൎത്ഥം തോന്നിക്കാതെ കഴിക്കാമായിരുന്നില്ലേ?

"പരോക്ഷപ്രിയഃ ദേവാഃ, പ്രത്യക്ഷദ്വിഷഃ." എന്നു് ശ്രുതിയുണ്ടല്ലൊ. ദേവന്മാർ പരോക്ഷത്തെ ഇഷ്ടപ്പെടുന്നു. പ്രത്യക്ഷത്തെ വെറുക്കുന്നു.

പരോക്ഷങ്ങളായ അൎത്ഥങ്ങളെ സൂചിപ്പിക്കുകയാണ് ആൎഷഗ്രന്ഥങ്ങളുടെ രീതിതന്നെ. അതു് ഇവിടേയും കാണാം.

പഞ്ചവടിയിലും ഇതിലധികം മാംസഭക്ഷകത്വര കാണാം. 12–3–72ൽ കേസരിയിൽ ശ്രീ: പി. ആർ. നായരുടെ ലേഖനത്തിൽ വ്യക്തമായിട്ടുള്ളതു് രണ്ടാം വാല്യത്തിൽ മുഖവുരയിൽ.

കൂടാചലം, അയോദ്ധ്യാരാജ്യത്തിൽനിന്നുള്ള പ്രവാസത്തിന്റെ ഓർമ്മപോലും അവരിൽനിന്നു് അകററി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീ വാല്മീകി നിർമ്മിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അമ്പത്തിയാറാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയേഴാം സർഗ്ഗം. (സുമന്ത്രപ്രത്യാഗമനം)

ശ്രീരാമചന്ദ്രൻ പത്നീസഹോദരന്മാരൊന്നിച്ചു് ഗംഗാനദിയുടെ തെക്കെ കരയ്ക്കലിറങ്ങിയശേഷം, സുമന്ത്രർ വളരെ നേരം ഇതികർത്തവ്യതാമൂഢനെപ്പോലെ നിന്നു. ഗുഹനോടു് പലതും ദുഃഖാശ്രുവൊഴുക്കിക്കൊണ്ടു് പറഞ്ഞു.

ഭരദ്വാജാശ്രമവാസവും, ചിത്രകൂടാചലപ്രയാണവും ക്രമത്തിൽ അറിഞ്ഞ സുമന്ത്രർ ഗുഹനോടു് വിടവാങ്ങി, ഉത്തമതുരഗങ്ങളെ പൂട്ടിയ രഥമേറി, ദുഃഖാർത്തനായി അയോദ്ധ്യയിലേക്കു് തിരിച്ചു. സുമണം വഹിക്കുന്ന കാട്ടുകൾ, നിർമ്മലജലം നിറഞ്ഞൊഴുകുന്ന ആറുകൾ, പായലേതുമില്ലാത്ത പൊയ്കകൾ, എന്നിവകണ്ടുകൊണ്ടു്, പിറേറന്നു് വൈകുന്നേരമായപ്പോൾ, ആനന്ദവിഹീനമായ അയോദ്ധ്യാനഗരിയിലേക്കു് അമാത്യവര്യൻ എത്തിച്ചേർന്നു. ശബ്ദരഹിതമായി മുഴുവൻ ശൂന്യമായിരിക്കുന്ന രാജപാതകളിൽ യാത്രചെയ്യുമ്പോൾ സുമന്ത്രർ ചിന്തിച്ചു:—

"ആന, കുതിര, കാലാൾ തുടങ്ങിയ സൈന്യസമൂഹങ്ങളെല്ലാം, ശ്രീരാമദേവവിയോഗദുഃഖാഗ്നിയിൽ, തമ്പുരാനോടുകൂടി വെന്തു കഴിഞ്ഞുവോ?"

ആകെ പരഭ്രമിച്ച സൂതൻ, കുതിരകളെ വായുവേഗത്തിൽ ഓടിച്ചു് കൊട്ടാരഗോപുരത്തിലെത്തി.

രാജകീയരഥം കണ്ടപ്പോഴേക്കും ആയിരമായിരം ആളുകൾ, എവിടെനിന്നെല്ലാമോ ഓടിയെത്തി:—

"ഞങ്ങളുടെ രാജകുമാരൻ എവിടെയാണു്?"

ഏകകണ്ഠത്തിൽനിന്നു് എന്നപോലെ അവർ ചോദിച്ചു.

ധർമ്മസ്വരൂപിയായ ശ്രീരാമചന്ദ്രൻ ഗംഗാതീരത്തിൽ നിന്നു് വിടയേകി, എന്നെ മടക്കി അയച്ചു."

സുമന്ത്രരുടെ മറുപടി, പ്രജകളുടെ വാടിയവദനങ്ങളിൽ നിലക്കാത്ത അശ്രുപ്രവാഹമാണുണ്ടാക്കിയതു്.

"ഹാ രാമകുമാര, അയ്യയ്യോ ശ്രീരാമചന്ദ്ര."

എന്നിങ്ങനെ വാവിട്ടു വിലപിച്ച ജനങ്ങൾ ഗദ്ഗദാക്ഷരങ്ങളോടെ:—

"നമ്മളെല്ലാം നശിച്ചു. നമ്മുടെ നാഥനായ ശ്രീരാമസ്വാമിയെ കാണുന്നില്ലല്ലൊ. ദാനത്തിൽ–യജ്ഞത്തിൽ–വിവാഹത്തിൽ–വലിയ സദസ്സുകളിൽ മദ്ധ്യവർത്തിയായി പ്രശോഭിക്കാറുള്ള ആ ധർമ്മസ്വരൂപിയെ–നമ്മുടെ രാജകുമാരനായ ശ്രീരാമദേവനെ–ഇനി എന്നാണു് കാണുക? ഈ ജനങ്ങൾക്കു് ഉചിതമായിട്ടുള്ളതു് എന്താണു്? സൌഖ്യമോ പ്രിയമോ എന്തൊന്നാണുള്ളതു്? ഞങ്ങളുടെ അച്ഛൻ എന്നപോലെയാണു്, ആ മഹാപ്രഭു ഞങ്ങളെ കാത്തു രക്ഷിച്ചിരുന്നതു്.

ഇങ്ങിനെ ഹൃദയം പൊട്ടുന്നമട്ടിലുള്ള വിലാപങ്ങളും, വീഥിയുടെ ഇരുഭാഗത്തുമുള്ള മന്ദിരങ്ങളിൽ ജനവാതിലിന്നടുത്തു്, മനസ്സുരുകി നില്ക്കുന്ന മാനിനീരത്നങ്ങളുടെ ആവലാതികളുംകൂടി കേട്ടപ്പോൾ, മുഖം കൈത്തലങ്ങളെക്കൊണ്ടു് പൊത്തി, തേങ്ങിത്തേങ്ങി, സുമന്ത്രർ മഹാരാജാദശരഥൻ വാണരുളുന്ന അരമനയിലേക്കു് ഓടി.

തേരിൽ നിന്നിറങ്ങി, ജനത്തിരക്കുള്ള ഏഴുമതില്ക്കെട്ടുകൾ കടന്നുചെന്ന മുഖ്യമന്ത്രിയെ കണ്ടപ്പോൾ, ഗൃഹങ്ങളിലും, മണിമാളികകളിലും, വിമാനങ്ങളിലും ഇരിക്കുന്ന അന്തഃപുരസ്ത്രീകൾ കണ്ണീർതൂകി. വിളർത്തവദനങ്ങളോടെ, അവ്യക്തമായി അന്യോന്യം നോക്കി. ഹാ!ഹാ! നാദം മുഴങ്ങി. ശ്രീരാമവിയോഗദുഃഖത്താൽ ഹൃദയം വെന്തുരുകുന്ന രാജമഹിഷിമാർ, ഒഴിഞ്ഞ തേർ കണ്ടു്:—

"നമ്മുടെ രാമന്റെകൂടെപ്പോയി, രാമനില്ലാതെ മടങ്ങിവന്ന സൂതൻ, വ്യസനംകൊണ്ടു് വിവശയായ കൌസല്യാദേവിയോടു് എന്താണു് പറയുക? മനുഷ്യന്റെ ജീവിതം ഇത്രമാത്രം നിസ്സാരമോ? സുഖമെന്നതു് ഇങ്ങിനെ ക്ഷണികമോ? ആത്മസദൃശനായ ആത്മജൻ വേർപെട്ടു് കൌസല്യാദേവി വാഴുമോ?"

എന്നിങ്ങനെ പിറുപിറുക്കുവാൻ തുടങ്ങി. രാജസ്ത്രീകളുടെ വാക്കുകൾ—ദൈന്യാത്മം നിറഞ്ഞവ—കേട്ടപ്പോൾ, ഹൃദയത്തിൽ തീക്കനൽ കോരിയിട്ടപോലെ സുമന്ത്രർ വേദനിച്ചു. എട്ടാം കെട്ടിനകത്തു്, പുത്രശോകാർത്തനായി,

വിളഞ്ഞ് നിശ്ചേഷ്ടനായിരിക്കുന്ന, ഭൂപാലസിംഹത്തെ നമസ്കരിച്ച്, ശ്രീരാമ സന്ദേശം അതേപോലെ അറിയിച്ചു. നിശ്ശബ്ദമായി എല്ലാംകേട്ട മഹാരാജാവിന്റെ ഹൃദയം പതറി; ക്രമത്തിൽ ബോധഹീനനായി ധൈര്യം നിലത്ത് വീണു. അന്തഃപുരമാകെ അഴലാഴിയുടെ അടിത്തട്ടിലെത്തി. കൌസല്യാദേവി സുമിത്രാദേവിയൊന്നിച്ച്, തൃക്കൈകളിൽ ഭർത്താവിനെ എടുത്ത് പള്ളിമഞ്ചത്തിൽക്കിടത്തി.

"സാമാന്യനായൊരു മനുഷ്യനു് ഒരിക്കലും സാധിക്കാത്ത കർമ്മംചെയ്ത വന്റെ ദൂതൻ, കാനനത്തിൽനിന്നു് വന്നപ്പോൾ, അവിടുന്നു് എന്താണു് മിണ്ടാതിരിക്കുന്നതു്? അധർമ്മപ്രവൃത്തിചെയ്തു് ഇപ്പോൾ ഇങ്ങിനെ ലജ്ജിച്ചിട്ടെന്തു കാര്യം? പ്രഭോ, എഴുന്നേല്ക്കു. അവിടുത്തേക്കു് ശുഭം വരട്ടെ. ദുഃഖം, യാതൊരു സഹായവുമേകില്ല. ഏതൊരാളെ ഭയപ്പെട്ടു്, സീമന്തപുത്രന്റെ വർത്തമാനം സൂതനോടു് ചോദിക്കുന്നില്ലയോ, ആ കൈകേയി ഇവിടെയെങ്ങും ഇല്ല. നിസ്സംശയമായിത്തന്നെ എന്തും അരുളിച്ചെയ്യാം."

ഇത്രയും പറഞ്ഞപ്പോഴേക്കും കൌസല്യാദേവി ദുഃഖത്തെ ഒരുതരത്തിലും നിയന്ത്രിക്കുവാൻ സാധിക്കാതെ ബോധരഹിതയായി വീണുകഴിഞ്ഞു.

ഭർത്താവിന്റെ നിശ്ചേഷ്ടമായ കിടപ്പും, കൌസല്യാദേവിയുടെ വീഴ്ചയും കണ്ടപ്പോൾ അന്തഃപുരനാരിമാർ എല്ലാവരും ഉച്ചത്തിൽ സുസ്വരത്തിൽ കരഞ്ഞു തുടങ്ങി. വൃദ്ധന്മാർക്കും, യുവാക്കന്മാർക്കുംകൂടി, നിയന്ത്രിക്കുവാൻ സാധിക്കാതെ വിലാപം ഉയർന്നു. അല്പസമയത്തിനുള്ളിൽ അയോദ്ധ്യാനഗരമാസകലം, അരമനയിൽ നിന്നു് ആവിർഭവിച്ച ദീനനാദം, അലയടിച്ചെത്തിക്കഴിഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അമ്പത്തിയേഴാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയെട്ടാംസർഗ്ഗം [ശ്രീരാമസന്ദേശകഥനം]

ബോധം തെളിഞ്ഞപ്പോൾ, മകന്റെ വർത്തമാനം ചോദിച്ചറിയുവാൻ ആഗ്രഹിക്കുന്ന നൃപാലേന്ദ്രൻ സൂതനെ വിളിച്ചു. തൊഴുകയ്യോടെ സുമന്ത്രർ സമീപത്തണഞ്ഞു. അപ്പോൾപിടിച്ചോരു ഗജേന്ദ്രനെപ്പോലെ ദീർഘശ്വാസമിട്ടു്, അശ്രുക്കളൊഴുക്കി, മദഗജംപോലെ ചിന്തയോടുകൂടി, ദേഹം മുഴുവൻ പൊടിപുരണ്ട മഹാരാജാദശരഥൻ, ദീനദീനശബ്ദത്തിൽ:—

"സൂത, എന്റെ മകൻ, ധർമ്മാത്മാവായ ഉണ്ണി, മരത്തിന്റെ ചുവട്ടിൽ എങ്ങിനെ വസിക്കും? സുഖംമാത്രം ഇതുവരെയും അനുഭവിച്ചുവന്ന. കുട്ടികൾ എങ്ങിനെ വെറും നിലത്തു് കിടക്കും? അയോദ്ധ്യാമഹാരാജ്യസമ്രാട്ടിന്റെ സീമന്തപുത്രൻ, പൂമൃദുശയ്യയിൽ കിടക്കേണ്ടവൻ, മണ്ണിൽ കിടക്കുക? ഏതൊരുവൻ, പുറത്തേക്കു് ഇറങ്ങുമ്പോൾ ചതുരംഗപ്പട അനുഗമിച്ചിരുന്നുവോ, ആ ഉജ്ജ്വലരാജകുമാരൻ, ഘോരാരണ്യത്തിൽ, അനാഥനെപ്പോലെ തെണ്ടിത്തിരിഞ്ഞുനടക്കുക?

സുമന്ത്രരേ, ദുഷ്ടമൃഗങ്ങൾ, വ്യാളങ്ങൾ, കാളസർപ്പങ്ങൾ എന്നിവയുടെ നിവാസസ്ഥാനമായ മഹാടവിമദ്ധ്യത്തിലേക്കു്, എന്റെ കുട്ടികൾ സീതയോടുകൂടി എങ്ങിനെ പ്രവേശിച്ചു? സൂത, തേരിൽനിന്നു് ഇറങ്ങിയ രാജകുമാരന്മാർ കല്ലും മുള്ളും നിറഞ്ഞ ഭൂതലത്തിൽക്കൂടി എങ്ങിനെ നടന്നുപോയി? അശ്വിനീദേവന്മാർ, മന്ദരമാമലയിലേക്കു് എന്നതുപോലെ, കാട്ടിലേക്കു് പോകുന്നതുകണ്ട താൻ കൃതാർത്ഥനാണു്. എന്റെ രാമനും ലക്ഷ്മണനും എന്താണു് പറഞ്ഞതു്? കാട്ടിലെത്തിയ ഓമനമകൾ സീതയെന്തുപറഞ്ഞു? എന്റെ കുട്ടികൾ, കാട്ടിൽ നടക്കുന്നതും ഇരിക്കുന്നതും, ഭക്ഷിക്കുന്നതും, കിടക്കുന്നതും എങ്ങിനെയെല്ലാമാണു്? ആ വർത്തമാനങ്ങൾ വിശദമായിപ്പറയൂ. യയാതിമഹാരാജാവിനെപ്പോലെ, അതു കേട്ടുകൊണ്ടു് ഞാൻജീവിക്കാം."

കണ്ണീർകൊണ്ടു് ശബ്ദം പുറപ്പെടാതെ സുമന്ത്രർ അല്പനേരം വിഷമിച്ചു. ഗദ്ഗദാക്ഷരത്തിൽ തുടന്നു:—

"ഭൂപാലസിംഹമായ തിരുമേനീ, ധർമ്മസംരക്ഷകനായ ശ്രീരാമകുമാരൻ, തലകുനിച്ചു്, കൈകൂപ്പി, എന്നോടു് ഇങ്ങിനെപറഞ്ഞു:— "സൂത, എന്റെ വാക്കുകളായി, ആത്മാഭിജ്ഞനും, മഹാത്മാവും അഭിവന്ദ്യനുമായ പിതാവിന്റെ പാദങ്ങളിൽ വന്ദിച്ചു്, ആരോഗ്യവും അഭിവാദ്യവും യഥാവിധി അറിയിക്കണം. അന്തഃപുരത്തിലുള്ള എല്ലാ അമ്മമാരോടും ഇതുപോലെത്തന്നെ പറയണം.

എന്റെ അമ്മയോടു്—ആരോഗ്യാഭിവാദ്യങ്ങളറിയിച്ചു് ഇതുകൂടി ഉണർത്തുക; "ധാർമ്മികനിലവിടാതെ പ്രതിദിനം അഗ്നിഹോത്രം നടത്തണം. ദേവീ, ദേവന്റെ പാദാരവിന്ദങ്ങളെ, സാക്ഷാൽ ദേവനെപ്പോലെ കരുതണം. മാനാഭിമാനങ്ങൾ വെടിഞ്ഞു് ചെറിയമ്മമാരോടു് സസ്നേഹം പെരുമാറണം. അച്ഛനെ കീഴൊതുക്കിയതായിക്കരുതി ചെറിയമ്മ കൈകേയിയെ ബഹുമാനിക്കാതിരിക്കരുതു്. അയോദ്ധ്യാരാജ്യത്തിന്റെ മഹാരാജാവെന്ന നിലയിൽ ഭരതനെ വിചാരിക്കണം. അർത്ഥത്തിൽ അതിനിഷ്ക്കഷ അരചന്മാക്കു് കാണാം. അതു്രാജധർമ്മമാണെന്നതു് ഒരിക്കലും മറക്കരുതു്."

ഇക്ഷ്വാകുവംശനന്ദനനായ ഭരതകുമാരനോട്ട് കുശലപൂർവ്വകം, എൻെറ വാക്കുകളായി ഇങ്ങിനെ പറയൂ:—

"എല്ലാ അമ്മമാരേയും സ്വന്തം മാതാവിനെപ്പോലെ കരുതി ശുശ്രൂഷിക്കണം. വയോവൃദ്ധനായ പിതാവിനെ അനുസരിച്ച്, യുവരാജാവായി രാജ്യപരിപാലനം ചെയ്യണം. അച്ഛനെ ഒരുതരത്തിലും വിഷമിപ്പിക്കരുത്."

കണ്ണീരൊഴുക്കിക്കൊണ്ട്, ആ ചെന്താമരാക്ഷൻ തുടന്നു:—

"സ്വന്തം അമ്മയായിത്തന്നെ, പുത്രവത്സലയായ എൻെറ അമ്മയെ എപ്പോഴും കാണണം."

കുമാരലക്ഷ്മണൻ ക്രോധാന്ധനായി, ദീർഘനിശ്വാസങ്ങളിട്ട് പറഞ്ഞു:—

"രാജകുമാരനായ ഏട്ടനെ എന്തൊരു കുററം കണ്ടിട്ടാണ് നാട്ടിൽനിന്നാട്ടിപ്പായിച്ചത്? കൈകേയിയുടെ അർത്ഥശൂന്യമായവാക്ക്, ഏററവും സാരവത്താണെന്ന് നിശ്ചയിച്ച്, എൻെറ ഏട്ടനെ കഷ്ടപ്പെടുത്തി. പ്രഭുവായ അഗ്രജനെ, രാജ്യത്തിലുള്ള കൊതികൊണ്ടായാലും, വരംകൊണ്ടായാലും കാട്ടിലേക്ക് അയച്ചത് തീർച്ചയായും ധർമ്മമല്ല; നന്മയുമല്ല. ഏതു വിധത്തിലും എത്രതന്നെ ആലോചിച്ചിട്ടും, എൻെറ ബുദ്ധിക്ക്, ഏട്ടനെ ഉപേക്ഷിക്കാനുള്ള കാരണം, തോന്നുന്നില്ല. ആലോചനക്കുറവിനാൽ—ബുദ്ധിശൂന്യതയാൽ—ചെയ്തുകഴിഞ്ഞ ഈ തെററിന്ന് ഫലം അസഹ്യമായ ദുഃഖംമാത്രം. മഹാരാജാവിൽ പിതൃവാത്സല്യമെന്നതേ ഞാൻ കാണുന്നില്ല. എൻെറ സഹോദരനും, സ്വാമിയും, ബന്ധുവും, പിതാവും, ശ്രീരാമചന്ദ്രനാണ്. സകലലോകത്തിന്നും പ്രിയനും, പ്രിയമേകുന്നവനും, ലോകാഭിരാമനും, ധർമ്മൈകനിരതനുമായ ജ്യേഷ്ഠനെ ഉപേക്ഷിച്ച ഒരുവനിൽ ഏതൊരാൾക്കാണ് ഇഷ്ടമുണ്ടാവുക? പ്രജകൾക്ക് തീരാവ്യസനം നല്കുന്ന ആൾ എങ്ങിനെ രാജാവ് എന്ന പേരിന്ന് അർഹനാകും?"

സാധ്വവൃത്തയായ ജാനകീദേവി, പിശാചുബാധിച്ചതുപോലെ, മനംമറന്ന്, നിശ്ചലയായി, ചുടുനെടുവീർപ്പുകൾ ഉതിർത്തുകൊണ്ട് മിണ്ടാതെ നിന്നതേയുള്ളു. ഇതുവരെയും, ദുഃഖമെന്താണെന്ന് അറിയാത്ത മഹാരാജനന്ദിനി കരഞ്ഞുകൊണ്ടു നിന്നതല്ലാതെ യാതൊന്നും പറഞ്ഞില്ല. തിരികെപ്പുറപ്പെട്ട് ഞാൻ രഥത്തിലേറിയപ്പോൾ, ഭർത്താവിനെ നോക്കി വിളറിയ മുഖത്തോടെ നോക്കിനിന്നു. ലക്ഷ്മണബാഹുക്കളാൽ സദാപരിരക്ഷിതനായ രഘുവരനന്ദനൻ അശ്രുക്കളൊഴുക്കി തൊഴു

തുകൊണ്ടു് യാത്രാനുവാദമേകി. കേണഴന്ന സീതാദേവി, എന്നേയും, ഈ രാജരഥത്തേയും വീണ്ടുംവീണ്ടും നോക്കി, അശ്രുക്കളൊഴുക്കി.''

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡം അമ്പത്തെട്ടാം സർഗ്ഗം അവസാനിച്ചു.**

---

## അമ്പത്തൊമ്പതാം സർഗ്ഗം [ദശരഥവിലാപം]

ഇത്രയും പറഞ്ഞ മന്ത്രിസത്തമനായ സുമന്ത്രരോടു് ദശരഥഭൂപതി:—

''എല്ലാ വിവരങ്ങളും വിശദമായിത്തന്നെ–വിസ്തരിച്ചു്–പറയൂ''

ആ നിർദ്ദേശമനുസരിച്ചു് മറുപടി പറയുവാൻ അമാത്യവരനു് അല്പനേരം വേണ്ടിവന്നു മനസ്സൊരുക്കുവാൻ. രാമചരിതം പറയുവാൻ വീണ്ടും തുടങ്ങി:—

''പ്രഭോ, പ്രിയപുത്രന്മാർ രണ്ടുപേരും ജടാവല്ക്കലങ്ങൾ ധരിച്ചു. രഘുനന്ദനനെ രക്ഷിച്ചുകൊണ്ടു് കുമാരലക്ഷ്മണൻ ചാപബാണാദികൾ എടുത്തു് മുന്നിൽ; പിന്നിൽ സീതാദേവി; അവസാനം രഘുനന്ദനനായ ശ്രീരാഘവൻ. മൂന്നു പേരും നടന്നുമറയുന്നതുവരെ നോക്കിനിന്ന ഞാൻ അവശനായി മടങ്ങി. ദേവനില്ലാത്ത രഥവുംവലിച്ചുവരുന്ന കുതിരകൾക്കു്, കണ്ണീർകൊണ്ടു് വഴിതെററിത്തുടങ്ങി. ഉണ്ണിത്തമ്പുരാക്കന്മാർ രണ്ടുപേരേയും തൊഴുതു്, എങ്ങിനേയോ ദുഃഖമടക്കി, തേരിൽക്കയറിയ ഞാൻ പോന്നു. നിഷാദരാജാവായ ഗുഹനൊന്നിച്ചു് രണ്ടുമൂന്നുദിവസം താമസിച്ചു. 'ശ്രീരാമചന്ദ്രൻ എന്നെക്കൂടി കൂട്ടിന്നു വിളിക്കും' എന്ന ഒരൊററ ആശമാത്രമേ അപ്പോൾ എനിക്കു് ഉണ്ടായിരുന്നുള്ളു.

പ്രഭോ, കുമാരൻെറ വേർപാടിൽ അയോദ്ധ്യാനഗരത്തിലുള്ള വൃക്ഷങ്ങൾ–പൂത്തും തളിർത്തും കായ്ച്ചും നില്ക്കുന്നവ–അങ്ങിനെത്തന്നെ വാടിക്കരിഞ്ഞു. ചോലകളിലും, സരസ്സുകളിലും, പുഴകളിലുമുള്ള വെള്ളം വററി. വനത്തിലേയും ഉദ്യാനത്തിലേയും ഇലകൾകൂടി വാടിക്കരിഞ്ഞു.

കാനനത്തിൽ സ്വച്ഛന്ദം വിഹരിച്ചിരുന്ന എട്ടടിപ്പുലികൾ, സ്തബ്ധരായി നില്ക്കുന്നു. ജീവികൾ എല്ലാം കൊത്തിവെച്ച മരപ്പാവകൾപോലെ അനങ്ങുന്നില്ല.

രാജരാജേന്ദ്ര, അയോദ്ധ്യാരാജ്യത്തിലുള്ള അടവികൾ മുഴുവൻ നിശ്ശബ്ദമായി കഴിഞ്ഞു. താമരയിലകൾ ചുളുങ്ങി; പക്ഷികളും മത്സ്യങ്ങളും അടങ്ങി; തെളി

ന്ദികൾ ആകെ കലങ്ങി; പൊയ്കകളിലെ താമരപ്പൂവുകൾ കരിഞ്ഞു. വെള്ളത്തിലും കരയിലുമുള്ള പുഷ്പങ്ങളും ഫലങ്ങളും ഗന്ധമില്ലാത്തവയായി; പോരാ, നിഷ്പ്രഭങ്ങളുമായി. അഭിരാമങ്ങളായിരുന്ന ആരാമങ്ങൾ പക്ഷികളടങ്ങിയതിനാൽ വിരൂപങ്ങളും ചലനമില്ലാതേയും കണ്ടു.

കുമാരനില്ലാതെ വെറും രഥത്തോടുകൂടി വരുന്ന എന്നെ കണ്ടവരെല്ലാം വഴിമാറി, തലതാഴ്ത്തിപ്പോവുകയല്ലാതെ, കുശലപ്രശ്നംപോലും ചെയ്തില്ല. രാജവീഥിയിൽ ഇരുഭാഗത്തുമുള്ള മണിമന്ദിരങ്ങളിലും, മാളികകളിലും നില്ക്കുന്ന മാനിനികൾ, ഒഴിഞ്ഞതേർകണ്ടു് വാവിട്ടുകരയുകയാണുണ്ടായതു്. ബന്ധുക്കളെപ്പോലെത്തന്നെ ശത്രുക്കൾക്കും രണ്ടുമല്ലാത്തവർക്കും, വ്യസനത്തിന്റെകാര്യത്തിൽ യാതൊരു വ്യത്യാസവും കണ്ടില്ല. ഒരൊററമുഖത്തിലും ഉത്സാഹത്തിന്റെ കണികയില്ല.

അരമനയിലെ ആനകളും കുതിരകളും കണ്ണീരൊഴുക്കിനില്ക്കുകയല്ലാതെ യാതൊന്നും തിന്നുന്നില്ല. നേരിയ ആർത്തനാദത്തോടൊപ്പം അയോദ്ധ്യാനഗരിയിൽ മുഴുവൻ ദീർഘനിശ്വാസം ഉയരുകയാണു്. പുത്രൻ വേർപെട്ട കൌസല്യാദേവിയെപ്പോലെയാണിന്നു് അയോദ്ധ്യാരാജ്യത്തെമുഴുവൻ അടിയൻ കാണുന്നതു്.''

സുമന്ത്രരുടെ വാക്കുകൾ മഹാരാജാവിനെ ദുഃഖസാഗരത്തിന്റെ അടിത്തട്ടുവരെ എത്തിച്ചു. അശ്രുപ്രവാഹം കണ്ണത്തെ സ്തംഭിപ്പിച്ചു. ഗദ്ഗദാക്ഷരങ്ങളോടെ മന്നോർമന്നവൻ പറഞ്ഞു:—

''ദുഷ്ടതമാത്രം രൂപംകൊണ്ട കൈകേയിയുടെ വലയിൽപെട്ടു് നട്ടംതിരിഞ്ഞ ഞാൻ, വിജ്ഞന്മാരായ, വൃദ്ധരോടോ, ആത്മാർത്ഥസ്നേഹമുള്ള സുഹൃത്തുക്കളോടോ, അമാത്യവര്യന്മാരോടോ യാതൊന്നും ആലോചിച്ചില്ല. അജ്ഞാനത്തിന്നു് അടിമപ്പെട്ട എനിക്കു് ഒന്നും തോന്നിയില്ല. ഒരു ദുരാചാരക്കുവേണ്ടി കാര്യം തീർച്ചപ്പെടുത്തി. സൂത, ഒരുപക്ഷെ, ഈ വംശത്തിന്റെ ഉന്മൂലനാശത്തിന്നുവേണ്ടി, ദൈവനിയോഗത്താൽവന്ന ഒരു ബാധയാകാം ആ ദുഷ്ട. സുമന്ത്രരേ, ഞാൻ താങ്കൾക്കു് ഇന്നുവരെ വല്ല ഉപകാരവും ചെയ്തതായി തോന്നുന്നുണ്ടെങ്കിൽ, അതിന്റെയെല്ലാം പ്രതിഫലമായി, ഒരൊററകാര്യം നിർവ്വഹിച്ചുതരണം; എന്റെ ഉണ്ണിയുടെ അടുത്തു് എന്നെകൊണ്ടുപോയാക്കു. എന്റെ പ്രാണൻ കിടന്നു് പിടയ്ക്കുകയാണു്. എന്റെ വാക്കുകൾ കല്പനയായി സ്വീകരിക്കുമെങ്കിൽ, അതിവേഗം രാമനെ ഇങ്ങോട്ടുകൊണ്ടുവരു. രാമനെ കാണാതെ ക്ഷണംപോലും ജീവിക്കുവാൻ ഈ വൃദ്ധന്നു് സാധിക്കുകയില്ല. പരാക്രമശാലിയായ ഉണ്ണി ദൂരത്തു് എവിടേയോ ആയിരിക്കും. അതുകൊണ്ടു് എന്നെ അങ്ങോട്ടുകൊണ്ടുപോയാൽ മതി.

വില്ലാളിവീരനായ ലക്ഷ്മണന്റെ അഗ്രജനെ, സീതയുമൊന്നിച്ചു് എനിക്കു് ഉടനെ കാണണം. എന്നാൽമാത്രമേ ഞാൻ ജീവിച്ചിരിക്കയുള്ളു. സൂതാ, ചെന്താമരാക്ഷൻ—മഹാബാഹു— രത്നകുണ്ഡലങ്ങളണിഞ്ഞവൻ—എന്റെ രാമൻ— അവനെ കാണാതിരുന്നാൽ എന്റെ യാത്ര അന്തകാലയത്തിലേക്കാകും.

യശസ്സേറിയ രഘുവംശത്തിന്നു് ഇമ്പമേകിയ കുമാരനെ കാണാത്തതിലും വലുതായൊരു ദുഃഖം എന്താണുള്ളതു്? ഹാ! രാമാ, ഹാ! ലക്ഷ്മണാ, ഹാ! സീതേ, വെറുമൊരു അനാഥനെപ്പോലെയായിത്തീൎന്ന ഞാൻ മരിക്കുകയായി.''

അപാരമായ ദുഃഖാൎണ്ണവത്തിന്റെ മദ്ധ്യത്തിൽ മുങ്ങിപ്പൊങ്ങുന്ന അരചൻ വീണ്ടും തുടൎന്നു:—

''രാമന്റെ വിയോഗവ്യസനമാകുന്ന വിസ്താരം; ദീനവിലാപമാകുന്ന മഹാശബ്ദം; ദീൎഘനിശ്വാസമാകുന്ന അല ചുഴി; സീതാവിരഹമാകുന്ന തീരം; മാറത്തടിക്കുന്ന കൈ; ചലനമാകുന്ന മത്സ്യം; കൈകേയിയാകുന്ന ബഡവാഗ്നി; അഴിച്ചിട്ടു് ചിന്നിച്ചിതറിയ തലമുടിയാകുന്ന ചണ്ടി; രാമന്റെ വിദൂരവാസമാകുന്ന നീളം; ആ കൂനിയുടെ വാക്കാകുന്ന മുതല; ദുഷ്ടയുടെ വരമാകുന്ന വേലിയേറ്റം; ഇതെല്ലാം ഒന്നിച്ചുചേൎന്നു് എന്റെ ബാഷ്പമാകുന്ന ഘോരവൎഷത്തിന്നു് കാരണമായിത്തീൎന്നു. ഈ ശോകസാഗരം കടക്കുവാൻ ജീവനോടെ എനിക്കു് സാധിക്കയില്ല. ദേവി, കൌസല്യ, രാമനില്ലാതെ ഞാൻ ഈ സമുദ്രത്തിൽ മുങ്ങിപ്പോയല്ലോ. ലക്ഷണാനുചിതനായ ലക്ഷ്മണനോടുകൂടി രാമനെ കാണുവാൻ എത്ര കൊതിച്ചിട്ടും എനിക്കു് സാധിക്കുന്നില്ലല്ലോ.''

ഇങ്ങനെ വിലപിച്ചുവിലപിച്ചു്, പള്ളിമഞ്ചത്തിലേക്കു് വീണ്ടും ബോധമറ്റുവീണ നരേന്ദ്രനെ കണ്ടപ്പോൾ, കൌസല്യാദേവിയുടെ ഭയം അനേകം ഇരട്ടിച്ചു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അമ്പത്തൊമ്പതാം സൎഗ്ഗം അവസാനിച്ചു.

## അറുപതാം സൎഗ്ഗം (കൌസല്യാസമാശ്വാസനം)

ഭൂതബാധപോലെ വിറച്ചു് നിലത്തുവീണുരുണ്ടുകരയുന്ന കൌസല്യാദേവി, മൃതയെപ്പോലെയായിത്തീൎന്നു്, പറഞ്ഞു:—

"സൂത, എവിടെയാണോ കാകുത്സ്ഥനും സീതയും ലക്ഷ്മണനുമുള്ളത്, അവിടേക്ക് ഉടനെ എന്നെ കൊണ്ടുപോക. ഇവിടെ ഒരു വിനാഴികപോലും ജീവിക്കുവാൻ സാദ്ധ്യമല്ല. തേർകൂട്ടു. ദണ്ഡകാരണ്യത്തിൽ അതിവേഗത്തിൽ എത്തണം. ഇല്ലെങ്കിൽ ഞാൻ കാലപുരിക്കുപോകും."

സ്നേഹസ്വരൂപിണിയായ കൌസല്യാദേവിയെ തൊഴുതുകൊണ്ടു്, ബാഷ്പപ്രവാഹത്താൽ ഇടറിയശബ്ദത്താൽ സുമന്ത്രർ:—

"ദേവീ, ദുഃഖം ഒതുക്കുക. അതുകൊണ്ടുണ്ടായ പരിഭ്രമവും അന്ധതയും കളയൂ. അവിടുത്തെ വത്സലകുമാരൻ സന്താപമൊട്ടുമില്ലാതെയാണു് കാനനത്തിൽ വസിക്കുന്നതു്. ജിതേന്ദ്രിയനും ധർമ്മജ്ഞനുമായ ലക്ഷ്മണൻ, ആ പാദശുശ്രൂഷ ചെയ്തു്, ഈ ലോകത്തിലേയും പരലോകത്തിലേയും സുഖം അനശ്വരമായി സമ്പാദിക്കുന്നു. പതിപ്രാണയായ മൈഥിലീദേവി, സ്വഭവനത്തിലെന്നപോലെ കുമാരനൊന്നിച്ചു് സാനന്ദം വസിക്കുന്നു. അരണ്യജീവിതം എത്രയോകാലമായി ശീലിച്ചതുപോലെയാണു് സീതാദേവിയുടെ പെരുമാററവും ആനന്ദവും കണ്ടാൽ തോന്നുക. അരമനയിലുള്ള ആരാമങ്ങളിൽ വിഹരിക്കുന്നതുപോലെ, ശൂന്യമായ കൊടുംകാട്ടിൽ ജാനകീദേവി സസന്തോഷം രമിക്കുന്നു. ശ്രീരാമദേവനിലുള്ള അചഞ്ചല ഭക്തിസ്നേഹങ്ങളാൽ, ആ പൂർണ്ണചന്ദ്രവദന വിജനവനങ്ങളിൽ ഒരു കുട്ടിയെപ്പോലെ ഓടിക്കളിക്കുന്നു. ശ്രീരാമദേവനില്ലാത്ത അയോദ്ധ്യാനഗരിയാണു് ദേവിക്കു് കാടു്. പോകുന്നവഴിക്കു് ഗ്രാമങ്ങൾ, നഗരങ്ങൾ, നദികൾ, മരങ്ങൾ എന്നിവയെപ്പററി, ദേവനോടോ അനുജനോടോ ചോദിക്കുന്നതു് എത്ര ജിജ്ഞാസയോടെയാണെന്നോ? കൊട്ടാരത്തിൽനിന്നു് ഒരുവിളിപ്പാടകലെയാണു് താൻ എന്ന വിശ്വാസമാണു്, ജനകരാജർഷിസുതയ്ക്കു് എന്നുതോന്നും.

"ചെറിയമ്മയെപ്പററി യാതൊന്നും എനിക്കു് തോന്നുന്നേയില്ല"

സീതാദേവിയുടെ ഈ വാക്കുകൾ മാത്രമേ അടിയനു് ഇപ്പോൾ ഓർമ്മവരുന്നുള്ളു. മറെറാന്നും തോന്നുന്നില്ല".

ആലോചിക്കാതെ, നാവിൽനിന്നുദിച്ച ആ വാക്കുകളെ മറയ്ക്കുവാൻ, സാരഥി മധുരമായി തുടന്നു:—

"ദേവീ, വഴിയാത്ര, ഭയം, കൊടുങ്കാററു്, വെയിൽ ഇതുകൊണ്ടൊന്നും, ചന്ദ്രികാസുന്ദരമായ ആ നിറത്തിന്നു് യാതൊരു മാററവും വന്നിട്ടില്ല. ശരൽക്കാല

ശശാങ്കതുല്യമായ-ചെന്താമരപ്പൂസദൃശമായ-ആ ആനനത്തിന്നു് ചെറിയൊരു മങ്ങലുപോലും വന്നിട്ടില്ല. ചെമ്പൊഞ്ഞിച്ചാറിടാതെതന്നെ ആ പാദപത്മങ്ങൾ, ചെംതണ്ടാർ പോലെയാണു്. ആഭരണങ്ങളണിഞ്ഞു്, കാഞ്ചീനൂപുരങ്ങളുടെ കളകിഞ്ജിതത്തോടെ, കുമാരി അരമനയുടെ മുററത്തെന്നപോലെയാണു് അടവിയിൽ ഓടിനടക്കുന്നതു്.

മദയാനയോ, കേസരിവീരനോ, ക്രൂരവ്യാഘ്രമോ നേരിട്ടുവന്നാൽക്കൂടി, ശ്രീരാമലക്ഷ്മണന്മാരുടെ ബാഹുക്കളിൽ പരിപൂർണ്ണവിശ്വാസമുള്ള ദേവിക്കു് തരിമ്പും ഭയം കാണുന്നില്ല.

മഹാറാണീ, ഒരു നിലക്കും ദുഃഖത്തിൻെറ ഒരു കണിക അവരിൽ കാണുവാൻ അടിയന്നു് സാധിച്ചിട്ടില്ല. വലിയതമ്പുരാനും ഒട്ടും വിചാരപ്പെടരുതേ. സ്ത്രീസൌന്ദര്യത്തിൻെറ സർവ്വലക്ഷണങ്ങളുമൊത്ത സീതാദേവി, ശ്രീരാമചന്ദ്രന്റെ പാദപത്മങ്ങളിലേക്കു് ഒരു രാജഹംസിപോലെയാണു് പോകുന്നതു്. മാത്രമല്ല, ശ്രീരാമദേവൻെറ ഈ ചരിത്രം, ലോകത്തിൽ അനശ്വരപ്രതിഷ്ഠ ലഭിക്കുന്നതാണു് നിശ്ചയം.

അല്ലലല്ലവുമില്ലാതെ, തികഞ്ഞ സന്തോഷത്തോടെ, മഹർഷീശ്വരന്മാരെപ്പോലെ, കായും കനിയും ഭക്ഷിച്ചു്, പിതാവിൻെറ പ്രതിജ്ഞ പാലിക്കുകയാണു് അചിന്ത്യമാഹാത്മ്യമുള്ള അവർ."

പുത്രശോകം കുറയ്ക്കുവാൻ വേണ്ടി, സൂതൻ ഇപ്രകാരം യുക്തിയോടെ പറഞ്ഞുവെങ്കിലും കൌസല്യാദേവിയുടെ വിലാപത്തിന്നു് അല്പംപോലും കുറവുണ്ടായില്ല:—

"രാമനമകളെ, ലക്ഷ്മണകുമാരാ, രഘുവംശനന്ദനാ;"

എന്നിങ്ങനെ തുടർന്നുകൊണ്ടിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡത്തിലെ അറുപതാം സർഗ്ഗം അവസാനിച്ചു.

## അറുപത്തൊന്നാം സർഗ്ഗം (കൌസല്യാപരുഷവാക്യം)

സർവ്വചരാചരങ്ങൾക്കും അഭയവും ആനന്ദവുമേകുന്നവനും ധർമ്മാഗ്രഗണ്യനു
മായ ശ്രീരാമന്റെ അരണ്യവാസമോർക്കുന്തോറും, കരഞ്ഞുകൊണ്ടിരിക്കുന്ന
കൌസല്യാദേവിക്ക് പരിസരബോധംകൂടി ഇല്ലാതായി:-

"പ്രഭോ, ദയാലുവാണ്, ദാതാവാണ്, എപ്പോഴും പ്രിയം വദിക്കുന്നവ
നാണ്, എന്നിങ്ങനെയുള്ള കീർത്തി അവിടുത്തേക്ക് മൂന്നു ലോകത്തിലും പരന്നു
കഴിഞ്ഞു. മഹാപ്രഭോ, ആ രണ്ടുകുട്ടികൾ, സുഖത്തിൽമാത്രം വളർന്നവർ, സീത
യുമൊന്നിച്ച് കാട്ടിലെങ്ങിനെ ജീവിക്കും? യൌവനത്തിലേക്ക് കാലെടുത്തു
വെക്കുന്ന മകൾ, പൂമൃദ്വംഗിയായ വൈദേഹി, എങ്ങിനെ വെയിലും തണുപ്പു
മേല്ക്കും? വിഭവങ്ങളെല്ലാമൊത്ത് ഭക്ഷിച്ചിരുന്ന ആ വിശാലാക്ഷി, കാട്ടിലെ
വരിച്ചോറ് എങ്ങിനെ ഭക്ഷിക്കും?

ഹൃദയമോഹനങ്ങളായ ഗാനങ്ങൾ കേട്ടുകൊണ്ടിരുന്ന ഓമനക്കുട്ടി, സിംഹ
വ്യാഘ്രാദികളുടെ ഉഗ്രനാദങ്ങൾ എങ്ങിനെ കേട്ടു സഹിക്കും? ഇന്ദ്രധ്വജം
പോലെ ആയതവും ബലിഷ്ഠവുമായ കൈകളാണ് ഉണ്ണികൾക്ക്. ആ കൈ തല
യണയാക്കി മരച്ചുവട്ടിൽ വെറും മണ്ണിൽ എങ്ങിനെ കിടക്കും? പദ്മവർണ്ണം,
താമരപ്പൂവിന്റെ ഉത്തമഗന്ധമാർന്ന നിശ്വാസം, മൃദുലമായ കേശജാലം, കരിങ്കുവ
ലയതുല്യമായ അക്ഷി, ഇവയെല്ലാമൊത്ത രാമനെ ഞാൻ എന്നു കാണും? എന്റെ
ഹൃദയം വജ്രമല്ല; അതിന്റെ കാതലാണ്. അല്ലെങ്കിൽ പുത്രവിയോഗം വന്നി
ട്ടും നൂറുനൂറായി ചിന്നിച്ചിതറാതിരിക്കുമോ? അവിടുന്ന് അതിഭയങ്കരമായ കടു
ങ്കൈയാണ് എന്റെ ബന്ധുക്കളോട് ചെയ്തത്. എന്റെ കുട്ടികളിപ്പോൾ
കാട്ടിൽ ചുററിത്തിരിയുകയാണല്ലൊ.

പതിനഞ്ചാമത്തെ കൊല്ലത്തിൽ ഒരുപക്ഷേ രാമൻ വന്നു എന്നു വന്നേ
ക്കാം. ഐശ്വര്യസമൃദ്ധമായ രാജ്യത്തെ ഭരതൻ ഉപേക്ഷിച്ചു എന്ന് വരില്ല.
സ്വന്തം ബന്ധുക്കളെത്തന്നെ ശ്രാദ്ധക്രിയക്ക് ചിലർ ഊട്ടാറുണ്ട്. കാര്യം കഴി
ഞ്ഞതിന്നു ശേഷമേ ബ്രാഹ്മണവര്യന്മാരെ നോക്കു. വിജ്ഞരും ദേവതുല്യരും
ഗുണാഢ്യരുമായ അന്തണശ്രേഷ്ഠന്മാർ, പിന്നീട്, അമൃതാണെങ്കിലും സ്വീകരി
ക്കുകയുമില്ല. വിപ്രന്മാരാണ് ഭക്ഷിച്ചതെങ്കിലും, ഉച്ഛിഷ്ടത്തെ അറിവുള്ള ദ്വിജ
ന്മാർ തൊടുന്നതല്ല.

അനുജൻ ഭരിച്ചിരുന്ന രാജ്യത്തെ, ഉത്തമോത്തമനായ അഗ്രജൻ സ്വീകരിക്കുമോ, ഉപേക്ഷിക്കുമോ? മററൊരു ജീവി ഭക്ഷിച്ചതിന്റെ ബാക്കി വ്യാഘ്രങ്ങൾ ഭക്ഷിക്കുമോ? നരവ്യാഘ്രമാണ് രാമൻ. വേറൊരാൾ—ആരുതന്നെയായിക്കൊള്ളട്ടെ—ഭരിച്ചിരുന്ന നാട്ട് വാഴമെന്ന് തോന്നുന്നുണ്ടോ? ഹവിസ്സ്, നെയ്യ്, ദർ തുടങ്ങിയവ ഒരിക്കൽ ഉപയോഗിച്ചാൽ വീണ്ടും എടുക്കാറില്ലല്ലൊ. സോമരസം നഷ്ടപ്പെട്ട യാഗം എന്നതുപോലെ, ഈ രാജ്യത്തെ എന്റെ രാമൻ ഒരിക്കലും വീണ്ടും സ്വീകരിക്കുകയില്ല. അനുജനിൽനിന്ന് രാജ്യാവകാശം ഒഴിഞ്ഞുവാങ്ങുക! രഘുവംശാലങ്കാരരത്നമായ രാമൻ, അങ്ങിനെ ഒരവമാനം സഹിക്കുമോ? അത്യുഗ്രനായൊരു പുലി, തന്റെ വാലിൽ പിടിക്കുവാൻ അനുവദിക്കുകയോ?

മൂന്നുലോകത്തിലുമുള്ള മഹാവീരന്മാർ ഒന്നിച്ചെതിർത്താലും, അല്പംപോലും ഭയപ്പെടാത്തവനാണ് രാമൻ. പൊൻകെട്ടിയ ശരങ്ങളെക്കൊണ്ട്, അധർമ്മിഷ്ഠന്മാരെ, ധർമ്മത്തിൽ സുസ്ഥിരമായി നിർത്തുവാൻ കഴിവുള്ള അമേയപരാക്രമിയാണ് രാമൻ. അപാരവും അഗാധവുമായ സമുദ്രത്തെ മണലാരണ്യമാക്കി മാറ്റിയേക്കും. അത്രമാത്രം സിംഹപരാക്രമിയായ തനയനെ, സ്വന്തം പിതാവുതന്നെ, മത്സ്യം കുട്ടിയെ എന്നപോലെ നശിപ്പിച്ചു. ബ്രാഹ്മണവര്യന്മാർ സ്വീകരിക്കുന്ന ശാസ്ത്രത്തിൽ, പ്രതിപാദിക്കുന്ന അനശ്വരധർമ്മനിഷ്ഠയും അവിടുത്തേക്കില്ലല്ലൊ; എങ്കിൽ, ധർമ്മത്തിൽ അടിപതറാതെ നില്ക്കുന്ന ഓമനമകനെ എങ്ങിനെ ഉപേക്ഷിക്കും?

ഒരു സ്ത്രീയ്ക്ക് താങ്ങുംതണലും, ഒന്നാമതായി ഭർത്താവ്; രണ്ടാമതു് പുത്രൻ; മൂന്നാമതു് ശേഷക്കാർ. നാലാമതായി യാതൊന്നുമില്ല.

അവിടുന്ന് എന്നെ സംബന്ധിച്ചിടത്തോളം ഭർത്താവല്ലാതായി; മകൻ കാട്ടു പൂകി; വനവാസത്തെ എനിക്ക് കർശനമായി നിഷേധിച്ചു.

ഏതുവഴിക്കായാലും അവിടുന്നുകാരണം ഞാൻ നശിച്ചു. അനേകമനേകം സാമന്തന്മാരോടുകൂടിയ ഈ രാജ്യത്തെ അവിടുന്ന് നശിപ്പിച്ചു, അമാത്യശ്രേഷ്ഠന്മാരോടുകൂടിയവനാണെങ്കിലും അവിടുന്നും നശിച്ചു. പുത്രനോടുകൂടിയ ഞാനും നശിച്ചു. നഗരവാസികളും ഗ്രാമവാസികളും മുഴുവൻ നശിച്ചു. രണ്ടുപേർ ആനന്ദാബ്ധിയുടെ അലയടികളിൽ നൃത്തംചവിട്ടും; അവിടുന്നും പ്രിയതമയായ കൈകേയീദേവിയും!”

ഉഗ്രസ്വരത്തോടുകൂടി അസാധാരണമായി, ദേവിയുടെ നാവിൽനിന്നു് വീഴുന്ന വാക്കുകൾകേട്ട മഹാരാജാവു്, ശ്രീരാമനാമവിലാപത്തോടെ ബോധഹീനനായി.

നരപാലേന്ദ്രന്റെ ബുദ്ധിക്കു് ക്രമത്തിൽ വെളിവുവന്നപ്പോൾ ഗാഢമായി ചിന്തിച്ചു. സ്വഗതമായി:—

"ഇതെല്ലാം അനുഭവിക്കേണ്ടിവന്നതു് ഞാൻ ചെയ്തുപോയ പാപകർമ്മഫലം തന്നെയാണു്."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അറുപത്തൊന്നാം സർഗ്ഗം അവസാനിച്ചു.

## അറുപത്തിരണ്ടാം സർഗ്ഗം. [കൌസല്യാസാന്ത്വനം]

ദുഃഖാഗ്നിയിൽ വെന്തുരുകുന്ന കൌസല്യാദേവി, ഏററവും ക്രോധത്തോടെ പറഞ്ഞ ദാരുണവാക്കുകൾകേട്ടു് അതിദീനനായിത്തീൻ അരചേന്ദ്രൻ ആലോചിച്ചാലോചിച്ചു് വീണ്ടും ആലസ്യമാണ്ടു. കുറച്ചധികം സമയം വേണ്ടിവന്നു സംജ്ഞയുണ്ടാകാൻ. ഇന്ദ്രിയങ്ങളുടെ ശക്തി കുറഞ്ഞുതുടങ്ങിയ ദശരഥമാമന്നൻ, സമീപത്തിലിരിക്കുന്ന കൌസല്യയെക്കണ്ടു് പിന്നേയും ചിന്തയിലാണ്ടു.

പണ്ടു് താൻ ചെയ്ത ദുഷ്കർമ്മം—ശബ്ദവേധിയായ ബാണമയച്ചതു്—അറിയാതെയാണെങ്കിലും ചെയ്തുപോയ മഹാപാപകർമ്മം—സ്മൃതിമണ്ഡലത്തിൽ സുവ്യക്തമായി പ്രകാശിച്ചു.

ആ ദുഃഖവും, പുത്രവിയോഗദുഃഖവും, രണ്ടിന്റേയും ഇടയിൽപ്പെട്ട നരപാലേന്ദ്രൻ വേകുവാൻ തുടങ്ങി. തലതാഴ്ത്തി വിറക്കുന്ന മഹാരാജാവു്, കൌസല്യാദേവിയെ ശാന്തയാക്കുവാൻ, തൊഴുതുകൊണ്ടു്പറഞ്ഞു:—

"ദേവി, തൊഴുകയ്യോടെ ഞാൻ യാചിക്കുന്നു; എന്നിൽ ദയതോന്നണേ! പ്രസാദിക്കണേ. ശത്രുക്കളിൽക്കൂടി കനിവുള്ളവളല്ലേ ഭവതി? ധർമ്മമെന്താണെന്നു് അറിയുന്നൊരു സ്ത്രീക്കു്, ഗുണവാനായാലും ദുഷ്ടനായാലും ഭർത്താവാണു് പ്രത്യക്ഷദൈവം. ധർമ്മത്തിൽ അചഞ്ചലയായിനില്ക്കുന്നവളും, ലോകത്തിന്റെ മേലും കീഴും കണ്ടവളുമായ ദേവി, അഴലാഴിയിൽ ആണ്ടുകഴിഞ്ഞ എന്നോടു് പരുഷവാക്കുകൾ പറയരുതേ."

നരവരന്റെ ദീനദീന വാക്കുകൾകേട്ട കൌസല്യാദേവി, മഴപൊഴിയുന്നതുപോലെ കണ്ണീർ വർഷിച്ചു്, ഭർത്താവിന്റെ കൂപ്പിയകൈകൾ സാദരംപിടിച്ചു്, സ്വശിരസ്സിൽ താമരപ്പൂമൊട്ടുപോലെ ചേർത്തു്, ഭയന്നു്, പതറി, പരിഭ്രമിച്ചു്, ധൃതിയിൽ, പറഞ്ഞു:—

“മഹാപ്രഭോ, എന്റെ ദേവാ, പ്രസാദിക്കണേ, പ്രസാദിക്കണേ!! അവിടുത്തെ പാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചുകൊണ്ടു് ഇരക്കുന്നു. അവിടുന്നു് എന്റെയടുത്തു് യാചിക്കുക! അക്ഷന്തവ്യമായ ഒരു അപരാധമാണു് ഞാൻ ചെയ്തതു്.

ഇഹത്തിലും പരത്തിലും ശ്രേഷ്ഠനും മഹാത്മാവുമായ ഭർത്താവിനു്, ഏതൊരുവളെ പ്രസാദിപ്പിക്കേണ്ടിവരുന്നുവോ അവൾ ഒരു സ്ത്രീയല്ല; സഹധർമ്മിണി എന്ന നാമത്തിന്നു് അർഹയല്ല.

പ്രഭോ, ധർമ്മജ്ഞനും, സത്യത്തിൽനിന്നു് അണുവും വ്യതിചലിക്കാത്തവനുമാണു് അവിടുന്നു്. പുത്രശോകത്താൽ ബുദ്ധിപതറിക്കഴിഞ്ഞൊരു പെണ്ണിന്റെ വെറും പുലമ്പൽ മാത്രമായി എന്റെ വാക്കുകളെ കരുതണേ. ധർമ്മമറിഞ്ഞിട്ടും, വ്യസനമെന്നെ മറികടത്തി. എന്തെല്ലാമോ, ഒരിക്കലും എന്റെ നാവിൽനിന്നു് പുറപ്പെടാൻ പാടില്ലാത്തതു് പറഞ്ഞുപോയി.

മഹാപ്രഭോ, അഴലിന്റെ ആധിക്യത്തിൽ ധൈര്യം നശിക്കും; എല്ലാതരത്തിലുമുള്ള വിജ്ഞാനവും നശിക്കും; സർവ്വവും നശിക്കും. ദുഃഖത്തെപ്പോലെ ഒരു മഹാശത്രു മനുഷ്യന്നു് വേറെയില്ല. ആജന്മശത്രുവിന്റെ അത്യുഗ്രതാഡനം സഹിക്കുവാൻ സാധിച്ചേക്കും. ദുഃഖത്തിന്റെ ചെറിയൊരു കരസ്പർശനം ഏല്ക്കുവാൻ മിക്ക ഹൃദയത്തിന്നും കെല്പുണ്ടാകില്ല. രാമൻ നാടുവിട്ടിട്ടു് ഇന്നേക്കു് അഞ്ചു ദിവസമേ ആയിട്ടുള്ളു. ഹൃദയം ആകെ തകർന്ന എനിക്കതു്, നീണ്ടനീണ്ട അഞ്ചുവർഷങ്ങളായി തോന്നുന്നു. അവനെപ്പററി ഓർക്കുമ്പോൾ അത്രമാത്രമാണു് താപാധിക്യം അനുഭവിക്കുന്നതു്. ചിലപ്പോൾ നദീപ്രവാഹശക്തി അലയാഴിയെക്കൂടി അല്പമൊന്നു് സ്പർശിക്കാറില്ലേ?”

സ്ത്രീരത്നങ്ങളിൽ അഗ്രഗണ്യയായ കൌസല്യാദേവിയുടെ, അർത്ഥപുഷ്ടവും മംഗളകരവുമായ വാക്കുകൾ കേട്ടുകൊണ്ടു് ഭാസ്കരദേവൻ, ഉഗ്രകിരണങ്ങളെ ശാന്തമാക്കി അസ്തമനഗിരിശിഖരത്തിലെത്തി. ക്രമേണ എല്ലായിടത്തും നിശാദേവി വന്നു.

മഹാറാണിയുടെ ശോഭനവചനങ്ങൾ, ഇക്ഷ്വാകുനാഥൻെറ ഹൃദയത്തെ തെളിയിച്ചു. വസുധാധിപൻ അന്നത്തെ രാത്രി നിദ്രാദേവിയുടെ ലാളനക്കു കീഴ്പ്പെട്ടു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അറുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തിമൂന്നാം സർഗ്ഗം (ഋഷികുമാരവധകഥനം)

ശോകംകൊണ്ടു മയങ്ങിയ മഹാരാജാവു് അല്പസമയംകൊണ്ടു് പ്രതിബുദ്ധനായി. അസുരവരനായ തമോഗ്രഹം ബാധിച്ച ആദിത്യനെപ്പോലെ നിഷ്പ്രഭനായിത്തീൎന്ന ദശരഥൻ, സഹധൎമ്മിണിയോടൊത്തു് ദണ്ഡകാരണ്യത്തിലേക്കു് ശ്രീരാമൻ പോയതിൻെറ കാരണം സ്മരിച്ചു. സീതാലക്ഷ്മണസഹായവാനായി അയോദ്ധ്യയെ രഘുനന്ദനൻ വെടിഞ്ഞതിൻെറ ആറാംദിവസം മദ്ധ്യരാത്രിയാണപ്പോൾ. പുത്രശോകംകൊണ്ടു് കണ്ണീർ വററാതെ, അടുത്തുതന്നെ സശ്രദ്ധമിരിക്കുന്ന കൌസല്യാദേവിയോടു് പറഞ്ഞു:—

"മംഗളസ്വരൂപിണിയായ കൌസല്യേ, ഏതൊരുവനായാലും നല്ലതോ ചീത്തയോ ചെയ്യുന്നതിന്നനുസരിച്ചഫലം അവൻ അനുഭവിക്കാതിരിക്കുകയില്ല. ഏതൊന്നും, ചെയ്യുവാൻ തുടങ്ങുമ്പോൾ, ആ കൎമ്മഫലത്തിൻെറ, ഗുരുത്വവും ലഘുത്വവും, ഗുണവും ദോഷവും, ആലോചിക്കുന്നില്ലയോ, അവൻ വെറുമൊരു കുട്ടിയെപ്പോലെയാണു്. പുഷ്പം മോഹിച്ചു്, തേന്മാവിനെ വെട്ടിക്കളഞ്ഞു് ആ സ്ഥാനത്തു് ഒരു പിലാശു് നട്ടുനനച്ചു് വളൎത്തുന്നവനു്, ഫലസിദ്ധിക്കാലത്തു് ദുഃഖമല്ലാതെ എന്തൊന്നാണു് കിട്ടുക? ഫലമാലോചിക്കാതെ കൎമ്മംചെയ്യുന്നവൻ, തേന്മാവിനെ നശിപ്പിച്ചു് പിലാശിനെ വെക്കുന്നവനാണു്. ദേവീ ഈ ഞാൻ അത്തരത്തിലാണു് ചെയ്തതു്. ഒന്നാന്തരമൊരു മാവുമുറിച്ചു കളഞ്ഞു; പിലാശുവെച്ചു് നനച്ചുവളൎത്തി; ഫലസിദ്ധിവരേണ്ട ഈ കാലഘട്ടത്തിൽ, പുരുഷോത്തമനായ രാമനെ ഉപേക്ഷിച്ചു് ദുഃഖിക്കുന്ന ദുൎമ്മതിയാണു് ഈ ഞാൻ.

"ശബ്ദംകേട്ടു് ലക്ഷ്യം തെററാതെ അമ്പെയ്യുവാൻ കഴിയുന്ന ഉണ്ണിത്തമ്പുരാൻ" എന്നൊരു പേർ, അസ്ത്രാഭ്യാസവൈദഗ്ദ്ധ്യം സിദ്ധിച്ചിരുന്ന കൌമാരകാലത്തു് എനിക്കു് ഉണ്ടായിരുന്നു.

കൌസല്യേ, ആ കാലഘട്ടത്തിൽ ഘോരഘോരമായൊരു പാപം ഞാൻ ചെയ്തുപോയി. ഞാൻ അന്നുചെയ്ത കർമ്മത്തിൻെറ പരിണതഫലമാണ് ഈ വാൎദ്ധക്യകാലത്തു് അനുഭവിക്കുന്നതു്.

ഒന്നും അറിയാത്തൊരു കുട്ടി വിഷം ഭക്ഷിച്ചതുപോലെ, അജ്ഞനായൊരു വൻ പ്ലാശുകണ്ടു് മയങ്ങിയതുപോലെ, ശബ്ദംകേട്ടു് ബാണമയച്ചതിൻെറ ഫലം, അന്നു് ഞാൻ ആലോചിച്ചില്ല.

ദേവിയെ വിവാഹം കഴിക്കുന്നതിന്നു് കുറച്ചുവൎഷങ്ങൾക്കുമുമ്പു്, കാമമദങ്ങളെ വൎദ്ധിപ്പിക്കുന്നൊരു വൎഷക്കാലം. ഭൂമിയിലെ സാരങ്ങളെല്ലാം വലിച്ചെടുത്തു്, പ്രചണ്ഡകിരണങ്ങളാൽ, പാരിടംമുഴുവൻ ചുട്ടുകരിച്ച ഭാസ്കരദേവൻ, മരിച്ചവർപോകുന്ന ഘോരസ്ഥലത്തേക്കു് പോയി.

പ്രകൃതീദേവിയുടെ ഭാവംമാറി; അസഹ്യമായിരുന്ന താപമകന്നു. മിന്നമിന്നപ്പേറിയ മഴക്കാറുകൾ അംബരതലത്തിൽ നിറഞ്ഞു. തവളകൾ സരസകാഹളം മുഴക്കി; വേഴാമ്പലുകൾ സന്തുഷ്ടരായി; മയിലുകൾ ആനന്ദനൃത്തമാടി. വൎഷക്കാറ്റേലക്കുന്ന മാമരങ്ങളിൽ, വെള്ളത്തുള്ളികൾ പററിപ്പിടിച്ച ചിറകുകളോടെ പക്ഷികൾ സ്നാനംചെയ്തു്, അഭയം പ്രാപിച്ചു. വൎഷിച്ചുകൊണ്ടിരിക്കുന്നതും, ഒട്ടിന്നു് തയ്യാറായതുമായ കാർമേഘങ്ങൾ മാമലകളെ മറച്ചപ്പോൾ, മദിച്ച മാൻകൂട്ടങ്ങളോടുകൂടിയ ആരണ്യാന്തർഭാഗം അനങ്ങാത്ത സാഗരംപോലെ ശോഭിച്ചു. പൎവ്വതങ്ങളിലെ വിളറിയതും ചുകന്നതുമായ മണ്ണു്കലങ്ങിയ വെള്ളച്ചാലുകൾ, ഉഗ്രസൎപ്പങ്ങളെപ്പോലെ ശക്തിയിൽ പ്രവഹിച്ചുതുടങ്ങി.

സുഖപ്രദമായ ജീവിതം, അരമനയിൽ നയിച്ചുകൊണ്ടിരുന്ന ആ കാലത്തു്, ധനുർബാണപാണിയായി, സരയൂനദീതീരവനത്തിൽ, വ്യായാമത്തിന്നുവേണ്ടി ഞാൻ പോയി. അവിടെയുള്ള ദുഷ്ടമൃഗങ്ങളെ വേട്ടയാടിക്കൊണ്ടു് പകൽ കഴിഞ്ഞു. കാട്ടുപോത്തുകൾ, മദഗജങ്ങൾ, ഘോരമൃഗങ്ങൾ, ഇവ കടവുകളിൽ വന്നാൽ നിഗ്രഹിക്കുവാൻ തയ്യാറായി, രാത്രിയിൽ ഉറക്കമൊഴിച്ചു് ഞാൻ കാത്തുനിന്നു. കൂരിരുട്ടിൽ, നദിയിൽനിന്നു് കുടത്തിൽ വെള്ളംമുക്കുന്ന ശബ്ദം വ്യക്തമായി ഞാൻകേട്ടു. ഇന്ദ്രിയങ്ങൾക്കു് കീഴൊതുങ്ങിയിരുന്ന എനിക്കു് അപ്പോൾ തോന്നിയതു് ആന വെള്ളം കുടിക്കുകയാണെന്നാണു്. സൎപ്പതുല്യമായൊരു ശരമെടുത്തു് ശബ്ദത്തെ ലാക്കാക്കി വിട്ടു. പെട്ടെന്നു് എൻെറ ചെവിയിൽ വന്നലച്ചതു്, മൎമ്മത്തിൽ അമ്പുകൊണ്ട ഒരു മനുഷ്യൻെറ 'അയ്യോ! അയ്യോ!' എന്ന ആൎത്തനാദമാണു്. ആററിൻതീരത്തുനിന്നു് തുടൎന്നുകൊണ്ടു്:—

"നിശ്ശബ്ദമായ നദീതീരത്തിൽ ജലമെടുക്കുവാൻവന്നൊരു സാധുവനവാസിയുടെ മർമ്മത്തിൽ അമ്പയക്കുവാൻ ആൎക്കു് തോന്നും? മനസാ വാചാ കൎമ്മണാ യാതൊരാൾക്കും ഒരുതെററും ഞാൻ ചെയ്തിട്ടില്ല. അഹിംസാവ്രതത്തോടെ ഈ വനത്തിൽ, മരവുരിയുടുത്തു്, ജടാധാരിയായി തപസ്സുചെയ്തുകൊണ്ടിരിക്കുന്ന എന്നെ നിഗ്രഹിച്ചിട്ടു്, ആൎക്കു്, എന്തു് കിട്ടുവാനാണു്? എന്തൊരു പിഴയാണാവോ ഞാൻ ചെയ്തിട്ടുള്ളതു്? ഗുരുപത്നീതല്പഗമനംപോലെ അക്ഷന്തവ്യമായൊരു അധൎമ്മകൎമ്മമാണിതു്. എന്റെ ജീവൻ നശിക്കുന്നതിൽ, ലവലേശം വ്യസനം എനിക്കു് തോന്നുന്നില്ല. എന്നാൽ എനിക്കു് ജന്മംതന്ന അച്ഛനമ്മമാരെ ആലോചിക്കുമ്പോൾ സഹിക്കുവാൻ സാധിക്കുന്നുമില്ല. വയോവൃദ്ധന്മാരായ അവരെ നെടുനാളുകളായി ഞാൻ രക്ഷിച്ചുകൊണ്ടാണിരിക്കുന്നതു്. എന്റെ അന്ത്യത്തിൽ അവരുടെ ഗതി എന്തായിത്തീരും? വൃദ്ധന്മാരായ മാതാപിതാക്കന്മാരും ഞാനും ഒരൊററ ബാണത്താൽ ഹതരായിത്തീൎന്നു. മൂന്നുപേരെ നിഷ്ക്കരുണം വധിച്ച ആ ചപലമനസ്സോടുകൂടിയവൻ ആരാണു്?"

ഇത്തരത്തിലുള്ള ദയനീയ വാക്കുകൾ കേട്ടപ്പോൾ, യഥാൎത്ഥത്തിൽ ധൎമ്മാന്വേഷിയായിരുന്ന എന്റെ കൈകൾ തളൎന്നു; വില്ലും ശരവും താഴെ പതിച്ചു. രാത്രിയിൽ വ്യക്തമായി കേട്ട ആ വാക്കുകൾ എന്നെ നിശ്ചേഷ്ടനാക്കി. ഞാനയച്ച ബാണംപോലെത്തന്നെ അടുത്ത നിമിഷത്തിൽ ഞാനും അവിടെയെത്തി. നിസ്സംജ്ഞനായി, ഉഗ്രവ്യസനത്താൽ മനസ്സുപതറിയിരുന്ന എന്റെ മുന്നിൽ, സരയൂനദീതീരത്തിൽ, ഞാനയച്ച ശരമേററു് കടുനിണമൊഴുകി ദേഹംമുഴുവൻ പൊടിപുരണ്ടു്, ജട ചിന്നിച്ചിതറി, കുടം പൊട്ടിപ്പൊളിഞ്ഞു്, ഒരു മുനികുമാരകൻ പിടയുന്നു.

ഭയപരവശനായ എന്നെ, ഉജ്ജ്വല തേജസ്സുകൊണ്ടു് ചുട്ടെരിക്കത്തക്കവിധം ഒന്നുനോക്കിയ ആ താപസകുമാരൻ ക്രൂരമായി പറഞ്ഞു:—

"ഹേ രാജാവേ, കാനനവാസിയായ എന്റെ മർമ്മത്തിൽ ഒരു അസ്ത്രം കൊള്ളിച്ചതുകൊണ്ടു്, എന്തുകിട്ടി? വയോവൃദ്ധരും അന്ധരുമായ മാതാപിതാക്കന്മാർകൂടി ഇതുകൊണ്ടു് മരിച്ചുകഴിഞ്ഞു. അഭിവന്ദ്യരായ അവൎക്കു് വെള്ളത്തിനുവേണ്ടി വന്നവനാണു് ഞാൻ. ദാഹിച്ചു് വരണ്ടതൊണ്ടയോടെ അവർ എന്നെ കാത്തുകൊണ്ടിരിക്കുകയാണു്. എത്രസമയം അവരങ്ങിനെ സഹിച്ചിരിക്കും? വേദത്തിന്നോ തപസ്സിന്നോ യാതൊരു ഫലവുമില്ലെന്നോ? എന്റെ സ്ഥിതി, അച്ഛനെങ്ങിനെ അറിയും? അറിഞ്ഞാൽതന്നെ, കണ്ണുകാണാൻ കഴിയാത്ത പിതാവു് എങ്ങിനെ ഇങ്ങോട്ടുവരും? വീഴുന്നൊരു മഹാവൃക്ഷത്തെ, മറെറാരു വൃക്ഷത്തിന്നു് താങ്ങുവാൻ സാധിക്കാത്തതുപോലെയായിത്തീൎന്നു ഞാൻ"

ഒരു ദീഘനിശ്വാസമിട്ടു്, ആ മഹാത്മാവു് തുടൎന്നു:—

"മഹാരാജാവേ, അഗ്നി അരണ്യത്തെ എന്നപോലെ, അച്ഛന്റെ കോപം അങ്ങയെ നശിപ്പിക്കരുതു്. ഈ ഒററയടിപ്പാതയിൽക്കൂടി നേരെ പോവുക. അവിടെ ആശ്രമം കാണാം. എന്റെ ജനകനെ ഉടനെ പ്രസാദിപ്പിക്ക. മൎമ്മത്തിൽ തറച്ചു് ദുസ്സഹവേദനനല്കുന്ന ഈ ശരത്തെ ശരീരത്തിൽനിന്നു് ഊരിയെടുക്ക. വെള്ളത്തള്ളൽകൊണ്ടു് മണൽത്തിട്ടെന്നപോലെ ഞാൻ വല്ലാതെ ഞെരുങ്ങുന്നു."

"അസ്ത്രം തറച്ചതുകൊണ്ടു് പ്രാണവേദന; പറിച്ചെടുത്താൽ പ്രാണനാശം."

എന്തുചെയ്യണമെന്നറിയാതെ മനസ്സാകെത്തകൎന്ന എന്നോടു്, ചിന്ത മുഴുവൻ മനസ്സിലാക്കിയ മുനികുമാരൻ ദീനനായിപ്പറഞ്ഞു:—

"ദുഃഖമടക്കു; ധൈൎയ്യം സംഭരിക്ക. ബ്രഹ്മഹത്യാപാപത്തെപ്പററി വിചാരപ്പെടേണ്ട. മഹാരാജാവേ, വൈശ്യന്നു് ശൂദ്രസ്ത്രീയിൽ ജനിച്ച പുത്രനാണു് ഞാൻ."

ഇത്രയും പറഞ്ഞതുതന്നെ വളരെ വിഷമിച്ചിട്ടാണു്. ആ യുവതപസ്വിയുടെ ശരീരത്തിൽനിന്നു് അമ്പു് പതുക്കെ ഞാൻ വലിച്ചെടുത്തു. വിറച്ചും, ഇടക്കു് ദേഹം വളച്ചും, പിടച്ചും, ദൃഷ്ടികൾ ചുഴററിയുംകൊണ്ടിരുന്ന ആ ദേഹം ഒന്നു് ഞെട്ടിത്തെറിച്ചു. കാരുണ്യത്തോടെ എന്നെ നോക്കി. ആ കൂടുവിട്ടു ആത്മാവു് പരലോകത്തിലേക്കു് പോയി.

പ്രിയപ്പെട്ട കൌസല്യേ, മൎമ്മം മുറിഞ്ഞു് നദീതീരത്തിൽ കിടക്കുന്ന ആ ജഡത്തെ, നിൎന്നിമേഷാക്ഷനായി, നെടുവീൎപ്പുകളിട്ടുകൊണ്ടു് ഞാൻ നോക്കിനിന്നു."

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അറുപത്തിമൂന്നാം സൎഗ്ഗം അവസാനിച്ചു.

## അറുപത്തിനാലാം സൎഗ്ഗം. [ദശരഥനിൎയ്യാണം.]

ധാൎമ്മികോത്തംസമായ ദശരഥൻ, അതുല്യമായ മുനിനിഗ്രഹത്തെപ്പററി വിലാപസ്വരത്തിൽ, കൌസല്യാദേവിയോടു് തുടൎന്നു:—

"ദേവി, അല്പംപോലും അറിയാതെ ചെയ്തുപോയ ഈ മഹാപാപത്തിന്നു് എന്തൊന്നാണു് ചെയ്യേണ്ടതു്? എന്തുചെയ്താലാണു് ഗുണം കിട്ടുക? ദോഷ ശാന്തിവരുക?' മനസ്സാകെ കലങ്ങിയിരുന്നുവെങ്കിലും ഒരു കുടത്തിൽ നിർമ്മല ജലവുമെടുത്തു്, കുമാരൻ പറഞ്ഞുതന്നിരുന്ന വഴിയിൽക്കൂടി ഞാൻ ആശ്രമത്തി ലെത്തി. തപസ്വികളായ ആ വൃദ്ധദമ്പതികൾ, ചിറകില്ലാത്ത പക്ഷികളെ പ്പോലെയായിരിക്കുന്നു. ഭയത്താൽ പിടയ്ക്കുന്നനെഞ്ചോടെ, ഇടറുന്ന കാൽ വെപ്പോടെ അടുത്തുചെന്നപ്പോൾ, എന്റെ കാൽപ്പെരുമാററംകേട്ട മഹർഷി അരുളിച്ചെയ്തു:—

"ഉണ്ണീ, എന്താണു് ഇത്രയും താമസിച്ചതു്? വെള്ളം വേഗം കൊണ്ടുവരു. നീ വെള്ളത്തിൽ നീന്തിക്കളിച്ചുവോ? മകനേ, നിന്റെ അമ്മ ദാഹംകൊണ്ടു് എത്രമാത്രമാണു് വിഷമിച്ചതെന്നോ? ഓമനക്കുട്ടീ, അമ്മയോ ഞാനോ നിനക്കു് അനിഷ്ടമായി എന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിലും, താപസവൃത്തിയിലിരിക്കുന്ന നീ അതൊന്നും ആലോചിക്കരുതു്. കുമാരാ, ഗതിയില്ലാത്ത ഞങ്ങൾക്കു് നീ മാത്രമാണു് ഗതി; കണ്ണില്ലാത്ത ഞങ്ങളുടെ കണ്ണു് നീയാണു്; ഞങ്ങളുടെ പ്രാ ണന്നു് ആലംബമായിരിക്കുന്നതു് ഉണ്ണിമാത്രമാണു്. ഓമനമകനേ, എന്താണൊന്നും മിണ്ടാത്തതു്?"

പേടിച്ചുവിറക്കുന്ന ഞാൻ അല്പം മനോബലം സമ്പാദിച്ചതുപോലെ, വാക്കു കൾ ഇടറിക്കൊണ്ടു്, വ്യക്തമല്ലാത്തമട്ടിൽ പറഞ്ഞു:—

"ഭഗവാനേ, ഞാൻ ക്ഷത്രിയനാണു്. ദശരഥൻ എന്നാണു്പേരു്. അവിടു ത്തെ പുത്രനല്ല."

മനസ്സിനും വാക്കിനും ഏതാണ്ടു് ഒരു ഉറപ്പുണ്ടാക്കിയ ഞാൻ, പുത്രനാശ വിപത്തിനെ പറയുവാൻ ഒരുങ്ങി:—

"മഹർഷീന്ദ്ര, മുജ്ജന്മത്തിൽ ചെയ്തപാപങ്ങളെല്ലാം ഒന്നിച്ചുചേർന്നതിനാ ലായിരിക്കാം, അതിനിന്ദ്യമായൊരു കർമ്മം ഞാൻ അനുഷ്ഠിച്ചു. ദുഷ്ടമൃഗങ്ങളെ നിഗ്രഹിക്കുവാനുള്ള ആഗ്രഹത്തോടുകൂടി, ചാപബാണധാരിയായി സരയൂനദീ തീരത്തിൽ വേട്ടയാടുവാൻ ഞാൻ വന്നു. വെള്ളത്തിൽ കുടം മുക്കിയപ്പോൾ ഉണ്ടായ ശബ്ദംകേട്ടു. അതു് ഒരാന വെള്ളംകുടിക്കുകയാണെന്നു് എനിക്കു തോന്നി. ആ ശബ്ദംകേട്ട സ്ഥലം ലക്ഷ്യമാക്കി ഞാനൊരസ്ത്രമയച്ചു. അവിടെ ച്ചെന്നുനോക്കിയപ്പോൾ മർമ്മത്തിൽ ശരം തറച്ചു് വീണുകിടക്കുന്ന ഒരു താപസ കുമാരനെയാണു് കണ്ടതു്. ആനയാണെന്നു് വിചാരിച്ചു് അയച്ച ബാണം,

അവിടുത്തെ ആത്മജൻെറ ദേഹത്തിലാണ്' കൊണ്ടതു്. കരച്ചിൽ കേട്ട്' ഓടി ച്ചെന്ന ഞാൻ, കുമാരൻെറ വാക്കനുസരിച്ച്' മമ്മത്തിൽനിന്ന്' ശരം ഊരിയെടു ത്തു. ആ മഹാനുഭാവൻ ദിവംഗതനായി. അന്ധരും വൃദ്ധരുമായ പിതാക്കളെ പ്പററി മാത്രമായിരുന്നു കുമാരനുള്ളവ്യസനം. യാതൊരറിവുമില്ലാതെ, അവിടുത്തെ പുത്രനെ വധിച്ച മഹാപാപിയാണ്' ഞാൻ. അവിടുന്ന്' എന്നിൽ പ്രസാദി ക്കണേ. എന്താണ്' ഞാൻ ചെയ്യേണ്ടതെന്ന്' അരുളിച്ചെയ്യണേ.''

മഹാതേജസ്വിയായ മഹർഷിവര്യൻ, ദുഃഖമടക്കാൻ കഴിയാതെ ദീഘ ദീഘം ഉഷ്ണനിശ്വാസമിട്ടു്, കണ്ണീർ ധാരധാരയായി പ്രവഹിച്ച്', സമീപത്തിൽ ജലകുംഭമേന്തി തൊഴുതുകൊണ്ടുനില്ക്കുന്ന എന്നോടു്' പറഞ്ഞു:—

''ഹേ രാജാവേ, ഈ വത്തമാനം എന്നോടു്' പറഞ്ഞില്ലായിരുന്നുവെങ്കിൽ, അങ്ങയുടെ ശിരസ്സ്' നൂറായിരമായി പൊട്ടിത്തെറിക്കുമായിരുന്നു. വാനപ്രസ്ഥാ ശ്രമത്തിൽ നിഷ്ഠയോടുകൂടിയിരിക്കുന്ന ഒരാളെ ഒരു ക്ഷത്രിയൻ അറിഞ്ഞുകൊണ്ടു്' വധിച്ചാൽ സ്വസ്ഥാനത്തിൽനിന്ന്' അധഃപതിക്കും; ദേവേന്ദ്രനാണെങ്കിൽക്കൂടി ഇതനുഭവിക്കാതിരിക്കാൻ വയ്യ. ബ്രഹ്മസ്ഥനായൊരാളെ, അറിഞ്ഞുകൊണ്ടു നിഗ്രഹിച്ചാൽ ക്ഷത്രിയനോ രാജാവോ ആരുതന്നെയാകട്ടെ, അവൻെറ ശിരസ്സ്' ഏഴായി പൊട്ടിപ്പോകും. എന്നാൽ അങ്ങു്' ഇതറിയാതെയാണല്ലൊ ചെയ്തതു്? അതിനാലാണ്' ഇപ്പോഠം ജീവിച്ചിരിക്കുന്നതും. അല്ലെങ്കിൽ, ഇക്ഷ്വാകുവംശം കൂടി നശിക്കുമായിരുന്നു; പിന്നെയാണോ അങ്ങു്? നരപാലകനായ അങ്ങു്' ഞങ്ങളെ അതിവേഗത്തിൽ അങ്ങോട്ടു കൊണ്ടുപോകണം. ചുടുരക്തമൊഴുക്കി, മാൻതോൽ അഴിഞ്ഞു്, പൊടിപുരണ്ടു്, നിശ്ചേഷ്ടമായിക്കിടക്കുന്ന ആ ജഡത്തെ ഞങ്ങഠംക്ക്' അവസാനമായി കാണണം.''

സഹധർമ്മിണിയോടുകൂടിയ മുനിസത്തമനെ, സരയൂനദീതീരത്തിൽ കൊണ്ടുചെന്ന്', മകൻെറ ശരീരത്തെ തൊടുവിച്ചു. സ്വനന്ദനനെ, സ്പർശിച്ച മാത്രയിൽ ആ ജഡത്തിൽവീണ പിതാവു്, മതിമറന്ന്' വിലാപം തുടങ്ങി:—

''എൻെറ ഓമനക്കുട്ടീ, എന്താണ്' നീ എന്നെ വന്ദിക്കാതെ കിടക്കുന്നതു്? ഒരക്ഷരംപോലും പറയാത്തതെന്താണ്? എന്താണിങ്ങിനെ വെറുംമണ്ണിൽ കിടക്കുന്നതു്? ഉണ്ണീ, നീ എന്നോടു്' ദ്വേഷ്യപ്പെട്ടുവോ? എന്നാലും നിൻെറ അമ്മയെ ആലോചിക്കണേ. അമ്മയെ ആലിംഗനംചെയ്തു്' മൃദുവായി വത്ത മാനം പറയുന്നതു്' ഞാൻ കേഠംക്കട്ടെ.

മകനേ, പ്രഭാതത്തിൽ വേദശാസ്ത്രാദികൾ മധുരമായുച്ചരിക്കുന്നതു് ഇനി മുതൽ ആരിൽനിന്നാണു് കേൾക്കുക? സന്ധ്യക്കു് കുളിച്ചു് ഊത്തു് ഹോമാദികൾ ചെയ്തു്, പുത്രശോകസന്തപ്തനായ എന്നെ ആരാണിനിമുതൽ തലോടുക? ഞാൻ അനാഥനായിത്തീന്നു. ഒരു അതിഥിക്കു് എന്നപോലെ, സ്വാദിഷ്ഠങ്ങളായ കായ്കനികൾ കൊണ്ടുവന്നു് തരുവാൻ ഇനി ആരുണ്ടു്? കണ്ണുകാണാത്ത വൃദ്ധയെ— നിന്റെ സാധുവായ അമ്മയെ— ഈ പുത്രവത്സലയെ— ആരാണു് ഇനി രക്ഷിക്കുക? അച്ഛനമ്മമാരിൽ തികച്ചും ഭക്തിയുള്ള നീ, ഞങ്ങളെ വിചാരിച്ചു് ഇവിടെ നില്ക്കണേ; പോകരുതേ. ഉണ്ണീ, നീ അന്തകാലയത്തിലേക്കു് പോകരുതേ. അല്ലെങ്കിൽ, അമ്മയോടും എന്നോടുംകൂടി നിനക്കു് നാളെപ്പോകാം. അനാഥരായിത്തീന്ന ഞങ്ങൾ, നീ വേർപെട്ടാൽ ഉടനെ യമാലയത്തിലെത്തും. ധമ്മരാജാവിന്റെ മുമ്പിൽ നമസ്കരിച്ചു്:—

“പ്രഭോ, ദേവ, ക്ഷമിക്കണേ! പ്രസാദിക്കണേ! ഈ ശ്രേഷ്ഠപുത്രൻ പിതാക്കളെ പോററുന്നവനാണു്; ഇവനെ ഞങ്ങൾക്കു് ദാനം ചെയ്യണേ!”

എന്നു് കേണു് ഇരന്നാൽ, ധമ്മസ്വരൂപിയായ ആ ലോകപാലകൻ നിന്നെ ഞങ്ങൾക്കു് തരാതിരിക്കില്ല. പാപകമ്മം ചെയ്തവന്റെ കയ്യാൽ നിനക്കു് മരണം സംഭവിച്ചുവെങ്കിലും, നീ പുണ്യലോകം പ്രാപിക്കട്ടെ! നേരിട്ടുനിന്നു് അടരാടി ഹതനാകുന്നൊരു വീരന്നു് ലഭ്യമാകുന്ന വീരസ്വഗ്ഗം നിനക്കു് ലഭിക്കട്ടെ! ഓമനമകനേ, മഹാത്മാക്കളായ, സഗരൻ—ശിബി– ദിലീപൻ– ജനമേജയൻ– ധുന്ധുമാരൻ– നഹുഷൻ– തുടങ്ങിയവക്കു് കിട്ടിയ സദ്ഗതി നിനക്കു് സിദ്ധിക്കട്ടെ! അത്യുത്തമന്മാരായവക്കു്— തപസ്സു് സ്വാദ്ധ്യായം തുടങ്ങിയവ ശരിക്കു് നിവ്വഹിച്ചവക്കു്– ധാരാളം ഭൂമി ദാനംചെയ്തവക്കു്– യഥാവിധി ഹോമാദികൾ യഥാസമയം ചെയ്തവക്കു് – ഏകപത്നീവ്രതമുള്ള ഉത്തമനരന്മാക്കു്— നൂറുനൂറു പശുക്കളെ അഹ്ഹതയുള്ളവരിൽ ദാനം ചെയ്തവക്കു് –ഗുരുവര്യന്മാരെ ഭക്തിശ്രദ്ധാപൂവ്വം ശുശ്രൂഷിക്കുന്നവക്കു്– ഏതൊരു ഗതിയാണോ ഉള്ളതു്, എന്റെ പൊന്നു മകനേ, നിനക്കു് അതു് സിദ്ധിക്കട്ടെ. ഈ വംശത്തിൽ ജനിച്ചവരാരും ഇന്നുവരെ നരകം പ്രാപിച്ചിട്ടില്ല. എന്റെ താങ്ങും തണലുമായി, ഭക്തിപൂവ്വം ശുശ്രൂഷിച്ച നിന്നെ വധിച്ചവന്നു് ആ ഗതി വരും.”

ഇങ്ങിനെ പലതരത്തിലും വിലപിച്ച ആ മഹാത്മാവു്, സപത്നീകനായിത്തന്നെ ഉണ്ണിക്കു് ഉദകക്രിയ ചെയ്യുവാൻ തയാറായി. സ്വ പുണ്യകമ്മങ്ങളാൽ ദിവ്യസ്വരൂപം ധരിച്ചിരുന്ന മുനിപുത്രൻ ദേവേന്ദ്രനോടുകൂടി പ്രത്യക്ഷമായി, മാതാപിതാക്കന്മാക്കു് ആശ്വാസമേകുന്ന വാക്കുകൾ ഇപ്രകാരംപറഞ്ഞു:—

"ദേവതുല്യരായ നിങ്ങളെ ശുശ്രൂഷിക്കുവാനുള്ള ഭാഗ്യം കിട്ടിയതുകൊണ്ടു തന്നെ ഞാൻ, പുണ്യൈകലഭ്യമായ ഈ സ്ഥാനത്തെത്തി. ഭവാന്മാരും ഉടനെ തന്നെ എന്റെ സമീപത്തിലെത്തും."

ഇന്ദ്രിയനിഗ്രഹം ചെയ്ത് തപസ്സാജ്ജിച്ചിരുന്ന മുനിനന്ദനൻ, ദിവ്യവും ശ്രീയാന്നുമായ വിമാനത്തിലേറി വാനോർലോകം പൂകി.

ആത്മജനു് അന്ത്യക്രിയകൾ യഥാവിധി നിർവ്വഹിച്ച, അഗ്നിതുല്യനായ ആ യതീന്ദ്രൻ, സമീപത്തു് തൊഴുതുകൊണ്ടു് നില്ക്കുന്ന എന്നോടു്:—

"രാജാവേ, അങ്ങു് ഒരസ്ത്രംകൊണ്ടു് എന്നേയും നിഗ്രഹിക്കു. ഓമനപ്പുത്രനെ ഒരു ബാണംകൊണ്ടു് വധിച്ചുവല്ലൊ. എന്നാൽ അറിയാതെയായതുകൊണ്ടു് ബ്രഹ്മഹത്യാപാപം അങ്ങയ്ക്കില്ല. പക്ഷെ, സ്വകർമ്മഫലം അനുഭവിക്കണം. തീവ്രവും ഘോരവുമായ ശാപമാണു് ഞാൻ തരുന്നതു്.

"പുത്രൻ വേർപെട്ട ദുസ്സഹവ്യഥകൊണ്ടു് പിടഞ്ഞു്പിടഞ്ഞു് അങ്ങു് ഇഹലോകവാസം വെടിയും. എന്റെ ദുഃഖത്തിന്റെ ആഴം എത്രയായിരുന്നെന്നു് അന്നു് മനസ്സിലാകും. സുതവിയോഗം അങ്ങയുടെ ആയുസ്സിന്നു് അറുതിവരുത്തും.

മഹാതപസ്വികളായ ആ വൃദ്ധദമ്പതികൾ, ഇങ്ങിനെ എന്നെ ശപിച്ചു്, ആളിക്കത്തുന്ന അഗ്നിയിൽ ചാടി സ്വർഗ്ഗലോകമണഞ്ഞു.

ദേവീ, കൌമാരകാലത്തു്, ശബ്ദം കേട്ടു് ലക്ഷ്യംതെററാതെ ബാണമയച്ചതിനാൽ സിദ്ധിച്ച പാപവും, അഭിവന്ദ്യമുനീശ്വരശാപവും, ഞാനിപ്പോൾ ഓക്കുന്നു. അപത്ഥ്യഭക്ഷണം വ്യാധിയെ ഉണ്ടാക്കുന്നതാണല്ലൊ. ആ മഹാത്മാവിന്റെ വാക്കുകൾ—ശാപാക്ഷരങ്ങൾ—എന്നെ ബാധിക്കുകയാണു്. പുത്രശോകം എന്റെ ജീവിതത്തിന്നു് അവസാനം കുറിച്ചുകഴിഞ്ഞു സംശയമില്ല.

ദേവീ, കൌസല്യേ, എന്റെകണ്ണിന്റെ കാഴ്ച ചുരുങ്ങുന്നു. ദേവിയെ എനിക്കു് കാണുവാൻ സാധിക്കുന്നില്ല. എന്നെ തൊടു."

ഭയതരളിതനായി കരയുന്ന മഹാരാജാവു് കൌസല്യയോടു് തുടർന്നു:—

"ദേവീ, എനിക്കുയോജിച്ചതാണു് ഞാൻ രാമനോടു് ചെയ്തതു്; രാമനു് യോജിച്ചതു് എന്നോടും അവൻ ചെയ്തു. ദുഷ്ടനാണെങ്കിലും, സ്വന്തം മകനെ

ഒരച്ഛൻ നാട്ടകടത്താവുണ്ടോ? ഉത്തമനാണെങ്കിലും രാജ്യഭ്രഷ്ടനാക്കിയ ഏതൊരു മകനാണ് പിതാവിനോട് പിണങ്ങാത്തതു്.

കൌസല്യേ, രാമൻ എന്നെ ഇപ്പോഠം ഒന്നു് തൊട്ടിരുന്നുവെങ്കിൽ! അവനെ എനിക്കൊന്നു് കാണ്മവാൻ സാധിച്ചിരുന്നുവെങ്കിൽ! രാമനെ ഒന്നു് കണ്ടു കിട്ടുമോ? അന്തകപുരിയിലെത്തിയാൽ പിന്നെ കാണുകയില്ലല്ലൊ.

ദേവിയെ ഒട്ടുംതന്നെ കാണുന്നില്ലല്ലൊ എവിടെയാണു്? ഓമ്മശക്തി ക്രമത്തിൽ ക്രമത്തിൽ ചുരുങ്ങിച്ചുരുങ്ങിവരുന്നു. അയ്യോ! കൌസല്യേ, ഇതാ കാലദൂതന്മാർ പുറമംവന്നു് എന്നെ ധൃതിപ്പെടുത്തുന്നു.

ധർമ്മസ്വരൂപിയും സത്യപരാക്രമിയുമായ ഉണ്ണിയെ, പ്രാണൻ പോകുന്നതിനുമുമ്പു് ഒരൊററപ്രാവശ്യം കാണ്മവാൻ സാധിക്കാത്തതിലധികം, എന്തൊരു ദുഃഖമാണുള്ളതു്? കഠിനമായ വെയിൽതട്ടി; കുറച്ചുമാത്രമുള്ള വെള്ളം വററുന്നതു പോലെ, രാമനെ കാണാത്ത ദുഃഖത്താൽ എൻെറ ജീവൻ ചുരുങ്ങുകയാണു്.

എൻെറ ഓമനമകൻെറ മുഖം—മനോഹരങ്ങളായ മണികുണ്ഡലങ്ങളാൽ ജാജ്വല്യമാനമായതു്—പതിനഞ്ചാമത്തെ വഷത്തിൽ കാണ്മവാൻ സാധിക്കുന്നവർ, മനുഷ്യരല്ല ദേവന്മാർ തന്നെയാണു്!

മുല്ലമൊട്ടിനെ ജയിക്കുന്ന പല്ലു്, ചാപതുല്യമായ പുരികക്കൊടി, എള്ളിൻ പൂപോലെയുള്ള നാസിക, താമരപ്പൂദളംപോലെ നീണ്ടതും വികസിച്ചതുമായ കണ്ണുകഠം, പൂണ്ണചന്ദ്രസുന്ദരമായ രാമൻെറ മുഖം കാണ്മവാൻ സാധിക്കുന്നവരാണു് ഭാഗ്യശാലികഠം! പതിന്നാലാണ്ടുകഴിഞ്ഞു് അരണ്യത്തിൽനിന്നുവരുന്ന കുമാരനെ, ശുഭസ്ഥാനത്തു് ഉദിച്ച ശുക്രനക്ഷത്രത്തെപ്പോലെ കാണ്മവാൻ സാധിക്കുന്നവരാണു് സുഖശാലികഠം!! ശരൽക്കാലത്തിലെ പൂണ്ണചന്ദ്രനുസദൃശം, വികസിച്ച താമരപ്പൂവിനുതുല്യം, പ്രശോഭിച്ചുകൊണ്ടിരിക്കുന്ന ആ വദനം. കാണ്മവാൻ ഏതു് കണ്ണുകഠക്കാണോ സാധിക്കുക അവരാണു് യഥാത്ഥത്തിൽ പുണ്യശാലികഠം. കൌസല്യേ, ദുഃഖംകൊണ്ടു് എൻെറ നെഞ്ചു് തകരുന്നു. ശബ്ദമോ, രസമോ, സ്പശമോ ഞാനറിയുന്നില്ല. എല്ലാ ഇന്ദ്രിയങ്ങളുടേയും ശക്തി ഇതാ നശിക്കുന്നു. എണ്ണതീന്ന വിളക്കുപോലെ, ഒഴുക്കിൻെറ ശക്തികൊണ്ടു് വീഴുന്ന നദീതീരംപോലെ, എൻെറ ജീവനിതാ ഈ ഉടൽ വിടുന്നു. ഹാ! എൻെറ മകനേ, രാമാ, എൻെറ സവ്വദുഃഖങ്ങളേയും തീക്കുന്നവനേ, പിതാവിന്നു പ്രിയനായവനേ, എന്റെ നാഥനായ സ്വാമി, എനിക്കു് താങ്ങും തണലുമായ മകനേ രാമാ,

നീ എവിടെപ്പോയി? കൌസല്യേ, സുമിത്രേ, ഞാനിതാ ഈ ലോകത്തിലെ വാസംവെടിയുന്നു. ഹേ ദുഷ്ടേ, ആജന്മശത്രുവായവളേ, വംശത്തെ നശിപ്പിച്ച വളേ, കൈകേയീ!?

ഇങ്ങിനെ വിലപിച്ചുകൊണ്ടു് ശ്രീരാമലക്ഷ്മണന്മാരുടെ അമ്മമാരായ കൌസല്യയുടേയും സുമിത്രയുടേയും സമീപത്തിൽ അയോദ്ധ്യാമഹാരാജ്യത്തിന്റെ ചക്രവർത്തി–ശ്രീരാമചന്ദ്രസ്വാമിയുടെ പിതാവായ ദശരഥൻ–പ്രജകളുടെ മുഴു വൻ വലിയ തമ്പുരാൻ–വിലപിച്ചുകൊണ്ടുതന്നെ, മദ്ധ്യരാത്രി കഴിഞ്ഞപ്പോൾ വാനലകം പ്രാപിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യകാണ്ഡം അറുപത്തിനാലാംസർഗ്ഗം അവസാനിച്ചു.

---

## അറുപത്തഞ്ചാംസർഗ്ഗം (അന്തഃപുരാക്രന്ദനം)

പതുക്കെപ്പതുക്കെ ആ രാത്രി അവസാനിച്ചു. പിറേറന്നു് പ്രഭാതമായി. സ്തുതിപാഠകന്മാർ നരേന്ദ്രനെ നിദ്രയിൽനിന്നു് ഉണൎത്തുവാൻ മണിമാളികയി ലെത്തി. സംസ്കാരസമ്പന്നരായ സൂതന്മാർ, ഉത്തമശ്രുതിചേർന്നമാഗധർ, എന്നിവ രെല്ലാം ശ്രുതിയൊപ്പിച്ചു് പാടിത്തുടങ്ങി. ഒററയ്ക്കും സംഘമായും ആശിസ്സു് ഉരി യാടി. സ്തുതിഗാനം മണിമേടമുഴുവൻ തിങ്ങിപ്പരന്നു. അതുകേട്ടു് ഉണൎന്ന പാണി വാദകർ, രാജാവിൻെറ അപദാനങ്ങൾ ഓരോന്നോരോന്നായി, പാണികൾ കൊട്ടി പാടിത്തുടങ്ങി. ആ ശബ്ദം കേട്ടു് അരമനാങ്കണത്തിലും ആരാമത്തിലുമുള്ള വൃക്ഷക്കൊമ്പുകളിലും കൂട്ടകളിലുമുള്ള പക്ഷികൾ ഉണൎന്നു.

പുണ്യസംവൎദ്ധകങ്ങളായ സ്തുതിഗാനങ്ങൾ, മൃദുലവീണാനാദം, ആശീൎവ്വാദ പരമായ ഗാഥാഗാനം, ഇവയാൽ കൊട്ടാരത്തിലെ അന്തർഭാഗംമുഴുവൻ മുഖരിത മായി. പതിവുപോലെ സ്ത്രീനപുംസകർ മഹാരാജാവിൻെറ നീരാട്ടിന്നു്, രക്ത ചന്ദനമിട്ട നിൎമ്മലജലം പൊന്നിൻകുടങ്ങളിലെടുത്തു് അടുത്തെത്തി. മനോഹ രാംഗികളായ കന്യകമാർ, തൊടാനും ചാൎത്താനും, ഭക്ഷിപ്പാനുമുള്ള മംഗളപദാൎത്ഥ ങ്ങൾ കൊണ്ടുവന്നു. എല്ലാഗുണങ്ങളുമൊത്ത വസ്തുക്കൾ സൂൎയ്യോദയത്തിന്നുമുമ്പു് അത്യുത്സാഹത്തോടെ കൊണ്ടുവന്ന പരിചാരകർ:—

"എന്താണു് പൊന്നുതമ്പുരാൻ എഴുന്നെള്ളാത്തതു്?"

എല്ലാവൎക്കും സംശയം തുടങ്ങി. പള്ളിമഞ്ചത്തിനുസമീപം പെരുമാറുന്ന സ്ത്രീകൾ ഉണൎത്തിനോക്കി. സൂൎയ്യൻ ഉദിച്ചിട്ടും, ഇരുട്ട് എല്ലായിടത്തുനിന്നും പോയിട്ടും തമ്പുരാൻ ഉണരാതെ കിടക്കുന്നതെന്തു്?

നയവും വിനയവും ഏററവുമുള്ള ആ സ്ത്രീകൾ, പള്ളിമഞ്ചത്തെ സ്പൎശിച്ചുനോക്കി. യാതൊരനക്കവുമില്ല. രാജരാജൻെറ ജീവനിൽ സംശയം തോന്നി. ഒഴുക്കിനെതിരായിനില്ക്കുന്ന പുല്ലിൻതലപോലെ അവർ കിടുകിടെ വിറച്ചു. ഭയവും പരിഭ്രമവും അത്രമാത്രം അവരെ കീഴടക്കിയിരുന്നു. പള്ളിമഞ്ചത്തിന്റെ തിരശ്ശീല, അല്പം ധൈൎയ്യം സംഭരിച്ചു് ഉയൎത്തി. അവൎക്കു് ഉണ്ടായ അശുഭസംശയം തീൎച്ചപ്പെട്ടു. മഹാരാജാവിൻെറ നിൎജ്ജീവശരീരമാണവിടെ കിടക്കുന്നതു്.

കൌസല്യാദേവിയും, സുമിത്രാദേവിയും, ചൈതന്യമില്ലാത്തതുപോലെ ഗാഢനിദ്രയിലാണു്. പുത്രദുഃഖംകൊണ്ടു് തളൎന്നു്, ശോഭകെട്ടു് വിവൎണ്ണയായി കിടക്കുന്ന കൌസല്യ ഇരുട്ടുകൊണ്ടുമൂടിയ നക്ഷത്രംപോലെ ഒളികെട്ടിരുന്നു. തത്തുല്യയായിത്തന്നെ സുമിത്രയും. അവരുടെ കണ്ണീർപ്രവാഹത്താൽ തലയണമിക്കതും നനഞ്ഞിട്ടുണ്ടു്. തേജസ്സററുകിടക്കുന്ന ദേവിമാർ ഉറങ്ങുമ്പോഴാണു്, തമ്പുരാൻ മൃതിപ്പെട്ടിട്ടുണ്ടാവുക! സംഭവങ്ങൾ നേർവഴിക്കു് ഏകദേശം മനസ്സിലാക്കിയ പരിചാരികമാർ ഉച്ചത്തിൽ മുറയിട്ടു തുടങ്ങി. കൊമ്പനാന വിട്ടുപിരിഞ്ഞ പിടിയാനകളെപ്പോലെയായ ദേവിമാർ പെട്ടെന്നു് ഉണൎന്നു. മന്നോർമന്നവനായ ഭൎത്താവിനെ സൂക്ഷിച്ചുനോക്കി, തൊട്ടുനോക്കി.

"അയ്യോ നാഥാ!"

വേരററ മരംപോലെ രണ്ടുപേരും നിലത്തുവീണു. അവിടെക്കിടന്നു് ഉരുണ്ടു് ദേഹംമുഴുവൻ പൊടിയണിഞ്ഞ കോസലരാജപുത്രി; ആകാശത്തിൽനിന്നു് പതിച്ച ഒരു നക്ഷത്രംപോലെ ശോഭയററുകിടക്കുന്നു. ചലനരഹിതയായിത്തീൎന്നൊരു പിടിയാനയെപ്പോലെയാണു് ദേവിയെ പരിചാരികമാർ കണ്ടതു്.

അടുത്തനിമിഷത്തിൽത്തന്നെ അന്തഃപുരത്തിലെല്ലായിടത്തും വിവരമെത്തി. കൈകേയി മുതലായ രാജ്ഞിമാർ ഉച്ചത്തിൽ നിലവിളിക്കുവാൻ തുടങ്ങി; ബോധമററു് വീണുതുടങ്ങി. കേട്ടവർ കേട്ടവർ നടുങ്ങി; പതറി; ഉഴറി; കൂട്ടനിലവിളി ഉയൎന്നു. ആനന്ദത്തിൻെറ ചെറിയൊരു കണികപോലും അയോദ്ധ്യാരാജ്യത്തിന്റെ മൂക്കിലും മൂലയിലും കാണാനില്ല. തേജസ്സ് തീരെ അകന്നു. കാലത്തിൻെറ,

എതിരില്ലാത്ത കൈക്കരുത്തിൽപെട്ട രാജേന്ദ്രൻ നാടുനീങ്ങിയ വാർത്തയറിഞ്ഞ പത്നിമാർ, പരസ്പരം കൈപിടിച്ച് അനാഥകളായി മുറയിട്ടുതുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീ വാല്മീകീവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അറുപത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്താറാം സർഗ്ഗം. (തൈലദ്രോണ്യധിശയനം)

വെള്ളം വററിയ വാരിധിപോലെ; അണഞ്ഞുപോയ അഗ്നിയെപ്പോലെ; പ്രഭയില്ലാത്ത ഭാസ്കരനെപ്പോലെ; വിൺതലമേറിയ നരേന്ദ്രൻെറ ശിരസ്സ് മടിയിൽ വെച്ച്, കൌസല്യാദേവി, കണ്ണീർകൊണ്ട് സ്നാനംചെയ്ത്, അടുത്തുനിന്നിരുന്ന കൈകേയിയോട്:—

"കൈകേയീ, നിനക്കിനി തികച്ചും സംതൃപ്തിനേടാം. നിർബ്ബാധമായി നാട്ടു ഭരിക്കാം. ഹേ ദുഷ്ടേ, നിഷ്ഠൂരേ, നിൻെറ വാശി നൃപാലേന്ദ്രനെ നിഗ്രഹിച്ചു. രാമൻ എന്നെ ഉപേക്ഷിച്ചുപോയി. എൻെറ നാഥൻ എന്നെ വിട്ടുപിരിഞ്ഞു. കാണപ്പെട്ട ഈശ്വരനായ ഭർത്താവിനെ നിഷ്ക്കരുണം നശിപ്പിച്ച് ജീവിക്കുവാൻ, കൈകേയി, നീയല്ലാതെ സ്ത്രീകളിലാരുംതന്നെ ഒരുങ്ങുകയില്ല. ലുബ്ധനായൊരുവൻ ദോഷങ്ങളൊന്നുമറിയാതെ കാഞ്ഞിരക്കായ തിന്നുന്നപോലെ, പാപിയായൊരു കൂനികാരണം, നീ രഘുവംശംമുടിച്ചു. ഭൂപാലനെ അധർമ്മം ചെയ്യാൻ പ്രേരിപ്പിച്ചു. പത്നിയോടുകൂടി രാമനെ അരണ്യത്തിലേക്കയച്ച വർത്തമാനം, രാജർഷി ജനകൻ കേട്ടാൽ എത്രമാത്രം ദുഃഖിക്കും? അനാഥയായ ഞാൻ വിധവയുംകൂടിയായി. എൻെറ ഓമനമകൻ—ഇന്ദീവരാക്ഷനായരാമൻ—ഈ വർത്തമാനം അറിയുകയില്ല. വിദേഹമഹാരാജാവിൻെറ മകൾ—സൽസ്വഭാവങ്ങൾ എല്ലാമൊത്തുചേർന്ന സീത—സുഖജീവിതം മാത്രം അനുഭവിച്ചുവന്ന രാജനന്ദിനി—ദുഷ്ടമൃഗങ്ങളുടേയും ക്രൂരപക്ഷികളുടേയും ഘോരനാദങ്ങൾ കേൾക്കുമ്പോൾ നടുങ്ങി, രാമനിൽ പററിച്ചേരും. അധികം സന്താനങ്ങളില്ലാത്ത, വൃദ്ധനായ മിഥിലാധിപൻ, മകളെപ്പററിവിചാരിച്ചുവിചാരിച്ച് ജീവൻ വെടിയും. പതിവ്രതയായ ഞാൻ ഈ തിരുമേനിയെ ആലിംഗനം ചെയ്തുകൊണ്ടുതന്നെ അഗ്നിയിൽ പ്രവേശിക്കും."

ഭർത്തൃജഡത്തെ കെട്ടിപ്പിടിച്ച് വിലപിക്കുന്ന കൌസല്യാദേവിയെ മന്ത്രിമാരുടെ നിർദ്ദേശപ്രകാരം, ഏററവും വിഷമിച്ച് വിടർത്തിക്കൊണ്ടുപോയി. ശവശരീരത്തെ തൈലത്തോണിയിൽ ആക്കി ബന്ധുക്കൾ താല്ക്കാലിക കർമ്മങ്ങൾ

ചെയ്തു. ആത്മജന്മാരിൽ ആരുംതന്നെ അടുത്തില്ലാതിരിക്കുമ്പോൾ അന്ത്യക്രിയ കൾക്ക് നിവൃത്തിയില്ലല്ലോ. എല്ലാ കാര്യങ്ങളും നല്ലപോലെ അറിവുള്ളവരാണ് അമാത്യന്മാർ. പുത്രന്മാരിൽ ആരെങ്കിലും എത്തുന്നതുവരെ നരേന്ദ്രശരീരത്തെ ഭദ്രമായി സൂക്ഷിച്ചു.

എണ്ണത്തോണിയിൽ കിടക്കുന്ന ഭൂപാലശരീരം കണ്ട രാജസ്ത്രീകൾ കൈകളുയർത്തി വാവിട്ടുകരഞ്ഞു:—

"ജീവനാഥനായ മഹാപ്രഭോ, സത്യസന്ധനും സൽസ്വഭാവിയും പ്രിയഭാഷിയുമായ രാമൻ ഉപേക്ഷിച്ച ഞങ്ങളെ അവിടുന്ന് കൈവെടിഞ്ഞതെന്താണ്? ഭർത്തൃവധംചെയ്ത കൈകേയിയുടെ അടുത്താണ്, വിധവകളായ ഞങ്ങളിനി വസിക്കേണ്ടത്. രാമനുംകൂടിയില്ലെങ്കിൽ എങ്ങിനെ ഞങ്ങൾ ജീവിക്കും? അവിടുത്തേക്ക് എന്നപോലെത്തന്നെ രാമൻ ഞങ്ങൾക്കെല്ലാം താങ്ങുംതണലുമല്ലേ? രാജശ്രീയെ ഉപേക്ഷിച്ച് രഘുനന്ദനൻ കാട്ടിലേക്ക്പോയി. വ്യസനംകൊണ്ട് വെളിവില്ലാത്തവരായ ഞങ്ങൾ, അവിടുന്നും വീരനായ പൊന്നുമകനും അടുത്തില്ലാതെ, ഈ കൈകേയിയുമൊന്നിച്ച് എങ്ങിനെ ദിവസം നയിക്കും?

മഹാപ്രഭോ, രാമനേയും ബലവാനായ ലക്ഷ്മണനേയും, സ്ത്രീകളിൽ അമൂല്യരത്നമായ സീതയേയും നാട്ടിൽനിന്നയക്കുവാൻ മനഃകരുത്തുള്ളവൾക്ക് എന്തുതന്നെ ചെയ്തുകൂടാ?"

കണ്ണീരിലാറാടി പൊടിയിൽക്കിടന്നുരുണ്ട്, രാജപത്നികൾ പലതും ഇങ്ങിനെ പുലമ്പിത്തുടങ്ങി.

നക്ഷത്രങ്ങളൊന്നുമില്ലാത്ത നിശയെപ്പോലെ, ഭർത്താവില്ലാത്ത നാരീരത്നം പോലെ, മഹാത്മാവായ ദശരഥചക്രവർത്തിയുടെ ദേഹവിയോഗത്തിൽ അയോദ്ധ്യാനഗരി അഴലിലാഴ്ന്നു. ജനങ്ങൾ മുഴുവൻ അശ്രുവാർത്തു; കുലസ്ത്രീകൾ ആർത്തനാദം തുടങ്ങി; ഗൃഹാങ്കണങ്ങൾ ശൂന്യങ്ങളായി; പട്ടണത്തിന്റെ മട്ടുതന്നെ ആകെമാറി. ദുഃഖാധികൃത്താൽ മഹാരാജാവ് ദിവംഗതനായപ്പോൾ, മഹാറാണിമാരടക്കം ഭൂമിയിൽക്കിടന്ന് ഉരുണ്ട് നിലവിളി തുടങ്ങിയപ്പോൾ, സൂര്യദേവൻ ക്രമത്തിൽ നിഷ്പ്രഭനായി, പശ്ചിമ മഹാസാഗരത്തിൽ പൂകി. ഘോരാകാരത്തോടെ നിശാരാക്ഷസി സമാഗതയായി.

പുത്രന്മാരിൽ ഒരാളുമില്ലാതെ സംസ്കാരാദികൾ നടത്തുവാൻ ബന്ധുക്കൾ ഇഷ്ടപ്പെട്ടില്ല. മഹീപാലേന്ദ്രജഡം തൈലത്തോണിയിൽ യഥാവിധി സൂക്ഷിച്ചു.

ഭാസ്കരദേവനില്ലാത്ത അംബരതലംപോലെ, നക്ഷത്രങ്ങളും ചന്ദ്രനുമില്ലാത്ത രാത്രി പോലെയായി അയോദ്ധ്യാരാജ്യം. നാല്ക്കൂട്ടപ്പെരുവഴികളിലും രാജവീഥികളിലും ജനങ്ങൾ കൂട്ടംകൂടിനിന്നു് പറയുന്നതു്, ഭരതമാതാവായ കൈകേയിയെക്കുറിച്ചു് പഴിമാത്രം. ഗൃഹാന്തർഭാഗങ്ങളിൽനിന്നു് സ്ത്രീകളുടെ വത്തമാനവും മറെറാന്നല്ല. ആ രാജ്യവാസികളെ മുഴുവൻ ദുഃഖം ഒരുപോലെപിടികൂടി. സുഖമെന്നതു് ഒരിടത്തും കാണുന്നില്ല.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അറുപത്തിയാറാം സഗ്ഗം അവസാനിച്ചു.

---

## അറുപത്തിയേഴാം സഗ്ഗം. (അരാജകദോഷകഥനം)

കണ്ണീരും കരച്ചിലുംകൊണ്ടു് ആ രാത്രി അതിദീർഘമായിട്ടാണു് നഗരവാസികൾക്കു് തോന്നിയതു്. നിമിഷങ്ങൾ വഷങ്ങളെപ്പോലെ നീണ്ടതായി. കാത്തുകാത്തുകൊണ്ടിരുന്ന സൂര്യൻ ഉദയാദ്രിയിൽ പ്രത്യക്ഷമായി.

രാജപ്രതിനിധികളെല്ലാം ഒന്നിച്ചുചേന്നു്; ദ്വിജവര്യന്മാരേയും മഹഷിസത്തമന്മാരേയും അതിവേഗത്തിൽ വരുത്തി.

രാജസദസ്സിൽ, മാക്കണ്ഡേയൻ-മൌദ്ഗല്യൻ-വാമദേവൻ-കാശ്യപൻ-കാത്യായനൻ-ഗൌതമൻ-മഹായശസ്വിയായ ജാബാലി, എന്നിവർ അമാത്യവരന്മാരോടുകൂടി ഒന്നിച്ചുചേന്നു്, രാജപുരോഹിതനുംകൂടിയായ ഭഗവാൻ വസിഷ്ഠനോടു് പറഞ്ഞു:-

"നൂറുസംവത്സരങ്ങളുടെ ദീഘംതോന്നിയ രാത്രി അവസാനിച്ചു. പാത്ഥിവേന്ദ്രൻ, പുത്രദുഃഖത്താൽ ദേഹമുപേക്ഷിച്ചു സ്വഗ്ഗമേറി. ലോകാഭിരാമനായ രാമൻ വനത്തിലാണു്. അതിതേജസ്വിയായ ലക്ഷ്മണൻ, അഗ്രജനൊന്നിച്ചും. പരന്തപന്മാരായ ഭരതശത്രുഘ്നന്മാർ, കേകയത്തിൽ മാതുഭവനത്തിൽ വസിക്കുന്നു. ദശരഥകുമാരന്മാരിൽ ഒരാളെ രാജാവാക്കി വാഴിക്കണം. അരാജകത്വം നാടിനെ നശിപ്പിക്കും. നാഥനില്ലാത്ത രാജ്യത്തിൽ, മിന്നലും ഇടിയുമൊത്ത കാർമേഘം നിമ്മലജലത്തെ വഷിക്കില്ല; അരചനില്ലാത്ത നാട്ടിൽ, യഥാകാലം വിത്തെടുത്തു് വിതച്ചു് കൃഷി നടത്തുകയില്ല; പിതാവിൻെറ കീഴിൽ പുത്രൻ നില്ക്കുകയില്ല; ഭാര്യ ഭത്താവിനെ അനുസരിക്കയില്ല; ധനവും പത്നിയും സ്വനാഥന്മാരെ

ഉപേക്ഷിക്കും; സത്യമോ ധൎമ്മമോ ഉണ്ടാകില്ല; നൃപനില്ലാത്ത നാട്ടിൽ, സജ്ജനാസഭകൾ, മനോഹരങ്ങളായ ആരാമങ്ങൾ, ദേവാലയങ്ങൾ, ഇവയെല്ലാം ക്രമേണ നശിക്കാൻ തുടങ്ങും; യജ്ഞകൎമ്മപ്രിയരായ ദ്വിജവരന്മാർ സത്രാദികൾ നടത്തുകയില്ല; അന്തണശ്രേഷ്ഠന്മാർ, മുനീശ്വരന്മാർ തുടങ്ങിയവർ യാഗാദികൾ ചെയ്യുമെങ്കിലും, ധനസമ്പന്നരായ വിപ്രന്മാർപോലും തക്കതായ ദക്ഷിണകൊടുക്കില്ല; അരാജകത്വം ബാധിച്ചാൽ ഒരുതരത്തിലുള്ള അഭിവൃദ്ധിയും രാജ്യത്തിന്നു് ഉണ്ടാവുകയില്ല; നടന്മാരും നൎത്തകന്മാരും സമ്മേളിക്കുന്ന ഉത്സവാദികളോ വിശാൽ സദസ്സുകളോ ഉണ്ടാകയില്ല; സത്യമോ ന്യായമോ ആഗ്രഹിക്കുന്നവർ ഉഴലും; ഈശ്വരകഥകൾ കേൾക്കാൻ ആരും ഉണ്ടാകില്ല; അത്തരം കഥയുരക്കുന്നവരെ, ആരും ബഹുമാനിക്കയുമില്ല; അഭിരാമങ്ങളായ ആരാമങ്ങളിൽ ആഭരണമണിഞ്ഞ കുമാരികൾക്കു്, സായാഹ്നങ്ങളിൽ നിൎഭയം വിഹരിക്കുവാൻ സാധിക്കുകയില്ല; നവവധുക്കളുമൊന്നിച്ചു്, രഥങ്ങളിലേറി യുവാക്കന്മാർ വനക്രീഡക്കു പോകുവാൻ ധൈൎയ്യപ്പെടുകയില്ല; ഗോരക്ഷകന്മാർ, കൃഷിക്കാർ, ധനികന്മാർ മുതലായവൎക്കു്, തികഞ്ഞ രക്ഷാബോധം തോന്നാത്തതിനാൽ കതകു് തുറന്നിട്ടു് ഉറങ്ങുകയില്ല; പതിനാറുവയസ്സായ കൊമ്പനാനകൾ മണികെട്ടി അലങ്കരിച്ചു്, രാജപാതകളിൽക്കൂടി നടക്കുകയില്ല; അസ്ത്രക്കളരികളിൽ തുടൎന്നുകൊണ്ടുള്ള ഞാണൊലി കേൾക്കുകയില്ല; അരാജകത്വമുള്ള നാട്ടിൽ, അന്യദേശങ്ങളിലെ വൻകിടകച്ചവടക്കാർ, സസുഖം, നിൎഭയം, വില്പനവസ്തുക്കളോടുകൂടി വഴിനടക്കുകയില്ല; ഇന്ദ്രിയനിഗ്രഹംചെയ്ത മുനിയാണെങ്കിലും ഏകാകിയായി സഞ്ചരിക്കുകയില്ല; സന്ധ്യാസമയത്തു് ഭവനങ്ങളെ എന്നപോലെ, രാജവില്ലാത്ത രാജ്യത്തെക്കൂടി അവർ ഉപേക്ഷിക്കും. യോഗക്ഷേമമെന്നതു് ഒരിടത്തും ഉണ്ടാവുകയില്ല.

നൃപനില്ലാത്ത രാജ്യത്തിലെ സൈന്യങ്ങൾക്കു്, ശത്രുപ്പടകളെ എതിൎത്തു നില്ക്കുവാൻ സാധിക്കയില്ല. കോപ്പണിഞ്ഞ രഥങ്ങളിലോ കുതിരകളിലോ ഉത്തമപുരുഷന്മാർ ആഭരണമണിഞ്ഞു് പോകയില്ല. ശാസ്ത്രജ്ഞന്മാർ, ഉപവനങ്ങളിലും ആശ്രമങ്ങളിലും വാദപ്രതിവാദം നടത്തുകയില്ല. ദേവാലയപരിചാരകന്മാർ, മാല-ദക്ഷിണ-നിവേദ്യം തുടങ്ങിയവ യഥാകാലം, യഥാന്യായം ഒരുക്കുകയില്ല. രാജകുമാരന്മാരെക്കൂടി, ചന്ദനം, അകിലു് മുതലായവ ലേപനം ചെയ്തു്, വസന്തകാലവൃക്ഷങ്ങളെപ്പോലെ അലംകൃതരായി കാണുകയില്ല. വെള്ളമില്ലാത്തപുഴ, ഇടയനില്ലാത്തപശുക്കൂട്ടം, പുല്ലില്ലാത്തകാടു്, എന്നിവപോലെയാണു് രാജാവില്ലാത്ത രാജ്യം. രഥത്തിന്റെ അടയാളം ധ്വജമാണു്; തീയിന്റെ ലക്ഷണം പുകയാണു്. നൃപേന്ദ്രനാണു് നമ്മുടെ ധ്വജം. ആ അരചൻ വാനുലകം പൂകി. അരാജകത്വം

വന്നാൽ ആൎക്കും സ്വന്തമായി യാതൊന്നുമില്ല. മത്സ്യങ്ങളെപ്പോലെ അന്യോന്യം ഭക്ഷിച്ച് ജീവിക്കും.

മൎയ്യാദയില്ലാത്ത നാസ്തികന്മാർകൂടി രാജശിക്ഷയനുഭവിച്ചാൽ സത്സ്വഭാവികളായിത്തീരും. ദേഹത്തിന്ന് കണ്ണ് എന്നതുപോലെയാണ്, സത്യധൎമ്മാദികളോടുകൂടിയ രാജാവ് രാജ്യത്തിന്ന്. സത്യധൎമ്മങ്ങൾ, സദ്വംശജാതരുടെ വംശം, പ്രജകളുടെ ഹിതമറിയുന്ന മാതാപിതാക്കൾ; ഇവയെല്ലാം നൃപനാണ്. മഹത്തായ കൎമ്മങ്ങൾകൊണ്ട്, യമൻ–വൈശ്രവണൻ–ഇന്ദ്രൻ–വരുണൻ–എന്നിവരേക്കാൾ ശ്രേഷ്ഠനാണ് രാജാവ്. നന്മയേയും തിന്മയേയും വേർതിരിക്കുന്ന നരപാലകനില്ലെങ്കിൽ, കൂരാകൂരിരുട്ടിൽപെട്ടവരെപ്പോലെയാകും ജനങ്ങൾ. മഹാരാജാവുള്ളപ്പോൾക്കൂടി ഞങ്ങൾ, അവിടുത്തെ വാക്ക്, കടൽ കരയെ എന്നപോലെ അതിക്രമിക്കാറില്ലല്ലൊ. രാജ്യം അരാജകമായി. ഇനി നമ്മുടെ ചുമതല ഇന്നതാണെന്ന് അറിഞ്ഞു്, ബ്രഹ്മൎഷിവൎയ്യനായ അവിടുന്ന്, ദശരഥനന്ദനന്മാരിൽ ഒരാളെ രാജാവാക്കി വാഴിക്കണം.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അറുപത്തിയേഴാം സൎഗ്ഗം അവസാനിച്ചു.

---

## അറുപത്തെട്ടാം സൎഗ്ഗം [ദൂതപ്രേഷണം]

മന്ത്രിപ്രവരന്മാരുടേയും മററും ഇപ്രകാരമുള്ള അഭിപ്രായം കേട്ട ഭഗവാൻ വസിഷ്ഠൻ, മഹാരാജാവിന്റെ ബന്ധുക്കൾ, അമാത്യന്മാർ എന്നിവരോടും, ബ്രാഹ്മണശ്രേഷ്ഠന്മാരോടും, അരുളിച്ചെയ്തു:—

"അമ്മയുടെ അമ്മനയിലാണ്, അയോദ്ധ്യാരാജ്യം നല്കപ്പെട്ട ഭരതൻ, അനുജനോടുകൂടി സസുഖം വസിക്കുന്നതു്. ആ വീരസഹോദരന്മാരെ കൊണ്ടുവരുവാൻ ദൂതന്മാർ വായുവേഗതയുള്ള തുരഗങ്ങളിൽ പോകട്ടെ. രാജകുമാരന്മാർ എത്തട്ടെ. മററൊന്നും ഇപ്പോൾ ഇവിടെ ആലോചിക്കാനില്ല."

"ഭഗവാന്റെ കല്പനപോലെ ദൂതന്മാർ ഉടനെ പോകട്ടെ."

സദസ്യരെല്ലാം ഏകകണ്ഠമായി സമ്മതരുളി. ബ്രഹ്മൎഷി തുടൎന്നു:—

"അല്ലയോ സിദ്ധാർത്ഥ-വിജയ-ജയന്താ-അശോകകുമാര, വരൂ. ഞാൻ പറയുന്നതുപോലെ, നിങ്ങൾ ഉടനെ ചെയ്യണം. ശീഘ്രഗാമികളായ അശ്വങ്ങളിൽ നിങ്ങൾ കേകയത്തിലെത്തണം. വ്യസനമൊട്ടും പ്രകാശിപ്പിക്കാതെ ഭരതനോട്, എന്റെ നിർദ്ദേശവാക്യം പറയുക. "മന്ത്രിമാരും, ആചാര്യനും കുശലം ചോദിക്കുന്നു. എത്രമാത്രം ചുരുങ്ങിയസമയംകൊണ്ട് ഇവിടെ എത്തുവാൻ സാധിക്കുമോ, അത്ര വേഗത്തിൽ എത്തണം. പ്രത്യേകകാര്യമുണ്ട്. ഒരുതരത്തിലും താമസം വരരുത്."

രാമൻ കാനനത്തിലേക്ക് പോയതോ, മഹാരാജാവ് നാടുനീങ്ങിയതോ, അവിടെ പറയരുത്. കേകയരാജാവിന്നും ഭരതനും ഉപഹാരങ്ങളായി, യഥാർഹം പട്ടുവസ്ത്രങ്ങളും ആഭരണങ്ങളും കൊണ്ടുപോവുക."

വഴിയാത്രക്കുള്ളസംഖ്യ വാങ്ങി, സ്വഗൃഹങ്ങളിൽചെന്നു്, പുറപ്പാടിനുള്ളതെല്ലാം ഒരുക്കി, ഭഗവാനോട് അനുഗ്രഹാശിസ്സുകളോടെ വിടവാങ്ങി, ലക്ഷണങ്ങളെല്ലാമൊത്ത ഉത്തമതുരഗരത്നങ്ങളിൽ അതിവേഗത്തിൽ ദൂതന്മാർ പോയി. പ്രലംബത്തിന്റെ ഉത്തരദിക്കിലുള്ള മാലിനീനദിയെ കടന്നു. കുറുക്കുവഴികളുടെ മദ്ധ്യത്തിൽക്കൂടി വടക്കോട്ട് ഓരോരോസ്ഥലങ്ങളായി പിന്നിട്ട് പാഞ്ചാലത്തിലെത്തി. ഹസ്തിനാപുരത്തിൽക്കൂടി ഗംഗാനദികടന്നു് പടിഞ്ഞാട്ടുതിരിഞ്ഞു. കുരുജാംഗലരാജ്യങ്ങളുടെ മദ്ധ്യത്തിൽക്കൂടി, പൂവണിഞ്ഞപൊയ്കകൾ, നിർമ്മലജലം നിറഞ്ഞ നദികൾ, എന്നിവ കണ്ടുകൊണ്ടു്, കാര്യഗൌരവം മനസ്സിലാക്കിയ അവർ, ദ്രുതഗതിയിൽ കുതിരകളെ ഓടിച്ചു. നാനാപക്ഷികളാൽ പരിസേവിതവും, പാവനജലപൂർണ്ണവും, ദിവ്യവുമായ ശരദണ്ഡപ്പുഴ കടന്നു് അത്യുത്തമമായ "നിക്കുല" വൃക്ഷസമീപത്തിലാണ് അവർ തുടർന്നെത്തിയതു്.

അഭിവന്ദ്യാർഹമായ ആ പുണ്യതരുവിനെ, ഭക്തിപൂർവ്വം വന്ദിച്ച് കലിംഗപുരിയിൽ പ്രവേശിച്ചു. ബോധിഭവനത്തെ വന്ദിച്ച്, പിതൃപിതാമഹന്മാരുടെ പുണ്യസ്ഥാനമായ "ഇക്ഷുമതീ" നദിയും കടന്നു.

ഒരു കൈക്കുടന്നയിൽമാത്രം കൊള്ളുന്ന ജലം പാനംചെയ്തു് ജീവിക്കുന്ന വേദപാരംഗതരായ വിപ്രവര്യന്മാരെ കണ്ടു് വന്ദിച്ച് "ബാഹ്ലീക" രാജ്യമദ്ധ്യത്തിൽക്കൂടി "സുദാമാ"ചലത്തിലെത്തി. വിഷ്ണുവിന്റെ പദവും "വിപാശാ" നദിയും "ശാല്മലീ" എന്ന പാവന മാമരവും ദർശിച്ചു. തടാകങ്ങൾ, കുളങ്ങൾ നദികൾ, സരസ്സുകൾ, പല്വലങ്ങൾ, നാനാവിധ സാധുമൃഗങ്ങൾ-സിംഹങ്ങൾ വ്യാഘ്രങ്ങൾ തുടങ്ങിയ ക്രൂരമൃഗങ്ങൾ-എന്നിവയെ കണ്ടുകൊണ്ട്, പെരുവഴി വളരെയധികം, സ്വാമിനിയോഗഗൌരവം തികച്ചും അറിയുന്ന ദൂതന്മാർ, പിന്നിട്ടു.

ദൂരയാത്ര ചെയ്തതുകൊണ്ടു് വാഹനങ്ങരം അവശരായി. അതിവേഗത്തിൽ, ശ്രേഷ്ഠമായ ഗിരിവ്രജപുരത്തിലെത്തി. രാജപ്രിയം, രാജവംശപ്രതിഷ്ഠ, പ്രജാക്ഷേമം ഇതെല്ലാം സമ്പാദിക്കുവാൻ, ഉത്തമസന്ദേശവാഹകരായ അവർ, ആലസ്യബാധിതരാകാതെ ആ രാത്രിയിൽതന്നെ നഗരത്തിലെത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യകാണ്ഡം അറുപത്തെട്ടാംസർഗ്ഗം അവസാനിച്ചു.

---

## അറുപത്തൊമ്പതാംസർഗ്ഗം (ഭരതൻെറ ദുസ്വപ്നം)

ഏതൊരു ദിവസം രാത്രിയാണോ, ദൂതന്മാർ പട്ടണത്തിൽ പ്രവേശിച്ചതു്, ആ രാത്രിയിൽ ശ്രീ ഭരതകുമാരൻ, അപ്രിയമായൊരു ദുസ്വപ്നം കണ്ടു. പ്രഭാതത്തിൽ അത്യധികം അഴലിലാണ്ടിരിക്കുന്ന, രാജാധിരാജനന്ദനനെക്കണ്ടു സുഹൃത്തുക്കരം, സന്തോഷമുദിക്കുവാൻ പലതും പറഞ്ഞു. വീണമീട്ടി; നൎത്തനമാടി; നാടകം അഭിനയിച്ചു. പലതരത്തിലുള്ള നേരമ്പോക്കുകളും ഉരിയാടി. പുരുഷോത്തമനായ ഭരതൻെറ മനഃക്ലേശം മാററുവാൻ ഇതൊന്നുകൊണ്ടും കഴിഞ്ഞില്ല. ആത്മമിത്രമായ ഒരു രാജപുരുഷൻ ഇപ്രകാരം ചോദിച്ചു:—

"കുമാരാ, സുഹൃത്തുക്കളുടെ ഇഷ്ടാനിഷ്ടങ്ങളിൽ, ആത്മാൎത്ഥമായി പങ്കുചേരുന്ന അവിടുന്നു് ഇന്നെന്താണു് ഇങ്ങിനെ സുവ്യക്തമായ വ്യസനഭാവത്തിലിരിക്കുന്നതു്?"

സഖാവിൻെറ ചോദ്യംകേട്, ഭരതകുമാരൻ, ദീൎഘനിശ്വാസത്തോടെ:—

"എൻെറ വ്യസനഹേതു ഞാൻപറയാം. സശ്രദ്ധം കേരംക്കു. ഇന്നലെ രാത്രി അതിഭയങ്കരമായൊരു സ്വപ്നം ഞാൻ കണ്ടു. എൻെറ പിതാവു്, പാറിപ്പറന്ന മുടിയുമായി ഒരു മാമലശിഖരത്തിൽ നിസ്തേജനായി നില്ക്കുന്നു. താഴെ അഗാധമായ സ്ഥലത്തിൽ കലുഷമായൊരു ചാണകക്കുണ്ടു്. അച്ഛൻ ആ കുണ്ടിലേക്കു് പതിച്ചു. അതിൽ നീന്തിത്തുടിക്കുന്നതിനിടയിൽ, ചാണകനീര് കൈകൊണ്ടു് എടുത്തു് കുടിക്കുന്നതും, പൊട്ടിച്ചിരിക്കുന്നതും, തുടൎന്നു് ചോറു് ഭക്ഷിച്ചു്, തലകീഴായി നില്ക്കുന്നതും, ദേഹംമുഴുവൻ എണ്ണതേച്ചു്, എണ്ണയിൽത്തന്നെ മുങ്ങുന്നതും കണ്ടു.

സ്വപ്നത്തിലെ അട്ടത്തരംഗം, മഹാസാഗരം വററിവരളുന്നതും, ചന്ദ്രൻ ഭൂമിയിലേക്ക് വീഴുന്നതും, ലോകംമുഴുവൻ അന്ധകാരാവൃതമായിത്തീരുന്നതുമായിരുന്നു. അച്ഛൻെറ വാഹനമായ, കൊമ്പനാനയുടെ ഒരു കൊമ്പ് മുറിഞ്ഞുവീണു. ആളിപ്പിടിച്ച അഗ്നി പെട്ടെന്ന് കെട്ട് ശാന്തമായി. പാരിടം പിളൎന്നിന്നു; പലതരത്തിലുള്ള വൃക്ഷങ്ങൾ ഉണങ്ങിക്കരിഞ്ഞു, മാമലകൾ പുകയുവാനും ഇടിഞ്ഞു് വീഴുവാനും തുടങ്ങി. കാരിരുമ്പുകൊണ്ടുണ്ടാക്കിയ വലിയൊരു പീഠത്തിൽ, കറുത്തവസ്ത്രത്തോടെ ഇരിക്കുന്ന തമ്പുരാനെ, കരിനിറവും മഞ്ഞനിറവും ഇടകലൎന്ന പൂൎണ്ണയുവതികൾ ചുററുംനിന്ന് പരിഹാസപൂൎവ്വം ചിരിച്ചുതുടങ്ങി. പിന്നെ, ചുകന്നകുറിക്കൂട്ടുകളും മാല്യങ്ങളുമണിഞ്ഞ അച്ഛൻ കഴുതകളെകെട്ടിയ തേരിൽക്കയറി, അതിവേഗത്തിൽ തെക്കോട്ടുപോയി. ധാൎമ്മികാഗ്രേസരനായപിതാവിനെ, ചുകന്നവസ്ത്രമുടുത്ത, വികൃതവദനയായൊരു രാക്ഷസി ക്രൂരമായി ചിരിച്ചുകൊണ്ട് പിടിച്ചുവലിച്ചു. ഈ ഭയങ്കര രാത്രിയിൽ ഞാൻ കണ്ടതു് ഇതൊക്കെയാണ്.

ഞാനോ, അഗ്രജനോ, മഹാരാജാവോ, ലക്ഷ്മണനോ, പരലോകം പൂകുവാൻ ലക്ഷണം കാണിക്കുന്നതാണ് ഈ സ്വപ്നം. കഴുതത്തേരിൽ ദക്ഷിണദിക്കിലേക്ക് പോയ ആളുടെ, പുക പട്ടടയ്ക്കുമുകളിൽ ഉടനെ കണ്ടേക്കാനും വഴിയുണ്ട്. പ്രിയസുഹൃത്തുക്കളേ, ഇതെല്ലാം ഓൎമ്മയിൽ വന്നപ്പോൾ ഉണ്ടായ ദുഃഖംകൊണ്ടു് നിങ്ങളെ അനുമോദിച്ചില്ലെന്നുമാത്രം.

എൻെറ ഹൃദയം നിയന്ത്രിക്കുവാൻ സാധിക്കാതെ ചഞ്ചലമാകുന്നു; തൊണ്ടവരളുന്നു; ഭയത്തിന്നുള്ള കാരണം യാതൊന്നും ഞാൻ കാണുന്നില്ലെങ്കിലും, അചിന്ത്യമായ ഭയം മനസ്സിനെ കീഴടക്കുന്നു; ശബ്ദം ശരിക്ക് പുറപ്പെടുന്നില്ല; എൻെറ തേജസ്സെല്ലാം കെട്ടതുപോലെ തോന്നുന്നു. സൎവ്വോപരി, എനിക്ക് എന്നെത്തന്നെ, ഒരു കാരണവുമില്ലാതെ വെറുപ്പ് തോന്നുകയാണ്. ഇത്തരത്തിൽ ഉള്ള സ്വപ്നം ഇതുവരയും ഞാൻ കണ്ടിട്ടില്ല. അച്ഛനെ സംബന്ധിക്കുന്ന എന്തോ ഒരു ഭയം വളൎത്തുന്നു.''

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകീ വിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം അറുപത്തൊമ്പതാംസൎഗ്ഗം അവസാനിച്ചു

---

## എഴുപതാം സർഗ്ഗം (ഭരതപ്രതിയാനം)

സുഹൃത്തുക്കളുടെ മദ്ധ്യത്തിലിരുന്നു്, ഭരതൻ സ്വപ്നവൃത്താന്തം പറയുന്നതിനിടയിൽ, ക്ഷീണിച്ച വാഹനങ്ങളോടുകൂടിയ ദൂതന്മാർ, ഏററവും ദുർഗ്ഗമങ്ങളായ കിടങ്ങുകൾ കടന്നു് അഭിരാമമായ അരമനയിലെത്തി. കേകയമഹാരാജാവും പുത്രനും, അയോദ്ധ്യാധിപദൂതന്മാരെ യഥോചിതം സത്ക്കരിച്ചു. അരചവരനെ നമസ്കരിച്ചുകൊണ്ടു് അവർ ഭരതനോടു് പറഞ്ഞു:—

"ഗുരുവര്യനും, അമാത്യന്മാരും അവിടുത്തോടു് കുശലം ചോദിക്കുന്നു. ഒട്ടും താമസിക്കാതെ പുറപ്പെടണം. അടിയന്തിരമായ ചിലകാര്യങ്ങളുണ്ടു്. അത്യുത്തമങ്ങളായ ഈ പട്ടുവസ്ത്രങ്ങളും ആഭരണങ്ങളും, കാഴ്ചയായി അർപ്പിക്കുന്നതു് സദയം സ്വീകരിച്ചു് അമ്മാമനു് കൊടുക്കണം.

ഇതിൽ ഇരുപതുകോടി മഹാരാജാതിരുമനസ്സിലേക്കും, പത്തുകോടി അമ്മാമൻ തിരുമേനിക്കുമുള്ളതാണു്.

ദൂതന്മാർ കാഴ്ചയായി സമർപ്പിച്ചതെല്ലാം സ്വീകരിച്ച ഭരതകുമാരൻ, എല്ലാവർക്കും യഥാക്രമം കൊടുത്തു. അവരെ മാനിച്ചു് സമ്മാനമേകിച്ചോദിച്ചു:—

"എന്റെ അച്ഛനു്–ദശരഥമഹാരാജാവിനു്–കുശലമല്ലേ? ധർമ്മസ്വരൂപിയായ അഗ്രജനും, മഹാത്മാവായ ലക്ഷ്മണനും, അസുഖമൊന്നുമില്ലല്ലൊ. ധർമ്മമെല്ലാം അറിയുന്നവളും, ധർമ്മതല്പരയും; ഏററവും ശ്രേഷ്ഠയും, ജ്യേഷ്ഠന്റെ അമ്മയുമായ കൌസല്യാദേവിക്കു് ക്ഷേമമല്ലെ? മഹാവീരന്മാരായ ലക്ഷ്മണശത്രുഘ്നന്മാരുടെ മാതാവു് ചെറിയമ്മ സുമിത്രാദേവി സന്തുഷ്ടയായിത്തന്നെ വാഴുന്നില്ലേ? സ്വാർത്ഥത്തിൽമാത്രം ആസക്തയും, മഹാശുണ്ഠിക്കാരിയും, പണ്ഡിതമാനിനിയുമായ അമ്മ കൈകേയി അരോഗഗാത്രയല്ലേ? എന്നോടെന്തെങ്കിലും പറയുവാൻ പ്രത്യേകം ഏല്പിച്ചിട്ടുണ്ടോ?"

മഹാനുഭാവനായ ഭരതന്റെ ചോദ്യങ്ങൾ കേട്ടു്, വിനയാന്വിതരായ ദൂതന്മാർ:—

"പ്രഭോ, അവിടുന്നു് ക്ഷേമം ആശിക്കുന്നവർക്കെല്ലാം, ക്ഷേമം തന്നെ. എല്ലാ ഐശ്വര്യങ്ങളും അവിടുത്തെ ആശ്രയിച്ചാണിരിക്കുന്നതു്. കുമാരാ, അവിടുത്തേക്കു് ആരോഹണം ചെയ്യാനുള്ള രഥം സജ്ജമാക്കിക്കഴിഞ്ഞു."

"മുത്തച്ഛനോട് വിടവാങ്ങി വേഗത്തിൽ വന്നുകൊള്ളാം"

ഭരതൻ വേഗത്തിൽ, മാതാമഹസമീപത്തിലെത്തി, വന്ദിച്ചുകൊണ്ട്:—

"കേകയമഹാരാജാവായ മുത്തച്ഛാ, അയോദ്ധ്യയിൽനിന്നുവന്ന ദൂതന്മാരുടെ വാക്കനുസരിച്ച്, ഞാൻ അച്ഛനെ കാണ്മാൻ പോകട്ടെ. അവിടുത്തേക്കു എന്നെ കാണേണമെന്ന് എപ്പോഴും തോന്നിയാലും, വിവരം കിട്ടിയ ഉടനെ ഞാനിവിടെ എത്തും."

കേകയമഹാരാജാവ്, പേരക്കുട്ടിയെ വാത്സല്യത്തോടെ ആലിംഗനംചെയ്ത്, ശിരസ്സിൽ മുകൎന്നുകൊണ്ട് പറഞ്ഞു:—

"ഉണ്ണീ, പോക. അനുവാദം തരുന്നു. എന്റെ മകൾ കൈകേയി വീരസൂ എന്ന സ്ഥാനം നിന്നെക്കൊണ്ട് എടുത്തുകഴിഞ്ഞു. അമ്മയോടും അച്ഛനോടും, ആചാര്യവര്യന്മാരോടും, വിപ്രശ്രേഷ്ഠന്മാരോടും, എന്റെ കുശലാന്വേഷണം, യഥോചിതം, യഥാസമയം പറയൂ; വിശേഷിച്ചും വില്ലാളിവീരന്മാരായ രാമനോടും ലക്ഷ്മണനോടും."

ലക്ഷണമൊത്ത ആനകൾ, വിചിത്രങ്ങളായ കമ്പിളങ്ങൾ, തോലുകൾ എന്നിവ ഭരതകുമാരനെ അനുമോദിച്ച്, മഹാരാജാവ് സമ്മാനിച്ചു. രണ്ടായിരം പൊൻപതക്കങ്ങൾ, ആയിരത്തിഅറനൂറ് ഒന്നാംതരം കുതിരകൾ എന്നിവ കാഴ്ചയായി അശ്വപതിമഹാരാജാവ് കുമാരന്നു കൊടുത്തു. ഏററവും വിശ്വസ്തരും സൎവ്വസമ്മതരുമായ അമാത്യന്മാരെ തുണക്ക് അയച്ചു. ഐരാവതംപോലെയുള്ള ആനകൾ, വായുവേഗതയുള്ള കുതിരകൾ, അന്തഃപുരത്തിൽ പ്രത്യേകമേൽനോട്ടത്തിൽ പോഷിപ്പിച്ചതും, പുലിപോലെ വളൎന്നുനില്ക്കുന്നതുമായ നായ്ക്കൾ, ഇങ്ങിനെ പൌത്രനായ ഭരതകുമാരന്നും ശത്രുഘ്നകുമാരന്നും കേകയാധീശ്വരൻ കൊടുത്തതിന്നു കയ്യും കണക്കുമില്ലായിരുന്നു.

എന്നാൽ, അയോദ്ധ്യാനഗരത്തിലേക്ക് എത്തുവാൻ ഭരതന്റെ ഹൃദയം വെമ്പൽകൊണ്ടു. ദുസ്സ്വപ്നദൎശനത്തെപ്പററിയുള്ള വേവലാതി അനുനിമിഷം ആ ഹൃദയത്തെ വ്യാകുലമാക്കി. ദൂതന്മാർ ഉളുക്കുന്ന പരിഭ്രമം കുമാരനെ ചിന്താധീനനാക്കി. ഇതുകൊണ്ടെല്ലാം, സമ്മാനങ്ങൾ വേണ്ടതുപോലെ സ്വീകരിക്കുവാനോ കൊണ്ടാടുവാനോ ആ രാജനന്ദനന്നു സാധിച്ചതുമില്ല.

തനിക്കുവേണ്ടി നല്കിയിരുന്ന കൊട്ടാരത്തിൽ വന്നു് പുറപ്പെട്ട ഭരതകുമാരൻ ചതുരംഗപ്പടകളാൽ അനുഗമനംചെയ്തുകൊണ്ടു് രാജപാതയിലേക്കു് ഇറങ്ങി. അന്തഃപുരത്തിന്റെ മുന്നിലെത്തിയപ്പോഠം, യാതൊരു തടസ്സവുമില്ലാതെ അങ്ങോട്ടു കയറി. എല്ലാ റാണിമാരോടും യുധാജിത്തു് തുടങ്ങിയവരോടും സവിനയം വിട വാങ്ങി, ശത്രുഘ്നനൊന്നിച്ചു് തേരിൽക്കയറി. നൂറിലധികം ചക്രങ്ങളാണു് രാജകീയമായ ആ രഥത്തിനുള്ളതു്. ഒട്ടകങ്ങഠം കുതിരകഠം എന്നിവയെ കെട്ടിയിരുന്ന തേർ പതുക്കെനീങ്ങി. ആയിരക്കണക്കിൽ ആളുകഠം അരചകുമാരനെ പിൻതുടൎന്നു. മാതാമഹൻ, തുടങ്ങിയ വയോവൃദ്ധന്മാർകൂടി, ദശരഥനന്ദനന്മാരെ ആദരിച്ചു. സ്വതുല്യരായ അമാത്യശ്രേഷ്ഠന്മാരാൽ ആവൃതനായി, പരന്തപനും വില്ലാളിവീരനുമായ ശത്രുഘ്നനാൽ അനുഗതനായി, ധീരധീരനായ ഭരതകുമാരൻ, അമരലോകത്തിൽനിന്നു്, മഹാനായൊരു സിദ്ധൻ എന്നപോലെ, കേകയരാജ്യാരമനയിൽനിന്നു് പുറപ്പെട്ടു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എഴുപതാം സൎഗ്ഗം അവസാനിച്ചു.

## എഴുപത്തൊന്നാം സൎഗ്ഗം. (ഭരതപ്രത്യാഗമനം)

രാജഭവനത്തിൽനിന്നു് കിഴക്കോട്ടു് ദ്രുതഗമനം ചെയ്തുതുടങ്ങിയ രാജകുമാരന്മാർ, ആദ്യമായി "സുദാമ" എന്ന നദി കടന്നു. വളരെ വിശാലമായതും, പടിഞ്ഞാട്ടു് ഒഴുകിക്കൊണ്ടിരിക്കുന്നതുമായ "ഹ്ലാദിനി" എന്ന ആറിനെയാണു് രണ്ടാമതു് കടന്നതു്. "ശതദ്രു" വും തരണം ചെയ്തു. "ഐലധാന" മെന്ന നാട്ടിലെ പുഴയാണു് പിന്നീടു് കടന്നതു്. 'പപ്പട' പ്രദേശത്തിലെ "ശിലാ" നദിയും പിന്നിട്ടു്, തെക്കുകിഴക്കെ കോണിലേക്കു് യാത്രതുടൎന്നു. 'ശല്യകൎത്തനാ,' 'ശിലാവഹ' തുടങ്ങിയവ കണ്ടുകണ്ടു്, മഹാദ്രികളോടുകൂടിയ 'ചൈത്രരഥവനത്തി' ലേക്കു്, ഇക്ഷ്വാകുവംശനന്ദനൻ ക്രമത്തിൽ എത്തി. സരസ്വതീസിന്ധുനദികളുടെ സംഗമസ്ഥലത്തുകൂടി, മത്സ്യരാജ്യത്തിനു് വടക്കുള്ള "ഭാരുണ്ഡം" എന്ന കാനനവും പിന്നിട്ടു്, അതിശക്തിയോടെ ഒഴുകുന്നതും ശീതജലപൂൎണ്ണവുമായ കലിംഗയും കടന്നു്, അതുല്യാഭിരാമമായ യമുനാതീരമണഞ്ഞു.

ക്ഷീണിക്കാൻതുടങ്ങിയിരുന്ന സേനകഠംക്കു് അവിടെ വിശ്രമത്തിനു് അനുവാദമേകി. കുതിരകളെയെല്ലാം വെള്ളം നനച്ചു് തളൎച്ചമാററി. സ്നാനപാനാദികഠംകൊണ്ടു് സൈന്യങ്ങളെല്ലാം പൂൎവ്വാധികം ഉന്മേഷമാൎന്നു. മാൎഗ്ഗമദ്ധ്യത്തിൽ ഉപയോഗിക്കുവാൻ ശുദ്ധജലം ധാരാളമെടുത്തു്, യാത്രതുടൎന്നു. മനു

ഷ്യപാദസ്പർശമേല്ക്കാത്തൊരു ഘോരകാനനത്തിലാണ്‌ കുമാരനും അനുയായികളും എത്തിയതു്. അമിതവിക്രമികളായ ദശരഥനന്ദനന്മാർ, വായു വാനിടത്തെ എന്നപോലെ ആ കൊടും കാടുംകടന്നു.

"അംശുധാന"മെന്ന പ്രദേശത്തിലണഞ്ഞപ്പോഠം, അതിവിശാലമായി, അന്തർവ്വാഹിനിയായി ഒഴുകുന്ന ഗംഗാനദിയെ കുമാരന്മാർ കണ്ടു. ഭാഗീരഥിയെ കടക്കുവാൻ അല്പം വിഷമംതോന്നിയതിനാൽ "പ്രാഗ്‌വട"പുരത്തിൽ കൂടിയാണ്‌ മറുകരയണഞ്ഞതു്. 'കുടികോഷ്ഠി' കടന്നു്, ധർമ്മവർദ്ധനത്തിലെത്തി. തോരണത്തിന്റെ തെക്കുഭാഗത്തുകൂടി "ജംബൂപ്രസ്ഥവും,' വരുഥഗ്രാമവും പിന്നിട്ടു്, 'രമ്യ' വനത്തിൽക്കൂടി കിഴക്കോട്ടു്തിരിഞ്ഞു് യാത്രതുടന്നു.

ചെമ്പരുത്തികഠം ഇടതൂന്നു് നില്ക്കുന്ന ജിഹ്മാനോദ്യാനം കണ്ടു്, ഭരതകുമാരൻ 'സർവ്വതീർത്ഥ' ത്തിൽ ഒഴുകുന്ന "ഉത്താനിക" എന്ന നദിയും തരണംചെയ്തു. ഹസ്തിപൃഷ്ഠത്തിൽ 'കുടിക'; ലൌഹിത്യത്തിൽ 'കപീവതി'; ഏകസാലത്തിൽ 'സ്ഥാണുമതി'; വിനതത്തിൽ "ഗോമതി"; തുടങ്ങിയ പ്രാധാന്യമർഹിക്കുന്ന നദികളെ, പർവ്വതതുല്യവാരണങ്ങളോടുകൂടിയ ഭരതകുമാരസൈന്യം കടന്നു കഴിഞ്ഞു. 'കലിംഗ' നഗരത്തിലെ സുപ്രസിദ്ധ 'പയനിൻ കാടു്" ക്ഷീണിച്ചുതുടങ്ങിയ കുതിരകളാണെങ്കിലും, പുരുഷസിംഹമായ ഭരതന്റെ അഭിപ്രായമനുസരിച്ചു്, ആ രാത്രിയിൽ തന്നെ പിന്നിട്ടു. പ്രഭാതമായപ്പോഴേക്കു്, മാതൃരാജ്യത്തിൽ—മനുമഹാരാജാവു് നിർമ്മിച്ച അയോദ്ധ്യാരാജ്യത്തിൽ—അവർ എത്തിച്ചേന്നു.

കേകയത്തിൽനിന്നു് ഏഴുദിവസത്തെ നിരന്തരയാത്രകൊണ്ടാണു്, കുമാരന്മാർ അയോദ്ധ്യാനഗരാതിർത്തിയിലെത്തിയതു്. മാതൃഭൂമി മുന്നിൽ കണ്ടപ്പോഠം ഭരതൻ സൂതനോടു്:—

"സൂത, വെളുത്തമണ്ണും, ഉത്തമവൃക്ഷങ്ങഠം തണലേകുന്നതും, സദ്‌യശസ്സാർജ്ജിച്ചതുമായ കോസലരാജ്യം, സന്തോഷരഹിതമായമട്ടിൽ ദൂരത്തായി കാണുന്നു. ഉത്തമഗുണസമ്പൂർണ്ണരായ 'യജ്വാക്കഠം,' വേദപാരംഗതരായ വിപ്രവര്യന്മാർ, അതിശ്രേഷ്ഠരായ നാട്ടുകാർ, എന്നിവരൊത്തുചേന്നതും, രാജർഷിപ്രവരന്മാർ, സശ്രദ്ധം പരിപാലിച്ചിരുന്നതുമായ അയോദ്ധ്യയിൽ, എല്ലായിടത്തും എല്ലായ്പോഴും, സ്ത്രീപുരുഷന്മാരുടെ മധുരഗംഭീരശബ്ദം കേഠക്കാമായിരുന്നു. നോക്കൂ; ഇന്നു്, സർവ്വസ്ഥലവും നിശ്ശബ്ദമായി ഉറങ്ങിക്കിടക്കുന്നതുപോലെയിരിക്കുന്നു.

മനോമോഹനങ്ങളായ ഈ മലർവാടികളിൽ, ഉത്തമയുവമിഥുനങ്ങഠം രാത്രിയിൽ, ഹൃദ്യമായി വിഹരിച്ചു്, പ്രഭാതത്തിൽ പോവുകപതിവുണ്ടു്. ആ ആരാമ

ങ്ങളിന്നു്, എന്നെ നോക്കി പൊട്ടിക്കരയുന്നതുപോലെ തോന്നുന്നു. അയോദ്ധ്യാനഗരി, വലിയൊരു കാനനമായി രൂപാന്തരപ്പെട്ടുവോ?

ഹേ സൂത, ആനകളിലും കുതിരകളിലുമേറി ആനന്ദത്തോടെ യാത്രപോകുന്നവരും വരുന്നവരുമായ, പ്രജാപ്രമുഖന്മാരെ, വീഥികളിലൊന്നും കാണാത്തതെന്താണു്?

സുഗന്ധകുസുമപൂർണ്ണങ്ങളായിരുന്ന ഈ ഉദ്യാനങ്ങൾകൂടി മുമ്പു്, മദോന്മത്തങ്ങളായിരുന്നു. ഏതൊരാൾക്കും യഥേഷ്ടം ക്രീഡിക്കുവാൻ തൃപ്തിയുണ്ടായിരുന്ന ഇവ ഇന്നു്, സന്തോഷത്തിൻെറ കണികയില്ലാതെയാണല്ലൊ കാണുന്നതു്. മദോന്മത്തരായ മൃഗങ്ങളുടെ ശബ്ദം കേൾക്കുന്നേയില്ല. പക്ഷിവൃന്ദങ്ങളുടെ മധുരക്കൊഞ്ചലുകൾ, കളകളഗാനങ്ങൾ എന്നിവ ഉതിർത്തിരുന്ന, ഈ മാമരങ്ങൾ ഇലകളെല്ലാം കൊഴിഞ്ഞു്-കേഴുന്നതായിട്ടാണു് എനിക്കു് തോന്നുന്നതു്.

അകിൽ, ചന്ദനം എന്നീ ഉത്തമധൂപങ്ങളുടെ നറുമണം വാരിപ്പൂശിവരുന്ന മന്ദമാരുതൻ, മുമ്പത്തെപ്പോലെ ഈ സുപ്രഭാതത്തിൽ സഞ്ചരിക്കാത്തതെന്തായിരിക്കും? പെരുമ്പറകളുടെ ശബ്ദം, വീണാനിസ്വനം, മൃദംഗനാദം, എന്നിവ, എപ്പോഴും ഒരുപോലെകേൾക്കാറുള്ള, ഈ നഗരിയിൽ, യാതൊന്നും ഉയരാത്തതെന്താണു്?

സൂതാ, അനിഷ്ടവും അമംഗളവുമായ എന്തോ ചില കഠിനസംഭവങ്ങൾ നടന്നിരിക്കുന്നു. ആ ദുർലക്ഷണങ്ങളാണു് ഞാനിപ്പോൾ വ്യക്തമായി കാണുന്നതു്. എൻെറ ഹൃദയം നിയന്ത്രിക്കാൻ സാധിക്കാതെ പതറുന്നു. ആത്മബന്ധുക്കൾക്കു് അസുഖമെന്തോ ബാധിച്ചിട്ടുണ്ടു്; സംശയമില്ല. ഒരുകാരണവുമില്ലാതെയാണു് എൻെറ മനസ്സു് വാടുന്നതു്."

കാകുത്സ്ഥവംശരാജർഷിമാർ വാത്സല്യത്തോടെ ഭരിച്ചിരുന്ന അയോദ്ധ്യാനഗരിയിലേക്കു്, കുമാരന്മാർ പ്രവേശിച്ചതു്, ദു:ഖവും ഭയവുംകൊണ്ടു് തളർന്ന ഇന്ദ്രിയങ്ങളോടും, പതറിയ ഹൃദയത്തോടുംകൂടിയായിരുന്നു.

വിജയപതാകയുമേന്തിവരുന്നതുപോലെ എത്തിച്ചേർന്ന കുമാരന്മാരെകണ്ട കാവല്ക്കാർ, വെമ്പിയെണീററു് സമീപത്തിൽചെന്നു് വിജയം ചോദിച്ചു് അനുഗമിച്ചു. അവരെയെല്ലാം അങ്ങോട്ടും വേണ്ടതുപോലെ മാനിച്ച രാജനന്ദനൻ, വിതുമ്പുന്ന ഹൃദയത്തോടെ, അശ്വപതി മഹാരാജാസൂതനോടു്:—

"ഹേ സൂത, യാതൊരു കാരണവും പറയാതെയാണ് ദൂതന്മാർ എന്നെ പ്ര തിപ്പെടുത്തി പുറപ്പെടുവിച്ചത്. ഇവിടെ എത്തിയപ്പോഠം അശുഭങ്ങളായ പല സംശയങ്ങളും, ദുർബല ഹൃദയത്തിൽ ഉണ്ടാകുന്നു. മനസ്സാകെ പതറുന്നു. അര ചവംശ്യന്മാരുടെ ചരമത്തിൽ ഉണ്ടാകാവുള്ള ലക്ഷണങ്ങഠം, ഞാൻ മുമ്പ് കേട്ടിട്ടു ണ്ട്. അവയെല്ലാംതന്നെ ഞാനിന്ന് അയോദ്ധ്യയിൽ കാണുന്നു; ഒരുദിക്കിലും അടിച്ചു തളിച്ചിട്ടില്ല; സർവ്വത്ര ഒരു പരുപരുപ്പു കാണുന്നു; വാതിലുകഠം ഒന്നും അടച്ചിട്ടിട്ടില്ല; എവിടെ നോക്കിയാലും ശ്രീശോഭ കാണുന്നില്ല; ബലികർമ്മാദി കഠം നടത്തിയതിൻെറ ലക്ഷണമേയില്ല; സുഗന്ധധൂപങ്ങഠം ഒരിടത്തും ഉയരു ന്നില്ല; ജനങ്ങളാകെ നിസ്തേജരായിത്തീന്ന പോലെയാണ്; വീട്ടുകാരെ മൃഷ്ടാന്ന മൂട്ടിയ മട്ടില്ല; കുടുംബങ്ങളിലൊന്നിലും യാതൊരാഡംബരവും കാണുന്നില്ല; ദേവാ ലയങ്ങളിലെ തിരുമുററംകൂടി അടിച്ചു വൃത്തിയാക്കിയില്ലല്ലൊ; മാലകഠം എവി ടേയും ചാത്തിക്കാണുന്നില്ല. എങ്ങോട്ടുനോക്കിയാലും, ഒന്നുമാത്രം സുവ്യക്ത മായിക്കാണാം. ശൂന്യത; വെറും ശൂന്യത.

നോക്കു ദേവവിഗ്രഹങ്ങഠം, യാതൊരു തേജസ്സുമില്ലാതെ—ജീവൻ എങ്ങോ ട്ടോ പോയപോലെ,—സ്ഥിതിചെയ്യുന്നതു്? സാധാരണ ഉണ്ടാകുന്നപോലെ, കച്ച വടവസ്തുക്കളേയോ കച്ചവടക്കാരേയോ, ഒരു തെരുവിലും കാണുന്നേയില്ല; അഗാ ധമായ ചിന്തകൊണ്ടു് അനക്കംപോലുമില്ലാതെ, യാതൊന്നും ചെയ്യാതെ ജന ങ്ങഠം എല്ലാം കൊത്തിവെച്ചതുപോലെ ഇരിക്കുന്നു; ദേവാലയങ്ങളിലും ചൈത്യ ങ്ങളിലും, സാനന്ദം വിഹരിച്ചുകൊണ്ടിരിക്കുന്ന പക്ഷികഠംകൂടി, വ്യസനമൂക രായി തളന്നിരിക്കുന്നു; ഉൽക്കണ്ഠാകുലരായി, മെലിഞ്ഞു് വിളറ്റു്, കണ്ണീരോടെ വശംകെട്ട സ്ത്രീകളേയും പുരുഷന്മാരേയുമാണ്, എതൊരിടത്തും ഞാൻ കാണു ന്നതു്."

അനിഷ്ടസംഭവം, നഗരാന്ധവമാകുകയാണ് അയോദ്ധ്യയിൽ എല്ലായി ടത്തും, ഭരതകുമാരൻെറ ഹൃദയത്തിൽ അസഹ്യമായ ദുഃഖം ഉയന്നു. ശൂന്യത യാന്നപോലെയുള്ള പിതൃമന്ദിരം അവശനായ കുമാരൻ കണ്ടു.

നാൽക്കൂട്ടപ്പെരുവഴികഠം, യാതൊരു വൃത്തിയുമില്ലാതെ, ശൂന്യമായിരിക്കുന്നു. കൊട്ടാരഗോപുരദ്വാരത്തിലുള്ള യന്ത്രം, പൊടിപുരണ്ടു് കാണുന്നു. ദേവേന്ദ്രനഗ രിപോലിരുന്ന അയോദ്ധ്യാപുരി, തീരെ മാറിയതുകണ്ടു് മനസ്സാകെ തളന്നു്, ശി രസ്സുതാണു്, വിങ്ങുന്ന ഹൃദയത്തോടെ, പതറുന്ന കാൽവെപ്പോടെ, അച്ഛൻെറ അരമനയിലേക്കു് കുമാരൻ കടന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീ വാല്മീകിവിരചിതമായ ആദി കാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എഴുപത്തൊന്നാം സർഗ്ഗം അവസാനിച്ചു.

## എഴപത്തിരണ്ടാംസർഗ്ഗം (ഭരതസന്താപം)

**അരമനാന്തർഭാഗത്തെല്ലാം നോക്കിയിട്ടും അച്ഛനെ കാണുന്നില്ല. പരിഭ്രമം കൊണ്ടു് ആകെ കുഴങ്ങിയ ഭരതൻ അമ്മയുടെ കൊട്ടാരത്തിലേക്കു് ഓടിയെത്തി.**

സ്വർണ്ണസിംഹാസനത്തിൽ ഇരിക്കുന്ന കൈകേയി, മാതൃസവിധത്തിൽ നിന്നു് പുത്രൻ വന്നതുകണ്ടപ്പോഠം അത്യാഹ്ലാദത്തോടെ എഴുന്നേററു. തേജസ്സു് കെട്ടടങ്ങിയ മണിമന്ദിരത്തിൽ പ്രവേശിച്ചു. ആ ധാർമ്മികോത്തംസം, മാതൃപാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു. സദ്യശസ്വിയായ മകനെ എഴുന്നേൽപിച്ചു, ഗാഢഗാഢം ആലിംഗനം ചെയ്തു്, ശിരസ്സിൽ മുകന്നു്, മടിയിലിരുത്തി സന്തോഷാശ്രുക്കഠം പൊഴിച്ചുകൊണ്ടു് അമ്മ ചോദിച്ചു:—

"ഓമനമകനേ, എൻെറ അമ്മയുടെ കൊട്ടാരത്തിൽനിന്നു് പോന്നിട്ടു് എത്ര ദിവസമായി? രഥത്തിലാണെങ്കിലും, വേഗത്തിലുള്ള യാത്രകൊണ്ടു്, എൻെറ മകന്നു് ക്ഷീണമൊന്നുമില്ലല്ലോ. ഉണ്ണീ, നിൻെറ മുത്തച്ഛന്നും അമ്മാമന്നും, സുഖം തന്നെയല്ലേ? ഇവിടെനിന്നു് പോയതിന്നുശേഷം, ഉണ്ണിക്കു് യാതൊരസുഖവും ഉണ്ടായിട്ടില്ലല്ലോ? വർത്തമാനങ്ങഠം എല്ലാം വിശദമായിപ്പറയൂ. എന്താണൊരു പരിഭ്രമം?"

അമ്മയുടെ ചോദ്യങ്ങഠം, അംബുജലോചനനായ ഭരതൻ കേട്ടു്, തുടന്നു:—

"അമ്മേ, അമ്മാമൻെറ അരമനയിൽനിന്നു് പോന്നിട്ടു്, ഇന്നേക്കു് ഏഴ ദിവസമായി. മുത്തച്ഛന്നും, യുധാജിത്തു് അമ്മാമന്നും അസുഖമൊന്നുമില്ല. തുടന്നയാത്രകൊണ്ടു് സൈന്യങ്ങഠം അവശരായിക്കഴിഞ്ഞു. എൻെറ സുഖസൌകര്യങ്ങഠംക്കുവേണ്ടി അവർ തന്ന ധനങ്ങളെല്ലാം, എത്തിയിട്ടില്ല. പിതൃകല്പനപ്രകാരം വന്ന ദൂതന്മാർ, വെമ്പിച്ചതുകൊണ്ടു്, ഞാൻ വഴിക്കു് വിശ്രമിക്കാതെ പോന്നു. എല്ലാം ഉടനെ എത്തും.

ഞാൻ ചോദിക്കുന്നതിന്നു് അമ്മ ഉത്തരം പറയണേ. അമ്മ കിടക്കുന്ന ഈ കനകപ്പള്ളിമഞ്ചം ശൂന്യമായിക്കാണുന്നതെന്താണു്? ഇക്ഷ്വാകുവംശത്തിന്നു് തന്നെ, ഒട്ടും സന്തോഷമില്ലാത്തൊരു പരിത:സ്ഥിതി കാണുവാൻ കാരണമെന്തു്? അമ്മയുടെ മണിഗൃഹത്തിലാണല്ലോ, അച്ഛൻ മിക്കവാറും ഉണ്ടാകാറുള്ളതു്? അമ്മേ, അച്ഛൻ എവിടെയാണു്? എനിക്കു് അച്ഛനെ കാണുവാൻ— ആ പാദങ്ങളിൽ വീണു നമസ്കരിക്കുവാൻ— ധൃതി തോന്നുന്നു. വലിയമ്മ കൌസല്യാദേവിയുടെ കൊട്ടാരത്തിലാണോ അച്ഛൻ?"

അവിടെ നടന്ന വൎത്തമാനങ്ങൾ യാതൊന്നുമറിയാത്ത കുമാരനോടു്, എല്ലാ സംഗതിയും ഏററവും ഇഷ്ടപ്പെട്ടുമെന്നു് വിചാരിച്ചു്, വളരെയധികം അനിഷ്ടകരമായ സംഭവം സന്തോഷസമേതം കൈകേയി പ്രിയപുത്രനോടു് പറഞ്ഞു:—

"ഉണ്ണീ, മകനേ, മഹാത്മാവും, അതിതേജസ്വിയും, അനേകം യാഗങ്ങൾ നിർവിഘ്നം നിർവഹിച്ചവനും, ഉത്തമന്മാൎക്കു് താങ്ങും തണലുമായിരുന്ന മഹാരാജാവു്, ഏതൊരു ജീവനും അവസാനത്തിലെത്തുന്ന പുണ്യലോകം പ്രാപിച്ചു."

അമ്മയുടെ വാക്കുകൾ, വെട്ടിയിട്ടമരംപോലെ ഭരതനെ വെറും നിലത്തു് വീഴ്ത്തി. അത്രമാത്രമാണു് പിതൃസ്നേഹം കുമാരനിൽ ഉണ്ടായിരുന്നതു്. അച്ഛനിലുള്ള ഭക്തികൊണ്ടു് അന്ധനായിക്കഴിഞ്ഞിരുന്ന ഭരതൻ, കൺമിഴിക്കുവാൻ അല്പസമയം കഴിയേണ്ടിവന്നു. പെട്ടെന്നു്:—

"അയ്യോ കഷ്ടം! ഞാൻ ഹതനായിത്തീൎന്നു."

എഴുന്നേല്ക്കുവാൻതുടങ്ങിയ കുമാരൻ ഇത്രയുമുച്ചരിച്ചു് വീണ്ടും നിലത്തു വീണു. താതമരണദുഃഖസാഗരത്തിൽ മുങ്ങിപ്പൊങ്ങി, പതറുന്ന മനസ്സോടെ, ചെറുകുട്ടിയെപ്പോലെ ഉറക്കെക്കരഞ്ഞുകൊണ്ടു്:—

"ശരൽക്കാലവെൺമേഘമദ്ധ്യത്തിൽ പ്രകാശധോരണി പൊഴിക്കുന്ന പൂൎണ്ണചന്ദ്രനെപ്പോലെ, ഈ കട്ടിലിൽ, എന്റെ അച്ഛൻ പ്രശോഭിച്ചിരുന്നു. ആ ദേവനില്ലാത്ത പള്ളിമഞ്ചം ശശാങ്കനില്ലാത്ത അംബരതലംപോലെ, വെള്ളം വററിവരണ്ട വാരിധിപോലെ ശൂന്യമായിത്തീൎന്നുവല്ലൊ."

അസഹ്യദുഃഖത്താൽ തേങ്ങിത്തേങ്ങിക്കരയുന്ന ഭരതൻ ഉത്തരീയവസ്ത്രം കൊണ്ടു് മുഖംപൊത്തി. കാനനത്തിലുള്ള പയിൻമരം വെട്ടിയിട്ടതുപോലെ, ദശരഥനന്ദനൻ വെറും നിലത്തു് പിന്നേയും ബോധമററുവീണു.

ദേവനോ, സൂൎയ്യനോ, ചന്ദ്രനോ, ഭൂമിയിൽ പതിച്ചതുപോലെ കിടക്കുന്ന, മദഗജതുല്യബലപരാക്രമിയായ ഭരതനെ എഴുന്നേല്പിച്ചുകൊണ്ടു് കൈകേയി ഇപ്രകാരം പറഞ്ഞു:—

"യശസ്വിയായ കുമാരാ, മനോൎമന്നവപുത്രനാണു് നീ. ഉണ്ണിയെപ്പോലെ വിശിഷ്ടനും വിജ്ഞനുമായൊരാൾ ഇത്തരത്തിൽ ദുഃഖിക്കുകയോ? എഴുന്നേല്ക്കൂ. സത്യം—ദാനം—ധൎമ്മം—സത്സ്വഭാവം— വേദാംഗജ്ഞാനം— എന്നിവ

യാൽ, ഭാസ്കരദേവനെപ്പോലെ പ്രകാശിക്കുന്ന ബുദ്ധി, നിൻെറ ഹൃദയത്തിൽ പടൎന്നുപിടിച്ച അന്ധകാരത്തെ അകററാത്തതെന്താണ്? ഉണ്ണീ, എഴുന്നേല്ക്കൂ."

എത്ര ശ്രമിച്ചിട്ടും അടക്കുവാൻ കഴിയാത്ത വ്യസനത്താൽ വീണുരുണ്ടുകരയുന്ന കുമാരൻ, കുറെക്കഴിഞ്ഞപ്പോൾ, കണ്ണീർ വളരെയേറെ പ്രവഹിച്ചുകഴിഞ്ഞപ്പോൾ, തേങ്ങിക്കൊണ്ട്:—

"അമ്മേ, എൻെറ അഗ്രജൻ ശ്രീരാമദേവൻെറ അഭിഷേകം, അല്ലെങ്കിൽ അത്യുത്തമമായൊരു യജ്ഞം, ചെയ്യുകയായിരിക്കും അച്ഛൻ; എന്നുവിചാരിച്ച് അത്യാനന്ദത്തോടെയാണ് ഞാൻ യാത്രപുറപ്പെട്ടത്. അത് നേരെവിപരീതമായിത്തീൎന്നുവല്ലോ. അമ്മേ, എൻെറ ഹൃദയം മുറിയുന്നതുപോലെ തോന്നുന്നു. എൻെറ ആഗ്രഹം എല്ലാം, യാതൊരു വിഷമവുമില്ലാതെ സാധിപ്പിച്ചുതന്നിരുന്ന അച്ഛനെ എനിക്കിനി കാണാൻ സാധിക്കുമോ? നിർഭാഗ്യവാനായ ഞാൻ എത്തുന്നതിനുമുമ്പ്, സ്വൎഗ്ഗം പൂകത്തക്ക എന്തൊരുദുഃഖമാണ് അച്ഛന്ന് വന്നുചേൎന്നത്? എൻെറ ജ്യേഷ്ഠനും ലക്ഷ്മണനും ധന്യരിൽ ധന്യരാണ്. അച്ഛൻെറ സമീപത്തിരുന്ന് വേണ്ടത് ചെയ്യുവാനും, യഥാവിധി സംസ്കരിക്കുവാനുമുള്ള ഭാഗ്യം അവൎക്കെങ്കിലും സിദ്ധിച്ചുവല്ലോ.

തൃപ്പാദങ്ങളിൽ നമസ്കരിക്കുവാൻ തുടങ്ങുമ്പോഴേക്കും; പ്രീതിയോടെ എന്നെപ്പിടിച്ച് ആലിംഗനം ചെയ്ത്, മൂൎദ്ധാവിൽ മുകരാറുണ്ട്; വാത്സല്യമസൃണങ്ങളായ പാവനപാണികളെക്കൊണ്ട്, കൎമ്മധീരൻ, എൻെറ ദേഹത്തിലെ പൊടി തുടക്കാറുണ്ട്; എൻെറ അമ്മേ, അനശ്വരകീൎത്തിയാൎന്ന തമ്പുരാൻ ഞാൻ വന്നത്, കണ്ണീർപൊഴിച്ച് വിളിക്കുന്നത്, അറിയാത്തതെന്താണ്?

അഭിവന്ദ്യനായ മാൎഗ്ഗദൎശി—സ്നേഹസമ്പന്നനായ സുഹൃത്ത്—കരുണാവാരിധിയായ പിതാവ്—ഈ നിമിഷംമുതൽ എനിക്കിനി ആരാണോ? ഏതൊരുമഹാപ്രഭുവിൻെറ വിനീതദാസൻ എന്ന അത്യുന്നതപദവി എനിക്കു കിട്ടുമോ; ആ ദേവനെ, ധൎമ്മമൂൎത്തിയായ ശ്രീരാമചന്ദ്രനെ വിവരമറിയിക്കൂ. സ്വന്തം ധൎമ്മങ്ങൾ, അടിപതറാതെചെയ്യുന്ന ഒരാൾക്ക് അച്ഛനെപ്പോലെയാണ്, അഗ്രജൻ. ആ പുണ്യതീൎത്ഥപാദങ്ങളെ ഞാൻ പിടിക്കും. എനിക്കിനി മറെറാരുഗതിയുമില്ല. സത്യസന്ധനും ദൃഢവ്രതനുമായ അച്ഛൻ—ധൎമ്മജ്ഞനും, ധൎമ്മനിഷ്ഠനും, മഹാത്മാവും, സത്യവിക്രമിയുമായ മഹാരാജാവ്—അവസാനമായി അരുളിച്ചെയ്തതെന്താണ്? ആ സന്ദേശം—കല്പനയെങ്കിലും വഴിപോലെ ഞാൻ കേൾക്കട്ടെ."

അതുല്യഗുണവാനായ ഭരതകുമാരന്റെ ചോദ്യം, കൈകേയിയെക്കൊണ്ടു് സത്യം പറയിച്ചു:—

"ഉണ്ണീ, മഹാബുദ്ധിമാനായ മഹാരാജാവു്, ഹാ രാമാ, ഹാ ലക്ഷ്മണാ, സീതേ, എന്നിങ്ങനെ വിലപിച്ചുകൊണ്ടാണു് പരലോകം പ്രാപിച്ചതു്. പാശബദ്ധനായ ഒരു ഗജശ്രേഷ്ഠനെപ്പോലെ, ധർമ്മബദ്ധനായ അരചൻ അവസാനമായി ഇത്രയുംപറഞ്ഞു:—

"മഹാബാഹുവായ ലക്ഷ്മണനോടും, ഓമലാളായ സീതയോടുംകൂടി, തിരിച്ചുവരുന്ന രാമനെ കാണുവാൻ ഏതൊരു കണ്ണുകൾക്കാണോ സാധിക്കുക, അവരാണു് കൃതാർത്ഥന്മാർ-ഭാഗ്യവാന്മാർ.

രണ്ടാമത്തെ അപ്രിയവാക്കുകൾ, അഗ്നിചൊരിയുന്നതുപോലെ കേട്ട ഭരതൻ വ്യസനംകൊണ്ടു് അവശനായി ചോദിച്ചു:—

"എന്തു്? എന്റെ ജ്യേഷ്ഠൻ-കൌസല്യാദേവിക്കു് ആനന്ദമരുളുന്ന ധർമ്മസ്വരൂപി-അനുജൻ ലക്ഷ്മണനോടും ജ്യേഷ്ഠത്തിയോടുംകൂടി, എങ്ങോട്ടാണു് പോയതു്?"

ഓമനമകനു് അമൃതംപോലെ ഇഷ്ടപ്പെട്ട കാര്യമാണു് പറയുന്നതെന്ന വിശ്വാസത്താൽ, സന്തുഷ്ടമാനസയായ കൈകേയി അത്യനിഷ്ടവാക്കുകൾ തുടർന്നു:-

"എന്റെ പൊന്നുമകനെ, മാൻതോൽധരിച്ചു്, തമ്പിയോടും സീതയോടുംകൂടി ആ അരചനന്ദനൻ ദണ്ഡകാരണ്യത്തിലേക്കാണു് പോയതു്."

രഘുവംശധർമ്മം ഇന്നതാണെന്നു് തികച്ചും അറിയുന്നഭരതൻ, ആകെ സംഭ്രമിച്ചു, ജ്യേഷ്ഠനു് എന്തെങ്കിലും തെററുപററുകയോ? ഭയംകൊണ്ടു് ഇടറിയ വാക്കുകളോടെ ഭരതൻ:-

"അമ്മേ, എന്റെ ജ്യേഷ്ഠൻ, വിപ്രവര്യന്മാരിൽ ആരുടേയും ധനം അപഹരിച്ചിട്ടില്ലല്ലോ? ദരിദ്രനേയോ ധനികനേയോ, കാരണമില്ലാതെ നിഗ്രഹിച്ചിട്ടില്ലല്ലോ? പരദാരങ്ങളെ മാതൃതുല്യമായിക്കാണുന്ന ധർമ്മാത്മാവു്, മററൊരാളുടെ പത്നിയെ ആഗ്രഹിച്ചിട്ടില്ലല്ലോ? ബാലവധം ചെയ്തൊരു ആതതായിയെപ്പോലെ, ദണ്ഡകാരണ്യത്തിലേക്കയക്കാൻ, എന്തൊരു കുററമാണു് എന്റെ ജ്യേഷ്ഠൻ ചെയ്തതു്? വേഗം പറയൂ."

അതിചപലയായ ആ മാതാവു്, വേണ്ടതെല്ലാം തനിക്കറിയുമെന്നുള്ള അഹങ്കാരത്തോടെ ഞെളിഞ്ഞു്, താൻ ചെയ്തതു് അത്യുത്തമമാണെന്ന വിശ്വാസത്താൽ സ്ത്രീസ്വഭാവമനുസരിച്ചു് സന്തോഷത്തോടെ പറഞ്ഞുതുടങ്ങി:—

"ഉണ്ണീ, ബ്രാഹ്മണധനത്തെ രാമൻ കവൎന്നെടുത്തില്ല; കുബേരനേയോ കുചേലനേയോ നിഷ്ഠുരണം നിഗ്രഹിച്ചിട്ടില്ല; അന്യസ്ത്രീയെ ഒന്നു നോക്കുക പോലും ചെയ്തിട്ടില്ല.

ഇവിടെ രാമാഭിഷേകം തീൎച്ചപ്പെടുത്തി. അപ്പോൾ ഞാൻ ഉണ്ണിക്കുവേണ്ടി രാജ്യം അച്ഛനോടു് യാചിച്ചു; രാമന്റെ കാനനവാസവും. സത്യത്തിൽനിന്നു് അണുവും തെറ്റുപററാത്ത അച്ഛൻ അതുപോലെത്തന്നെ കാൎയ്യം നടത്തി. തോലുമുടുത്ത രാമൻ, സൌമിത്രിയോടും സീതയോടുംകൂടി കാട്ടിലേക്കു്, അച്ഛന്റെ കല്പനപ്രകാരം പോയി. അനശ്വരയശസ്വിയായ അയോദ്ധ്യാചക്രവൎത്തി, സീമന്തപുത്രന്റെ വിയോഗദുഃഖത്താൽ അവശനായി മരണംവരിച്ചു. എല്ലാ ധൎമ്മങ്ങളും അറിയുന്ന നീയാണിനി അയോദ്ധ്യാരാജാവു്. ഉണ്ണീ, വ്യസനമോ മനശ്ചാഞ്ചല്യമോ ഉണ്ടാകരുതു്. ശത്രുബാധയില്ലാത്ത, ഈ വലിയ രാജ്യം ഇന്നു് നിന്റെ അധീനത്തിലാണു്. അതുകൊണ്ടു്, എന്റെ പൊന്നുമകൻ ഉടനെ ചെയ്യേണ്ടതു്— വസിഷ്ഠൻ തുടങ്ങിയ ഋഷിമാരേയും വിപ്രന്മാരേയും വരുത്തുക, എത്രയും വേഗത്തിൽ അഭിഷേകം നടത്തുക, രാജാധിരാജനായി ഭൂമിയെ പരിപാലിക്കുക, എന്നിവയാണു്."

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എഴുപത്തിരണ്ടാംസൎഗ്ഗം അവസാനിച്ചു.

---

## എഴുപത്തിമൂന്നാംസൎഗ്ഗം (കൈകേയീഗൎഹണം)

പിതാവിന്റെ മരണം, അതിന്നു് കാരണമായിത്തീൎന്ന സഹോദരവിയോഗം; കൈകേയിയുടെ വാക്കുകൾ കേൾക്കുമ്പോൾ ചെവിപൊത്തി; ദുഃഖംകൊണ്ടു് എരിപൊരികൊള്ളുന്ന ഭരതൻ, സംജ്ഞയില്ലാതെ വീണുകഴിഞ്ഞു. ബോധം വന്നപ്പോൾ, "ഹാ ശ്രീരാമചന്ദ്രപ്രഭോ, എന്റെ നാഥാ," എന്നിങ്ങനെ ഒട്ടുനേരം വിലപിച്ചു:—

"ഹേ ദുഷ്ടബുദ്ധിയായ സ്ത്രീ, ഞാൻ ഹതനായി; അയോദ്ധ്യാധിപൻ ഹതനായി; ലോകംതന്നെ നശിച്ചുകഴിഞ്ഞു. ഇത്തരത്തിൽ ഭയങ്കരശിക്ഷയേല്പിക്കുവാൻ

എന്തൊരു തെററ് ആർ ചെയ്തു? എന്തുകാര്യം സിദ്ധിച്ചു? ശ്രീരാമദേവനെ കാട്ടിലേക്ക് അയക്കുകയും, പിതാവിനെ നിഗ്രഹിക്കുകയും ചെയ്ത രാക്ഷസസ്ത്രീയുടെ ഉദരത്തിൽ പത്തുമാസം കിടന്ന ഞാൻ, ലോകത്തിന്റെ മുന്നിൽ നിന്ദ്യരിൽ നിന്ദ്യനായി. കഴുത്തിൽ കയറിട്ടു് തൂങ്ങി; അല്ലെങ്കിൽ ഉഗ്രവിഷംകുടിച്ചു്; വെള്ളത്തിലോ അഗ്നിയിലോ പതിച്ചു് ഈ ജീവിതം ഞാൻ അവസാനിപ്പിക്കും. ഇത്രമാത്രം ദുഷ്ടതമൂർത്തീകരിച്ച നിന്നെ ഞാൻ, നിഗ്രഹിക്കും; അല്ലെങ്കിൽ, ഞാൻ സ്വയം മരിക്കും. ശ്രീരാമചന്ദ്രപ്രഭുവിന്റെ അനുജൻ—ഭരതൻ—മാതൃഹന്താവാണെന്നു പേർകിട്ടുന്നതു്, അഗ്രജനെ അപമാനിക്കലാണ്.”

ഇങ്ങിനെ പരുഷവാക്കുകൾ പറഞ്ഞ ഭരതനോട് മൃദുവായി കൈകേയി:—

“ഉണ്ണീ, ദഹിപ്പിക്കുന്നപോലെ ഉഗ്രകോപത്തോടെ എന്നെ നോക്കുവാനും, കഠിനവചനങ്ങൾ പറയുവാനും എന്തൊന്നാണ് ഞാൻ ചെയ്തതു്? ഈ മഹാരാജ്യത്തിന്റെ അധിനാഥൻ എന്നസ്ഥാനം നിനക്ക് സിദ്ധിക്കുവാൻ വേണ്ടിയാണ്, രാമനെ പറഞ്ഞയച്ചതു്. നിന്റെ സഹോദരന്മാർ വേർപെട്ടുപോയ ദുഃഖം സഹിക്കാൻ സാധിക്കാതെ അച്ഛൻ മരിച്ചു. എന്തിനാണ് അതുമിതും പറഞ്ഞു് ഇങ്ങിനെ വിലപിക്കുന്നതു്? സമാഗതമായ ഭാഗ്യത്തെ സ്വാഗതംചെയ്തു്, ഐശ്വര്യഭൂയിഷ്ഠമായ രാജ്യത്തെ യഥാർഹം പരിപാലിക്കുക.”

ഭ്രാതാക്കന്മാരുടെ വനഗമനവും, പിതൃമരണവും വീണ്ടും കേട്ട ഭരതൻ ദുഃഖംകൊണ്ടു് തളർന്നു് ഉഗ്രസ്വരത്തിൽ:—

“കഷ്ടം! എന്നെ അധഃപതിപ്പിച്ചു് അഴലാഴിയുടെ നടുവിൽ താഴ്ത്തിക്കളഞ്ഞു. എനിക്കാണോ രാജ്യം? അച്ഛനും തത്തുല്യനായ ജ്യേഷ്ഠനും എന്നെ ഉപേക്ഷിച്ചു. ദുഃഖത്തിൽ ദുഃഖംകൊണ്ടു് അടിച്ചു. പുണ്ണിൽ തീക്കൊള്ളിവെച്ചു. വലിയതിരുമേനിയെ —മഹാരാജാവിനെ —വധിച്ചു. എന്റെ സഹോദരൻ ശ്രീരാമഭദ്രന് മുനിവേഷം നൽകി. ഈ പവിത്രവംശത്തെ അടിയോടെ നശിപ്പിക്കുവാൻവന്ന കാളരാത്രിയാണ് നീ. കഷ്ടം! എന്റെ അച്ഛൻ വഞ്ചിതനായിപ്പോയല്ലൊ; അറിയാതെ അഗ്നിയെ ആലിംഗനം ചെയ്തുവല്ലോ. എന്റെ പിതാവിനെ നിഷ്ക്കരുണം വധിച്ച നിന്നെ കാണുന്നതുതന്നെ മഹാപാപമാണ്. അത്യാഗ്രഹംകൊണ്ടു്—സ്വാർത്ഥബുദ്ധികൊണ്ടു്—ഈ വംശത്തിന്റെ സുഖം നശിപ്പിച്ച, മഹാപാപിയായ നിന്നോടുകൂടിച്ചേർന്നപ്പോഴും, സത്യസന്ധനും, സദ്യശസ്സമ്പാദിച്ചവനുമായ ദശരഥമഹാരാജാവു്—എന്റെ അച്ഛൻ—ദുഃഖാഗ്നിയിൽ പതിച്ചുകഴിഞ്ഞു. നീറിനീറി, പിടഞ്ഞുപിടഞ്ഞു് ദഹിച്ചു.

ധാർമ്മികോത്തംസമായ വലിയതിരുമേനിയെ നശിപ്പിച്ചതെന്തിനാണ്? രാമചന്ദ്രനെ കാട്ടിലേക്കു് പറഞ്ഞയച്ചതു് എന്തിനാണ്? പുത്രശോകാബ്ധിയിൽ കരകാണാതെ മുങ്ങിപ്പൊങ്ങുന്ന, കൌസല്യാദേവിയും സുമിത്രാദേവിയും, എന്റെ അമ്മ എന്നപേരിലുള്ള നിന്റെ ഒന്നിച്ചു് എങ്ങിനെ ജീവിക്കും? സ്വന്തം അമ്മയേക്കാൾ അധികം ശുശ്രൂഷിച്ചിരുന്ന അഗ്രജൻ—ജ്യേഷ്ഠസഹോദരിയെപ്പോലെ സ്നേഹം നിന്നിൽ ചൊരിയുന്ന കൌസല്യാദേവി,—ലോകത്തിലുള്ള സർവ്വശ്രേഷ്ഠതകളും ഒന്നിച്ചുചേർന്നു് രൂപമെടുത്ത നീ സന്തോഷിക്കുന്നുവല്ലൊ. മഹാപ്രഭുവായ ജ്യേഷ്ഠനെ കാട്ടിലേക്കു് അയച്ചിട്ടും വ്യസനം തോന്നുന്നില്ലല്ലൊ.

ഏതൊരാളുടെ ദർശനംകൊണ്ടുതന്നെ പുണ്യം സിദ്ധിക്കുമോ, ശൂരനായ ആ യശസ്വിയെ, മരത്തോലുടുപ്പിച്ചു് നാട്ടിൽനിന്നയച്ച നിനക്കു് എന്തൊന്നാണു് കിട്ടിയതു്? അത്യാഗ്രഹംകൊണ്ടു് കണ്ണുകാണാത്ത അമ്മക്കു് അഗ്രജനിലുള്ള എന്റെ മനസ്ഥിതി എന്താണെന്നു് അറിയാൻ സാധിച്ചില്ലല്ലൊ. ഈ ലോകത്തിന്നുതന്നെ വലിയൊരാപത്താണു് വരുത്തിവെച്ചതു്, വ്യാഘ്രതുല്യരായ ശ്രീരാമചന്ദ്രനും, കുമാരലക്ഷ്മണനും ഇല്ലാതെ, ഈ നാടുഭരിക്കുവാൻ എന്തൊരു ശക്തിയാണു് എന്നിൽ കാണുന്നതു്?

അതുല്യബലവാനാണു് അച്ഛൻ. എന്നിട്ടുപോലും, മഹാമേരുപർവ്വതം വനത്തെ എന്നപോലെ, എന്റെ ഏട്ടന്റെ ശക്തിയെ ആശ്രയിച്ചാണു് രാജ്യം ഭരിച്ചിരുന്നതു്. വൻകാളകൾ വഹിച്ചിരുന്ന ഭാരിച്ചചുമടു് ഒരു പശുക്കുട്ടി എങ്ങിനെ ചുമക്കും? ഈ അചിന്ത്യഭാരം താങ്ങാനുള്ള കെല്പു് എനിക്കെവിടെ?

അഥവാ, യോഗബുദ്ധിബലങ്ങൾ അഗ്രജന്റെ അനുഗ്രഹത്താൽ എനിക്കു് ഉണ്ടായേക്കാമെങ്കിലും നിന്റെ ഈ ആഗ്രഹത്തെ ഞാൻ ഒരിക്കലും നിറവേററുകയില്ല. എന്റെ ജ്യേഷ്ഠന്നു് മാതൃതുല്യമായ ഭക്തി നിന്നിൽ ഉണ്ടായിരുന്നില്ലെങ്കിൽ, യാതൊരു സംശയവുമില്ലാതെ, ദാക്ഷിണ്യലേശമില്ലാതെ, ഞാൻ ഉപേക്ഷിക്കുമായിരുന്നു.

നമ്മുടെ പൂർവ്വികന്മാർ എല്ലാവരും നിന്ദിക്കുന്ന ഇത്തരമൊരു ചിന്ത എങ്ങിനെ ഉണ്ടായി? സദ്ചരിതത്തിൽനിന്നു് നീ പാതാളത്തിലേക്കു് പതിച്ചുകഴിഞ്ഞു. ഇക്ഷ്വാകുവംശത്തിലെ ധർമ്മം, ജ്യേഷ്ഠൻ രാജാവാകുക എന്നാണു്. അനുജന്മാർ അനുഗമിക്കുകയേ ഉള്ളു. നിഷ്ഠുരയായ നീ രാജധർമ്മത്തെ നോക്കുന്നി

ഌാഘിാിക്കം. അഥവാ, അനാശ്വരമായ രാജധർമ്മത്തെപ്പററി, ഇത്തരത്തിലുള്ള വാക്ക് എന്തറിയാനാണ്? അല്ലെങ്കിൽ, സ്വാർത്ഥത്തിൻെറ മുമ്പിൽ സത്യമെവിടെ? രാജധർമ്മമെവിടെ?

സീമന്തപുത്രനാണ് രാജാവകാശം. ഇക്ഷ്വാകുവംശത്തിൽ പ്രത്യേകിച്ചും. ധർമ്മപാലകരും വംശദീപങ്ങളുമായ ആ മഹാത്മാക്കളുടെ നിയമം നിൻെറ മനസ്സിലെത്തിയപ്പോൾ, ഭയപ്പെട്ട് പിന്മാറി. കേകയവംശപാരമ്പര്യത്തിലും, സദ്വൃത്തരായ നരേന്ദ്രന്മാർ, ഇന്നുവരെയും ചെയ്തത് ഈ നിലയിൽ തന്നെയാണ്.

എല്ലാജനങ്ങളും ഒരുപോലെ നിന്ദിക്കുന്ന ഇത്തരം മോഹം എങ്ങിനെ ഉണ്ടായി? പാപകർമ്മത്തിൽ അചഞ്ചലമനസ്സോടുകൂടിയവളേ, ഒരുകാര്യം തീർച്ചയായിക്കരുതിക്കോളു. ഇപ്പോൾ ആഗ്രഹിച്ചുകൊണ്ടിരിക്കുന്നത് ഞാൻ ഒരിക്കലും നിറവേററുകയില്ല. എൻെറ പ്രാണനെ അവസാനിപ്പിക്കത്തക്ക ആപത്താണ് വരുത്തിവെച്ചിട്ടുള്ളത്. ഇതാ ഞാൻ പോവുകയായി. സ്നേഹസ്വരൂപിയാണ് ജ്യേഷ്ഠനെന്ന് ഇനിയെങ്കിലും മനസ്സിലാക്കു. അവിടുത്തെ കാട്ടിൽനിന്ന് നാട്ടിലേക്ക് കൊണ്ടുവരും. അമേയതേജോനിധിയായ അഗ്രജനെ അയോദ്ധ്യയിലെ അരചനായി വാഴിക്കും. ആ ദയാമൂർത്തിയുടെ ദാസൻെറ ദാസനായി ഈ ഭരതൻ നില്ക്കും.''

ഒരിക്കലും ഉദ്ദേശിക്കാത്ത ഇത്തരം വാക്കുകൾ, മഹാത്മായ ഭരതനിൽനിന്ന വന്നപ്പോൾ, കൈകേയി വേദനിച്ചു. ദുഃഖത്തെ അടക്കുവാൻ കഴിയാതെ, തേങ്ങിത്തേങ്ങി വിലപിച്ചു. മന്ദരപർവ്വതത്തിലെ ഗുഹയിൽക്കിടന്ന് സിംഹം കരയുന്നതുപോലെ ഭരതകുമാരൻെറ വിലാപം ആ കൊട്ടാരത്തിൽ ആകെ അലയടിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എഴുപത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തിനാലാം സർഗ്ഗം. (ഭരതക്രോധം)

അവിടെനില്ക്കുന്തോറും ഭരതൻെറ ഹൃദയത്തിൽ ക്രോധം, വേലിയേററം പോലെ വർദ്ധിച്ചുതുടങ്ങി. ക്രമത്തിൽ അന്ധനാറുകുത്തന്നെചെയ്ത് പറഞ്ഞു:—

''ഹേ നിഷ്ഠുരേ, കൈകേയീ, ദുഷ്ടേ, അയോദ്ധ്യാരാജ്യത്തിൽ വസിക്കുവാൻ കൂടി നിനക്ക് അർഹതയില്ല. അതിദൂരത്തിൽ പോകേണ്ടവളാണ്. കാരണം,

ധമ്മത്തെ തീരെ ഉപേക്ഷിച്ച നീ ഇന്നാട്ടിൽ നില്ക്കുന്നിടത്തോളം നാശം മാത്രമാണ് വരുക. മരിച്ച ആളെ സംബന്ധിച്ച് ഒരുതുള്ളികണ്ണീർപോലും വീഴ്ത്തരുത്. അതു് ആ ജീവനെ നരകത്തിലാഴ്ത്തും. മഹാരാജാവു് അച്ഛനോ, ധാമ്മികാഗ്രഗണ്യൻ അഗ്രജനോ എന്താണ് ഉപദ്രവിച്ചതു്? നീ നിമിത്തം മരണവും രാജ്യഭ്രംശവും ഒന്നിച്ചുവന്നു. ഈവംശത്തെത്തന്നെ നശിപ്പിച്ച നീ, ഭ്രൂണഹത്യ ചെയ്ത ആതതായിയാണ്. നരകമല്ലാതെ, ഭർത്തൃസാമീപ്യംപോലും നിനക്കു് ഒരിക്കലും സിദ്ധിക്കുകയില്ല. അത്രമാത്രം വലിയപാപമാണ് ഈ കൃത്യംകൊണ്ടു് സമ്പാദിച്ചതു്. സവ്വ്ക്കം, ദർശനത്തിൽതന്നെ പ്രിയദമേകുന്ന ദയാസാഗരത്തെയാണ് നീ പറഞ്ഞയച്ചതു്. ഏതുതരത്തിലും ഒതുങ്ങാത്ത വലിയ ഭയം എനിക്കു് നല്കി. എന്റെ വന്ദ്യപിതാവു് നാടുനീങ്ങി. എന്നുമെന്നും നശിക്കാത്ത കനത്ത ചീത്തപ്പേര് എനിക്കു് സമ്പാദിച്ചുതന്നു. എന്റെ അമ്മയുടെ രൂപത്തിൽ നില്ക്കുന്ന, രാജ്യക്കൊതിയാർന്ന മഹാദുഷ്ടേ, ദുശ്ചരിതയായ ഭർത്തൃഘാതിനീ ഒരൊറ്റ അക്ഷരം എന്നോടു് മിണ്ടിപ്പോകരുതു്. വലിയമ്മയും ചെറിയമ്മയും, മററുള്ള എല്ലാ അമ്മമാരും, വംശം നശിപ്പിച്ച നീ ഒരുത്തിയെക്കൊണ്ടു്, കരകാണാദുഃഖത്തിൽ പതിച്ചുകഴിഞ്ഞു.

ബുദ്ധിമാനും ധാമ്മികാഗ്രേസരനുമായ അശ്വപതി മഹാരാജാവിനു്, രഘുവംശം മുടിച്ച നീ മകളല്ല; അതിഭയങ്കരിയായ രാക്ഷസിയാണ്. സത്യസന്ധനും ധമ്മസ്വരൂപിയുമായ ശ്രീരാമചന്ദ്രനെ അരണ്യത്തിലേക്കും, ആ ദുഃഖംകൊണ്ടു് അച്ഛനെ അമരലോകത്തിലേക്കും, പറഞ്ഞയച്ച പാപം എന്നേയും സ്പശിക്കും. ഞാൻ എന്നും പ്രജകൾക്കു് അനിഷ്ടനായിത്തീരും.

പതിവ്രതാരത്നമായ കൌസല്യാദേവിക്കു്, ഇത്തരത്തിലുള്ള തീരാദുഃഖമേകിയ നിനക്കു്, നരകത്തിൽക്കൂടി സ്ഥാനം കിട്ടുമോ? ബന്ധുക്കൾക്കുമാത്രമല്ല, സകല ചരാചരങ്ങൾക്കും താങ്ങും തണലും, കൌസല്യാനന്ദനനായ ജ്യേഷ്ഠനാണെന്നു് മനസ്സിലാക്കിയില്ലല്ലൊ.

സ്വന്തം ദേഹത്തിൽനിന്നു് ഉത്ഭവിച്ച ഔരസപുത്രൻ, അമ്മക്കും മിത്രങ്ങൾക്കും, ബന്ധുക്കൾക്കും അതിപ്രിയനാണ്. ദേവന്മാർ സദാപൂജിക്കുന്നവളും ധമ്മമെല്ലാം അറിയുന്നവളുമായ കാമധേനു, പണ്ടൊരിക്കൽ, ഉച്ചവരെ പൂട്ടിയതിനാൽ തളന്നു് ഭൂമിയിൽ വീണുകിടക്കുന്ന രണ്ടുമക്കളെ കണ്ടു. പുത്രശോകം കാമധേനുവിന്റെ ഹൃദയത്തെ വല്ലാതെ വിഷമിപ്പിച്ചു. ദേവിയുടെ കണ്ണുനീർ ഇററിററു് ഭൂമിയിൽ പതിച്ചു. അതിസൌരഭ്യത്തോടുകൂടിയ ആ ബാഷ്പബിന്ദുക്കൾ, ആ വഴിയെ പോയിരുന്ന ദേവേന്ദ്രന്റെ ദേഹത്തിൽ വീണപ്പോൾ

മേല്പോട്ടുനോക്കി. വിലപിച്ചു് വശംകെട്ടുനില്ക്കുന്ന കാമധേനുവിനെക്കണ്ടു വാസവൻ നടുങ്ങി. വജ്രപാണിയായ വാനോർനായകൻ പരിഭ്രമിച്ചു് ഓടിയെത്തു്, തൊഴുതുകൊണ്ടു് ചോദിച്ചു:—

അമ്മേ, ദേവന്മാരിൽ ആരെങ്കിലും അവിടുത്തേക്കു് ഭയമുണ്ടാക്കിയോ? എവർക്കും ഇഷ്ടമേകുന്ന ദേവി, ഇത്രമാത്രം വ്യസനിച്ചു് കണ്ണീരൊഴുക്കുവാൻ കാരണം എന്താണാവോ?''

അതിബുദ്ധിമാനും പരാക്രമിയുമായ ഇന്ദ്രന്റെ വാക്കുകേട്ട കാമധേനു:—

''ശാന്തംപാപം! മകനേ, നിങ്ങളാരും യാതൊരു തെററും ചെയ്തിട്ടില്ല. കഷ്ടപ്പെടുന്ന മക്കളെ കണ്ടപ്പോഴുണ്ടായ ദുഃഖമാണെനിക്കു്. നോക്കൂ; മെലിഞ്ഞു് എല്ലുംതൊലിയും മാത്രമായിത്തീർന്ന ഈ രണ്ടുകാളകളെ, ഒരു കൃഷിക്കാരൻ വെയിലത്തു് പൂട്ടുന്നതു്. എന്റെ ദേഹത്തിൽനിന്നു് ഉത്ഭവിച്ചവരല്ലേ ഇവർ? ഇവരുടെ ഭാരംകണ്ടപ്പോൾ അടക്കാൻകഴിയാത്ത അഴലുണ്ടായി. ആത്മജനുതുല്യമായി ഈ ലോകത്തിൽ, സ്നേഹത്തിനുപാത്രമായിട്ടാരാണു് ഉള്ളതു്?''

ലോകത്തിലെല്ലാം നിറയെ പുത്രന്മാരുണ്ടായിട്ടും, സുതശോകമനുഭവിച്ചു്, സ്വദേഹത്തിൽ ബാഷ്പകണങ്ങൾ വീഴത്തക്കവിധം കരഞ്ഞ കാമധേനുവാണു് ഉത്തമോത്തമയെന്നും, തനയരിൽമീതെയായി ഒരമ്മക്കു്, മററൊന്നുമില്ലെന്നും സുരനായകനു് മനസ്സിലായി.

അതുല്യചരിതയും, എവർക്കും ഗുണം വരണമെന്നു് ആത്മാർത്ഥമായി ആഗ്രഹിക്കുന്നവളും, സദ്ഗുണങ്ങളെല്ലാം ഒത്തുചേർന്നവളും, എല്ലാ ഐശ്വര്യങ്ങളും തന്നിൽത്തന്നെ അടങ്ങിയവളുമായ ശ്രീകാമധേനു, അനേകമനേകം പുത്രന്മാരുണ്ടായിട്ടും, അതിൽ ഒന്നുരണ്ടെണ്ണം കഷ്ടപ്പെടുന്നതു് കണ്ടപ്പോൾ കണ്ണീരൊഴുക്കി. ഒരൊററ മകൻ മാത്രമുള്ള കൌസല്യാദേവിക്കു് ദുഃഖമേകിയ നിനക്കു് ഇഹത്തിലും പരത്തിലും എന്തൊരുഗതിയാണു് കിട്ടുക?

എന്റെ അച്ഛനും ജ്യേഷ്ഠനും, സത്കീർത്തിയുണ്ടാകത്തക്കവിധം ഞാൻ ശുശ്രൂഷചെയ്യും. കൌസല്യാദേവിയുടെ, കരുത്തനായ മകനെ കാട്ടിൽനിന്നു് ഞാൻ ഇങ്ങോട്ടുവരുത്തും. നീ എനിക്കു് സമ്പാദിച്ചുതന്നപാപത്തെ നശിപ്പിക്കുവാൻ, മഹർഷീശ്വരന്മാരൊന്നിച്ചു് ഞാൻ അവിടെപോകും. കണ്ണീർകൊണ്ടു് കണ്ണും ഇടറുന്ന പ്രജകളുടെ നോട്ടം സഹിയ്ക്കുവാൻ ഉള്ളശക്തി ഈ ഭരതന്നില്ല. അമ്മ എന്നുപറയുന്ന നീ തീയിൽ ചാടുകയോ, കാട്ടിലേക്കു് പോവുകയോ,

തുങ്ങിച്ചാവുകയോ എന്തുവേണമെങ്കിലും ചെയ്തുകൊള്ളും. മറെറാരവലംബം നിന ക്കിനി ഈ ജന്മത്തിൽ സിദ്ധിക്കില്ല.

സത്യവിക്രമിയായ ശ്രീരാമചന്ദ്രൻ ഊഴി ഭരിക്കാൻ തുടങ്ങിയാൽ, എന്നി ലുള്ള പാപങ്ങളെല്ലാം അകലും. പരിശുദ്ധനാകുന്ന ഞാൻ കൃതകൃത്യനാകും. അപ്പോൾ മാത്രമേ മനഃസുഖം എനിക്ക് ഉണ്ടാകയുമുള്ളു.''

ഉഗ്രനാഗത്തെപ്പോലെ ചീറുന്ന ഭരതൻ, വടി തോട്ടി എന്നിവയെക്കൊണ്ട് കുഴിയിൽ വീണ ആനയെപ്പോലെ, വീണ്ടും ബോധംകെട്ട് ഭൂമിയിൽ പതിച്ചു. ഉത്സവാവസാനത്തിൽ കൊടിമരം പുഴക്കിയിട്ടപോലെ, നിലത്തുപതിച്ച കുമാ രൻെറ ആഭരണങ്ങളെല്ലാം ചിന്നിച്ചിതറി; വസ്ത്രമഴിഞ്ഞു; നിശ്ചേഷ്ടനായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമയണത്തിൽ, ശ്രീ വാല്മീകിവിരചിതമായ ആദി കാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എഴുപത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തിയഞ്ചാം സർഗ്ഗം (ഭരതശപഥവാക്യം)

ഭരതാഗമനമറിഞ്ഞ മന്ത്രിമാർ അവിടെ എത്തി. വളരെനേരം വേണ്ടി വന്നു കുമാരന്നു ബോധം തെളിയാൻ. ഏററവും ദീനനായി, കണ്ണീരൊഴുക്കി ക്കൊണ്ട് അമ്മയെ നോക്കിയ ഭ്രാതൃഭക്തൻ, മന്ത്രിമദ്ധ്യത്തിൽവെച്ച് വീണ്ടും പറഞ്ഞു:—

രാജ്യത്തെ അല്പമെങ്കിലും ഞാൻ ആഗ്രഹിച്ചിട്ടില്ല. ഈ രാക്ഷസി യാതൊ ന്നും എന്നോട് ആലോചിച്ചിട്ടില്ല. അഭിഷേകം നിശ്ചയിച്ചതും, അഗ്രജൻെറ അരണ്യഗമനവും ഞാൻ അറിഞ്ഞില്ല. ശത്രുഘ്നനുമൊന്നിച്ച് ഞാൻ കേകയ ത്തിലായിരുന്നുവല്ലൊ.''

മഹാത്മാവായ ഭരതൻ വന്നതും വിലപിക്കുന്നതും കൌസല്യാദേവി അറി ഞ്ഞു. സുമിത്രയോട്'':—

അതിക്രൂരയായ കൈകേയിയുടെ മകൻ വന്നിട്ടുണ്ട്. ദീർഘദർശിയായ കുമാ രനെ എനിക്ക് ഉടനെ കാണണം.''

സുമിത്രയോടൊന്നിച്ച് ദേവി പുറപ്പെട്ടപ്പോഴേക്കും, കൊടുങ്കാററുപോലെ ഭരതൻ ശത്രുഘ്നനൊന്നിച്ച് അവിടെയെത്തി, ആ തൃപ്പാദങ്ങളിൽ വീണു

കഴിഞ്ഞു. അമ്മമാരെ കെട്ടിപ്പിടിച്ചുകരഞ്ഞു. ബോധംകെട്ടുവീണ കൌസല്യാദേവി ഭരതന്റെ ശുശ്രൂഷകൊണ്ടു് ഉണന്നു. ദീനദീനയായി:—

“അചിന്ത്യമായ കട്ടംകൈ ചെയ്തു് കൈകേയി നാട്ടു് നേടിവെച്ചു. നിർബാധമായ അയോദ്ധ്യാരാജ്യം ഇന്നു് നിനക്കു് അധീനമാണു്. എന്റെ മകനെ മരത്തോലും ഉടപ്പിച്ചു് കാട്ടിലേക്കു് അയച്ചതിൽ, എന്തൊരു ഗുണമാണു്, ക്രൂരയായ കൈകേയിക്കു് സിദ്ധിച്ചതു്? അല്പം ദയ എന്നിൽ ഉണ്ടെങ്കിൽ, കനകപ്രഭയാന്ന ഉണ്ണിയുടെ അടുത്തേക്കു് എന്നെക്കൂടി കൈകേയി അയക്കണം. അല്ലെങ്കിൽ, ഞാൻതന്നെ സുമിത്രയുമൊന്നിച്ചു്, അഗ്നിഹോത്രമെടുപ്പിച്ചു്, രാമസമീപത്തിൽ എത്തിക്കൊള്ളാം. അതുമല്ലെങ്കിൽ, ഭരതാ നീ ഞങ്ങളെ; പുരുഷവ്യാഘ്രനായ ഉണ്ണി തപസ്സുചെയ്യുന്ന സ്ഥലത്തേക്കു് കൊണ്ടുപോക. ധനധാന്യസമൃദ്ധമായ നാട്ടു് അവരം നിനക്കു് തരുവിച്ചുവല്ലൊ.”

കൌസല്യാദേവിയിൽനിന്നു് പുറപ്പെട്ട ഓരോ അക്ഷരവും പുണ്ണിൽ സൂചി തറക്കുന്നപോലെയാണു് ഭരതനെ വേദനിപ്പിച്ചതു്. ദേവിയുടെ പാദങ്ങളിൽ വീണ്ടും വീണ്ടും ശിരസ്സൂന്നിച്ച ഭരതന്റെ ഉള്ളു് ആകെ ഉലഞ്ഞു, വിലാപത്തോടെ മൂർച്ഛിച്ചു. അല്പം കഴിഞ്ഞു് കൺമിഴിച്ച കുമാരൻ:—

“അമ്മേ, യാതൊന്നും അറിയാത്ത എന്നെ, അമ്മ നിന്ദിക്കരുതേ. എന്റെ ജ്യേഷ്ഠനോടു് എത്രമാത്രം ഭക്തി എനിക്കുണ്ടു്? അമ്മക്കു് അറിയാവുന്നതല്ലേ, അതു്? സന്മാർഗ്ഗസഞ്ചാരിയും സത്യപരനുമായ ജ്യേഷ്ഠനെ പറഞ്ഞയച്ച ആരംക്കു്, ശാസ്ത്രവിദ്യാഭ്യാസത്താലുള്ള തെളിഞ്ഞ ബുദ്ധി ഒരിക്കലും ഉണ്ടാകാതിരിക്കട്ടെ! ഈ കഠിനകൃത്യം ചെയ്ത ജീവൻ ഏതുതന്നെയായാലും, ഒരു മഹാപാപിയുടെ പാദശുശ്രൂഷകനായിത്തീരട്ടെ! സർവ്വലോകത്തിലും പ്രകാശം ചൊരിയുന്ന കാലാത്മാവായ ഭാസ്കരദേവനെ, നിസ്തേജനാക്കിയാലുള്ള ഫലം, വന്നുചേരട്ടെ! സുഖസുഷുപ്തിയിൽ കിടക്കുന്ന പശുവിനെ നിഷ്കരുണം ചവിട്ടട്ടെ! വലിയ പണിചെയ്യിച്ചു് ഒട്ടും കൂലികൊടുക്കാത്തൊരെജമാനനുള്ള അധമ്മം, എന്റെ ജ്യേഷ്ഠനെ വനഗമനം ചെയ്യിച്ച ജീവനു് വന്നുചേരട്ടെ! ഔരസപുത്രന്മാരെപ്പോലെ പ്രജകളെ രക്ഷിക്കുന്നൊരു പൃഥ്വീപാലനെ ദ്രോഹിച്ച ഫലം, എന്റെ ജ്യേഷ്ഠനെ ഉപദ്രവിച്ചവനു് ഉണ്ടാകട്ടെ! കൃത്യമായി നികുതിവാങ്ങി, നാട്ടുകാരെ രക്ഷിക്കാത്ത നരപാലകനുണ്ടാകുന്ന അധമ്മം ആ ജീവനെ ബാധിക്കട്ടെ! യഥാഹം ദക്ഷിണകൊടുക്കാമെന്നേററു്, യാഗം ചെയ്യിച്ചു് ഋഷിവര്യന്മാരെ വഞ്ചിച്ചവനുള്ള പാപം ആ ജീവനെ തീണ്ടട്ടെ! ആന–കുതിര–തേരു് ഉടങ്ങി, ആയുധങ്ങളൊത്തടരാടുമ്പോൾ, സജ്ജനകർമ്മം ചെയ്യാത്തവനുള്ള ദോഷം, അഗ്രജനെ അരണ്യവാസം ചെയ്യിച്ച

വന്നു് എല്ലട്ടെ! അതിബുദ്ധിമാനായൊരാചാര്യൻ വിഷമിച്ചു് ഉപദേശിച്ച സൂക്ഷ്മമായ അൎത്ഥശാസ്ത്രം, വിപരീതമാക്കിത്തീൎത്തവനുള്ളഫലം വന്നുചേരട്ടെ! മഹാബാഹുവും അഭീഷ്ടദാതാവും, ചന്ദ്രസൂൎയ്യതേജസ്സാൎന്നവനുമായ ജ്യേഷ്ഠൻ, നാട്ടു വാഴുന്നതു് കാണുകയും അനുഭവിക്കുകയും ചെയ്യാതിരിക്കട്ടെ! ആട്ടു്, പായസം, എരിശ്ശേരി എന്നിവ വെറുതെ തിന്നുന്നൊരു കൃതഘ്നനായിത്തീരട്ടെ! എന്റെ ജ്യേഷ്ഠനെ രാജ്യപ്രവാസം ചെയ്യിച്ചജീവന്നു് ഗുരുനിന്ദചെയ്ത മഹാപാപം ബാധിക്കട്ടെ' ആ ജീവൻ പശുഹത്യചെയ്യുന്ന മഹാപാപിയാകട്ടെ! ഉത്തമനായൊരു മിത്രത്തെ ദ്രോഹിക്കുന്നവനാകട്ടെ! തികച്ചും വിശ്വസിച്ചു് വിജനത്തിൽവെച്ചു് രഹസ്യമായിപ്പറഞ്ഞകാൎയ്യം പരസ്യമാക്കുന്ന ദുഷ്ടാത്മാവാകട്ടെ!!

യാതൊന്നും ചെയ്യാത്തവൻ—യാതൊരു നന്ദിയുമില്ലാത്തവൻ—ലജ്ജയില്ലാത്തവൻ—ലോകം മുഴുവൻ നിന്ദിക്കുന്നവൻ—എന്നിവരെപ്പോലെയായിത്തീരട്ടെ, എന്റെ ജ്യേഷ്ഠനെ കാനനവാസമേല്പിച്ചവൻ! പത്നിയും, പുത്രന്മാരും, ഭൃത്യന്മാരും, ക്ഷുൽപിപാസാദികളാൽ പരവശരായി ചുററും നില്ക്കുമ്പോൾ, സ്വഗൃഹത്തിലിരുന്നു് മൃഷ്ടാന്നം ഭുജിക്കുന്നവനാകട്ടെ! യോജിച്ച പത്നിയെ കിട്ടാതെ, സത്പുത്രനില്ലാതെ, നീറിനീറി ചത്തുപോകട്ടെ!! പതിവ്രതയായ സഹധൎമ്മിണിയിൽ ജനിച്ച ഔരസപുത്രനെ കാണാതെ ആയുസ്സുമുഴുവൻ ദുഃഖാബ്ധിയിൽ പതിക്കട്ടെ!

എന്റെ ജ്യേഷ്ഠനെ രാജ്യഭ്രംശനാക്കിയ ജീവന്നു്, രാജാവു്, സ്ത്രീ, കുട്ടി, വൃദ്ധൻ എന്നിവരെ വധിച്ചാൽ, സദ്ഭൃത്യനെ പരിത്യജിച്ചാൽ, എന്തൊരു പാപമാണോ ശാസ്ത്രം വിധിക്കുന്നതു്, അതു് സിദ്ധിക്കട്ടെ! അരക്കു്, മദ്യം, മാംസം, വിഷം, ലോഹം, എന്നിവകൊണ്ടു് കുടുംബം പുലൎത്തുന്ന നീചനായിത്തീരട്ടെ! ശ്രീരാമചന്ദ്രനോടു് അനീതിചിന്തിച്ചവൻ, ശത്രുക്കൾക്കു് ഭയമേകുന്ന വൻപടനടക്കുമ്പോൾ ഓടിപ്പോകുന്ന ഭീരുവിനെ കൊല്ലുന്നവനാകട്ടെ! മൺചട്ടിക്കഷ്ണമെടുത്തു്, കീറിപ്പറിഞ്ഞ മുണ്ടുടുത്തു്, ഭ്രാന്തനെപ്പോലെ തെരുവിൽക്കൂടി പിച്ചതെണ്ടുന്നവനായിത്തീരട്ടെ! മദ്യം-സ്ത്രീ-ചൂതുകളി, ഇവയിൽ മുങ്ങി, പരിമിത മനുഷ്യായുസ്സിനെ നശിപ്പിക്കുന്നവനാകട്ടെ! കാമം ക്രോധം തുടങ്ങിയ ദുൎഗ്ഗുണങ്ങൾക്കു് അടിമപ്പെട്ടു് ജീവിതം അവസാനിപ്പിക്കുന്നവനാകട്ടെ! ധാൎമ്മിക കൎമ്മങ്ങൾ അനുഷ്ഠിക്കാതിരിക്കുക മാത്രമല്ല, അധൎമ്മകൃത്യങ്ങൾ ചെയ്യുന്നവൻ കൂടിയാകട്ടെ! അപാത്രങ്ങളിൽ ദാനം ചെയ്യുന്ന അവന്റെ, ലക്ഷക്കണക്കിൽ സമ്പാദിച്ച ധനമെല്ലാം കള്ളന്മാർ കട്ടെടുക്കുകകൂടി ചെയ്യട്ടെ! രണ്ടുസന്ധ്യകളിലും ഉറങ്ങുന്നവന്നു് വിധിച്ച പാപം സിദ്ധിക്കട്ടെ!

വിട്ട് അഗ്നികിരിയാക്കിയവനു്-ഗുരുപത്നിയെ പ്രാപിച്ചവനു്-മിത്രദ്രോഹം ചെയ്തവനു്-കിട്ടേണ്ട പാപങ്ങൾ വന്നുചേരട്ടെ! ദേവന്മാർ-പിതൃക്കൾ-മാതാപിതാക്കന്മാർ, എന്നിവരെ ശുശ്രൂഷിക്കാത്തവനായിത്തീരട്ടെ! സജ്ജനങ്ങളിൽനിന്നും, സത്കർമ്മങ്ങളിൽനിന്നും പതിതനായിത്തീരട്ടെ! മാതൃപരിചരണം ചെയ്യാതെ, ഗുരുത്വവിഹീനനായി അനർത്ഥങ്ങളിൽ ചെന്നുപതിയ്ക്കട്ടെ! പുത്രന്മാർപെരുകി, ദാരിദ്ര്യം വർദ്ധിച്ച്, ജ്വരരോഗം ബാധിച്ച്, സദാസമയവും കഷ്ടപ്പെടട്ടെ! അതിദു:ഖിതരായി കൈമലർത്തി യാചിക്കുന്നവൎക്ക്, ആശാഭംഗമുണ്ടാക്കുന്ന ക്രൂരനായിപ്പോകട്ടെ!

എൻെറ ജ്യേഷ്ഠൻെറ വിവാസത്തിനു് കാരണമായവനും അനുകൂലമായവനും, അശുദ്ധമനസ്സാന്തവനും, പിശുനനും, ശഠനും, രാജഭീതനുമായി, മായാവലയത്തിൽപെട്ട് മുങ്ങിപ്പൊങ്ങി, അതിൽ മാത്രം വിഹരിക്കുന്ന പാപജീവിയായിത്തീരട്ടെ! ഋതുസ്നാനാനന്തരം സമീപിക്കുന്ന, പതിവ്രതാരത്നമായ പത്നിയെ സ്വീകരിക്കാത്ത അധൎമ്മിയാകട്ടെ! ധൎമ്മദാരങ്ങളെ ഉപേക്ഷിച്ച്, അന്യൻെറ പത്നിയെ പ്രാപിക്കുന്ന അധൎമ്മിക്ക് ഉണ്ടാകുന്ന മഹാപാപം, എൻെറ ജ്യേഷ്ഠനെ പരിത്യജിച്ചവനു്ഉണ്ടാകട്ടെ! സ്വന്തം ആത്മജനെ രക്ഷിച്ചുവളൎത്താത്ത ബ്രാഹ്മണനു് ഉണ്ടാകുന്ന പാപം, സ്നേഹസ്വരൂപിയായ ശ്രീരാമചന്ദ്രനെ പറഞ്ഞയച്ച ജീവനു് വന്നുചേരട്ടെ! നിൎമ്മലജലം കലക്കിയവനു്-ഉഗ്രവിഷം കൊടുത്തവനു്-വിധിച്ചവ ഒന്നിച്ച്, ധൎമ്മമൂൎത്തിയായ ജ്യേഷ്ഠനെ അരണ്യവാസമനുഭവിപ്പിച്ചവൻ അനുഭവിയ്ക്കട്ടെ! ചെറിയ കുട്ടിയെ കുടിപ്പിക്കാതെ, പശുവിൻെറ പാൽമുഴുവൻ കറക്കുന്നവനു്-വിപ്രവര്യന്മാരുടെ പൂജമുടക്കിയവനു്-ഉണ്ടാകുന്ന പാപം, പുണ്യാത്മാവായ രഘുവരനെ അയച്ചവനുണ്ടാകട്ടെ! ദാഹാൎത്തനായി വരുന്നവനെ മിരട്ടിയോടിക്കുക, വാദപ്രതിവാദികളിൽ ഒരാളുടെ ഭാഗത്തുചേൎന്ന് മദ്ധ്യസ്ഥനാവുക, തുടങ്ങിയവ ചെയ്താൽ പററുന്നപാപം, അമ്മേ, അവിടുത്തെ ആത്മജനെ അയച്ച ജീവനു് സിദ്ധിയ്ക്കട്ടെ!!"

ഭർത്തൃമരണം! പുത്രവിരഹം! അതുല്യങ്ങളായ രണ്ടുദു:ഖങ്ങളിൽപെട്ട് നെരുങ്ങുന്ന കൌസല്യാദേവിയെ, ഭരതനിങ്ങിനെ ആശ്വസിപ്പിക്കുന്നതിനിടയിൽ വീണ്ടും ബോധംകെട്ട് വീണു.

അത്യുഗ്രസത്യങ്ങളോടെ വിലപിക്കുന്ന നൃപനന്ദനനോട്ട് ദേവി പറഞ്ഞു:-

"മകനേ, ഉണ്ണീ, നിൻെറ സത്യവാക്കുകൾ, എൻെറ ദു:ഖത്തെ ഏററവും വൎദ്ധിപ്പിക്കുകയാണു് ചെയ്യുന്നതു്. ധൎമ്മത്തിൽനിന്നു് അണുമാത്രവും, നിൻെറ

ഹൃദയം വ്യതിചലിക്കാത്തതു്, ഈ വംശത്തിന്റെ ഭാഗ്യം, മാഹാത്മ്യം.

സത്യത്തിൽ സുസ്ഥിരനായ നീ തീച്ചയായും ഉത്തമലോകമണയും.''

കൌസല്യാദേവി ഭരതനെ മടിയിലിരുത്തി, ഒരു കൊച്ചുകുട്ടിയെപ്പോലെ ആലിംഗനം ചെയ്തു.

ഭ്രാതൃഭക്തിപൂണ്ണനായ ആ മഹാത്മാവു് ഭരതൻ, ഇങ്ങിനെ പലതും പറ ഞ്ഞു് വിലപിച്ചും, അടിക്കടി മോഹാലസ്യപ്പെട്ടും, ചുടുനെടുവീർപ്പുകളിട്ടും, ആ രാത്രി അങ്ങിനെ അവസാനിച്ചു.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യകാണ്ഡം എഴുപത്തഞ്ചാംസഗ്ഗം അവസാനിച്ചു.

---

## എഴുപത്താറാം സഗ്ഗം (ദശരഥസംസ്കാരം)

ദുഃഖാഗ്നിയിൽ വെന്തുരുകി വിലപിച്ചുകൊണ്ടിരിക്കുന്ന കൈകേയീസുത നോടു്, വാക്പടുവായ വസിഷ്ഠബ്രഹ്മഷി അരുളിച്ചെയ്തു:–

''യശസ്വിയായ കുമാരാ, മംഗളം ഭവിയ്ക്കട്ടെ! ദുഃഖം കളുക. മന്നവേന്ദ്ര ന്റെ ശേഷക്രിയാദികൾ ഉടനടി ചെയ്യണം''

ആചാര്യനിർദ്ദേശമനുസരിച്ചു് ഭരതകുമാരൻ, എണ്ണത്തോണിയിൽനിന്നു് പിതൃജഡം എടുപ്പിച്ചു. മുഖം അല്പം മഞ്ഞച്ചു് ഉറങ്ങിയനിലയിൽ കിടക്കുന്ന മഹീപാലകന്റെ, നിജ്ജീവശരീരത്തെ, വിചിത്രരത്നാലംകൃതമായ ഉത്തമ മഞ്ചത്തിൽ കിടത്തി വിലപിച്ചുതുടങ്ങി:—

''പ്രഭോ, ഞാൻ വിദൂരത്തിൽ വസിക്കുമ്പോൾ, ജ്യേഷ്ഠനേയും മഹാബലവാ നായ സൌമിത്രിയേയും, ധമ്മാത്മാവായിട്ടുകൂടി അവിടുന്നു് അകററിയല്ലോ. സിംഹതുല്യനും കമ്മധീരനുമായ ശ്രീരാമചന്ദ്രനടുത്തില്ലാതെ വ്യസനിച്ചുകൊണ്ടി രിക്കുന്ന ഞങ്ങളെ അവിടുന്നു് ഉപേക്ഷിച്ചുവല്ലൊ. അവിടുന്നും ജ്യേഷ്ഠനും ഉപേ ക്ഷിച്ച ഞങ്ങളെ ആരാണു് രക്ഷിക്കുക? അനാഥരായിത്തീന്ന ഞങ്ങളുടെ യോഗക്ഷേമം അന്വേഷിക്കുവാൻ ആരാണുള്ളതു്? പ്രഭോ, തമ്പുരാൻ നാടുനീ ങ്ങിയതോടെ ഭൂമി വിധവയെപ്പോലെയായി; അയോദ്ധ്യാനഗരി ചന്ദ്രനില്ലാത്ത രാത്രിപോലെയായി.''

മനമുരുകി മാഴ്കുന്ന ഭരതനോട്, ഭഗവാൻ വസിഷ്ഠൻ തുടർന്നു:—

"ദുഃഖമില്ലാതെ, അന്യചിന്തകൂടാതെ, അച്ഛനുവേണ്ട ശേഷക്രിയകൾ യഥാവിധി ചെയ്യു."

ബ്രഹ്മർഷിയുടെ ആജ്ഞ ശിരസാമാനിച്ചുകൊണ്ടു്, ഋത്വിക്-ആചാര്യൻ-പുരോഹിതൻ, എന്നിവരെ ജാഗ്രതപ്പെടുത്തി. അഗ്നിശാലയിൽനിന്നു് പുറത്തു വെച്ചിരുന്ന അഗ്നികളെ, യജ്ഞകർമ്മകർത്താക്കൾ, ശാസ്ത്രാനുസൃതം കൊണ്ടുവന്നു. പള്ളിപ്പല്ലക്കിൽ ഭൂമിപാലേന്ദ്രശരീരം കിടത്തി; തേങ്ങിത്തേങ്ങിക്കരയുന്ന പരിചാരകന്മാർ പല്ലക്കു് ചുമന്നു. അതു് കൊണ്ടുപോകേണ്ട മാർഗ്ഗങ്ങളിൽ വിചിത്ര വസ്ത്രങ്ങൾ വിരിച്ചിരിക്കുന്നു. പൊൻവെള്ളിപ്പൂവുകൾ, വാരിവിതറിയ ജനക്കൂട്ടം മുന്നിൽ നടന്നു.

അകിൽ-ചന്ദനം-ദേവതാരം-ഗുൽഗുലു-പതിമുകം-ചരള-തുടങ്ങിയ സുഗന്ധവസ്തുക്കളെ സംസ്കാരസ്ഥലത്തു് കൂട്ടിയിട്ടുണ്ടു്. പട്ടടയുടെ മദ്ധ്യത്തിൽ, ഋത്വിക്കുകൾ തമ്പുരാന്റെ മൃതശരീരം കിടത്തി. യഥാവിധി അഗ്നി ജ്വലിപ്പിച്ചു. വേദമന്ത്രങ്ങൾ ജപിച്ചു; സാമവേദം സുസ്വരത്തോടെ ഗാനം ചെയ്തു.

പല്ലക്കുകളിലും ഡോലികളിലുമേറിയ രാജസ്ത്രീകൾ, വൃദ്ധന്മാരായ പരിചാരകന്മാരാൽ അനുഗതരായി അവിടെയെത്തി. യഥോചിതം കർമ്മങ്ങൾ ചെയ്തു്, അവസാനമായി പട്ടടയെ അപ്രദിക്ഷണം വെച്ചു് നരേന്ദ്രനെ നമസ്കരിച്ചു. ചക്രവാകപ്പക്ഷികളെപ്പോലെ ദീനദീനം കരയുന്ന ആയിരമായിരം രാജസ്ത്രീകളുടേയും കൌസല്യ സുമിത്ര എന്നീ റാണിമാരുടേയും ദീനാരവം, വാനിടത്തിൽ മാറ്റൊലിക്കൊണ്ടു.

എല്ലാവരും സരയൂനദീതീരത്തിലെത്തി. വാഹനങ്ങളിൽനിന്നിറങ്ങിയ റാണിമാരും, ഗുരുവര്യന്മാരും, മന്ത്രിമാരും അശ്രുകലുഷിതമായ ഉദകദാനം ചെയ്തു് കൊട്ടാരത്തിലേക്കു് മടങ്ങി.

അന്നുമുതൽ പത്തുദിവസം വെറും നിലത്തുകിടന്നു്, സാത്വികമായ അല്പാഹാരം മാത്രം ചെയ്തു്, പുല ആചരിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എഴുപത്തിയാറാം സർഗ്ഗം അവസാനിച്ചു.

## എഴപത്തിയേഴാം സൎഗ്ഗം [ഭരതശത്രുഘ്നവിലാപം]

സംസ്കാരാദികൾ കഴിഞ്ഞു് പത്തുദിവസം പുലയാചരിച്ചു. പന്ത്രണ്ടാം ദിവസം ശ്രാദ്ധകൎമ്മങ്ങൾ ചെയ്തു. ദശരഥനന്ദനന്മാരായ ഭരതശത്രുഘ്നന്മാർ അനേകം വെള്ളാട്ടുകൾ, ഉത്തമപശുക്കൾ, ദാസീദാസന്മാർ, അമൂല്യരത്നങ്ങൾ, മനോഹരഭവനങ്ങൾ, എന്നിവയെ, മൃഷ്ടാന്നവസ്ത്രാദികൾക്കുപുറമെ ബ്രാഹ്മണശ്രേഷ്ഠന്മാൎക്കു്, അച്ഛൻെറ ഊൎദ്ധ്വലോക സദ്ഗതിക്കുവേണ്ടി ദാനം ചെയ്തു.

പതിമൂന്നാം ദിവസം പ്രഭാതത്തിൽ അസ്ഥിസഞ്ചയനത്തിന്നുവേണ്ടി, ചിതാസമീപത്തിലെത്തിയ ഭരതൻ തോരാത്ത കണ്ണുനീരോടെ വിലപിച്ചു:—

"പ്രഭോ, ജ്യേഷ്ഠൻ ദണ്ഡകാരണ്യത്തിലേക്കു് യാത്രയായതോടെ ഞാൻ വിജനത്തിൽ ഉപേക്ഷിക്കപ്പെട്ടവനായി. അച്ഛൻതന്നെ പുരുഷോത്തമനായ ശ്രീരാമചന്ദ്രനെയാണല്ലൊ ഏല്പിച്ചിരുന്നതു്. അഗ്രജൻവേർപെട്ടാൽ അനാഥയായിത്തീരുന്ന വലിയമ്മയേയും അച്ഛൻ ഉപേക്ഷിച്ചുവല്ലൊ."

പിതാവിൻെറ ശരീരം ചാമ്പലായി കിടക്കുന്നു; വെന്തു് ചുട്ടപ്പുനിറം. അല്പം തോന്നുന്ന അസ്ഥികൾ ഇടക്കിടക്കു് കാണുന്നു. ദേവേന്ദ്രൻെറ കൊടിമരം യന്ത്രങ്ങളെക്കൊണ്ടു് ഉയൎത്തുന്നതിനിടയിൽ പെട്ടെന്നു് വീഴുന്നതുപോലെ കുമാരൻ ബോധഹീനനായി നിലംപതിച്ചു. പുണ്യക്ഷയത്തിൽവീണ യയാതിയെ താപസോത്തമന്മാർ എന്നപോലെ, അമാത്യവൎയ്യന്മാർ ഭരതനെ എഴുന്നേല്പിച്ചു.

ദുഃഖാൎത്തനായ ശത്രുഘ്നൻ അനിയന്ത്രിതനായി, സംജ്ഞയില്ലാതെ, ചിതാസമീപത്തിൽ പതിച്ചു. ബോധംവന്നപ്പോൾ, അച്ഛൻെറ ഗുണഗണങ്ങളോൎത്തു് ഉന്മത്തനെപ്പോലെയായി. പലതും പറഞ്ഞു്, വെറും സാധാരണക്കാരെപ്പോലെ വിലപിക്കുവാൻ തുടങ്ങി:—

"മന്ഥരയാൽ ഉണ്ടാക്കപ്പെട്ടതും, കൈകേയിയാകുന്ന മഹാമുതലയോടുകൂടിയതും, അതിദാരുണമായതുമാണു്, വരദാനം എന്നുപേരായ ഈ മഹാസമുദ്രം. അക്ഷോഭ്യമായ ഇതു് എല്ലാവരേയും മുക്കിക്കളഞ്ഞു. അച്ഛാ. അവിടുന്നു് എപ്പോഴും ലാളിച്ചുകൊണ്ടിരുന്ന, സുകുമാരനായ ഭരതജ്യേഷ്ഠനെ വിട്ടു് എങ്ങോട്ടാണു് പോയതു്? ഞങ്ങൾക്കു് യാതൊന്നും അവിടുത്തോടു് ആവശ്യപ്പെടേണ്ടതായിട്ടേ വന്നിട്ടില്ല. അന്നപാനവസ്ത്രാദികൾ ചോദിച്ചറിഞ്ഞു് അവിടുന്നു് നല്കിയിരുന്നു. പ്രഭോ, ഇനി ഞങ്ങൾക്കു് ആരുണ്ടു്? ധൎമ്മമൂൎത്തിയായ മഹാരാജാവു് നാടുനീങ്ങി

യപ്പോഠ ഭൂമിതന്നെ പിളരേണ്ടതാണ്. എന്നിട്ടും യാതൊരു വ്യത്യാസവും കാണു ന്നില്ല. പിതാവു് സ്വർഗ്ഗത്തിലേക്കും, ജ്യേഷ്ഠന്മാർ കാനനത്തിലേക്കും പോയി. എനിക്കിനി ജീവിക്കുവാനുള്ള ശക്തിയെന്താണ്? അഗ്നികുണ്ഡത്തിൽചാടി ഞാൻ ജീവിതമവസാനിപ്പിക്കും. അച്ഛനും ജ്യേഷ്ഠനും ഇല്ലാതെ, ശൂന്യമായി ക്കഴിഞ്ഞ ഈ അയോദ്ധ്യാനഗരിയിൽ—ഇക്ഷ്വാകുവംശരാജർഷി പരമ്പര ഭരിച്ച പുണ്യപുരിയിൽ—ജ്യേഷ്ഠനില്ലാതെ ഞാൻ പ്രവേശിക്കുന്നതല്ല; കൊടുംകാട്ടിൽ ത്തന്നെയാണ് ഞാനും വസിക്കുന്നതു്."

അതിധീരന്മാരായ ഭരതശത്രുഘ്നന്മാർ, ഹൃദയം പൊട്ടുന്നമട്ടിൽ വിലപിക്കു ന്നതുകണ്ടപ്പോഠ, അവിടെയുള്ളവരിലെല്ലാം അടങ്ങാത്ത അഴൽഉയന്നു. കൊമ്പു കഠ മുറിഞ്ഞുപോയ കാളകളെപ്പോലെ, മണ്ണിൽക്കിടന്നുരുളുന്ന രാജകുമാരന്മാരെ കാണുന്തോറും അന്തരീക്ഷമാകെ മാറുന്നതായി മനസ്സിലായ ഭഗവാൻ വസിഷ്ഠൻ— സവ്വജ്ഞനും, മഹാരാജാദശരഥപുരോഹിതനും, സുശീലനുമായ ബ്രഹ്മഷി—ഭരത നെ എഴുന്നേല്പിച്ചു് അരുളിച്ചെയ്തു:—

"കുമാരാ, അച്ഛനെ സംസ്കരിച്ച പതിമൂന്നാം ദിവസമാണിന്നു്. അസ്ഥി സഞ്ചയനമാണ് ഉടനെ നിർവഹിക്കേണ്ടതും. ഏതൊരു ജീവിക്കും തടുക്കുവാൻ സാധിക്കാത്ത കാര്യങ്ങളിൽ ദുഃഖിക്കരുതു്. പ്രഭുവായ കുമാരൻ അജ്ഞനാകരുതു്."

സുമന്ത്രമഹാമന്ത്രി, ശത്രുഘ്നകുമാരനെ എഴുന്നേല്പിച്ചു്,: ജനനം മരണം തുട ങ്ങിയവ ആക്കും നിവാരണം ചെയ്യാൻ കഴിയാത്തതാണെന്ന തത്വം വ്യക്ത മാക്കി.

വെയിലും മഴയുമേററ ഇന്ദ്രധ്വജങ്ങഠ എന്നപോലെ കുമാരന്മാർ എഴു ന്നേററു് കണ്ണീർ തുടച്ചു. കരഞ്ഞുകരഞ്ഞു് കലങ്ങിയ കണ്ണുകളോടുകൂടിയ, നൃപേ ന്ദ്രകുമാരന്മാരെ, അടുത്ത കമ്മങ്ങഠ ചെയ്യുവാൻ, അമാത്യന്മാർ ജാഗ്രതപ്പെടുത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീ വാല്മീകിവിരചിതമായ ആദി കാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എഴുപത്തിയേഴാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തിയെട്ടാം സർഗ്ഗം [കുബ്ജാവിമോചനം]

സഞ്ചയനാദി ക്രിയകഠ കഴിഞ്ഞു് മടങ്ങുമ്പോഠ, ദുഃഖസന്തപ്തനായ ശത്രു ഘ്നൻ, തുല്യശോകമുള്ള ജ്യേഷ്ഠൻ ഭരതനോടു് ചോദിച്ചു:—

"ജ്യേഷ്ഠാ, എല്ലാ ജീവികൾക്കും ആധാരഭൂതൻ, ദുഃഖികൾക്കു് വിശേഷിച്ചു് ആലംബം, സത്വസമ്പന്നനായ ശ്രീരാമജ്യേഷ്ഠൻ ഒരു പെണ്ണുകാരണം കാട്ടുപൂകേണ്ടിവന്നു. എന്നാൽ, അതിവീരനും, അമേയശക്തനുമല്ലേ ലക്ഷ്മണജ്യേഷ്ഠൻ! അച്ഛനെ നിഗ്രഹിച്ചും ജ്യേഷ്ഠനെ വിമുക്തനാക്കാതിരിക്കാൻ കാരണമെന്താകും? രാജനയങ്ങൾ ആലോചിച്ചാൽ, ഒരു സ്ത്രീക്കു് അടിമപ്പെടുന്ന 'രാജാവു്' തികച്ചും ശിക്ഷാർഹനല്ലേ? നയങ്ങൾ അറിയാത്തവനുമല്ല ചെറിയ ജ്യേഷ്ഠൻ.

ലക്ഷ്മണാനുജൻ ഇപ്രകാരം സംസാരിച്ചുകൊണ്ടിരിക്കെ, കിഴക്കെ ഗോപുരദ്വാരത്തിൽക്കൂടി, ആ കൂനി മന്ഥര വരുന്നതു് കുമാരന്മാർ കണ്ടു.

സർവ്വാംഗം ചന്ദനച്ചാറു പൂശി, രാജകീയങ്ങളായ പട്ടുവസ്ത്രങ്ങൾ ധരിച്ചു് വിചിത്രങ്ങളായ ആഭരണങ്ങളും അരഞ്ഞാണുകളും പലതരത്തിലണിഞ്ഞു്, കയറുകൊണ്ടു് നിറയെ കെട്ടിയ ഒരു കുരങ്ങസ്ത്രീപോലെ, കനകരത്നങ്ങളാൽ മിന്നിത്തിളങ്ങുന്ന കൂനിയെ ദ്വാരപാലകന്മാർ പിടിച്ചു്, ശത്രുഘ്നകുമാരന്റെ മുമ്പിൽ കൊണ്ടുചെന്നു്:—

"പ്രഭോ, ഏതൊരാൾകാരണമാണോ യുവരാജാവു് ശ്രീരാമചന്ദ്രസ്വാമി കാട്ടിലായതു്? വലിയ തിരുമേനി സ്വർഗ്ഗം പൂകിയതു്? ആ ദുഷ്ടാഗ്രണിയാണിവൾ. ഈ കൂനിചെയ്തതിന്റെ ശരിക്കുള്ള ഫലം അനുഭവിക്കണം."

അന്തഃപുരപാലകന്മാരുടെ വാക്കുകൾകേട്ടു് അതിദുഃഖത്തോടെ ശത്രുഘ്നൻ പറഞ്ഞു:—

"എന്റെ ജ്യേഷ്ഠന്മാർക്കും അച്ഛനും ആപത്തുവരുത്തിയ ഇവൾക്കു്, ആ കഠിനകർമ്മത്തിന്റെ ഫലം കൊടുക്കണം"

ഇത്രയും പറയുമ്പോഴേക്കും കോപാകുലനായ കുമാരന്റെ കൈകൾ ആ കൂനിയുടെ ദേഹത്തിൽ ഇരുമ്പുമുഷ്ടിയെപ്പോലെ മുറുകിത്തുടങ്ങി. രാജഭവനം കൂടി കുലുങ്ങത്തക്കവിധം മന്ഥര ഉറക്കെ നിലവിളിച്ചു. നാലുപാടും നിന്നിരുന്ന തോഴിമാർ, ശത്രുഘ്നകുമാരന്റെ തീപാറുന്ന നോട്ടം കണ്ടപ്പോഴേക്കും എവിടെക്കെല്ലാമോ ഓടിയൊളിച്ചു. അവർ തമ്മിൽത്തമ്മിൽ:—

"നോക്കൂ, മന്ഥരയെ മാത്രമല്ല, ഇവിടെയെങ്ങാനും നില്ക്കുന്നകണ്ടാൽ നമ്മെക്കൂടി കുമാരൻ ബാക്കിവെക്കില്ല. കണ്ടില്ലെങ്കിൽ അന്വേഷിച്ചുപിടിക്കും. അന്തകന്റെ കയ്യിൽനിന്നു് രക്ഷനേടാൻ കഴിഞ്ഞെന്നുവന്നേക്കാം. നമുക്കിനി ഒരു

ഒരു രക്ഷമാത്രമേയുള്ളു. ദയ—ഔദാര്യം—കീർത്തി എന്നിവയുടെ വിളനിലവും, ധാർമ്മികാഗ്രഗണ്യയുമായ കൌസല്യാദേവിയെ അഭയം പ്രാപിക്കുക."

കോപംകൊണ്ടു് അരുണവർണ്ണമായിത്തീൎന്ന കണ്ണുകളോടെ, ശത്രുഭയങ്കരനായ ശത്രുഘ്നൻ മന്ഥരയെ നിർദ്ദയംനിലത്തിട്ടുവലിച്ചു. അവളുടെ ആഭരണങ്ങൾ പൊട്ടിച്ചിന്നി. ശരൽക്കാലാകാശത്തിലെ നക്ഷത്രങ്ങളെപ്പോലെ അവ വെട്ടിത്തിളങ്ങി. ഏററവും കരുത്തനായ രാജകുമാരൻ, കൈകേയിയെപ്പററി പരുഷവാക്കുകൾ പലതുംപറഞ്ഞു. ശത്രുഭീകരനായ ശത്രുഘ്നൻെറ അടുത്തേക്കു് അടുക്കുവാൻ, ഭയപ്പെട്ടുവിറക്കുന്ന കൈകേയിക്കു് സാധിച്ചില്ല. അവസാനം ഭരതനെത്തന്നെ അഭയം പ്രാപിച്ചു.

ക്രോധതാമ്രാക്ഷനായ അനുജനോടു് ഭരതൻ പറഞ്ഞു:—

"അനുജാ, സ്ത്രീകൾ അവദ്ധ്യകളാണു്. ക്ഷമിക്കു. മഹാപാപിയായ ഇവളെ കൊന്നാൽ, മാതൃഘാതകൻ എന്നരുളിച്ചെയ്തു്, നമ്മുടെ ജ്യേഷ്ഠൻ ഉപേക്ഷിക്കുകയില്ലായിരുന്നെങ്കിൽ, ഈ ദുഷ്ടമൂർത്തിയെ—എൻെറ അമ്മയുടെ രൂപത്തിലുള്ള കൈകേയിയെ—ഞാൻ വധിച്ചേനെ. ഈ നിഷ്ഠുരയായ കൂനിയെ നിഗ്രഹിച്ചുവെന്നറിഞ്ഞാൽക്കൂടി, ധാർമ്മികസ്വരൂപിയായ ജ്യേഷ്ഠൻ നിന്നോടും, എന്നോടും ഒരു വാക്കു് സംസാരിക്കുകപോലും ചെയ്യില്ല."

ഭ്രാതാവിൻെറ വാക്കുകൾ ലക്ഷ്മണാനുജൻെറ കൈ ബലഹീനമാക്കി, മന്ഥരയെവിട്ടു. ദയനീയ വിലാപത്തോടെ ആ കൂനി കൈകേയീസമീപത്തിൽ ബോധമററുവീണു. ഭരതമാതാവു് വിശ്വസ്തദാസിക്കു് അഭയമേകി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എഴുപത്തെട്ടാം സൎഗ്ഗം അവസാനിച്ചു.

---

## എഴുപത്തൊമ്പതാം സൎഗ്ഗം (ഭരതപ്രതിജ്ഞ)

പതിന്നാലാംദിവസം പുലൎന്നു. രാജാഭിഷേകകൎമ്മത്തിന്നു് അധികാരികളായ എല്ലാവരും ഒത്തുചേൎന്നു് ഭരതകുമാരനോടു് പറഞ്ഞു:—

കുമാരാ, നമ്മുടെയെല്ലാം ഗുരുവരനായ ദശരഥമഹാരാജാവു് ദിവംഗതനായി. ശ്രീരാമചന്ദ്രസ്വാമിയും, അമിതബലവാനായ ലക്ഷ്മണകുമാരനും അരണ്യത്തിലാണു്. ഇനി അവിടുന്നുതന്നെ രാജാവായി ഞങ്ങളെ പരിപാലിക്കണം.

നാട്ടുകാരുടേയും നരേന്ദ്രന്റേയും ദൃഢമായിരുന്ന മൈത്രിയിലാണ്, രാജാവില്ലാത്ത ഈ കാലത്തിൽ, യാതൊരു കുററവും അയോദ്ധ്യാരാജ്യത്തിൽ ഉണ്ടാകാതിരുന്നതു്. പട്ടാഭിഷേകത്തിനുള്ളതെല്ലാം ഒരുങ്ങിയിരിക്കുന്നു. മുത്തുമുത്തച്ഛന്മാർ ഭരിച്ചു പോന്ന അയോദ്ധ്യാരാജ്യത്തിലെ അരചനായി നരശ്രേഷ്ഠനായ അവിടുന്നു് ഞങ്ങളെ പരിരക്ഷിക്കണം.''

അഭിഷേകത്തിനു് സജ്ജമാക്കിയിരുന്നതെല്ലാം ഭരതകുമാരൻ ശോകാകുല നേത്രത്തോടെ ഒന്നുനോക്കി. അവയെ—ഭക്തിപൂർവ്വം പ്രദക്ഷിണംവെച്ചു് നമസ്കരിച്ചു് ആ സജ്ജനങ്ങളോടു്:—

''ഇക്ഷ്വാകുവംശത്തിന്റെ നിയമം, മൂത്ത ആൾക്കു് രാജത്വം എന്നല്ലേ? അതു് തികച്ചും അറിയാവുന്ന ഭവാന്മാർ എന്നോടിങ്ങിനെ കല്പിക്കരുതേ. എന്റെ ജ്യേഷ്ഠൻ ശ്രീരാമചന്ദ്രസ്വാമിയാണ് ഈ നാട്ടിലെ അരചനാകേണ്ടതു്. പതിന്നാലുസംവത്സരക്കാലം ഞാൻ കാനനവാസം ചെയ്യാം. എന്റെ ജ്യേഷ്ഠനെ അടവിയിൽനിന്നു് ഞാൻ കൊണ്ടുപോരാം. ഈ അഭിഷേകസംഭാരങ്ങളെല്ലാം എടുത്തു്, മുമ്പിൽ നടക്കട്ടെ. അരണ്യത്തിൽവെച്ചുതന്നെ അയോദ്ധ്യാധിപതിയായി ജ്യേഷ്ഠനെ അടവിയിൽനിന്നു് ഞാൻ കൊണ്ടുപോരാം. ഈ അഭിഷേകം കഴിക്കാം. യജ്ഞശാലയിൽനിന്നു് അഗ്നിയെ കൊണ്ടുപോരുന്നതു പോലെ, ശ്രീരാമദേവനെ നമുക്കു് പൂജിച്ചു് പ്രസാദിപ്പിച്ചു് കൊണ്ടുപോരാം. എന്റെ അമ്മ എന്നു പറയുന്ന ഈ സ്ത്രീരൂപത്തിന്റെ ആഗ്രഹംപോലെ നടക്കില്ല. ദണ്ഡകാരണ്യത്തിൽ ഞാൻ വാഴും; എന്റെ ജ്യേഷ്ഠൻ ഈ നാട്ടിലും.''

ഭരതൻ ചുററുപാടും നോക്കി അല്പം ഗൗരവത്തിൽ തുടന്നു:—

''കാട്ടിലേക്കുള്ള വഴി വേഗത്തിൽ നന്നാക്കട്ടെ! ശില്പികൾ അവയെല്ലാം നിരപ്പാക്കട്ടെ! അരമനകാവല്ക്കാർ എല്ലാവരും, വേണ്ടസഹായം അവർക്കുചെയ്യുവാൻ ഒന്നിച്ചു പോകട്ടെ!''

ശ്രീരാമചന്ദ്രനിലുള്ള അപാരഭക്തിയോടെ, ഭരതകുമാരൻ പറഞ്ഞ വാക്കുകൾകേട്ട സഭാവാസികളുടെ എല്ലാവരുടേയും കണ്ണിൽനിന്നു് അശ്രുവൊഴുകി. പ്രതിജ്ഞചെയ്ത രാജകുമാരനോടു് അവർ പറഞ്ഞു:—

''പ്രഭോ, ഇപ്രകാരം കല്പിച്ച അവിടുത്തെ, മഹാലക്ഷ്മി എപ്പോഴും അനുഗ്രഹിക്കട്ടെ. അയോദ്ധ്യാമഹാരാജ്യത്തിലുള്ള, എല്ലാം സ്വാധീനമായിക്കിട്ടിയിട്ടും, അവിടുത്തേക്കു് അതെല്ലാം അഗ്രജന്റെ തൃപ്പാദങ്ങളിൽ സമർപ്പിക്കുവാനല്ലേ തോന്നിയതു്.

സന്തോഷകണ്ണുനീർ ഒഴുക്കുന്ന സചിവന്മാർ ഉണർത്തി:—

"കുമാരാ, അവിടുത്തെ ആജ്ഞ അക്ഷരംപ്രതി നിറവേററം. വേലക്കാരും കാവല്ക്കാരും പോയിക്കഴിഞ്ഞു."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എഴുപത്തൊമ്പതാംസർഗ്ഗം അവസാനിച്ചു.

## എമ്പതാം സർഗ്ഗം. (മാർഗ്ഗനിർമ്മാണം)

സ്ഥലങ്ങളെല്ലാം വിശദമായറിയുന്നവർ, നൂല്പണിക്കുകൂടി സാമർത്ഥ്യമുള്ളവർ, യന്ത്രപ്രവർത്തനത്തിൽ നിപുണന്മാർ, തുരങ്കമുണ്ടാക്കുന്നവർ, കൊത്തുപണിക്കാർ, പ്രവൃത്തിയെടുപ്പിക്കുവാൻ കഴിവുള്ള മേലാളർ, യന്ത്രനിർമ്മാണചതുരന്മാർ, മരംവെട്ടുകാർ, ആശാരിമാർ, വഴിയെല്ലാം നിരത്തിവൃത്തിയാക്കുന്ന കിളക്കാർ, മുളപ്പണിവിദഗ്ദ്ധന്മാർ, കുമ്മായപ്പണിക്കാർ, കിണർ തുടങ്ങിയവ ഉണ്ടാക്കുവാൻ നിപുണന്മാർ, എന്തുതന്നെ ചെയ്യാനും കഴിവുള്ള ശക്തന്മാർ, ഇങ്ങിനെ എല്ലാവിഭാഗത്തിലുമുള്ള ആറംക്കാരൊത്ത ആ ജനസമൂഹം, സമുദ്രത്തിലെ വേലിയേററംപോലെ സന്തോഷാരവങ്ങളോടെ മുന്നേറി. വഴികാണിക്കുന്ന വിദഗ്ദ്ധന്മാർ ഒപ്പമുണ്ടു്.

അതാതാളുകറംക്കുള്ള ജോലി ഇന്നതാണെന്നു് ആദ്യമേ തീർച്ചപ്പെടുത്തിയിരുന്നതിനാൽ, യാതൊരു വിഷമവുമില്ലാതെയാണു് യാത്രതുടന്നിരുന്നതു്. മരങ്ങളം, കുററികറം, വള്ളിക്കടില്ലുകറം, എന്നിവ വെട്ടിക്കളഞ്ഞു. പാറക്കല്ലുകറം അടിച്ചുടച്ചു. വൃക്ഷങ്ങളില്ലാത്തിടത്തു് തണലേകുന്നവ വെച്ചുപിടിപ്പിച്ചു. കുഴിയും കിണറം വഴിമദ്ധ്യത്തിലുണ്ടെങ്കിൽ മണ്ണിട്ടുമൂടി; അതിശക്തിയോടുകൂടിയ വേരുകളുള്ള രാമച്ചം തുടങ്ങിയവ നീക്കി, മാർഗ്ഗം സഞ്ചാരയോഗ്യമാക്കി. തകർക്കേണ്ടതു് തരിപ്പണമാക്കി. കെട്ടിപ്പടുക്കേണ്ടസ്ഥലങ്ങളിൽ അങ്ങിനെ ചെയ്തു. പൊളിച്ചുകളയേണ്ടതു് അതിദ്രുതത്തിലെത്തിച്ചു. വെള്ളം എത്തിക്കുവാൻ പലതരത്തിലുള്ള തോടുകറംവെട്ടി; കടൽപോലെ വെള്ളം നിൽക്കുന്നസ്ഥലങ്ങളുണ്ടാക്കി; വെള്ളമില്ലാതിടങ്ങളിൽ പലതരത്തിലുള്ള കിണറുകറം ആറംമറയോടുകൂടി ഉണ്ടാക്കി.

കുമ്മായമിട്ടു് ഉറപ്പാർന്നതറകറം, പുഷ്പിച്ചുനില്ക്കുന്ന മരങ്ങളിൽ മദോന്മത്തരായി കളനാദം ചെയ്യുന്നകിളികറം, വിചിത്രവർണ്ണോജ്ജ്വലങ്ങളായ കൊടിക്കൂറ

കരം, ചന്ദനനീർ പാററി പൊടിയടക്കി, നാനാപുഷ്പങ്ങളാലലംകൃതങ്ങളായ രാജമാർഗ്ഗങ്ങരം, ഇങ്ങിനെ സുരലോകത്തിലുള്ള വീഥികളെപ്പോലെ ആ വഴികരം പ്രശോഭിച്ചു.

സുമധുരഫലങ്ങരം സുലഭമായി കിട്ടുന്ന രമ്യസ്ഥലങ്ങളിൽ, ചതുരംഗസൈന്യങ്ങരംക്ക് വിശ്രമിക്കാനുള്ള പാളയങ്ങരം, മഹാത്മാവായ ഭരതന്നു് അനുസരിച്ച യോഗ്യതയോടെ, ആഡംബരമൊത്തു് മിന്നിത്തിളങ്ങി. മണൽപരത്തി, ചുററപാടും വലിയ കിടങ്ങുകരം കീറി, വലിയ മതിലുകരംകെട്ടി, അതിന്നുനാലു പുറവും രാജപാതകളുണ്ടാക്കി, കമ്മായഭിത്തികളോടുകൂടിയ പ്രാസാദങ്ങളുയന്നു. വാനത്തുയരുന്ന വിമാനങ്ങരം, കൊടികളോടുകൂടി പ്രശോഭിച്ചു. നാനാവൃക്ഷനിരകളോടൊത്ത തീരവും, നിമ്മലജലപൂണ്ണവും, പലജാതി മത്സ്യസമൂഹവുമൊത്ത ഗംഗാനദിവരെയുള്ളവഴി അതിവേഗത്തിൽ പണിതുകഴിഞ്ഞു.

ചന്ദ്രനോടും നക്ഷത്രങ്ങളോടുംകൂടി തെളിഞ്ഞുവിലസുന്ന നിശയിലെ ആകാശംപോലെ, ഉത്തമശില്പികളാൽ നിമ്മിച്ച ആ നരേന്ദ്രമാർഗ്ഗം മനോഹരമാം വിധം മിന്നിത്തിളങ്ങി.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമയണത്തിൽ, ശ്രീ വാല്മീകീവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എൺപതാം സഗ്ഗം അവസാനിച്ചു.

---

## എൺപത്തൊന്നാം സഗ്ഗം. (സഭാസമ്മേളനം)

നിശാവസാനത്തിലെ ഉഷഃകാലത്തിൽ വാഗ്മികളായ സ്തുതിപാഠകന്മാർ, ഭരതരാജകുമാരനെ ശ്രേഷ്ഠങ്ങളും മംഗളകരങ്ങളുമായ സ്തുതികളാൽ ഉണത്തി–സുവണ്ണക്കോലുകരംകൊണ്ടുള്ള പെരുമ്പറനാദം, അന്ത്യയാമമായി എന്നറിയിച്ചു; പലവിധ ശംഖുകളിൽനിന്നു് സുസ്വനം മുഴങ്ങി. ദുഃഖാഗ്നിയിൽ നീറിക്കൊണ്ടിരിക്കുന്ന ഭരതനെ, പത്തുദിക്കുകളിലും മാറെറാലിക്കൊള്ളുന്ന ആ നാദം ഒന്നുകൂടി എരിപൊരിക്കൊള്ളിച്ചു. ഉണന്നെഴുന്നേററ നൃപനന്ദനൻ, ആ ശബ്ദം വിലക്കി; ഞാൻ രാജാവല്ല, എന്നുപറഞ്ഞു. ദീഘനിശ്വാസത്തോടെ ശത്രുഘ്നനോടു്:—

"ശത്രുഘ്നാ നോക്കു. അമ്മയുടെ രൂപത്തിലുള്ള കൈകേയി ചെയ്ത അനിഷ്ടങ്ങരം. ദുഃഖങ്ങളെല്ലാം എന്നിൽ സമർപ്പിച്ചു് അച്ഛൻ പോയി. ധാമ്മികപരിപാലനത്തിൽനിന്നു് ഉടലെടുത്ത രാജ്യലക്ഷ്മി, ചുക്കാൻകാരനില്ലാത്ത തോണിപോലെ ചുററുന്നു. എന്റെ അമ്മ എന്നു പറയുന്ന ഇവരം, ഏതൊരാളാണോ നമ്മുടെ നാഥനായതു്, ആ രഘുനാഥനന്ദനനെ കാടേററി.

ഇങ്ങിനെ പറഞ്ഞു് ബോധഹീനനായിവീണ ഭരതനെ കണ്ടപ്പോഠ, രാജസ്ത്രീകഠ അവശരായി ഉറക്കെ സുസ്വരത്തിൽ കരയുവാൻ തുടങ്ങി.

രാജധൎമ്മങ്ങളെല്ലാം നന്നായറിയുന്ന ഭഗവാൻ വസിഷ്ഠൻ, ഈ സന്ദൎഭത്തിൽ ഇക്ഷ്വാകുകുമാരന്റെ രാജസദസ്സിലേക്കു് കയറിച്ചെന്നു. ദിവ്യരത്നാലംകൃതവും സുവൎണ്ണമയവുമായ സഭയിൽ, സുധൎമ്മയിലേക്കു് എന്നപോലെ, ശിഷ്യന്മാരാൽ പരിവൃതനായ ആ ബ്രഹ്മൎഷിശ്രേഷ്ഠൻ പ്രവേശിച്ചു്, വിരിപ്പിട്ട പൊൻപീഠത്തിലുപവിഷ്ടനായി. വേദവേദജ്ഞനായ ആ മുനിസത്തമൻ ദൂതരോടു് ഇപ്രകാരം അരുളിച്ചെയ്തു:—

"ബ്രാഹ്മണർ—ക്ഷത്രിയർ—വൈശ്യർ—അമാത്യന്മാർ— മുതലായവരുടെ തലവന്മാരെ ഉടനെ വരുത്തണം. അതിവേഗം ചെയ്യേണ്ട ചില കാൎയ്യങ്ങളുണ്ടു്. രാജഭൃത്യന്മാരോടുകൂടിയ ഭരതശത്രുഘ്നന്മാരോടും, യുധാജിത്തു്, സുമന്ത്രർ, അവരുടെ സ്നേഹിതന്മാർ എന്നിവരോടും വേഗത്തിൽ ഇവിടേക്കു് വരുവാൻ പറയുക."

ഉത്തരക്ഷണത്തിനു് ആ ആജ്ഞ നിൎവ്വഹിച്ചുകഴിഞ്ഞു. ദിഗന്തങ്ങളിൽ എത്തത്തക്കവിധം ശബ്ദം മുഴങ്ങി. ആന–കുതിര–തേരു് എന്നിവയിലേറിയ പ്രജാപ്രമുഖന്മാർ വന്നെത്തി. ദേവേന്ദ്രനെ, സുരന്മാർ എതിരേല്ക്കുന്നതുപോലെ, എല്ലാവരും ഭരതരാജകുമാരനെ, ദശരഥമഹാരാജാവിനൊത്തവണ്ണം ഉപചാരാദികഠ ചെയ്തു.

ജലജന്തുക്കളാലും രത്നങ്ങളാലും പരിലസിതമായ പാരാവാരംപോലെ ആ സഭ, ദശരഥനൃപേന്ദ്രനിരിക്കുന്നതിന്നൊപ്പംതന്നെ, തൽപുത്ര രാജനന്ദനന്മാരാൽ പ്രശോഭിപ്പിക്കപ്പെട്ടു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എൺപത്തൊന്നാംസൎഗ്ഗം അവസാനിച്ചു.

---

## എൺപത്തിരണ്ടാം സൎഗ്ഗം [സേനാപ്രസ്ഥാനം]

അതിബുദ്ധിമാനായ ഭരതകുമാരൻ സംപൂജ്യമായസദസ്സിനെ, പ്രോജ്ജ്വലനക്ഷത്രപൂരിതമായ രാത്രിയെ പൂൎണ്ണചന്ദ്രൻ എന്നപോലെ അവലോകനം ചെയ്തു. അൎഹതയ്ക്കനുസരിച്ചു്, ഇരിപ്പിടങ്ങളിൽ ഉപവിഷ്ടരായ, സഭാവാസികളുടെ സൌരഭ്യംപരത്തുന്ന കുറിക്കൂട്ടുകഠ, മിളിവിതറുന്ന വസ്ത്രങ്ങഠ എന്നിവകൊണ്ടു് സഭാ

തലം അഴകററതായി. ശരൽക്കാലശശാങ്കനോടുകൂടിയ രാത്രിപോലെ, വിദ്വജ്ജനങ്ങഠം ആ രാജസദസ്സിൽ നിറഞ്ഞു.

രാജപുരുഷന്മാരേയും പ്രജാപ്രമുഖന്മാരേയും നോക്കി, ധമ്മജ്ഞനായപുരോഹിതൻ, ഭരതകുമാരനോടു് വളരെ മൃദുവായി ഇപ്രകാരംപറഞ്ഞു:—

"ഉണ്ണീ, ധമ്മാത്മാവായ ദശരഥചക്രവത്തി, ധനധാന്യസമൃദ്ധമായ ഈ വിസ്തൃതരാജ്യത്തെ അങ്ങക്കു് തന്നു് ദിവംഗതനായി. സത്യസന്ധനായ രാമൻ ഉത്തമധമ്മം ഇന്നതാണെന്നറിഞ്ഞു് ചന്ദ്രിക ചന്ദ്രനെ എന്നപോലെ, പിതൃവാക്യത്തെ ഉപേക്ഷിച്ചില്ല. പിതാവും ഭ്രാതാവും അങ്ങയ്ക്കു് നല്കിയ, നിഷ്കണ്ടകമായ ഭൂമിയെ ശ്രേഷ്ഠരായ അമാത്യന്മാരുമൊത്തു് പരിപാലിക്കണം; താമസമെന്ന്യേ അഭിഷേകം നടത്തണം. കിഴക്കു്—തെക്കു് തുടങ്ങിയ നാലുദിക്കിലേയും, സാമന്തരാജാക്കന്മാർ കോടിക്കണക്കിലുള്ള അമൂല്യരത്നങ്ങഠം അങ്ങയ്ക്കു് കപ്പമായി നല്കട്ടെ."

ഈ വാക്കുകഠം ഭരതനെ ദുഃഖസമുദ്രത്തിലാഴ്ത്തി. ധമ്മകമ്മകാംക്ഷിയായ ആ ധമ്മജ്ഞൻ, ശ്രീരാമചന്ദ്രൻെറ പാദാരവിന്ദങ്ങളിൽ, മനസ്സുകൊണ്ടു് സാഷ്ടാംഗം നമസ്കരിച്ചു്, ബാഷ്പഗദ്ഗദകണ്ഠനായി, അരയന്നനാദംപോലെ സുസ്വരത്തിൽ വിലാപത്തോടെ ഗുരുനിർദ്ദേശത്തെ പഴിക്കയാണെന്നമട്ടിൽതന്നെ പറഞ്ഞു:—

"അതിബുദ്ധിമാനും, ബ്രഹ്മചര്യനിഷ്ഠനും, വിദ്യാസാഗരത്തിൽ സ്വച്ഛന്ദം വിഹരിച്ചു് സ്നാനം ചെയ്തവനും, ധമ്മത്തിൽനിന്നു് അണുപോലും മനസ്സു് പതറാത്തവനും, ശ്രീദശരഥമഹാരാജാവിൻെറ സീമന്തപുത്രനുമായ, ജ്യേഷ്ഠൻെറ നാടു്, ആക്കു് അപഹരിക്കുവാൻ സാധിക്കും? വിശേഷിച്ചും എനിക്കു്. ദശരഥാത്മജന്നു് രാജ്യാപഹരണം സാധിക്കുമോ? രാജ്യം മാത്രമല്ല, ഈ ഞാനും അവിടുത്തെയാണു്. ധാമ്മികമായിട്ടുള്ളതെന്തോ അതാണു് അവിടുന്നു് പറയേണ്ടതു്. സുധമ്മിഷ്ഠനും ശ്രേഷ്ഠനും ദശരഥസീമന്തപുത്രനും, ദിലീപൻ നഹുഷൻ എന്നീ ശാശ്വതാത്മാക്കഠംക്കു് തുല്യനുമായ, ജ്യേഷ്ഠനാണു് മഹാരാജാദശരഥന്നു് സദൃശനായി അയോദ്ധ്യയെ ഭരിക്കേണ്ടതു്. സംസ്കാരമില്ലാത്തവർ ചെയ്യുന്ന, സ്വഗ്ഗപ്രാപ്തിയ്ക്കു് പ്രതിബന്ധമായ രാജ്യപരിപാലനം, ഞാൻ ആചരിച്ചാൽ ഇക്ഷ്വാകുവംശത്തെ നശിപ്പിക്കുന്നവരിൽ അഗ്രേസരനായിത്തീരും.

എൻെറ അമ്മ, ബുദ്ധിശൂന്യയായാൽ ചെയ്തുപോയ ഈ മഹാപാപത്തിൽ

ഞാൻ ഭാഗഭാക്കല്ല. മാനവവംശാഗ്രഗണ്യനും വനവാസിയുമായ രഘുകുലതിലകനെ, ഞാൻ ഇവിടെനിന്നു് കൈകൂപ്പി വീണുനമസ്കരിച്ചു് പറയുന്നു. പരന്തപനായ ശ്രീരാമചന്ദ്രസ്വാമിയെ അനുസരിക്കുകമാത്രമാണു് ഈ ഞാൻ ചെയ്യുക. മൂന്നുലോകങ്ങളും ഒന്നിച്ചു് നിഷ്പ്രയാസം ഭരിക്കുവാൻ കെല്പുള്ളവനാണു് എന്റെ ജ്യേഷ്ഠൻ.''

ധർമ്മപൂർണ്ണമായ ഭരതവചനം കേട്ടപ്പോൾ, സഭാവാസികൾ ആനന്ദക്കണ്ണീരൊഴുക്കി; അവരുടെ ഹൃദയം ശ്രീരാമസന്നിധിയിലെത്തിക്കഴിഞ്ഞു. കുമാരൻ തുടർന്നു:—

''വനത്തിൽനിന്നു് ജ്യേഷ്ഠനെ കൊണ്ടുപോരുവാൻ സാധിച്ചില്ലെങ്കിൽ, എന്റെ ധന്യസഹോദരൻ ലക്ഷ്മണനെപ്പോലെ അഗ്രജശുശ്രൂഷചെയ്തുകൊണ്ടു്, ആ തൃപ്പാദസന്നിധാനത്തിൽ ഞാനും വസിക്കും. സംപൂജ്യരായ നിങ്ങളെ മുൻനിർത്തി എന്നെക്കൊണ്ടുകഴിയുന്നതെല്ലാം, ദേവദേവനായ ജ്യേഷ്ഠനെ ഇങ്ങോട്ടു കൊണ്ടുവരുവാൻ ശ്രമിക്കും. വഴിനന്നാക്കി രക്ഷിക്കുവാൻ ജോലിക്കാരെ ആദ്യം തന്നെ അയച്ചുകഴിഞ്ഞു. ഇതാ ഞാനും പോവുകയാണു്.''

സഹോദരസ്നേഹവിവശനായ ഭരതൻ, സമീപസ്ഥിതനും മന്ത്രകോവിദനുമായ സുമന്ത്രരോടു് പറഞ്ഞു.—

''വേഗത്തിൽ എഴുന്നേല്ക്കു; പോക. എന്റെ കല്പന, സേനകളെ അറിയിക്കു. ചതുരംഗസൈന്യങ്ങൾ ഉടനെ പുറപ്പെടണം.''

മഹാത്മാവായ ഭരതന്റെ ആജ്ഞകേട്ട സുമന്ത്രർ, തനിക്കു് ഏററവും ഇഷ്ടപ്പെട്ട ആ കാര്യം നിർവഹിക്കുവാൻ പോയിക്കഴിഞ്ഞു. സൈന്യങ്ങളെല്ലാം ശ്രീരാമപ്രഭുവിനെ കൊണ്ടുവരുവാൻ പുറപ്പെടുന്ന വർത്തമാനം, അടുത്തനിമിഷത്തിൽ രാജ്യമൊട്ടാകെ പരന്നു. പ്രജകൾക്കെല്ലാം രോമാഞ്ചമുണ്ടാക്കുന്ന കല്പനയായിരുന്നു ഭരതന്റേതു്.

യോധപതിമാർ, ആനന്ദംനിറഞ്ഞ ഹൃദയത്തോടെ ഭർത്താക്കന്മാരുടെ പുറപ്പാടിൽ ജാഗ്രതകൂട്ടി.

വായുവേഗതയുള്ള കുതിരകൾ, ത്വരിതഗമനംചെയ്യുന്ന കാളവണ്ടികൾ, ദൃഢതരമെത്തുന്ന രഥങ്ങൾ, എന്നിവയോടൊത്ത സൈന്യങ്ങളെ സേനാനായക

ന്മാർ പുറപ്പെട്ടുവിച്ചു. ഉത്സാഹത്തള്ളലോടെനില്ക്കുന്ന ഭടജനങ്ങളെക്കണ്ടു ഭരതൻ, ഗുരുസമീപത്തിൽനിന്നുകൊണ്ടു്, 'എൻെറ തേർ വേഗം കൊണ്ടുവരിക.' എന്നു് സുമന്ത്രരോടു് നിർദ്ദേശിച്ചു.

ഭരതനിയോഗം ശിരസാവഹിച്ച സൂതവര്യൻ, ശ്രേഷ്ഠതുരഗങ്ങളെ കെട്ടിയ ഉത്തമരഥം കൊണ്ടുവന്നു.

ദണ്ഡകമഹാരണ്യത്തിൽ വസിക്കുന്ന സത്യസ്വരൂപനും, സർവ്വരുടേയും ഗുരുവരനും, അനശ്വരയശസ്സാർജ്ജിച്ചവനുമായ ജ്യേഷ്ഠനെ, നല്ലവാക്കുകളെക്കൊണ്ടു് ദയാലുവാക്കിത്തീർക്കുവാൻ, സത്യവിക്രമിയും രഘുവംശരത്നവുമായ ഭരതകുമാരൻ ആഗ്രഹിച്ചു് ഇപ്രകാരം പറഞ്ഞു:—

"ശ്രേഷ്ഠനായ സുമന്ത്രരേ, ലോകത്തിൻെറ ഹിതത്തിന്നു്, ജ്യേഷ്ഠനെ കാട്ടിൽ നിന്നു് ഞാൻ കൊണ്ടുപോരും. കാരുണ്യവാരിധിയായ ജ്യേഷ്ഠൻ എന്നിൽ പ്രസാദിക്കാതിരിക്കുമോ? വേഗത്തിൽ പോയി സർവ്വസൈന്യാധിപനോടു് യാത്രക്കു് നിർദ്ദേശമേകു."

രാജകുമാരൻെറ, സുവ്യക്തമായ ആജ്ഞ അമാത്യവരനെ കൃതകൃത്യനാക്കി. ആനന്ദം നിറഞ്ഞ ഹൃദയത്തോടെ, പൌരപ്രമുഖന്മാർ–സേനാനായകന്മാർ–സുഹൃത്തുക്കൾ–ബന്ധുക്കൾ തുടങ്ങി എല്ലാവരോടും പുറപ്പെടുവാൻ നിർദ്ദേശമേകി. ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രാദികൾ, യഥാർഹം ആന–തേര്–കുതിര–ഒട്ടകം മുതലായ വാഹനങ്ങളിൽ കയറി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യകാണ്ഡം എൺപത്തിരണ്ടാംസർഗ്ഗം അവസാനിച്ചു.

## എൺപത്തിമൂന്നാം സർഗ്ഗം [ഭരതൻെറ വനയാത്ര]

പിറേറന്നു്, ഉദയാദ്രിയിലണഞ്ഞ സൂര്യദേവൻ ചെങ്കതിരുകൾ വാരിവിതറി. തെളിഞ്ഞപ്രഭാതത്തിൽ, ശ്രീരാമദേവനെ സന്ദർശിക്കുവാനുള്ള അത്യാഗ്രഹത്തോടെ ഭരതകുമാരൻ സഹോദരനുമൊന്നിച്ചു് പള്ളിത്തേരിലേറി. അമാത്യന്മാർ പുരോഹിതന്മാർ തുടങ്ങിയവർ, ഉത്തമതുരഗങ്ങളെ കെട്ടിയതും ഭാസ്കരദേവൻെറ രഥത്തിന്നുതുല്യമായതുമായ വാഹനങ്ങളിൽ, മുന്നിലായി യാത്രതുടന്നു.

സ്വർണ്ണച്ചങ്ങലകൾ തുടങ്ങിയവ അണിഞ്ഞ ഒമ്പതിനായിരം മദഗജങ്ങൾ, വില്ലാളിവീരന്മാരോടുകൂടിയ പതിനാറായിരം തേരുകൾ, ലക്ഷണങ്ങളൊത്ത നൂറായിരം അശ്വങ്ങൾ, വിവിധങ്ങളായ വരായുധങ്ങൾധരിച്ച അനേകം യോധന്മാർ, സത്യസന്ധനും ജിതേന്ദ്രിയനുമായ ഭരതകുമാരനെ അനുഗമിക്കാൻ ഉണ്ട്. മാത്രമല്ല, ഇക്ഷ്വാകുവംശാലങ്കാരനായ കുമാരനെ, പൊന്നൊളിവീശുന്ന യാനങ്ങളിൽ, ധന്യകളും യശസ്വിനികളുമായ, കൌസല്യ സുമിത്ര കൈകേയി എന്നീ മഹാറാണിമാരും, ശ്രീരാമചന്ദ്രനെ നാട്ടിലേക്ക് കൊണ്ടുവരുവാൻ ജാഗരൂകരായി അനുധാവനംചെയ്തു. ലക്ഷ്മണസഹിതനായ ദാശരഥിയെ കാണുവാൻ ഉഴറുന്ന നാഗരികന്മാർ, ഹർഷോന്മത്തരായി അന്യോന്യം പറഞ്ഞു:—

"കൊണ്ടൽനേർവർണ്ണനും, മഹാബാഹുവും, സ്ഥിരപ്രജ്ഞനും, ദൃഢവ്രതനും, സകലജീവികളുടേയും ശോകങ്ങളെ അടിയോടെ നശിപ്പിക്കുന്നവനുമായ ശ്രീരാമകുമാരനെ, നമുക്ക് എപ്പോൾ കാണുവാൻ സാധിക്കും? ദേവൻെറ ഒരൊറ്റ കടാക്ഷംമതി, നമ്മുടെ ദു:ഖങ്ങളെല്ലാം, സൂര്യോദയത്തിലെ ഇരുട്ടെന്നപോലെ അകലുവാൻ."

ഇത്തരത്തിലുള്ള വാക്കുകളാണ് സന്തുഷ്ടമാനസരായ പൌരവാസികളുടെ നാവിൽനിന്നു് ഉയന്നതു്. ദേവനെ സംബന്ധിച്ച വർത്തമാനമല്ലാതെ അവരിൽ ഒരാൾക്കുപോലും പറയുവാനില്ല.

കൈകേയീതനയനെ അനുഗമിക്കുന്നവരിൽ, എല്ലാവക്കും സമ്മതരായവരും വേദവേദാംഗങ്ങളുടെ മറുകരയിലെത്തിയവരുമുണ്ട്. എന്നാൽ ഒരു പ്രത്യേകത, ആനന്ദമല്ലാതെ ആരുടെ ആനനങ്ങളിലും കാണാനില്ലായിരുന്നു. രത്നനോട്ടക്കാർ–മൺപാത്രങ്ങളുണ്ടാക്കുന്നവർ–ആയുധങ്ങൾ നിർമ്മിക്കുന്നവർ–നൂല്പണിക്കാർ–മയിൽപ്പീലിപ്പണിക്കാർ–ശാസ്ത്രമനുസരിച്ച് ജീവിക്കുന്നവർ– കമ്മായം തേക്കുന്നവർ–മിനുപ്പിക്കുന്നവർ–ആനക്കൊമ്പുകൊണ്ടുവേലചെയ്യുന്നവർ–പേർപുകഴ്ന്ന പൊൻപണിക്കാർ –അലക്കുകാർ– ഉഴിച്ചിൽക്കാർ–കുളിപ്പിക്കുന്നവർ–വൈദ്യന്മാർ–ക്ഷുരകന്മാർ–തുന്നൽപ്പണിക്കാർ–ഇടച്ചേരിപ്രമുഖന്മാർ–സ്ത്രീകളോടുകൂടിയ നട്ടുവന്മാർ–ധീവരന്മാർ–ഇങ്ങിനെയുള്ളവരൊന്നിച്ചുതന്നെ, വേദവിജ്ഞന്മാരും യോഗാഭ്യാസനിരതന്മാരും അനേകമുണ്ടായിരുന്നു. വെളുത്തവസ്ത്രം ധരിച്ച്, ചെംകുറിക്കുട്ടുകളണിഞ്ഞു്, മോടിയിൽ ദ്വിജവര്യന്മാർ കാളവണ്ടികളിൽ കുമാരനെ പിൻതുടന്നു. ഭ്രാതൃഭക്തിരൂപംകൊണ്ട ഭരതനെ, സന്തോഷാഭിമാനങ്ങളോടെ അനുസരിക്കുന്ന ആ പെരുംപട, ഗംഗാനദീതീരത്തിലുള്ള ശൃംഗിവേരപുരത്തിലെത്തി. അവിടെ

യാണു്, ശ്രീരാമസഖിയായ ഗുഹൻ, ബന്ധുമിത്രാദികളൊന്നിച്ചു്, സശ്രദ്ധം രാജ്യത്തെ സംരക്ഷിച്ചുവരുന്നതു്. ചക്രവാകപ്പക്ഷികളാൽ അലംകൃതമായ ഗംഗാതീരത്തിൽ, കുമാരനെ പുരസ്കരിച്ചു്, സൈന്യങ്ങൾ അണിനിരന്നു.

സുഖത്തോടെ നില്ക്കുന്ന അവരേയും, പുണ്യജലമൊഴുകുന്ന ഗംഗയേയും അവലോകനം ചെയ്തു ഭരതൻ വാക്ചാതുര്യത്തോടെ സചിവന്മാരോടു്:—

"സൈന്യങ്ങളെല്ലാം യഥേഷ്ടം ഇന്നു് ഇവിടെ വസിക്കട്ടെ. നാളെ ഈ നദി കടക്കാം. പിതാവിന്റെ ഉഭയലോകസുഖത്തിനുവേണ്ടി ഉദകക്രിയ യഥാവിധി ഈ പുണ്യനദിയിൽ ചെയ്യണം"

അമാത്യന്മാർ നിർദ്ദേശമനുസരിച്ചു് ഭടജനങ്ങളെയെല്ലാം, അവരവരുടെ ഇഷ്ടംപോലെ, ഭാഗീരഥീതീരത്തിൽ വിശ്രമിക്കുവാൻ അനുവാദമേകി. ധാർമ്മികാഗ്രേസരനായ ശ്രീരാമചന്ദ്രനെ വനവാസത്തിൽനിന്നു് വിനിവർത്തിപ്പിക്കുവാനുള്ള മാർഗ്ഗങ്ങൾ ആലോചിച്ചു് ഭരതൻ, പ്രകൃതിസുന്ദരമായ ഗംഗാതീരത്തിൽ ഇരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എൺപത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

## എൺപത്തിനാലാം സർഗ്ഗം [ഗുഹാഗമനം]

പാവനമായ ജാഹ്നവീതടത്തിൽ നിവസിക്കുന്ന വൻപടയെ കണ്ടു, നിഷാദരാജഗുഹൻ, കൂട്ടുകാരോടു് അല്പം പരിഭ്രമത്തോടെ പറഞ്ഞു:—

അപാരമായ സാഗരംപോലെ, മനസ്സുകൊണ്ടുപോലും മറുകര കാണുവാൻ കഴിയാത്ത പെരുംപടനോക്കു. ഭരതൻ ദുർബുദ്ധിയോടെ വരുന്നതാകുമോ? മഹാബലവാനായ ഭരതന്റെ പടയാണെന്നതു് ഈ ധ്വജംകൊണ്ടറിയാം. മഹത്തായ സ്യന്ദനത്തിൽ വന്നെത്തിയ രാജകുമാരൻ, ദാശരായ നമ്മെ ഒരുപക്ഷെ ബന്ധിച്ചേക്കും; അല്ലെങ്കിൽ നിഗ്രഹിക്കുക തന്നെ ചെയ്തേക്കും. അതുമല്ലെങ്കിൽ, കൈകേയീസുതനായ ഇദ്ദേഹം, രാജലക്ഷ്മിയെ അനശ്വരമാക്കുവാൻ കൊതിച്ചു്, വനവാസിയായ ശ്രീരാമസ്വാമിയെ നിഗ്രഹിക്കുവാൻ വന്നതായിരിക്കുമോ? ദശരഥമഹാരാജനന്ദനനായ ശ്രീരാമൻ എന്റെ സുഹൃത്തുമാത്രമല്ല, സ്വാമികൂടിയാണു് നമ്മുടെ സ്വാമിക്കുവേണ്ടി നിങ്ങളെല്ലാവരും ഗംഗാതീരത്തു നില്ക്കുവിൻ. ദശയുവാക്കന്മാർ, നൂറുപേർ വീതം ഓരോ തോണിയിലുമായി, അഞ്ഞൂ

റെണ്ണത്തിൽ, മാംസം, കായ്കനി എന്നീ ഭക്ഷണസാധനങ്ങളോടുകൂടി നദിയെ കാത്തുനില്ക്കണം. എല്ലാവരും അതിവേഗത്തിൽ ഒരുങ്ങട്ടെ.”

അല്പമൊന്നാലോചിച്ച ഗുഹൻ ഗൌരവത്തിൽ തുടർന്നു:—

“ശ്രീരാമകുമാരനിൽ സ്നേഹപൂർണ്ണഹൃദയനായിട്ടാണ് ഭരതൻ വരുന്നതെങ്കിൽമാത്രമേ, ഈ സൈന്യം സുഖമായി ഈ നദി കടക്കാവൂ.”

നിഷാദരാജാവ്, താൻതന്നെ മത്സ്യം, മാംസം, മധു തുടങ്ങിയ ഉപഹാരങ്ങളെടുത്ത്, സാദരം ഭരതസമീപത്തിലെത്തി.

“സ്ഥപതി” എന്ന സ്ഥാനമാന്ന ഗുഹന്റെ വരവുകണ്ട അമാത്യവര്യൻ—പ്രതാപിയും വിനയജ്ഞനുമായ സുമന്ത്രർ—ഏററവും വിനയത്തോടെ കുമാരനോട്:—

“പ്രഭോ, അനേകം ബന്ധുസുഹൃത്തുക്കളാൽ ആവൃതനായി ഇങ്ങോട്ടുവരുന്ന വൃദ്ധനായ നിഷാദേശൻ, അഗ്രജസഖാവും ദണ്ഡകാരണ്യം മുഴുവൻ അറിയുന്നവനുമാണ്. ശ്രീരാമലക്ഷ്മണന്മാർ, ദേവിയൊന്നിച്ച് അധിവസിക്കുന്നസ്ഥലം ഇദ്ദേഹത്തിന്നറിയാതിരിക്കുകയില്ല. അവിടുത്തെ ദർശിക്കുവാൻ വരുകയാണ്.”

“അദ്ദേഹത്തെ ഒട്ടും താമസിക്കാതെ കൂട്ടിക്കൊണ്ടുവരു.”

കുമാരന്റെ ആജ്ഞകേട്ട് സന്തുഷ്ടനായ ഗുഹൻ, സ്വസ്നേഹജനപരിവൃതനായി ഭരതനെ നമസ്കരിച്ചുകൊണ്ട്:—

“പ്രഭോ, ഈ നാട് അവിടുത്തെ അരമനോദ്യാനമായിക്കരുതണം. അവിടുന്ന് ഞങ്ങളെ വഞ്ചിച്ചു. പെട്ടെന്ന് പ്രത്യക്ഷപ്പെട്ടതുമാത്രമേ കണ്ടുള്ളു. സർവ്വസ്വവും അവിടുത്തേക്ക് ഞങ്ങൾ കാഴ്ചവെക്കുന്നു. അവിടുത്തെ ഭൃത്യഗൃഹത്തിൽ ഇന്നത്തെ രാത്രി വസിക്കുക. നിഷാദന്മാർ, വന്യങ്ങളായ കായ്കനികളേയും, പച്ചയും ഉണങ്ങിയതുമായ മാംസത്തേയും കൊണ്ടുവന്നിട്ടുണ്ട്. മൃഷ്ടഭോജനം കഴിച്ച് ഈരാത്രി പടകളെല്ലാം ഇവിടെ വിശ്രമിക്കട്ടെ. കുമാരന്റെ ആഗ്രഹം വിചിത്രമാണ്. തത്സാദ്ധ്യത്തിന്ന് സൈന്യയുക്തനായി നാളെപ്പോകാം.”

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എൺപത്തിനാലാം സർഗ്ഗം അവസാനിച്ചു.

## എൺപത്തൊമ്പതാം സർഗ്ഗം (ഭരതഗുഹസമാഗമം)

നിഷാദദേശപരനായ ഗുഹന്റെ ഇത്തരത്തിലുള്ള വാക്കുകൾകേട്ട ഭരതൻ സന്തുഷ്ടചിത്തനായി. ആ മഹാപ്രാജ്ഞൻ കാര്യകാരണാർത്ഥങ്ങൾ ഒതുങ്ങുന്ന ഉത്തരം യുക്തിപൂർവ്വം പറഞ്ഞു:—

"എന്റെ ജ്യേഷ്ഠന്റെ ഉത്തമസുഹൃത്തായ അങ്ങയുടെ കർത്തവ്യം, സ്തുത്യർഹമാംവിധം നടത്തിക്കഴിഞ്ഞു. അങ്ങ് ഒററയ്ക്ക് ഈ പെരുംപടയെ സംതൃപ്തമാക്കി."

അമേയബുദ്ധിമാനും, മഹാതേജസ്വിയുമായ ഭരതൻ നല്ലവാക്കുകൾ വീണ്ടും തുടന്നു:—

"ഈ ഗംഗാനദീതീരത്തിലെ മാർഗ്ഗം ഏററവും ദുരന്തവും ദുർഗ്ഗമവുമാണ്. ഭരദ്വാജ ബ്രഹ്മർഷിവര്യന്റെ ആശ്രമത്തിലേക്ക് ഏതു വഴിക്ക്, എങ്ങിനെ പോകാം?"

മേധാവിയായ രാജകുമാരന്റെ ചോദ്യംകേട്ട നിഷാദരാജാവ്—ഗഹനമായതിനെപ്പോലും കാണുവാൻ കഴിയുന്ന ഗുഹൻ—തൊഴുതുകൊണ്ട് പറഞ്ഞു:—

"അരണ്യപ്രദേശങ്ങളെല്ലാം, കരതലാമലകംപോലെ സുപരിചിതജ്ഞരായ ആളുകൾ അവിടുത്തേക്ക് മാർഗ്ഗനിർദ്ദേശമേകുവാനുണ്ട്. മാത്രമല്ല, ഈ ഞാനും അവിടുത്തെ അനുഗമിയ്ക്കുവാൻ തയാറാണ്. പ്രഭോ, അവിടുത്തെ ഒന്നിച്ചുള്ള ഈ പെരുംപട കാണുമ്പോൾ ഒരു സംശയം തോന്നുന്നതു് ചോദിക്കുന്നു; ക്ഷമിക്കണം. സർവ്വസന്താപനാശകനായ ശ്രീരാമചന്ദ്രനിൽ ദ്വേഷത്തോടെയല്ലല്ലോ പോകുന്നതു്."

നിർമ്മലമായ ആകാശംപോലെ തെളിഞ്ഞ ഹൃദയത്തോടുകൂടിയ ഭരതൻ ഏററവും മൃദുവായിപ്പറഞ്ഞു:—

"അങ്ങിനെയൊരു കഷ്ടകാലം ആർക്കും ഉണ്ടാകാതിരിക്കട്ടെ. അങ്ങ് എന്നെ സംശയിക്കരുതു്. എന്റെ ജ്യേഷ്ഠനായ ശ്രീരാമചന്ദ്രൻ, അച്ഛനെപ്പോലെ ബഹുമാന്യനാണ്. ത്രിലോകവന്ദ്യനായ അഗ്രജനെ കൊടുംകാട്ടിൽനിന്നു് കൊണ്ടുപോരുവാൻവേണ്ടിയാണ് ഞാൻ പോകുന്നതു്. മറെറാന്നും അങ്ങ് വിചാരിക്കരുതേ! ഗുഹാ, ഞാനീപ്പറയുന്നതു് സത്യമാണ്."

ഈ വാക്കുകൾ അമൃതബിന്ദുക്കൾപോലെയാണു് ഗുഹന്റെ ഹൃദയത്തിൽ പതിച്ചതു്. മനസ്സു് തണുത്തു്, മുഖം തെളിഞ്ഞു്, നിഷാദരാജാവു് സോത്സാഹം:—

“പ്രഭോ, അവിടുന്നു് ധന്യന്മാരിൽവെച്ചു് ധന്യനാണു്. തിരുമേനിക്കു് തുല്യനായൊരാളെ ഈ ഭൂമിയിൽ കാണുവാൻ സാദ്ധ്യമല്ല; തീർച്ച.

തന്നത്താൻ നിഷ്പ്രയാസം വന്നണഞ്ഞ മഹാരാജ്യലക്ഷ്മിയെ ഉപേക്ഷിക്കുവാൻ തയ്യാറാവുക! ശ്രീരാമചന്ദ്രസ്വാമിയുടെ കാനനവാസദുഃഖം തീർക്കുവാൻ പുറപ്പെടുക! പ്രഭോ; അവിടുത്തെ സൽകീർത്തി ആചന്ദ്രതാരം, ലോകങ്ങളിൽ തിങ്ങിനിറയും.”

ഭരതനും ഗുഹനും ഇങ്ങിനെ സംഭാഷണംചെയ്തുകൊണ്ടിരിക്കുന്നതിനിടയിൽ, നിഷ്പ്രഭനായ സൂര്യൻ അസ്തമനസാഗരത്തിൽ മഗ്നനായി. ഗുഹനാൽ സംപൂജ്യനായ ഭരതൻ, മഹാസൈന്യത്തെ വിശ്രമിക്കുവാൻ നിയോഗിച്ചു്, ശത്രുഘ്നനൊന്നിച്ചു് കൂടാരത്തിൽകിടന്നു. എന്നാൽ, അഗ്രജനെക്കുറിച്ചുള്ള അഗാധചിന്ത അസഹനീയമായ ശോകസാഗരത്തിന്റെ അടിത്തട്ടിലേക്കു് ഹൃദയത്തെ എത്തിച്ചു. സുഖാർഹനായ ആ മഹാത്മാവിന്റെ മനസ്സിനെ, കാട്ടുതീപററിയ വന്മരത്തിനുള്ളിലെ ഗൂഢാഗ്നിപോലെ എരിപൊരിക്കൊള്ളിച്ചു. ഹൃദയാന്തർഭാഗത്തിലെ ആ തീജ്വാല ദേഹത്തെ മുഴുവൻ വിയർപ്പിൽ മുഴുകിച്ചു. ചണ്ഡകിരണങ്ങൾതട്ടി ഹിമവാനിൽനിന്നു്, മഞ്ഞുരുകിവരുന്നതുപോലെ, സ്വേദകണങ്ങൾ ഒഴുകുവാൻതുടങ്ങി. മനോരാജ്യങ്ങളായ വമ്പാറപ്പിളപ്പുകൾ; ചുടുനിശ്വാസങ്ങളാകുന്ന ധാതുക്കൾ; ക്ഷീണമാകുന്ന മാമരനിരകൾ; ശോകായാസങ്ങളാകുന്ന തുംഗശൃംഗങ്ങൾ; ആഗ്രഹങ്ങളാകുന്ന ജന്തുസമൂഹങ്ങൾ; ചൂടാകുന്നചെടികൾ ഇല്ലിമുള്ളുകൾ; ഇങ്ങിനെ ദുഃഖമെന്നുപേരായ മഹാഗിരി, കുമാരന്റെമേൽ പതിച്ചു് അനുനിമിഷം അമുക്കുവാൻ തുടങ്ങി.

ചുട്ടചുട്ട ദീർഘനിശ്വാസങ്ങൾ തുടരെത്തുടരെ ഉണ്ടായി. മനസ്സാകെ കലങ്ങി. ആപത്തിന്റെ മദ്ധ്യത്തിൽ ആലസ്യപ്പെട്ടു കഴിഞ്ഞ ആ മനുഷ്യപുംഗവൻ, കൂട്ടംവിട്ടു് ഒററയായ കാളയെപ്പോലെ, അസ്വസ്ഥനായി വിഷമിച്ചു. ധാർമ്മികാഗ്രേസരനായ ഭരതൻ, ഏററവും വിവശനായി ഗുഹസമീപത്തിലെത്തി. ഭ്രാതൃഭക്തിരൂപമെടുത്തപോലെയുള്ള ആ ധർമ്മജ്ഞനെ കണ്ടു് നിഷാദേശൻ, ഏവർക്കാശ്വാസമേകുന്ന ശ്രീരാമചരിതംതന്നെ പറഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എൺപത്തഞ്ചാംസർഗ്ഗം അവസാനിച്ചു.

## എൺപത്താറാം സർഗ്ഗം (ഗുഹവാക്യം)

പിന്നീട് വനചരരാജാവു്, മഹാനുഭാവനായ ലക്ഷ്മണകുമാരൻെറ ഉത്തമോത്തമമായ മനോഗുണത്തെ, അതുല്യനായ ഭരതനോടു് സാദരം വിവരിച്ചു തുടങ്ങി:—

"അവിടുത്തെ അനുജൻ ലക്ഷ്മണകുമാരൻെറ അഗ്രജസ്നേഹം വാക്കുകൾകൊണ്ടു് വ്യക്തമാക്കുവാൻ ഒരുവക്കും സാദ്ധ്യമല്ല. കുലച്ചവില്ലു്, നിശിതഖഡ്ഗം തുടങ്ങിയ ശ്രേഷ്ഠായുധങ്ങൾധരിച്ച കുമാരൻ, കണ്ണടക്കാതെ നില്ക്കുന്നതു കണ്ടപ്പോൾ, ഞാൻ ആ സദ്ഗുണസാമ്രാട്ടിനോടു് പറഞ്ഞു:—

"പ്രഭോ, അവിടുത്തേക്കു് ഞങ്ങൾ നിർമ്മിച്ചമെത്തയിതാ. ഇതിൽ യഥാസുഖം കിടന്നു് വിശ്രമിക്കു. ഞങ്ങൾ വിഷമങ്ങളനുഭവിച്ചു് ശീലിച്ചവരാണു്. അവിടുത്തേക്കു് ഒരിക്കലും ഇങ്ങിനെ ജീവിക്കേണ്ടിവന്നിട്ടില്ല. ജ്യേഷ്ഠൻെറ സംരക്ഷണത്തിനായി ഞങ്ങൾ കാത്തുനില്ക്കാം. ശ്രീരാമചന്ദ്രസ്വാമിയേക്കാൾ വിലയേറിയ യാതൊന്നും തന്നെ, ഈ ലോകത്തിൽ ഞാൻ കാണുന്നില്ല. നിദ്രയില്ലാതെ, കണ്ണുമിഴിച്ചിരുന്നു് ഞങ്ങൾ രക്ഷിക്കാം. യാതൊരു പരിഭ്രമവും അവിടുത്തേക്കു് ഉണ്ടാകരുതു്. അല്ലമെങ്കിലും അസത്യം തിരുമുമ്പിൽ ഞാൻ പറയുന്നതല്ല. ശ്രീരാമസ്വാമിയുടെ അനുഗ്രഹംകൊണ്ടുമാത്രമേ, എനിക്കു് സദ്യശസ്സു് ഉണ്ടാകു; ധർമ്മപ്രാപ്തി കൈവരു; കാമാർത്ഥങ്ങളുടെ സംപൂർത്തി കൈവരു. കുലച്ചവില്ലേന്തി, ബന്ധുമിത്രാദികളൊത്തു്, ഞാൻതന്നെ എല്ലാ സമയവും, സീതാസമേതനായി നിദ്രചെയ്യുന്ന, ഉത്തമസ്നേഹിതനുംകൂടിയായ സ്വാമിയെ, സംരക്ഷിച്ചുകൊള്ളാം. ഈ കൊടുങ്കാട്ടിൽ ഞാൻ അറിയാതെ യാതൊന്നും ഒരിക്കലും സംഭവിക്കുകയില്ല. അത്രയും സുപരിചിതമാണിവിടമെനിക്കു്. വേണ്ടിവന്നാൽ ചതുരംഗസൈന്യങ്ങളോടുകൂടി ഞങ്ങൾ പോരിന്നിറങ്ങാം."

മഹാനുഭാവനായ ലക്ഷ്മണകുമാരൻ, ഞങ്ങളുടെ അഭ്യർത്ഥനകേട്ടു്, ധർമ്മത്തിൽനിന്നു് അണുവും പതറാതെ, അനുനയമായിപ്പറഞ്ഞു. മാതൃതുല്യയായ ജ്യേഷ്ഠത്തി സീതാദേവിയൊന്നിച്ചു്, വെറും മണ്ണിൽ, എൻെറ ജ്യേഷ്ഠൻ കിടക്കുമ്പോൾ, എനിക്കു് ഉറക്കംവരികു? ഞാൻ എങ്ങിനെ ജീവിക്കും? എങ്ങിനെ സുഖിക്കും? അല്ലയോ ഗുഹാ, ദേവന്മാരും അസുരന്മാരും ഒന്നിച്ചു് എതിർത്താൽപോലും, ഏതൊരാളെ ജയിക്കാൻ സാധിക്കയില്ലയോ, ആ ദേവദേവൻ വെറും പുൽമെത്തയിൽ, ജനകമഹാരാജപുത്രിസുതയൊന്നിച്ചു് കിടക്കുന്നതു് നോക്കു.

അഭിവന്ദ്യപിതാവ് മഹാരാജാദശരഥന്റെ കൊടും തപസ്സാലും യാതനകളാലും, അമൂല്യസ്വത്തായി സിദ്ധിച്ച, തത്സ്വരൂപമായ സീമന്തപുത്രനാണ് ഈ വെറും ഭൂമിയിൽ കിടക്കുന്നത്. ഈ ആത്മവിയോഗം അച്ഛന്റെ അന്ത്യം അതിവേഗത്തിലെത്തിക്കും. ഭൂമീദേവി വിധവയാകാറായി. രാജാന്തഃപുരനാരിമാർ ഉച്ചത്തിൽ കരഞ്ഞുകരഞ്ഞു് വിവശരായി ഉറങ്ങിയിട്ടുണ്ടാകും. അതുകൊണ്ടു് കൊട്ടാരമിപ്പോൾ നിശ്ശബ്ദമായിരിക്കണം.

വലിയമ്മ കൌസല്യാദേവിയും എന്റെ അമ്മയും, മഹാരാജാവും ഈ രാത്രി എങ്ങിനെ അവസാനിപ്പിക്കും? അവർ പുലരുന്നതുവരെ ജീവിച്ചേക്കുമോ? ഒരു പക്ഷെ, ശത്രുഘ്നനെ കണ്ടുകണ്ടു് ജീവൻ ധരിച്ചേക്കാം. അമ്മക്കു് ആശ്വാസത്തിനു് അങ്ങിനെ ചെറിയൊരു മാർഗ്ഗമെങ്കിലുമുണ്ടു്.

വീരസൂവായ വലിയമ്മ പുത്രശോകത്താൽ പരലോകം പ്രാപിക്കും; എന്നാൽ എല്ലാം നശിക്കും; അഥവാ നശിച്ചേ തീരൂ.

യുവരാജാവായി ജ്യേഷ്ഠനെ അഭിഷേകംചെയ്തുകാണേണമെന്നു് ആഗ്രഹിച്ച അച്ഛൻ, അതു സാധിക്കാതെ ദിവംഗതനാകും. കൃതാർത്ഥന്മാരായവർ, പിതാവായ ഭൂപാലകനെ സംസ്കരിക്കും; പിതൃകർമ്മങ്ങൾ ചെയ്യും!

മനോഹരങ്ങളായ അങ്കണങ്ങൾ–നാലുകൂട്ടപ്പെരുവഴികൾ–വിശാലങ്ങളായ രാജപാതകൾ–സർവ്വരത്നസമൃദ്ധങ്ങളായ ഹർമ്മ്യപ്രാസാദങ്ങൾ–ആന, കുതിര, തേര് തുടങ്ങിയ ചതുരംഗസൈന്യങ്ങൾ – പടഹാദിവാദ്യങ്ങളുടെ സുനിനാദങ്ങൾ– എല്ലാവിധത്തിലുമുള്ള സദ്ഗുണങ്ങൾ–ആനന്ദസാഗരത്തിലാറാടുന്ന പൌരാവലികൾ –സുന്ദരങ്ങളായ ഉപവനസമൂഹങ്ങൾ –സജ്ജനസമാജങ്ങൾ –ഏതൊരാളുടേയും കണ്ണും കരളും കക്കുന്ന ഉത്സവങ്ങൾ–ഇവയെല്ലാം ഒത്തുചേന്ന അയോദ്ധ്യാനഗരിയിൽ, അച്ഛന്റെ അരമനയിൽ, സ്വച്ഛന്ദം സസുഖം അവർ സഞ്ചരിക്കും.

സത്യപ്രതിജ്ഞനായ ജ്യേഷ്ഠന്റെ ദൃഢവ്രതമവസാനിപ്പിച്ചു് സംതൃപ്തരായ ഞങ്ങൾക്കു് നാട്ടിലെത്തിച്ചേരുവാൻ സംഗതി വരുമോ? എന്തോ?

സുമഹാത്മാവായ നൃപനന്ദനൻ ഇങ്ങിനെ പലതും, മഹാപ്രഭുവിനെപ്പററിയും അയോദ്ധ്യയെപ്പററിയും പറഞ്ഞുകൊണ്ടിരിക്കെ പൂർവ്വദിക്കു് അരുണവർണ്ണമാന്നു. ആ പ്രഭാതത്തിൽ സൂര്യനുദിച്ചുയന്നപ്പോൾ, രാജകുമാരന്മാരെ ജടാധാരികളാക്കിത്തീർത്ത ഞാൻതന്നെ സസുഖം ഗംഗാനദിയുടെ മറുകരയിലണച്ചു.

ജടയും വല്ക്കവും ധരിച്ച അമേയബലശാലികരം, വില്ല് വാള് എന്നിവയേന്തി സീതാദേവീസമേതരായി ശ്രേഷ്ഠഗജങ്ങളെപ്പോലെ കാനനാന്തർഭാഗത്തേക്കു് നിർഭയം പോയി.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എൺപത്താറാം സർഗ്ഗം അവസാനിച്ചു.

---

## എൺപത്തിയേഴാം സർഗ്ഗം. (രാമവൃത്താന്തകഥനം)

അപ്രിയമേറുന്ന ഇത്തരം വാക്കുകരംകേട്ട ഭരതൻ ചിന്തയിലാണ്ടു. ആജാനുബാഹുവും, സിംഹതുല്യനും, മഹാസത്വനും, അംബുജലോചനനും, കോമളാംഗനും, പ്രിയദർശനനും, തരുണനുമായ ഭരതരാജകുമാരൻ, സ്വയമേ ആശ്വസിക്കുവാൻ ശ്രമിച്ചുവെങ്കിലും, അടിക്കടി ദുഃഖം ഹൃദയത്തിൽ വർദ്ധിച്ചതിനാൽ, മമ്മത്തിൽ അടിയേററ ആന ചായുന്നതുപോലെ പെട്ടെന്നു് ഭൂമിയിൽ പതിച്ചു. ബോധമററ ഭരതനെ കണ്ട ഗുഹൻ ഭൂകമ്പത്തിലെ വൻമരമെന്നപോലെ നടുങ്ങി; മുഖശോഭ തീരെകെട്ടു. സമീപസ്ഥനായ ശത്രുഘ്നൻ ജ്യേഷ്ഠനെ കെട്ടിപ്പിടിച്ചു് വാവിട്ടുകരഞ്ഞു് വെളിവററുവീണു. വ്രതംകൊണ്ടു് മെലിഞ്ഞു്, ഭർത്തൃവിയോഗത്താൽ കൃശകളും ദീനകളുമായിത്തീന്ന അമ്മമാർ കൂട്ടക്കരച്ചിലോടെ പുത്രനെ ചുഴന്നെത്തി. കാളെരിയുന്ന കൌസല്യാദേവി, സ്വതനയനേക്കാരം വാത്സല്യത്തോടെ ഭരതനെ വാരിയെടുത്തു് മടിയിൽ കിടത്തി കരഞ്ഞുകൊണ്ടു്:—

"എന്റെ ഉണ്ണീ, നിന്റെ ശരീരത്തെ എന്തെങ്കിലും രോഗംബാധിച്ചുവോ? ഇക്ഷ്വാകുരാജവംശത്തിന്റെ ജീവൻ, ഇന്നു് നിലനില്ക്കുന്നതു് നിന്നിൽ മാത്രമാണേ. രാമൻ അനുജനോടും പത്നിയോടുംകൂടി പോയി. നിന്നെ കണ്ടു് അല്പാശ്വാസത്തോടെയാണു് ഞങ്ങരം ജീവിക്കുന്നതു്. ഭൂവല്ലഭനായ പിതാവിന്റെ വിയോഗത്താൽ, ഞങ്ങളുടെ പ്രഭുവും നീ മാത്രമാണു്. ഉണ്ണീ, അമംഗളമായ വത്തമാനമെന്തെങ്കിലും—ലക്ഷ്മണനെപ്പററിയോ, സപത്നീകനായ രാമനെപ്പററിയോ—കേട്ടിട്ടില്ലല്ലൊ."

ദേവിയുടെ സ്നേഹാമൃതം ചൊരിയുന്ന വാക്കുകരം—അമ്മയുടെലാളന—ക്രമത്തിൽ ക്രമത്തിൽ കുമാരൻ കണ്ണുമിഴിച്ചു. ആ അനശ്വരയശസ്വി, അമ്മയെ സമാശ്വസിപ്പിച്ചു് ഗുഹനെ നോക്കി ചോദിച്ചു:—

"നിഷാദവംശരാജാവായ ഗുഹാ, എന്റെ ജ്യേഷ്ഠൻ, ഏതൊരു സ്ഥലത്താണ് രാത്രി കഴിച്ചുകൂട്ടിയത്? എവിടെയിരുന്നാണ് എന്റെ ജ്യേഷ്ഠത്തി സീതാദേവിയും, പൊന്നനുജൻലക്ഷ്മണനും പ്രഭാതമാക്കിയത്? എന്തൊന്നാണവർ അന്ന് ഭക്ഷിച്ചത്? ദേവദേവനായ ശ്രീരാമചന്ദ്രൻ, ഏതൊരു തല്പത്തിൽ പള്ളിക്കുറിപ്പുകൊണ്ടു. പ്രിയപ്പെട്ട ഗുഹാ, എല്ലാം വ്യക്തമായിപ്പറയൂ."

തന്റെ പ്രിയാതിഥിയായി വന്നുചേർന്ന ശ്രീരാമചന്ദ്രസ്വാമിയെപ്പറ്റി സസന്തോഷം ഗുഹൻ പറഞ്ഞു:—

"രാജകുമാരാ, നാനാവിധത്തിലുള്ള അന്നങ്ങൾ; പലവിധത്തിലുള്ള സ്വാദിഷ്ഠങ്ങളായ കായ്കനികൾ; എന്നിവ രഘുനായകന്റെ മുന്നിൽ ഞാൻ തിരുമുൽക്കാഴ്ചയായി സമർപ്പിച്ചു. ക്ഷത്രിയധർമ്മത്തിലും, സ്വീകരിച്ച വ്രതത്തിലും സുസ്ഥിരനായ ആ സത്യവിക്രമി, യാതൊന്നും സ്വീകരിക്കാതെ, എല്ലാം തൃക്കൈകളെക്കൊണ്ട് സ്പർശിക്കമാത്രം ചെയ്ത് പറഞ്ഞു:—

"പ്രിയ സുഹൃത്തേ, യാതൊന്നും ഞങ്ങൾക്ക് വാങ്ങുവാൻ പാടില്ല; എപ്പോഴും ദാനം ചെയ്യുകയാണ് വേണ്ടത്."

തന്തിരുവടി ഞങ്ങളെ ഇങ്ങിനെ സമാശ്വസിപ്പിച്ച്, ലക്ഷ്മണകുമാരൻ കൊണ്ടുവന്ന വെള്ളംമാത്രം കഴിച്ച്, സീതാദേവീസമേതം ഉപവാസമനുഷ്ഠിച്ചു. ജ്യേഷ്ഠന്റെ ഉച്ഛിഷ്ടമായ ജലമേ കുമാരലക്ഷ്മണൻ പാനം ചെയ്തുള്ളു. മൌനികളായി സന്ധ്യാവന്ദനാദികൾ സശ്രദ്ധം അനുഷ്ഠിച്ചു. സൌമിത്രിതന്നെ കൊണ്ടുവന്ന ദർഭപ്പുൽമെത്തയിൽ ശ്രീസീതാരാമന്മാർ കിടന്നു. ത്രിലോകവന്ദ്യമായ ആ ദമ്പതീപാദങ്ങളെ കഴുകിച്ച് അനുജൻ ഇങ്ങോട്ടുപോന്നു. ഇതാ, നോക്കു. ആ വൃക്ഷച്ചുവടാണ് ഇത്. അവിടുന്ന് പള്ളിക്കുറിപ്പ്കൊണ്ട ദർഭമെത്തയാണിത്.

അവസാനിക്കാത്ത ശരങ്ങളുള്ള രണ്ട് ആവനാഴികൾ കെട്ടി, ഉടുമ്പുതോൽ ഉറയിട്ട്, കുലച്ചവില്ലുമേന്തി, സിംഹപരാക്രമിയായ സൌമിത്രി ചുററപാടും നടന്നു. മികച്ച വില്ലും, നിശിതശരങ്ങളുമെടുത്ത് ഞാനും, വീരന്മാരായ അനേകം വിശ്വസ്തഭടന്മാരും കുമാരന്റെ നിഴൽപോലെ ഒപ്പമുണ്ടായിരുന്നു. ദേവേന്ദ്രതുല്യനായ മഹാപ്രഭുവിനെ, യാതൊരു ക്ഷീണവുമില്ലാതെ, പ്രഭാതംവരെ കാത്തുനിന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എൺപത്തിഏഴാം സർഗ്ഗം അവസാനിച്ചു.

## എൺപത്തിയെട്ടാം സർഗ്ഗം. (ശയ്യാന്വവീക്ഷണം)

ഗുഹൻ പറഞ്ഞതെല്ലാം ശ്രദ്ധയോടുകൂടി കേട്ട ഭരതൻ, മന്ത്രിമാരൊന്നിച്ച് ആ ഓടവൃക്ഷച്ചുവട്ടിൽ ചെന്നു. തൻെറ ജ്യേഷ്ഠൻ ശയിച്ചിരുന്ന ശയ്യയെ കണ്ടു് ദീഘനിശ്വാസത്തോടെ അമ്മമാരോടു്:—

"നോക്കു. മഹാത്മാവായ ജ്യേഷ്ഠൻ– ശ്രീ ദശരഥമഹാരാജാവിൻെറ സീമന്തതനയൻ— അമേയബുദ്ധിമാനായ ധമ്മാത്മാവു്— സൂര്യവംശാലങ്കാരജാതനായ ശ്രീരാമചന്ദ്രൻ— വെറും പൊടിമണ്ണിൽ കിടക്കുക! ആ തിരുമേനിയുടെ അടയാളം ഇതാ കാണുന്നു. മാദ്ദവമേറിയ മാൻതോൽവിരിപ്പിനുതുല്യമായ പൂമെത്തയിൽ ശയിച്ചിരുന്ന ആ പുരുഷഷഭൻ, ഭൂതലത്തിൽ എങ്ങിനെ കിടന്നു?

ഉത്തുംഗ പ്രാസാദങ്ങളിൽ– മനോമോഹന വരാന്തകളിൽ– പൊന്നിൻെറയും വെള്ളിയുടേയും നിറമാന്ന നിലങ്ങളിൽ– ശ്രേഷ്ഠങ്ങളും മൃദുലങ്ങളുമായ വിരിപ്പുകളിൽ– വിചിത്രവണ്ണപുഷ്പങ്ങളാലലംകൃതവും, അകിൽ ചന്ദനം തുടങ്ങിയ സുഗന്ധപരിപൂരിതവും ശരൽക്കാല മേഘസുന്ദരവും, പഞ്ചവണ്ണക്കിളി നാദങ്ങളാൽ മുഖരിതവും, ഇമണം പരന്നു് കനകച്ചുമരുകളോടുകൂടിയ സുമേരുതുല്യമന്ദിരങ്ങളിൽ– സസുഖം വസിക്കുന്നവനായിരുന്നു, എൻെറ ജ്യേഷ്ഠൻ! ഉത്തമരത്നാഭരണങ്ങളുടെ കിലുകിലാരവത്താൽ, സുന്ദരവാദ്യങ്ങളോടിട ചേന്ന മധുരഗീതത്താൽ, ഉത്തമമായ മൃദംഗസ്വനത്താൽ, നിത്യവും പള്ളിക്കുറപ്പു് ഉണന്നിരുന്നവനാണു് ആ ത്രിലോകവന്ദ്യൻ. സൂതമാഗധവന്ദികൾ ഒത്തുചേന്നു, സുപ്രഭാതങ്ങളിൽ സ്തുതിഗാഥകളെക്കൊണ്ടു് വാഴ്ത്തിക്കൊണ്ടിരുന്ന, ശത്രുഞ്ജയനാണു് ആ രഘുവംശരത്നം.

ഈ കാണുന്നതൊന്നും സത്യമായി തോന്നുന്നില്ല. എൻെറ ഹൃദയം ഭ്രാന്തമായിത്തീന്നുവോ? അഥവാ, ഇതെല്ലാം സ്വപ്നം മാത്രമാണോ? അല്ലെങ്കിൽ ഈ ലോകത്തിൽ സത്യത്തിനു് സ്ഥാനം സിദ്ധിക്കുന്നില്ലേന്നോ?

കാലത്തെ അതിജീവിക്കുവാനുള്ള കരുത്തു്, ഒരിടത്തുമില്ലേന്നോ? എല്ലാ ശക്തികളേയും കീഴൊതുക്കുവാൻ കാലത്തിനുകഴിയും. ദശരഥമഹാരാജാവിൻെറ നന്ദനനായ ശ്രീരാമകുമാരൻ മണ്ണിൽ കിടക്കുക! മററന്തിനെയാണു് കാണിക്കുന്നതു്?

അയോദ്ധ്യാപതിയുടെ സ്നുഷ–ജനകമഹാരാജർഷിയുടെ പുത്രി–ശ്രീരഘു രാമന്റെ ധർമ്മപത്നി–സാക്ഷാൽ സീതാദേവിയും ഇവിടെ കിടന്നുവല്ലോ. ഇക്ഷ്വാകുവംശശ്രേഷ്ഠന്റെ ആത്മജൻ–അവിടുത്തെ ധർമ്മദാരങ്ങൾ–ഈ നിലത്തു് കിടന്നുവല്ലോ! എന്റെ അഗ്രജനും ആചാര്യനുമായ യുവരാജാവു് കിടന്നിരുന്ന മെത്തയാണത്രെ ഇതു്. നോക്കു–കട്ടപ്പുമേറിയ ഈ നിലത്തിലുള്ള പുല്ലുകൾ, ആ കോമള തിരുമേനി ഉരുണ്ടപ്പോൾ ചതഞ്ഞിരിക്കുന്നതു്. എന്റെ ജ്യേഷ്ഠത്തി, ആഭരണങ്ങൾ അഴിച്ചുവെക്കാതെയാണു് കിടന്നതു്; ഈ തുണമെത്തയിൽ അങ്ങിങ്ങു് പൊൻപൊടിയുടെപററിപ്പിടിച്ചുകാണുന്നു. ഉത്തരീയമാണു് ഇതിൽ വിരിച്ചു് ദേവി കിടന്നിരുന്നതു്. പട്ടുനൂലിഴകൾ ചിലതു് ഇതിൽ പതിഞ്ഞു്പ്രകാശിക്കുന്നു.

ഭർത്താവു് ശയിക്കുന്നതേതോ അതു് സുഖപ്രദമായി, ആ തപസ്വിനി കരുതി. മിഥിലേശരാജകുമാരിയായ ആ കോമളഗാത്രി, കഷ്ടപ്പാടു് എന്താണെന്നു് ഇന്നുവരെയും അറിയാത്ത ദേവിയാണു്. ഹാ! കഷ്ടം! അതികഠോരനായ ഈ ഞാൻ നിമിത്തം, രഘുവംശജാതനായ ആലോകപ്രിയദർശനൻ, സുഖഭ്രഷ്ടനായി നാടുവിടേണ്ടിവന്നു.

ചക്രവർത്തികുലത്തിൽ ജനിച്ചവൻ–സർവ്വലോകങ്ങൾക്കും സുഖമേകുന്നവൻ–എല്ലാവർക്കും പ്രിയദർശനൻ–എന്റെ ജ്യേഷ്ഠൻ;–ഇന്ദീവരദളശ്യാമസുന്ദരൻ–ആരക്തനയനൻ –ദുഃഖമനുഭവിക്കുവാൻ തീരെ അനർഹൻ –സുഖത്തിനു്നിലയമായിട്ടുള്ളവൻ–നാടു്വിട്ടിറങ്ങി; എങ്ങിനെ ഈ മണ്ണിൽക്കിടന്നു് രാത്രികഴിച്ചു? സർവ്വലക്ഷണങ്ങളുമൊത്ത അനുജൻ ലക്ഷ്മണൻ മഹാഭാഗ്യവാനാണു്; ചീത്തക്കാലത്തിൽ അഗ്രജനെ ശുശ്രൂഷിക്കുവാൻ, സാധിച്ചതു് അചിന്ത്യഭാഗ്യത്താലല്ലേ? ഭർത്താവൊന്നിച്ചു് വനവാസത്തിനു് തയ്യാറായ വിദേഹരാജനന്ദിനി, ധന്യകളിൽ ധന്യയും കൃതകൃത്യയുമായിത്തീർന്നു.

അമരക്കാരനില്ലാത്തൊരു തോണിയെപ്പോലെയായി ഞാൻ. ഈ ലോകമാകെ എനിക്കു് ശൂന്യമായിത്തോന്നുന്നു. അച്ഛൻ സ്വർഗ്ഗം പൂകി; ജ്യേഷ്ഠൻ വനത്തിലേക്കു് പോയി. ഈ അയോദ്ധ്യാമഹാരാജ്യത്തെ മനസ്സുകൊണ്ടുപോലും ആരും ആക്രമിക്കുകയില്ല. അരണ്യത്തിൽ ജീവിക്കുകയാണെങ്കിലും, എന്റെ ജ്യേഷ്ഠൻ രാമദേവന്റെ കൈക്കരുത്തു് അറിയാത്തവർ ത്രിലോകങ്ങളിൽപോലും ഉണ്ടാകുന്നതല്ല. അല്ലെങ്കിൽ, ആന–കുതിര–എന്നിവയെ കെട്ടാതെ, വാതിലുകൾ അടക്കാതെ, കാവലില്ലാതെ, അരക്ഷയിലിരിക്കുന്ന അരമന ഇടിഞ്ഞുവീണുകൊണ്ടിരിക്കെ, വിഷം ചേർന്ന ഭക്ഷണംപോലെ, ഏതൊരു ശത്രുവാണു് അതിനെ സ്മരിക്കുക?

എന്റെ ജ്യേഷ്ഠനെപ്പോലെ മരത്തോലും ജടയും ധരിച്ച്; കായുംകനിയും ഭക്ഷിച്ച്, വെറും നിലത്തോ പുല്ലിലോ ഇന്നുമുതൽ ഞാൻ കിടക്കും. ദേവദേവന്റെ ഒന്നിച്ച് താമസിച്ച് അവിടുത്തെ സത്യത്തെ സസുഖം ഞാൻ മുഴമിപ്പിക്കും. എന്റെ ജ്യേഷ്ഠന്റെ നിയമം നിവർത്തിക്കുവാൻ വനത്തിൽ വസിക്കുന്ന എന്നോടൊന്നിച്ച് ശത്രുഘ്നൻ താമസിക്കും. മഹാവീരനായ ലക്ഷ്മണനൊന്നിച്ച് ശ്രീരാമചന്ദ്രൻ അയോദ്ധ്യയെ പരിപാലിക്കട്ടെ. വിപ്രപ്രമുഖന്മാർ എന്റെ ജ്യേഷ്ഠനെ അഭിഷേകം നടത്തും; ദേവന്മാർ ദയാലുക്കളല്ലേ? എന്റെ ആഗ്രഹം അവർ അനുഗ്രഹിച്ചേകാതിരിക്കുമോ? തൃക്കാല്ക്കൽ പ്രണിപതിച്ച് യാചിക്കുന്ന എന്നിൽ ശ്രീരാഘവൻ കരുണകാണിക്കാതിരിക്കുമോ? അചിന്ത്യനായ ഗുരുവര്യനൊന്നിച്ച് അനേകകാലം അരണ്യത്തിൽ ഞാൻ വസിക്കും. കാകുത്സ്ഥൻ ദയാസമുദ്രമാണ്; എന്റെ പ്രാർത്ഥന സ്വീകരിക്കാതിരിക്കയില്ല.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എൺപത്തെട്ടാം സർഗ്ഗം അവസാനിച്ചു.

---

## എൺപത്തൊമ്പതാം സർഗ്ഗം (ഗംഗാതരണം)

ഗംഗാതടത്തിൽ, ആ രാത്രിയിങ്ങിനെ ഭരതകുമാരൻ വിലപിച്ചുകൊണ്ടുതന്നെ കഴിച്ചു. സൂര്യോദയത്തിൽ ശത്രുഘ്നനോട്:—

''അനുജാ, എഴുന്നേല്ക്കൂ. ഇനിയും എന്താണ് കിടക്കുന്നതു്? അതിവേഗത്തിൽ നമുക്ക് ധീവരരാജാവിനെ വരുത്തണം. അന്തർവാഹിനികൂടിയായ ഗംഗാനദിയെ അദ്ദേഹം കടത്തും.''

''ജ്യേഷ്ഠാ, നമ്മുടെ നാഥനും രക്ഷകനുമായ ശ്രീരാമചന്ദ്രപ്രഭുവിനെപ്പററി ചിന്തിച്ച് എനിക്ക് ഉറങ്ങാൻ കഴിഞ്ഞിട്ടില്ല. എന്തു ചെയ്യേണമെന്നുപോലും എനിക്ക് തോന്നുന്നില്ല ജ്യേഷ്ഠാ.''

എന്നിങ്ങനെ ശത്രുഘ്നൻ പറഞ്ഞപ്പോഴേക്കും ഗുഹൻ അവിടെ എത്തി രാജനന്ദനന്മാരെ തൊഴുതുകൊണ്ട് പറഞ്ഞു:—

''പ്രഭോ, ഈ പുണ്യനദീതീരത്തിൽ, ഉപദ്രവലേശം എല്ലാതെ, സ്വസ്ഥതയോടെ രാത്രികഴിഞ്ഞില്ലേ?''

ദാശരാജാവിന്റെ സ്നേഹസംപൂർണ്ണമായ ചോദ്യംകേട്ട ഭരതൻ ജ്യേഷ്ഠനെ സ്മരിച്ചുകൊണ്ട് തെളിഞ്ഞ വദനത്തോടെ:—

"സുഹൃദ്സത്തമനായ ഗുഹ, അങ്ങയുടെ ഉപചാരം ഞങ്ങളെ ഏററവും സന്തുഷ്ടരാക്കി. ഇനി, കഴിയുന്നവേഗത്തിൽ എല്ലാവരേയും ഗംഗയുടെ മറുകരയിലെത്തിക്കണം."

ഭരതകുമാരന്റെ നിർദ്ദേശംകേട്ട ഗുഹൻ, ഉത്തരക്ഷണത്തിൽ സ്വനഗരത്തിലെത്തി. ബന്ധുമിത്രാദികളോട്:—

"നിങ്ങൾക്ക് മംഗളം ഭവിയ്ക്കട്ടെ! എല്ലാവരും ഉണർന്നെഴുന്നേല്ക്കുക. തോണികൾ മുഴുവൻ തയ്യാറാക്കു. മഹാസൈന്യങ്ങളോടുകൂടിയ രാജകുമാരന്മാരെ ഉടൻ പുഴകടത്തണം."

ധീവരേശന്റെ കല്പനകേട്ട നിഷാദന്മാർ വെമ്പലോടെ പോയി, അഞ്ഞൂറു തോണികൾ കൊണ്ടുവന്നു. പായ്കെട്ടി, അററത്ത് കുടമണികൾതൂക്കിയ ഇണവഞ്ചികൾ വേറേയും അനേകമെത്തി. ദാശരാജാവുതന്നെ അമരസ്ഥാനത്തിരുന്ന്, വെള്ളക്കമ്പിളിവിരിച്ച കുടമണികളുടെനാദമുയരുന്ന ഉത്തമമായൊരു ഇണത്തോണി കൊണ്ടുവന്നു.

ഭരതകുമാരനും, മഹാബലവാനായ ശത്രുഘ്നനും, കൌസല്യ, സുമിത്ര തുടങ്ങിയ മഹാറാണിമാരും, ആ ചങ്ങാടത്തിൽ കയറി. ആചാര്യന്മാർ, അന്തണവര്യന്മാർ, പുരോഹിതന്മാർ തുടങ്ങിയവരും, മററുള്ള രാജാംഗനമാരും അവരൊന്നിച്ച് ഉണ്ട്.

സാമാനങ്ങൾ വഞ്ചിയിൽ കയററുമ്പോൾ—സൈന്യസമൂഹം വഞ്ചിയിൽ കയറുമ്പോൾ—അന്തരീക്ഷത്തിൽ അലയടിക്കുന്ന ഇരമ്പം, പടകുടീരങ്ങൾ അഗ്നിക്കിരയായാൽ ഉയരുന്നതുപോലെ ഘോരതരമായിരുന്നു.

പായകെട്ടിയ തോണികൾ, ഭാഗീരഥിയുടെ വിശാലമാറിടത്തിൽ അല്പസമയത്തിനുള്ളിൽ നിറഞ്ഞു. അനസ്സളമായി ദ്രുതഗയിയിൽ അക്കരക്ക് നീങ്ങിത്തുടങ്ങി.

ചിലതിൽ സ്ത്രീകൾ—ചിലതിൽ കുതിരകൾ—മററുചിലതിൽ ആനകൾ—ഇങ്ങിനെ മറുകരയിലിറക്കി മടങ്ങിയും, വീണ്ടും കൊണ്ടുപോയും, ദാശപതിയുടെ

ബന്ധുക്കളും സുഹൃത്തുക്കളും ഭൃത്യന്മാരും, കുമാരൻെറ സൈന്യസാഗരത്തെ അക്കരെയിലെത്തിക്കാൻ അശ്രാന്തപ്രയത്നം ചെയ്തു. അമ്പാരികെട്ടിയ കൂററനാനകൾ, ചിറകോടുകൂടിയ മാമലകൾപോലെ ശോഭിച്ചു. ചിലർ തോണികളിൽ, വേറെ ചിലർ പാണ്ടികളിൽ, മററു ചിലർ കുംഭഘടങ്ങളിൽ, ബലശാലികളായ ചിലർ നീന്തിക്കൊണ്ടു്, ഇങ്ങിനെ ആ വൻപട ഉത്തമമായ പ്രയാഗവനത്തിൽ 'മൈത്രം' എന്ന സുമുഹൂർത്തത്തിൽ എത്തിച്ചേർന്നു. സൈന്യങ്ങൾക്കെല്ലാം ആശ്വാസമരുളിയ ദാശരഥി അവരെയെല്ലാം അവിടെനിർത്തി, പുരോഹിതവര്യന്മാരോടുകൂടി, സുരാചാര്യസുതനായ മഹാത്മാഭരദ്വാജമാമുനീന്ദ്രൻെറ മനോമോഹനമായ ആശ്രമമഹാവനസമീപത്തിലെത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം എൺപത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.

## തൊണ്ണൂറാം സർഗ്ഗം (ഭരദ്വാജ സമാഗമം)

ഒരു വിളിപ്പാടകലെ ഭരദ്വാജാശ്രമംകണ്ട ഭരതകുമാരൻ, സൈന്യങ്ങളെ മുഴുവൻ അവിടെ നിർത്തി, മന്ത്രിമാരോടും പുരോഹിതന്മാരോടും ഒന്നിച്ചു്, കാൽനടയായി പുറപ്പെട്ടു. ധർമ്മജ്ഞനായ രാജനന്ദനൻ, ലളിതമായ വെള്ളവസ്ത്രം ധരിച്ചു്, ആയുധങ്ങൾ യാതൊന്നുമെടുക്കാതെയാണ് യാത്ര തുടൎന്നതു്. ആശ്രമപരിസരത്തിൽ ഭരദ്വാജമുനീന്ദ്രൻ ഇരിക്കുന്നതു് ദൂരത്തുനിന്നു് കണ്ടപ്പോൾ, സചിവന്മാരേയും നിർത്തി, തൊഴുതുകൊണ്ടു് മുന്നോട്ടുനടന്നു. ഭഗവാൻ വസിഷ്ഠനെ ദർശിച്ചമാത്രയിൽ ഭരദ്വാജയതിവര്യൻ പെട്ടന്നെഴുന്നേററു്, ശിഷ്യന്മാരോടു് അർഘ്യം, പാദ്യം എന്നിങ്ങനെ ധൃതിയിൽ പറഞ്ഞു്, വന്ദിച്ചുകൊണ്ടു് അടുത്തേക്കുചെന്നു.

വസിഷ്ഠബ്രഹ്മർഷിയുടെ പിന്നിൽ തലകുനിച്ചു് തൊഴുതുകൊണ്ടു്, നില്ക്കുന്ന വിനീതവേഷധാരി ദാശരഥിയാണെന്നറിയുന്ന ആ അതുല്യതപോധനൻ പാദാർഘ്യങ്ങളും കായ്കനികളുമേകി കുശലം ചോദിച്ചു. അയോദ്ധ്യാരാജ്യം, ഭണ്ഡാരങ്ങൾ, സൈന്യങ്ങൾ, ബന്ധുക്കൾ, പ്രജകൾ, എന്നിങ്ങനെ എല്ലാവർത്തമാനവുമന്വേഷിച്ച മാമുനീശ്വരൻ, മഹാരാജാദശരഥനെക്കുറിച്ചുമാത്രം യാതൊന്നും ചോദിച്ചില്ല; നരപതി ദിവംഗതനായതു്, ജ്ഞാനദൃഷ്ടിയാൽ കണ്ടുകഴിഞ്ഞിരുന്നു. വസിഷ്ഠബ്രഹ്മർഷിയും രാജകുമാരനും, ഭരദ്വാജമുനീശ്വരനോടു്, ശിഷ്യന്മാർ-അഗ്നി-ആശ്രമമൃഗങ്ങൾ-പക്ഷികൾ-വൃക്ഷങ്ങൾ എന്നിവയെപ്പറ്റി, സാദരം 'അനാമയം' ചോദിച്ചു.

അവരുടെ ചോദ്യങ്ങൾക്കെല്ലാം ശരിക്ക്, ഒന്നാരണ്ടോവാക്കുകൊണ്ടു്:— "അതെ;" "അപ്രകാരംതന്നെ;" എന്നീ അക്ഷരങ്ങളാൽ ഉത്തരമേകിയ ബ്രഹ്മർഷി, ശ്രീരാമചന്ദ്രനിലുള്ള സ്നേഹത്താൽ അന്ധനായെന്നമട്ടിൽ അന്വേഷിച്ചു:—

"ഭൂമി പരിപാലിക്കേണ്ട അങ്ങു് ഇങ്ങോട്ടുവരുവാൻ കാരണമെന്തു്? എനിക്കു് ആകപ്പാടെ ഒരു വിശ്വാസം വരുന്നില്ല. ഇത്രയും ആർഭാടമെന്തിനു്?

എല്ലാജീവിക്കും ആനന്ദസന്ദായകനും, അതിഘോരനായൊരു ശത്രുവിനേയും നിഷ്പ്രയാസം വിജയിക്കുന്നവനുമായ ഏതൊരു മഹാത്മാവിനെ ധന്യയായ കൌസല്യാദേവിക്കു് സീമന്തപുത്രനായി സിദ്ധിച്ചുവോ? ഏതൊരു മഹാത്മാവിനെ അനുജനോടും ധർമ്മപത്നിയോടുംകൂടി പതിന്നാലാണ്ടു്, കൊടുംകാട്ടിൽ വസിക്കേണമെന്നു്, ഒരു പെണ്ണിന്റെ വാക്കാൽമാത്രം, പിതാവു് അയച്ചുവോ? ഇന്നുവരെ, ഒരൊററപാപകൃത്യവും ചെയ്യാത്ത ആ പുണ്യാത്മാവിലോ, നിഷ്കളങ്കഹൃദയനും മഹാവീരനുമായ അനുജനിലോ, നിർബാധമായി നാടുവാഴുവാൻ ആഗ്രഹിക്കുന്ന അങ്ങു് പാപകർമ്മങ്ങളെന്തെങ്കിലും ചെയ്യുവാൻ ഉദ്ദേശിക്കുന്നില്ലല്ലൊ."

ഋഷീശ്വരന്റെ ഇത്തരം വാക്കുകൾ, ഭരതന്നു് ദുഃഖാശ്രുപ്രവാഹത്തെ നിയന്ത്രിക്കുവാൻ സാധിക്കാത്തമട്ടിൽ ഉണ്ടാക്കി. തൊണ്ടയിടറിയതിനാൽ അക്ഷരങ്ങൾ അവ്യക്തമാണെങ്കിലും ദൃഢമായി ഇങ്ങിനെപറഞ്ഞു:—

"ഭഗവാനേ, അവിടുന്നു്— എല്ലാ കാര്യങ്ങളും കരതലാമലകംപോലെ അറിയുന്ന തിന്തിരുവടി— അടിയനെപ്പററി ഇത്തരത്തിൽ വിചാരിച്ചാൽ, ഈ അഗതി തികച്ചും ഹതനായിത്തീരും. പ്രഭോ, ഞാൻ നശിക്കുന്നതിൽ യാതൊരു ദോഷവും കാണുന്നില്ല; എന്നാൽ അവിടുത്തെപ്പോലുള്ളവരുടെ നാവിൽനിന്നു് ഇത്തരം വാക്കുകൾ വീഴരുതേ.

അമ്മ എന്നു പറയുന്ന ആ സ്ത്രീരൂപം എനിക്കുവേണ്ടി പറഞ്ഞു് വാങ്ങിവെച്ച ഈ കാര്യത്തിൽ, യാതൊരാനുകൂല്യവും അടിയന്റെ ഹൃദയത്തിലില്ല; യാതൊരു സന്തോഷവുമില്ല; ഞാനതൊട്ടു് സ്വീകരിച്ചിട്ടുമില്ല. പുരുഷസിംഹമായ ജ്യേഷ്ഠനെ, എങ്ങിനെയെങ്കിലും സന്തുഷ്ടനാക്കുവാൻ മാത്രമാണു് അടിയൻ പോന്നിട്ടുള്ളതു്. ആ തീർത്ഥപാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു്, കരുണാവാരിധിയും കൂടിയായ ദേവദേവനെ അയോദ്ധ്യയിലേക്കു് കൊണ്ടുപോകുവാൻ വന്നതാണെന്നു്, തിരുവുള്ളത്തിൽ മനസ്സിലാക്കി സദയം അനുഗ്രഹിക്കണേ!

ഭർത്താവായ ശ്രീരാമചന്ദ്രസ്വാമി എവിടെയാണു് അധിവസിക്കുന്നതെന്നപര മാർത്ഥം അരുളിച്ചെയ്യണേ!"

ബ്രഹ്മർഷിവര്യനായ വസിഷ്ഠൻ തുടങ്ങിയവർ ഹൃദയത്തിൽ പ്രാർത്ഥിച്ചു. എല്ലാം അറിയുന്ന ഭരദ്വാജമാമുനി സസ്മിതം ഭരതനോടു് അരുളിച്ചെയ്തു:—

"ഉണ്ണീ, രഘുവംശത്തിൽ ജനിച്ച അങ്ങേക്കു് മറെറാരുതരത്തിൽ തോന്നാനേ പാടില്ല. ഗുരുവര്യനിൽ അപാരവിനയം, സജ്ജനങ്ങളെ സമാദരിക്കുവാനുള്ള ആഗ്രഹം, പ്രശാന്തമായ ഹൃദയം, ഇവയെല്ലാം ഒത്തുചേർന്നൊരു മഹാനുഭാവനാണു് അങ്ങു്. കുമാരൻെറ ചിന്താഗതികൂടി എനിക്കു് അറിയാം. അങ്ങയുടെ യശസ്സു് ഒന്നുകൂടി വളർത്തുവാനും, വിഭുവായ ജ്യേഷ്ഠനിൽ വിശ്വാസം സുദൃഢമാക്കുവാനും മാത്രമാണു് ഞാനിങ്ങനെ ചോദിച്ചതു്. ധാർമ്മികാഗ്രേസരനും സത്യസ്വരൂപിയുമായ ശ്രീരാമചന്ദ്രൻ സീതാലക്ഷ്മണസമേതനായി, ചിത്രകൂടപർവ്വതപ്രാന്തത്തിലാണു് വസിക്കുന്നതു്. പ്രജകളുടെ ആഗ്രഹങ്ങൾ സഫലമാക്കിക്കൊടുക്കുന്ന മഹാബുദ്ധിമാനായ അങ്ങു്, അമാത്യന്മാരോടും സൈന്യങ്ങളോടുമൊന്നിച്ചു് ഇന്നു് ഇവിടെ വസിക്കുക. അഗ്രജൻെറ അടുത്തേക്കു് നാളെപ്പോകാം. എൻെറ ഇഷ്ടം ഇതാണു്. ഇങ്ങിനെത്തന്നെ ചെയ്യുക"

ശിരസ്സിന്നുമുകളിൽ കൈകൂപ്പിക്കൊണ്ടു്, അവനമ്രനായി ഭരതകുമാരൻ പറഞ്ഞു:—

"ഭഗവാനേ, അവിടുത്തെ ആജ്ഞ അടിയന്നു് അലംഘ്യമാണു്."

അന്നത്തെരാത്രി ഭരദ്വാജാശ്രമത്തിൽ പാർക്കുവാൻ ധന്യാത്മാവായ കൈകേയീനന്ദനൻ തീരുമാനിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം തൊണ്ണൂറാം സർഗ്ഗം അവസാനിച്ചു.

## തൊണ്ണൂറെറാന്നാം സർഗ്ഗം. (ഭരദ്വാജാതിത്ഥ്യം)

കുമാരൻെറ ചിന്താഗതി മനസ്സിലാക്കിയ മുനീശ്വരൻ, സൈന്യങ്ങളോടുകൂടിയ രാജനന്ദനന്മാരെ ആതിത്ഥ്യസത്ക്കാരത്തിന്നു് ക്ഷണിച്ചു. വിനയാവനതനായ കുമാരൻ ഉണർത്തി:—

"ഭഗവാനേ, പാദാൎഘ്യങ്ങളാലും, കായ്കനികളാലും, അമൃതപ്രവാഹതുല്യമായ കരുണാവചനങ്ങളാലും അവിടുന്നു് ഞങ്ങളെ സൽക്കരിച്ചുവല്ലൊ."

ചിരിച്ചുകൊണ്ടു് ബ്രഹ്മൎഷി പറഞ്ഞു:—

"അല്പം ഉപകാരംചെയ്താൽ, ഏററവും പ്രീതനാകുന്നവനാണു് കുമാരനെന്നു് എനിക്കു് അറിയാം. എന്നാൽ, ഈ ആശ്രമസമീപത്തിൽവന്നിട്ടുള്ള സൎവ്വക്കും മൃഷ്ടാന്നമേകുവാൻ ഞാൻ നിശ്ചയിച്ചിരിക്കുന്നു. എൻെറ ഉദ്ദേശത്തെ ഉണ്ണി സ്വീകരിക്കണം. പടകളെ മുഴുവൻ ഇത്രയും ദൂരെ നിൎത്തിയതു് എന്താണു്? ഒന്നിച്ചുകൊണ്ടുപോരാതിരിക്കുവാൻ കാരണമെന്തു്?"

തല കുനിച്ചു് തൊഴുതു് ഭരതൻ:—

"ഭഗവാനിലുള്ള ഭയം മാത്രമാണു് പടകളേയുംകൂട്ടി പോരാത്തതു്. രാജാവും രാജകുമാരനും, മഹൎഷീശ്വരപാദങ്ങളിൽനിന്നു്, അകന്നു് സൂക്ഷിച്ചുനില്ക്കണം. ഉത്തമാശ്വങ്ങളും—മദഗജങ്ങളും—മഹാജനങ്ങളും തുടങ്ങി, ഭൂമി മൂടത്തക്ക സൈന്യങ്ങളും, അഗ്രജസന്ദൎശനത്തിന്നു് എൻെറ ഒന്നിച്ചു് പോന്നിരിക്കുന്നു. ആശ്രമവൃക്ഷങ്ങളും—പൎണ്ണശാലകളും—തടാകങ്ങളും— എന്നിവക്കു് ഉപദ്രവമുണ്ടാകരുതെന്നു് വിചാരിച്ചാണു് അടിയൻ ഒററക്കു് പോന്നതു്."

"സൈന്യങ്ങളേയും മഹാജനങ്ങളേയും മററും ഇങ്ങോട്ടു കൊണ്ടുപോരു."

ഭരദ്വാജയതീശ്വരൻെറ ആജ്ഞ ശിരസാവഹിച്ച ഭരതകുമാരൻ, എല്ലാവരേയും ആശ്രമസമീപത്തിലേക്കു് സശ്രദ്ധം വരുത്തി.

ബ്രഹ്മൎഷിവൎയ്യൻ അഗ്നിഗൃഹത്തിനകത്തു് പ്രവേശിച്ചു. ആചമനാദികൾ ചെയ്തു. മാന്യാതിഥികൾക്കു് യഥാൎഹം വിരുന്നു് നടത്തുവാൻ വിശ്വകൎമ്മാവിനെ ആവാഹിച്ചു് വിളിച്ചു:—

"അല്ലയോ വിശ്വകൎമ്മാവേ, ഒരു വിരുന്നൂട്ടു് ഭംഗിയിൽ നടത്തുവാൻ എനിക്കു് ആഗ്രഹമുണ്ടു്. ഇവിടേക്കു് വന്നു്, വേണ്ടതെന്തോ, അതു് ചെയ്യുതരണം. ഇന്ദ്രാദികളായ ദിക്പാലകന്മാരെ, നിങ്ങൾ മൂവരുമൊന്നിച്ചു് ആവിർഭവിച്ചാലും. എൻെറ ആഗ്രഹം സഫലമാക്കിത്തന്നാലും. സ്വൎഗ്ഗത്തിലും ഭൂമിയിലും, കിഴക്കോട്ടും പടിഞ്ഞാട്ടും ഒഴുകുന്ന നദീദേവിമാരെ, ഞാൻ ആശിക്കുന്ന അതിഥിസല്ക്കാരം ഭംഗിയാക്കുവാൻ വേണ്ടതെന്തോ അതു് ചെയ്യുതരണം.

നിങ്ങളിൽ ചിലർ മദ്യപ്രവാഹരൂപത്തിൽ, മററചിലർ സുരാരൂപത്തിൽ, മററുള്ളവർ കരിമ്പിൻനീരുപോലെയുള്ള നിർമ്മലജലരൂപത്തിൽ വരണം.

ദേവന്മാരേയും-ഗന്ധർവ്വന്മാരേയും-അശനീദേവകളേയും-ഹാ ഹാ ഹൂ ഹൂ തുടങ്ങിയവരേയും ഞാൻ, മന്ത്രപൂർവ്വം ക്ഷണിക്കുന്നു. അപ്സരസ്ത്രീകാം-ഗന്ധർവ്വനാരികാം-ദേവികാം-മുതലായ എല്ലാവരേയും തുല്യമായി ഞാൻ ക്ഷണിക്കുന്നു. ഘൃതാചി-ഹേമ-വിശ്വാചി- മിശ്രകേശി- അലംബുസ-നാഗദന്ത-സോമ-തുടങ്ങി ഹിമാദ്രിവാസികാം വന്നുചേരട്ടെ.

ബ്രഹ്മാവിൻേറയും ദേവേന്ദ്രൻേറയും ലോകത്തിലുള്ള എല്ലാ തമ്പംഗിമാരും, തുംബുരുതുടങ്ങിയ സംഗീതോപകരണങ്ങളോടുകൂടി എത്തുവാൻ ഞാൻ വിളിക്കുന്നു.

വസ്ത്രാഭരണങ്ങളാകുന്ന ഇലകളോടും, ദിവ്യസ്ത്രീകളാകുന്ന സദ്ഫലങ്ങളോടുംകൂടിയ കരുസ്ഥമായ ദിവ്യകുബേരവനം ഇവിടെയെത്തണേ. വിചിത്രാന്നങ്ങളും മധുരപാനീയങ്ങളും ലേഹ്യങ്ങളും, അനേകവിധത്തിൽ, ശ്രീ സോമഭഗവാൻ നിർമ്മിക്കേണമേ. ഈ ആശ്രമവൃക്ഷങ്ങളെല്ലാം വർണ്ണശബളങ്ങളായ കുസുമാവലികളേയും, സുരാദിമദ്യങ്ങളേയും, ആരോഗ്യപ്രദങ്ങളായ നാനാഭക്ഷണസാധനങ്ങളേയും വർഷിക്കട്ടെ!!"

അതുല്യതപോതേജസ്സോടുകൂടിയ ബ്രഹ്മർഷിവര്യൻ, കിഴക്കോട്ടഭിമുഖമായിരുന്നു്, ധ്യാനസ്ഥനായി ഇത്രയും ചിന്തിച്ചപ്പോഴേക്കും ആ ദേവന്മാരെല്ലാം വെവ്വേറെ വന്നണഞ്ഞു. ചന്ദനം ദേവതാരം എന്നിവയെ തഴുകിക്കൊണ്ടുവരുന്ന സുഗന്ധമന്ദമാരുതൻ, സൈന്യങ്ങളുടെ വിയർപ്പുതുള്ളികാം തുടച്ചുമാററി; ദിവ്യങ്ങളായ പുഷ്പങ്ങാം, തുരുതുരെ വർഷിച്ചു; ദേവദുന്ദുഭിയുടെ മന്ദ്രമധുരനിനാദം അന്തരീക്ഷത്തിൽ അലയടിച്ചു; വാസനയും ശൈത്യവുംകൊണ്ടു് നിർമ്മലമായ തെന്നൽ വീശിത്തുടങ്ങി; ചരാചരങ്ങളെല്ലാം ലയിക്കത്തക്കവിധം വീണാനാദത്തോടെ, ദേവഗന്ധർവ്വന്മാർ പാടി; അത്ഭുതാകാരത്തോടെ അപ്സരസ്ത്രീകാം ആടി.

അമൃതനിഷ്യന്ദിയായ ഗാനത്തിൽ രാജസൈന്യങ്ങളെല്ലാം മുഴുകി കണ്ണടച്ചുകൊണ്ടിരിക്കെ, വിശ്വകർമ്മാവിൻെറ വിമോഹനമായ പണിത്തരങ്ങാം, മായപോലെ അവിടെ ദൃശ്യമായി.

ആശ്രമത്തിൻെറ ചുററും അഞ്ചുയോജനദൂരംവരെ, നീലരത്നശോഭയാന്ന പുൽപ്പരപ്പു്; അതിൽ കൂവളം, പ്ലാവു്, മാതളം, മാവു്, നെല്ലി തുടങ്ങിയ വൃക്ഷ

ങ്ങൾ, കായ്കളെക്കൊണ്ടു് കൊമ്പുകൾ താഴ്ന്നുനില്ക്കുന്നു. ഏതൊരുവന്റെ ഹൃദയത്തിന്നും വിഭ്രമമുണ്ടാകത്തക്കവിധം, ഉത്തരകുരുരാജ്യത്തിലെ ദേവഭോജ്യമായ ദിവ്യവനം വന്നുചേൎന്നു. പ്രകൃതിരമണീയങ്ങളായ തീരങ്ങളോടൊത്തു്, പുണ്യനദികൾ അനേകം അവിടെ പ്രത്യക്ഷമായി. വെൺമാടങ്ങളൊത്ത നാലുകെട്ടുഭവനങ്ങൾ, കുതിരാലയങ്ങൾ, ആനക്കൊട്ടിലുകൾ, മണിപ്രാസാദങ്ങൾ, തോരണാലംകൃതമായി ശരല്ക്കാലമേഘതുല്യമായ രാജമന്ദിരങ്ങൾ, തുടങ്ങിയവ വിശ്വകൎമ്മാവു്, മായാജാലംപോലെ സൃഷ്ടിച്ചുകഴിഞ്ഞു.

ദിവ്യമാലകൾചാൎത്തി, സ്വൎഗ്ഗസുഗന്ധംപരത്തി, പള്ളിമഞ്ചങ്ങൾ രത്നസിംഹാസനങ്ങൾ എന്നിവനിറഞ്ഞു്, മിന്നിത്തിളങ്ങുന്ന പൊൻപാത്രങ്ങളിൽ ദിവ്യങ്ങളായ ഭോജ്യപേയാദികൾ ഒത്തു്, അതുല്യങ്ങളായ രാജകീയപട്ടാംബരങ്ങൾകൊണ്ടലംകൃതമായി, ഗജവാജിയുതമായ പടകളാൽ പൂൎണ്ണമായ രത്നക്കൊട്ടാരത്തിലേക്കു്, ഭരതരാജകുമാരൻ, മഹൎഷീശ്വരന്റെ ആജ്ഞയനുസരിച്ചു് പ്രവേശിച്ചു. അമേയഗുണങ്ങൾനിറഞ്ഞ രഘുകുമാരനെ ആചാൎയ്യന്മാരും അമാത്യന്മാരും അനുഗമിച്ചു.

വെൺകൊറ്റക്കുട, പള്ളിവെൺചാമരങ്ങൾ, എന്നിവ യഥാസ്ഥാനങ്ങളിലുള്ളൊരു ദിവ്യരാജസിംഹാസനം, വിശാലമായൊരു തളത്തിൽ പൂജ്യസ്ഥാനത്തിൽ പ്രശോഭിക്കുന്നു.

മന്ത്രിമാർ, സേനാനായകന്മാർ, ഉപാദ്ധ്യായന്മാർ തുടങ്ങിയവൎക്കു്, അതാതു് സ്ഥാനങ്ങളിൽ, ഉത്തമങ്ങളായ ഇരിപ്പിടങ്ങളുണ്ടു്.

ആ രാജസദസ്സിൽ അഗ്രാസനത്തിൽ ഇരിക്കേണ്ട ഭരതൻ, ദിവ്യസിംഹാസനത്തെ പ്രദക്ഷിണം വെച്ചു. ശ്രീരാമചന്ദ്രനെ സങ്കല്പിച്ചു് സാഷ്ടാംഗം നമസ്കരിച്ചു. അമാത്യവൎയ്യന്മാരോടുകൂടി അഗ്രജനെ പൂജിച്ചു. ചാമരമൊന്നു് കയ്യിലേന്തി, സചിവസ്ഥാനത്തുള്ള ആസനത്തിൽ വിനീതനായി ഇരുന്നു. പുരോഹിതന്മാരും, അമാത്യന്മാരും, സേനാനായകന്മാരും, സൎവ്വസൈന്യാധിപനും യഥാസ്ഥാനങ്ങളിലിരുന്നു.

പീയൂഷതുല്യമായ പായസങ്ങളോടുകൂടിയ ശ്രേഷ്ഠഭക്ഷണങ്ങൾ അവരവരുടെ പുരോഭാഗത്തിൽ, ഭരദ്വാജമുനീന്ദ്രനിൎദ്ദേശമനുസരിച്ചു് അടുത്തക്ഷണത്തിൽ എത്തിക്കഴിഞ്ഞു.

രമ്യങ്ങളും ദിവ്യങ്ങളും ചന്ദ്രികാധവളങ്ങളുമായ ആലയങ്ങൾ, അരമനയുടെ ഇരുഭാഗങ്ങളിലും, വിധാതാവിൻെറ നിയോഗത്താൽ നിരന്നു. അതുല്യ രത്നാഭരണങ്ങളാലും പട്ടാംബരങ്ങളാലും അലംകൃതകളായ, ഇരുപതിനായിരം തരുണീമണികൾ, സത്യലോകത്തിൽനിന്നുതന്നെ അവിടെ പ്രത്യക്ഷമായി. മുത്ത്, പവിഴം, പൊന്ന് എന്നിവയണിഞ്ഞ ഇരുപതിനായിരം കമനീയാംഗികൾ, കുബേരൻെറ കല്പനയനുസരിച്ച് എത്തിക്കഴിഞ്ഞു. ദർശനസ്പർശനങ്ങളാൽ, ഏതു് ധീരനേയും ഭ്രമിപ്പിക്കത്തക്ക മദാലസകളായ ഇരുപതിനായിരം ദേവസ്ത്രീകൾ, നന്ദനാരാമത്തിൽനിന്ന്, ദേവേന്ദ്രനിയോഗമനുസരിച്ച് വന്നണഞ്ഞു.

സൂര്യാഗ്നിതേജസ്സോടുകൂടിയ ഗന്ധർവ്വരാജാക്കന്മാർ, ഗോപപ്രമുഖന്മാർ, ദേവർഷിവര്യന്മാരായ തുംബുരു, നാരദൻ തുടങ്ങിയവർ, ഭരതരാജകുമാരപുരോഭാഗത്തിൽ പ്രത്യക്ഷരായി; ദിവ്യസംഗീതം അന്തരീക്ഷത്തിൽ മുഖരിതമായി. ഭഗവാൻ ഭരദ്വാജനിർദ്ദേശപ്രകാരം, അലംബുസാ–മിശ്രകേശി–വാമനാ–പുണ്ഡരികാ എന്നീ ദേവതരുണീരത്നങ്ങൾ, നൃത്തമാരംഭിച്ചു. നന്ദനത്തിലും ചൈത്രരഥത്തിലുമുള്ള ഉത്തമങ്ങളും ദിവ്യങ്ങളുമായ കുസുമാവലികൾ, ഭരദ്വാജബ്രഹ്മർഷിയുടെ തപഃശക്തിയാൽ അവിടംമുഴുവൻ നിറഞ്ഞു.

അചിന്ത്യവും അപരിമേയവും അപൂർവ്വവുമായൊരു പരിവർത്തനം ആശ്രമപരിസരത്തിലാകെ വന്നുചേർന്നു. അമിതതേജസ്വിയായ മുനീശ്വരൻെറ സങ്കല്പത്താൽ, കൂവളമരങ്ങൾ മദ്ദളംകൊട്ടുന്ന വാദ്യക്കാരായി മാറി; താന്നിമരങ്ങൾ അതിന്നനുസരിച്ച് താളംപിടിച്ച് രൂപംമാറിനിന്നു; മനോഹരമായ സംഘനൃത്തമാടുന്നതു്, അതുവരെ അചരമായിക്കണ്ടിരുന്ന അരയാലുകളാണ്. ഉങ്ങ്–മൈലെള്ള്–ചരളം–കരിമ്പന തുടങ്ങിയ തരുവൃന്ദങ്ങൾ, കുനന്മാരും കുറിയവരുമായ പരിചാരകന്മാരായി സൈന്യങ്ങളെ ശുശ്രൂഷിച്ചുതുടങ്ങി. ആശ്രമപരിസരത്തിലുള്ള ഇരുൾ–നെല്ലി–ഞാവൽ–മുല്ല–പിച്ചകം എന്നിവ, ലക്ഷണമൊത്ത കാമിനീരത്നങ്ങളായി രൂപാന്തരം പ്രാപിച്ചു. മന്ദഹാസക്കൊഞ്ചലോടെ അവർ:—

"സുരാപാനംചെയ്യുന്നവർക്ക് സുര; പായസഭോജികൾക്ക് പായസം; മാംസം ഭക്ഷിക്കുന്നവർക്ക് മാംസം, മൃഷ്ടമായി ഭുജിച്ചാലും."

എന്നിങ്ങനെ ഓരോരുത്തരോടും പറഞ്ഞു.

സാധാരണക്കാരായ പടയാളികളുടെ മനസ്സറിഞ്ഞ ബ്രഹ്മർഷിയുടെ സങ്കല്പമനുസരിച്ച് യുവതീരത്നങ്ങൾ ഏഴുംഎട്ടും പേർ ചേർന്ന്, ഓരോപുരുഷനേയും

ആറ്റിൻകടവിലേക്ക് ആനയിച്ച്, സുഗന്ധികളായ എണ്ണകൾ തേപ്പിച്ച് കളിപ്പിച്ചു. അത്ഭുതഗാത്രികളായ ദേവനാരികളാണ് ഭടജനങ്ങളുടെ കാൽതടവുന്നതു്. ഇഷ്ടംപോലെ സ്നാനംചെയ്യിച്ച്, തോർത്തിയ, ആ അംബുജനേത്രകൾ, വിജനസ്ഥലങ്ങളിൽകൊണ്ടുപോയി ഓരോരുത്തരേയും മദ്യം സേവിപ്പിച്ചു.

മൃഗസംരക്ഷകരായി പ്രത്യക്ഷപ്പെട്ടവർ, ആന-കുതിര-കാള-കഴുത-ഒട്ടകം തുടങ്ങിയവക്ക് വിധിച്ച ഭക്ഷണസാധനങ്ങൾ മതിയാകുംവരെ കൊടുത്തു. കരിമ്പ്-തേൻ-മലർ എന്നിവയെ നിർബ്ബന്ധപൂർവ്വം തീറ്റിച്ചു. ഇക്ഷ്വാകുരാജകുമാരന്റെ സൈന്യത്തിലെ, ആനപ്പാപ്പാന്മാരോ, അശ്വപാലകന്മാരോ, ഈവകയാതൊന്നും അറിയുന്നേയില്ല. മദമത്തരായ അവർക്ക് ചുറ്റുപാടും നടക്കുന്നതറിയുവാൻ സാധിച്ചിരുന്നുമില്ല. സമയം പോകുന്നതുകൂടി അറിയുന്നില്ല.

രക്തചന്ദനംപൂശി, ആഗ്രഹങ്ങളെല്ലാം ആസ്വദിച്ച്, സുന്ദരീമണികളായ സ്ത്രീകളുമൊത്ത്, രമിക്കുന്ന പടയാളികൾ പരിസരംമറന്ന് ഉറക്കെ ഇങ്ങിനെ പറഞ്ഞുതുടങ്ങി:—

"ഞങ്ങളിനി അയോദ്ധ്യക്ക് പോകുന്നില്ല. ദണ്ഡകാരണ്യത്തിലേക്കും യാത്ര തുടരുന്നില്ല. യുവരാജാഭരതൻ കുശലിയായി നീണാൾ വാഴട്ടെ! മഹാരാജാ ശ്രീരാമചന്ദ്രൻ സസുഖം വാഴട്ടെ!!"

ആന, കുതിര തുടങ്ങിയവ ആനന്ദനാദമുതിർത്തു. ആയിരമായിരം കാലാൾപ്പടകൾ, സ്വതന്ത്രമായി ആർത്തുവിളിച്ചു.

"ഇതാണ്സ്വർഗ്ഗം; ഇവിടെയാണ് സാക്ഷാൽ അമരാവതി."

ഭരതകുമാരനെ സർവ്വദാ അനുഗമിക്കുന്ന ഭടന്മാർപോലും എല്ലാംമറന്നു. ചിലർ പൊട്ടിച്ചിരിച്ചു, വേറെചിലർ ആനന്ദനൃത്തംതുടങ്ങി; മദോന്മത്തരായിക്കഴിഞ്ഞ ചിലപടയാളികൾ സംഘഗാനമാലപിച്ചു; തൂമണം വമിക്കുന്ന പുഷ്പമാലകൾ അടിമുടിയണിഞ്ഞ ചിലർ, വണ്ടത്താന്മാരെപ്പോലെ മണ്ടിനടന്നു.

"സ്വർഗ്ഗം ഇവിടെത്തന്നെ; ഇവിടെത്തന്നെ; യാതൊരു സംശയവുമില്ല."

മുദ്രാവാക്യംപോലെ പറഞ്ഞുകൊണ്ട് ചിലർ നടന്നു. നൂറുനൂറായിരമാളുകളുടെ ആനന്ദസംജാത ശബ്ദങ്ങൾ, അന്തരീക്ഷത്തെ ആകെ കലക്കി. സുധാതുല്യമായ ഭക്ഷണസാധനങ്ങൾ കാണുമ്പോൾ, വീണ്ടും ആർത്തിതോന്നി ചില

ക്ക്. ആനകൾ- കുതിരകൾ- ഒട്ടകങ്ങൾ- തുടങ്ങിയ സർവ്വമൃഗങ്ങളും, മാത്രമല്ല പക്ഷികൾകൂടി തികച്ചും സംതൃപ്തരായിക്കഴിഞ്ഞു.

ദാസികൾ- ദാസന്മാർ- വധുക്കൾ- ഭടന്മാർ- തുടങ്ങി ആയിരക്കണക്കിനാളുകൾ അത്യധികം തിമർത്തു.

വേറൊരാൾനിർമ്മിച്ച യാതൊന്നും അവിടെയില്ല; മുഷിഞ്ഞ വസ്ത്രം ധരിച്ചവരില്ല; വിശപ്പുള്ളവരോ മലിനന്മാരോ ഇല്ല; മുടിയിലൊരുപൊടിപററിയവരെക്കൂടി തിരഞ്ഞുനോക്കിയാൽ കാണില്ല.

പച്ചക്കറിവിഭവങ്ങൾ, വെളുവെളുത്ത ചോറ്, സുഗന്ധമുയരുന്ന പരിപ്പ്, പന്നി- ആട്ട് തുടങ്ങിയവയുടെ മാംസക്കറികൾ, ഇങ്ങിനെ ഓരോന്നുകൊണ്ട് പരിപൂർണ്ണങ്ങളായ, നാലുകാതൻ ചരക്കുകൾ എണ്ണിയാൽ അവസാനിക്കാതെ നാലുപുറവും കിടക്കുന്നതു് ആ പടയാളികൾ കണ്ടു. ആശ്രമസമീപത്തു് അങ്ങിങ്ങ് മേഞ്ഞുകൊണ്ട് നില്ക്കുന്ന പശുക്കൾമുഴുവൻ കാമധേനുക്കൾ! വൃക്ഷങ്ങളിൽനിന്നെല്ലാം സ്വാദുക്കളായ ഒന്നാന്തരം തേൻ പ്രവഹിച്ചുകൊണ്ടിരിക്കുന്നു.

വലിയ വലിയ പാത്രങ്ങളിൽ, മയിൽ- മാൻ- കോഴി തുടങ്ങിയവയുടെ വേവിച്ച മാംസങ്ങൾ; കിണറുകളിൽ പലതിലും മദ്യങ്ങൾ സ്വയമേനിറഞ്ഞു. കറിപ്പാത്രങ്ങൾ നൂറുനൂറുകണക്കിൽ; വട്ടച്ചെമ്പുകൾ ആയിരമായിരം. ലക്ഷോപലക്ഷം തങ്കത്തളികകൾ.

നിർമ്മലതരങ്ങളായ തയിർനിറച്ച കുടങ്ങൾ, കൂജാവുകൾ, കിണ്ടികൾ, അല്പം മഞ്ഞനിറമാർന്ന മണമുയരുന്ന മോർക്കയങ്ങൾ, രസാളങ്ങൾ, ചന്ദ്രികാധവളിതമായ തയിർവാപികൾ, നറുംപാൽനിറഞ്ഞ കുളങ്ങൾ, പഞ്ചസാരക്കുന്നുകൾ, ഇങ്ങിനെ അസാധാരണ ഭോജ്യവസ്തുക്കളാൽ പരിപൂരിതമായിത്തീർന്നു, ഭരദ്വാജബ്രഹ്മർഷിയുടെ ആശ്രമപരിസരം.

പുഴക്കടവുകളിൽ എല്ലാററിലും, സുഗന്ധിയായ എണ്ണകളും തൈലങ്ങളും, സ്നാനത്തിനുള്ള എല്ലാ വസ്തുക്കളും, നിറച്ചുവച്ചിരിക്കുന്ന പാത്രങ്ങൾ കാണാം. പല്ലുതേക്കുവാനുള്ള, മൃദുലങ്ങളായ, ഔഷധവൃക്ഷച്ചില്ലകൾ ഒരുവക; ദന്തധാവനത്തിനുവേണ്ട മററുള്ള വസ്തുക്കൾ ഒരുവക; ഏതിഷ്ടമോ അതെടുക്കത്തക്കവിധം സർവ്വകടവുകളിലും കാണാം.

വെള്ളച്ചന്ദനമരച്ചുണ്ടാക്കിയ കുറിക്കൂട്ടുകൾനിറച്ച ചെപ്പുകൾ; തുടച്ചു് പരിശുദ്ധമാക്കിയ കണ്ണാടികൾ; കുന്നുപോലെ കൂട്ടിയിട്ട പട്ടാംബരങ്ങൾ; തോൽച്ചെരിപ്പുകൾ, മെതിയടികൾ തുടങ്ങിയവ ആയിരക്കണക്കിൽ!

നയനങ്ങൾക്കു് അമൃതുപോലെയുള്ള മഷിനിറച്ച ഓടങ്ങൾ, പലതരത്തിലുള്ള ചീപ്പുകൾ, കൂച്ചങ്ങൾ, കടകങ്ങൾ, വില്ലു് ഖഡ്ഗം തുടങ്ങിയ വരായുധങ്ങൾ, അനേകവിധത്തിലുള്ള പോർച്ചട്ടകൾ, പള്ളിമഞ്ചങ്ങൾ; രത്നങ്ങൾ പതിച്ച സ്വർണ്ണസിംഹാസനങ്ങൾ, തുടങ്ങിയ സാമഗ്രികൾ എവിടെ നോക്കിയാലും കാണാം. ആന–കുതിര–ഒട്ടകം മുതലായ മൃഗങ്ങൾക്കു് യഥേഷ്ടം പാനംചെയ്യുവാനുള്ള തെളിനീർത്തടാകങ്ങൾ, വിഷമമേതുമില്ലാതെ ഇറങ്ങത്തക്ക കൽപ്പടവുകളോടെ ഇടക്കിടക്കു് കാണാം. സ്വച്ഛനീലാകാശംപോലെ പ്രശോഭിക്കുന്ന സരസ്സുകളിൽ, ആമ്പൽ–താമര എന്നിവ വികസിച്ചുനില്ക്കുന്ന കടവുകൾ! നീലവൈഡൂര്യരത്നക്കൂമ്പാരംപോലെ, പച്ചിളംപുല്ലുകൾ, പശുക്കൾക്കുവേണ്ടി കൂട്ടിയിരിക്കുന്നതു് അടിക്കടി കാണുന്നതു്, കണ്ണിന്നമൃതസേചനമായിത്തീർന്നു.

ഭഗവാൻ ഭരദ്വാജൻ ഭരതകുമാരനും ഭടന്മാർക്കും നല്കിയ സല്ക്കാരം അത്ഭുതമേറിയൊരു സ്വപ്നംപോലെ ഏവരേയും ആശ്ചര്യസ്തബ്ധരാക്കി. അമരാവതിയിലെ നന്ദനോദ്യാനത്തിൽ സുരന്മാരെന്നപോലെ, സ്വച്ഛന്ദം ക്രീഡിച്ചു്, ആനന്ദതുന്ദിലരായി അന്നത്തെരാത്രി ആശ്രമത്തിൽ അവരെല്ലാം കഴിഞ്ഞു.

ഭഗവാൻ ഭരദ്വാജൻെറ അനുമതിയോടെ, ദേവഗന്ധർവ്വപ്രമുഖന്മാരും ദിവ്യനദികളും ഓരോരുത്തരായി മടങ്ങിപ്പോയി. ഭടജനങ്ങളെമുഴുവൻ തികച്ചും സംതൃപ്തരാക്കിയ ദേവസുന്ദരികൾ, മുനീശ്വരാനുഗ്രഹത്തോടെ സ്വസ്ഥാനങ്ങളിലെത്തി.

മദ്യപാനാദികളാൽ സംതൃപ്തരായിത്തീർന്നിരുന്ന ആ പടയാളികൾക്കെല്ലാം സ്വപ്നമല്ല കണ്ടതെന്നു്, ചന്ദനാദിസുഗന്ധദ്രവ്യങ്ങളാൽ ആർദ്രമായ ദിവ്യകുസുമമാലകൾ, ചിന്നിച്ചിതറി പരിസരങ്ങളിൽ കിടക്കുന്നതുകണ്ടപ്പോഴാണു് ബോദ്ധ്യം വന്നതു്.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം തൊണ്ണൂറ്റൊന്നാം സർഗ്ഗം അവസാനിച്ചു.

## തൊണ്ണൂററിരണ്ടാം സർഗ്ഗം. (ഭരദ്വാജാമന്ത്രണം)

ഭരദ്വാജയതീശ്വരന്റെ ഇച്ഛയനുസരിച്ചുള്ള വിരുന്ന് അനുഭവിച്ച ഭരതകുമാരൻ, ആ രാത്രിയും കഴിച്ചുകൂട്ടി. ഹൃദയംനിറഞ്ഞ അഭിലാഷത്തോടെ ഭഗവാന്റെ അടുത്തെത്തി. വിനയാന്വിതനായി വന്ദിച്ചുകൊണ്ടുനില്ക്കുന്ന ഭരതനോട്:—

"ഉണ്ണീ, ഈ ആശ്രമത്തിൽ രാത്രി സുഖമായിക്കഴിഞ്ഞില്ലേ? അങ്ങയുടെ സൈന്യങ്ങളുംമററും എന്റെ സൽക്കാരംകൊണ്ട് സംതൃപ്തരായോ?"

ഹോമാദികളെല്ലാം കഴിഞ്ഞ് പുറത്തേക്ക് എഴുന്നെള്ളിയ മുനീന്ദ്രന്റെ ചോദ്യംകേട്ട ഭരതൻ നമസ്കരിച്ചുകൊണ്ട്:—

"ഭഗവാനേ, സൈന്യങ്ങളും വാഹനങ്ങളും വെയിൽകൊണ്ടും യാത്രകൊണ്ടും വലഞ്ഞിട്ടാണ് അവിടുത്തെ ആശ്രമത്തിൽ അഭയം പ്രാപിച്ചത്. ഞങ്ങൾക്കെല്ലാം, അവിടുന്ന് ഏകിയ വിരുന്ന്, അതുല്യസുഖസന്ദായകംതന്നെയായിരുന്നു. ദാസന്മാർകൂടി ആനന്ദോന്മത്തരായി, പരിസരബോധമില്ലാതെ രാത്രി കഴിച്ചു. അഗ്രജന്റെ പാദാരവിന്ദങ്ങളെ കാണുവാൻ ആഗ്രഹിക്കുന്ന ഞങ്ങൾ പ്രഭാതത്തിലെത്തിച്ചേർന്നു. ഭഗവാനേ അവിടുത്തെ ദയാദൃഷ്ടി ഞങ്ങളിൽ പതിയണേ.

ധർമ്മജ്ഞനായ അവിടുന്ന് ധാർമ്മികോത്തംസമായ ജ്യേഷ്ഠന്റെ ആശ്രമത്തിലേക്ക് വഴി എത്രയാണെന്നും, ഏതാണെന്നും, എവിടെയാണെന്നും, അരുളിച്ചെയ്യണേ. വിടചോദിക്കുന്ന ഞങ്ങൾക്ക്, യാത്രാനുവാദമേകണേ."

അഗ്രജദർശനത്തിൽ അത്യാകാംക്ഷയോടെ അഭ്യർത്ഥിക്കുന്ന ഭരതനെ സ്നിഗ്ദ്ധദൃഷ്ടികളെക്കൊണ്ട് കടാക്ഷിച്ച തപോധനൻ മന്ദഹാസത്തോടെ അരുളിച്ചെയ്തു:—

"കുമാരാ, ഇവിടെനിന്ന് രണ്ടരക്കാതംവഴി നിർജ്ജനമായ അരണ്യമാണ്. അവിടെനിന്ന് നോക്കിയാൽ, കൂറ്റൻപാറപ്പിളർപ്പുകളോടുകൂടിയ ചിത്രകൂടപർവ്വതം കാണാം. അതിന്റെ വടക്കുഭാഗത്തുകൂടി മന്ദാകിനീനദി പ്രവഹിക്കുന്നു.

വർണ്ണോജ്ജ്വലങ്ങളായ കുസുമസമൂഹങ്ങളാൽ മൂടിപ്പുതച്ചപോലെനില്ക്കുന്ന വിവിധങ്ങളായ മാമരങ്ങൾ നിറഞ്ഞതാണ് ആ മഹാവിപിനം. മന്ദാകിനീതീരത്തിൽ ചിത്രകൂടപർവ്വതം. മദ്ധ്യത്തിൽ, പുണ്യനിലയമായ പർണ്ണശാല കാണാം. അവിടെ ശ്രീരാമസീതാലക്ഷ്മണന്മാർ വസിക്കുന്നു.

ഇവിടെനിന്നു് അല്പം തെക്കോട്ടുനടന്നാൽ, തെക്കപടിഞ്ഞാറു് ഭാഗത്തേക്കുള്ള ഒരു വഴികാണും. അതിൽക്കൂടി യാത്ര തുടരു. ആന, തേരു്, തുടങ്ങിയ വാഹനങ്ങൾക്കും സഞ്ചരിക്കുവാൻ ഉതകുന്നതാണു് ആ വഴി. മഹാത്മാവായ ഉണ്ണിക്കു് അവിടെവെച്ചു് ശ്രീരാമചന്ദ്രദർശനത്തിന്നു് സാധിക്കും.''

യാത്രക്കു് ഉത്സുകരായ ജനങ്ങൾ മുനീശ്വരനെച്ചുററുംതിക്കിത്തിരക്കി നില്ക്കുകയാണു്. വാഹനങ്ങളിൽനിന്നിറങ്ങി വിനയാവനതരായ മഹാറാണിമാർ ഭഗവാൻെറ അടുത്തേക്കു് ചെന്നു. ദുഃഖംകൊണ്ടു് ശോഷിച്ച കൌസല്യാദേവിയൊന്നിച്ചു് സുമിത്രാദേവിയും, മഹർഷീന്ദ്രപാദങ്ങളെ വിറയ്ക്കുന്ന കൈകളെക്കൊണ്ടു് പിടിച്ചു.

ആഗ്രഹിച്ച കാര്യങ്ങൾ യാതൊന്നും സാധിക്കാതെ, ലോകങ്ങളുടെയെല്ലാം പഴികേട്ടുകൊണ്ടിരിക്കുന്ന കൈകേയി അസഹ്യലജ്ജയോടെ സാഷ്ടാംഗം നമസ്കരിച്ചു. റാണിമാർ ഭഗവാനെ പ്രദക്ഷിണംചെയ്തു് ഭരതൻെറ സമീപത്തിൽ ചെന്നുനിന്നു. ദൃഢവ്രതനായ ഭരദ്വാജബ്രഹ്മർഷി:—

''കുമാരാ, അങ്ങയുടെ അമ്മമാരെ, വേർതിരിച്ചു് പറഞ്ഞുതരു.''

ധാർമ്മികാഗ്രേസരനായ ഭരതൻ ഈ വാക്കുകൾകേട്ടു് തൊഴുതുകൊണ്ടു്, ചാതുര്യത്തോടെ ഉത്തരമോതി:—

''ഭഗവാനേ, ശോകോപവാസങ്ങളാൽ അതികൃശയായി, ദുഃഖംതന്നെ ഒരു സ്ത്രീരൂപംകൊണ്ടതുപോലെ, കാണുന്ന ഈ ദേവി അച്ഛൻെറ പട്ടമഹിഷിയും, നരവ്യാഘ്രനും സിംഹവിക്രമിയുമായ ശ്രീരാമചന്ദ്രനെ, അദിതീദേവി വിധാതാവിനെ എന്നപോലെ പ്രസവിച്ചവളുമായ കൌസല്യാദേവിയാണു്.

പുണ്യവതിയായ വലിയമ്മയുടെ ഇടത്തുഭാഗത്തു്, ആ കൈപിടിച്ചു്, അതിദുഃഖത്തോടെ, പൂക്കളെല്ലാംകൊഴിഞ്ഞ കൊന്നമരംപോലെ നില്ക്കുന്ന ദേവി, ദേവതുല്യരും സത്യവിക്രമികളും ധീരധീരന്മാരുമായ ലക്ഷ്മണകുമാരൻേറയും ശത്രുഘ്നൻേറയും മാതാവായ ചെറിയമ്മ സുമിത്രാദേവിയും.

ഏതൊരാൾകാരണമാണോ സിംഹപരാക്രമികളായ രാജനന്ദനന്മാർ, മരണത്തിന്നുവേണ്ടി മഹാകാനനത്തിലേക്കു് പോയതു്? ഏതൊരാൾ കാരണമാണോ മഹാരാജാദശരഥൻ പുത്രശോകംകൊണ്ടു് വാനുലകം പൂകിയതു്? ദ്വേഷ്യവും, മൌഢ്യവും, അഹങ്കാരവും ഒത്തുചേൎന്നു്, ലോകൈകസുന്ദരിയാണു് താനെന്നു്

നടിക്കുന്ന, ഈ ഐശ്വര്യകാംക്ഷിണി, സ്വാൎത്ഥം രൂപംപൂണ്ട ഈ സ്ത്രീരൂപം എന്റെ അമ്മയായ കൈകേയി. നിർദ്ദയയും, പാപതല്പരയും, ദുഷ്ടഹൃദയമുള്ള ആൎയ്യസ്വരൂപിണിയുമായ അമ്മയെക്കൊണ്ടാണ് എനിക്കുവന്ന ആപത്തുകളെല്ലാം.''

കോപംകൊണ്ട് ചീറുന്ന സൎപ്പത്തെപ്പോലെ നെടുവീൎപ്പുകളിട്ട്, കണ്ണുകൾ ചുകന്ന്, അശ്രുപ്രവാഹംകൊണ്ട് തൊണ്ടയിടറിപ്പറയുന്ന നരേന്ദ്രകുമാരനോട്, അമേയബുദ്ധിമാനായ ഭഗവാൻ ഭരദ്വാജൻ അൎത്ഥപൂൎണ്ണങ്ങളായ വാക്കുകൾ അല്പം പുഞ്ചിരിപൊഴിച്ച് അരുളിച്ചെയ്തു:—

''ഉണ്ണീ, ഭരതാ, കൈകേയിയുടെ പ്രവൃത്തിയിൽ, അങ്ങ് ദോഷംകാണരുത്. രാമന്റെ വനവാസം, അതുല്യക്ഷേമപൂൎണ്ണമായിട്ടാണ് കലാശിക്കുക. ദേവന്മാൎക്കും, തപോധനന്മാൎക്കും, വിശിഷ്യ അസുരവരന്മാൎക്കുംകൂടി, രാമന്റെ ഈ രാജ്യപ്രവാസം നന്മയാണ് നല്കുക.''

പ്രദക്ഷിണംവെച്ച്, സാഷ്ടാംഗം പ്രണമിച്ച്, യാത്രാനുവാദം അനുഗ്രഹപൂൎവ്വം വാങ്ങിയ ഭരതൻ, പടകൾക്ക് പുറപ്പെടുവാനുള്ള കല്പനകൊടുത്തു.

പൊന്നണിക്കോപ്പുകളണിയിച്ച കുതിരകളെകെട്ടിയ രഥങ്ങളിൽ, കനകച്ചങ്ങലകളോടുകൂടിയ മഹാഗജങ്ങളുടെ അമ്പാരികളിൽ, വലുതും ചെറുതുമായ പല്ലക്കുകളിൽ, പ്രജാപ്രമുഖന്മാരും അന്തഃപുരനാരിമാരും ആരോഹണംചെയ്തു. ബലശാലികളായ കാലാൾസൈന്യം നടക്കുവാൻ ഒരുങ്ങി. വൎഷക്കാലത്തിലെ കനത്ത കാർമേഘംപോലെ സൈന്യങ്ങൾ പതുക്കെ നീങ്ങി.

കൌസല്യാദേവി മുതലായ റാണിമാർ മികച്ച വാഹനങ്ങളിൽ, ശ്രീരാമനെ കാണുവാനുഴറിയ മനസ്സോടെ പുറപ്പെട്ടു. ബാലാൎക്കശോഭയാൎന്നൊരു പല്ലക്കിൽ മഹാനുഭാവനായ ശ്രീ ഭരതകുമാരൻ ഏറി, പെരുംകാററുപോലെയുള്ള ചതുരംഗസൈന്യങ്ങളാൽ അനുഗതനായി. ഗംഗാനദിയുടെ പടിഞ്ഞാറുഭാഗത്തുകൂടി തെക്കോട്ട്, മൃഗപക്ഷികൾ യഥേഷ്ടം വിഹരിക്കുന്ന വനഭാഗങ്ങളിൽക്കൂടി അവയെ നടുക്കത്തക്കവിധത്തിൽ പിന്നിട്ടുതുടങ്ങി. ആ മഹാരണ്യത്തിൽ ഭരതസൈന്യത്തിലെ ആനകളും കുതിരകളും കാലാളുകളും, ഏററവും സന്തുഷ്ടിയോടെ പ്രശോഭിച്ചു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം തൊണ്ണൂററിരണ്ടാം സൎഗ്ഗം അവസാനിച്ചു.

## തൊണ്ണൂററിമൂന്നാം സർഗ്ഗം (ചിത്രകൂടവനപ്രവേശം)

ദശരഥരാജകുമാരന്റെ പെരുമ്പട പരക്കെല്ലിച്ചു മഹാവനത്തിലെ മദയാനകൾ കൂട്ടംകൂട്ടമായി ഓടിയൊളിച്ചുതുടങ്ങി. പുള്ളിമാനുകൾ—ആൾക്കരടികൾ— കൃഷ്ണമൃഗങ്ങൾ— തുടങ്ങിയവ പരിഭ്രമിച്ചു് പാഞ്ഞു് മലയിലും കാടുകളിലും നദീതടങ്ങളിലുംകൂടി എത്തി. ധാർമ്മികോത്തംസമായ ഭരതകുമാരന്റെ മഹാസൈന്യം, കാർമേഘങ്ങൾ ആകാശത്തെ എന്നപോലെ, മഹീതലത്തെ മൂടി. കുതിച്ചോടുന്ന കുതിരകൾ, മദിച്ചുനടക്കുന്ന മഹാഗജങ്ങൾ എന്നിവയെക്കൊണ്ടു് വനതലം കാണാതായി. അല്പാല്പം തളച്ചുതുടങ്ങിയ വാഹനങ്ങളെ, മഹാത്മാവായ ഭരതൻ കണ്ടു്, മന്ത്രിവര്യൻ സുമന്ത്രരോടു് പറഞ്ഞു:—

"ഭഗവാൻ ഭരദ്വാജൻ വിവരിച്ചലക്ഷണങ്ങൾ എല്ലാം ഇതാകാണുന്നു. അവിടുന്നു് അരുളിച്ചെയ്ത സ്ഥലത്തു് നാം എത്തിക്കഴിഞ്ഞു. ഇതാ മന്ദാകിനീനദി; ഇതാ ചിത്രകൂടപർവ്വതം; കാർമേഘനിരക്കുതുല്യമായ അരണ്യമിതാ നോക്കൂ. ചിത്രകൂടാചലത്തിന്റെ മനോഹരപ്രാന്തങ്ങളെ, തത്തുല്യങ്ങളായ ഗജങ്ങൾ ഇതാ ചതയ്ക്കുന്നു. കരിങ്കാറുകൾ വർഷബിന്ദുക്കളെയെന്നപോലെ, വന്മരങ്ങൾ പുഷ്പവൃഷ്ടി ചെയ്യുന്നു. ശത്രുഘ്നാ, നോക്കൂ. ചിത്രകൂടഗിരിയിലെ ഈ ഭാഗങ്ങളിൽ കിന്നരന്മാർ വസിക്കുന്നുണ്ടു്. മകരമത്സ്യം തുടങ്ങിയവയാലാകീർണ്ണമായ മഹാസാഗരംപോലെ, മൃഗഗണാവൃതമാണീ മലയടിവാരങ്ങൾ.

ശരൽക്കാലമേഘങ്ങൾ ചിന്നിച്ചിതറുന്നതുപോലെ, സൈന്യങ്ങളാലിളക്കപ്പെട്ട വനാന്തർഭാഗത്തിലെ മൃഗഗണങ്ങൾ ഓടുന്നു. ശത്രുഘ്നാ, നോക്കൂ. തെക്കൻരാജ്യനിവാസികൾ, മൂർദ്ധാവിൽ കെട്ടിനിർത്തിയ വാർകുന്തലിലണിയുന്ന സുഗന്ധിപ്പൂമുടിപ്പുണ്ഡംപോലെ, ഇവ ഗിരിശൃംഗങ്ങളെ പ്രശോഭിപ്പിക്കുന്നതു്.

നിശ്ശബ്ദമായിരുന്ന ഈ വനതലം, പൗരവൃന്ദങ്ങളെക്കൊണ്ടു് ശബ്ദായമാനമായ അയോദ്ധ്യാനഗരിയെപ്പോലെയാണു്, എനിക്കിപ്പോൾ തോന്നുന്നതു്. കുതിരക്കുളമ്പടികൊണ്ടുയരുന്ന പൊടിപടലം ആകാശമണ്ഡലത്തെ മൂടിക്കഴിഞ്ഞു. എന്റെ ഇഷ്ടം അറിയുന്നതുപോലെ, കാററു് അവയെ അതിവേഗത്തിൽ തുടച്ചുമാററുന്നതു് നോക്കൂ.

അനുജാ, ശത്രുഘ്നാ, ഉത്തമാശ്വങ്ങൾ വലിക്കുന്ന രഥങ്ങൾ കാനനാന്തർഭാഗത്തിലേക്കു് കുതിക്കുന്നതു് കാണൂ. വിചിത്രവർണ്ണോജ്ജ്വലങ്ങളായ പീലിച്ചിറകുകൾ വിടർത്തിയ മയിലുകൾ, ഏററവും പേടിച്ചു് പാർപ്പിടങ്ങളിലേക്കു് പോകു

ന്നതു് നോക്കു. ലോകത്തിൽവെച്ചു് അത്യന്തസുന്ദരമാണീപ്രദേശം എന്നു് തോന്നുന്നു. ശത്രുഘ്നാ, തപസ്സിൻെറ നിവാസസ്ഥാനമായഇവിടം സ്വൎഗ്ഗത്തിലേക്കുള്ള പന്ഥാവുതന്നെ; സംശയമില്ല. മാൻപേടകളൊന്നിച്ചു് പുള്ളിമാനുകൾ മേയുന്നതു് നോക്കൂ. മോഹനവൎണ്ണകുസുമങ്ങൾ പതിച്ചതുപോലെ അതിസുന്ദരങ്ങളാണവ. വ്യാഘ്രതുല്യപരാക്രമികളായ ശ്രീരാമലക്ഷ്മണന്മാർ വസിക്കുന്ന സ്ഥലത്തെ സശ്രദ്ധം, സൈന്യങ്ങൾ അന്വേഷിച്ചു് കണ്ടുപിടിക്കുവാൻ ശ്രമിക്കട്ടെ.

ഭരതകുമാരൻെറ നിയോഗം കേട്ടപ്പോൾ, ശൂരന്മാരിൽ ചിലർ ഗഹനവനാന്തർഭാഗത്തിൽ പ്രവേശിച്ചു, അല്പം ദൂരത്തിൽ ഒരു ധൂമപടലമുയരുന്നതു കണ്ടു് മടങ്ങിയെത്തി സസന്തോഷം:—

"പ്രഭോ, ജനവാസമില്ലാത്തിടത്തിൽ അഗ്നിയോ പുകയോ ഉണ്ടാവുക പതിവില്ലല്ലോ. മഹാരാജനന്ദനന്മാർ തീൎച്ചയായും ആ സ്ഥലത്തുണ്ടാകണം. ഇല്ലെങ്കിൽ ഉണ്ണിത്തമ്പുരാന്മാൎക്കു് തുല്യരായ തപസ്വികൾ ആരെങ്കിലും ഉണ്ടാകും."

സജ്ജനസംസേവ്യനായ കുമാരൻ—ശത്രുക്കളുടെ വൻപടയെപ്പോലും ശിഥിലമാക്കത്തക്ക കൈക്കരുത്തുള്ള ഭരതൻ—സൈന്യങ്ങളോടു് ആജ്ഞാപിച്ചു:—

"നിങ്ങളെല്ലാവരും ഒതുങ്ങി ഇവിടെ നില്പുവിൻ. ഇവിടുന്നങ്ങോട്ടു് ആചാൎയ്യനും സുമന്ത്രരും മാത്രം ഒന്നിച്ചു പോന്നാൽ മതി."

കല്പന ശിരസാവഹിച്ച ജനാവലി നിശ്ശബ്ദമായി നിന്നു. ഏററവും പ്രിയങ്കരനായ ശ്രീരാമചന്ദ്രസന്ദൎശനം ഉടനടി സാധിക്കുമെന്ന ആശയാൽ ഹൃദയം ആനന്ദമഗ്നമായി. ശ്രീ സീതാലക്ഷ്മണസമേതനായ രഘുരാമനിൽ മനസ്സിനെ നിൎത്തി. അവരുടെ കണ്ണുകൾ, ആശ്രമതലത്തിൽ ഉയരുന്ന ധൂമപടലത്തിൽ നിൎന്നിമേഷമായി സ്ഥിതിചെയ്തു.

കുമാരഭരതൻേറയും ശത്രുഘ്നൻേറയും നേത്രങ്ങൾ വികസിച്ചു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം തൊണ്ണൂററിമൂന്നാം സൎഗ്ഗം അവസാനിച്ചു.

## തൊണ്ണൂററിനാലാം സർഗ്ഗം. (ചിത്രകൂടവർണ്ണനം)

പർവ്വതാരണ്യപ്രിയനായ ദശരഥനന്ദനൻ ശ്രീരാമസ്വാമി, ചിത്രകൂടാചലത്തിൽ നെടുനാളായി വസിച്ചുകൊണ്ടിരിക്കുകയാണല്ലൊ. സീതാദേവിക്കു സന്തുഷ്ടിയും, സ്വഹൃദയത്തിന്നു സമാധാനവും കൈവരുവാൻ, ആ ഗിരിവരന്റെ സൌഭാഗ്യം, ദേവേന്ദ്രൻ ശചീദേവിക്കു എന്നപോലെ പറഞ്ഞുകൊടുത്തു:—

"മംഗളസ്വരൂപിണിയായ ജാനകീ, അയോദ്ധ്യാരാജ്യത്തിൽനിന്നുള്ള പ്രവാസമോ, ഉത്തമസുഹൃത്തുക്കളുടെ വിയോഗത്താലുള്ള ദുഃഖമോ, എന്റെ ഹൃദയത്തെ അല്പംപോലും ബാധിക്കാതിരിക്കുന്നതു, ഈ പർവ്വതത്തിന്റെ രാമണീയകം കാണുന്നതിനാലാണു".

ആകാശംതുളച്ചുപോകുന്നതുപോലെ ഉയൎന്നുനില്ക്കുന്നശൃംഗങ്ങളും; വിചിത്രങ്ങളായ പക്ഷിസഞ്ചയങ്ങളാൽ സമാകീർണ്ണമായ വനതലങ്ങളും; കണ്ണഞ്ചിക്കത്തക്ക വിശേഷവർണ്ണങ്ങളെ വ്യക്തമാക്കുന്ന ധാതുക്കളാൽനിറഞ്ഞ സ്ഥലങ്ങളും; അവിടെ ചിലദിക്കിൽ വെള്ളിയുടെ ധവളനിറം; മറെറാരിടത്തു രക്തവർണ്ണം; ഇന്ദ്രനീലരത്നപ്രഭയാണു വേറൊരുദിക്കിൽ; മഞ്ഞമഞ്ചാട്ടിയുടെ പ്രകാശധോരണി കാണുന്നു, മറ്റൊരുസ്ഥലത്തു; പുഷ്യരത്നങ്ങൾ വിതച്ചിട്ടപോലെ ശോഭിക്കുന്ന പ്രദേശം; ഹരിതതൃണങ്ങളാൽ വർണ്ണപ്പകിട്ടാൎന്നസ്ഥലം; ഇങ്ങിനെ അവാച്യശോഭയാൎന്ന ഈ മാമല നോക്കു.

ദേവീ, അതിക്രൂരങ്ങളാണെന്നു പ്രസിദ്ധിനേടിയ എട്ടടിപ്പുലികൾ, പുള്ളിപ്പുലികൾ എന്നിവ, സാധുക്കളായ മൃഗങ്ങളായിട്ടല്ലെ കാണുന്നതു? ഭയജനകങ്ങളായ പക്ഷിഗണങ്ങൾ, ശാന്തമൂൎത്തികളായി വിഹരിക്കുന്നതു നോക്കു.

മാവു് –പിലാവു് –ഞമ–ഞാവൽ–പാച്ചോററി–വേങ്ങ–കായാവു്–മൈലെള്ളു്–അങ്കോലം –പന–കാര –ൎനീർമാതളം–കമിഴ്–വേപ്പു്–ഇരിപ്പ–കൂവളം–മുളലന്ത–നെല്ലി–കടമ്പു്–നീർമരുതു്, തുടങ്ങി തണലേകുന്നവയും, പൂക്കളും കായ്കളും നിറഞ്ഞവയുമായ വൃക്ഷശതങ്ങൾകൊണ്ടു് ഈ അരണ്യം എത്രമാത്രം അഭിരാമമാണു്?

പ്രകൃതിസുന്ദരമായ പർവ്വതപ്രാന്തങ്ങളിൽ, പരസ്പരസ്നേഹാന്ധരായ കിന്നരമിഥുനങ്ങൾ, രോമാഞ്ചം കൊള്ളത്തക്കവിധം രമിക്കുന്നതു്നോക്കു. മംഗളരൂപിണിയായദേവീ, വിദ്യാധരസ്ത്രീകൾ ക്രീഡിക്കുന്ന സുന്ദരസ്ഥലങ്ങളിൽ, വാളുകളും

പട്ടുവസ്ത്രങ്ങളും മാമരക്കൊമ്പുകളിൽ തൂക്കിയിട്ടിരിക്കുന്നു. നീർച്ചോലകളും ഉറവുകളും ഒലിച്ചുകൊണ്ടിരിക്കുന്ന ഈ ഗിരിവരൻ, മദനീരൊലിച്ചു നില്ക്കുന്ന ഗജശ്രേഷ്ഠനെപ്പോലെയല്ലേ പ്രശോഭിക്കുന്നതു്? വിചിത്രകുസുമങ്ങളിലെ സുഗന്ധം കവർന്നുകൊണ്ടുവരുന്ന മന്ദമാരുതൻ, ഏതൊരുജീവിയുടെ ഘ്രാണേന്ദ്രിയത്തെ ആനന്ദിപ്പിക്കുകയില്ല? പ്രിയപ്പെട്ട ജാനകി, സർവ്വലോകപൂജിതയായ ദേവിയോടും, ആനന്ദവർദ്ധകനായ സൌമിത്രിയോടുംകൂടി അനേകം ആണ്ടുകൾ ഇവിടെ വസിക്കുന്നതായാലും അല്പംപോലും അഴൽ എന്നെ ബാധിക്കുകയില്ല. പൂക്കളും കായ്കളും നിറഞ്ഞു്, തഴച്ചുനില്ക്കുന്ന മാമരങ്ങളിൽ, നാനാതരത്തിലുള്ള പക്ഷിവൃന്ദങ്ങൾ സസുഖം വസിക്കുന്ന ഈ ചിത്രകൂടാചലം, അവാച്യമായൊരാനന്ദമാണു് എനിക്കു് എപ്പോഴും ഏകുന്നതു്.

പ്രിയപ്പെട്ട വൈദേഹി, ഈ അരണ്യജീവിതംകൊണ്ടു്, അതുല്യങ്ങളായ രണ്ടു് സത്ഫലങ്ങൾ എനിക്കു് സിദ്ധിച്ചു. ധർമ്മത്തിൽ അടിയുറച്ചുനില്ക്കുന്ന അച്ഛന്റെ കടം തീരൽ; അചിന്ത്യസ്നേഹത്തോടുകൂടിയ ഭരതന്റെ സന്തോഷം. മനസ്സിന്നും ദേഹത്തിന്നും വാക്കിന്നും ഒരുപോലെ ആനന്ദമേകുന്ന, സുന്ദരപ്രകൃതിഭാവങ്ങളൊത്ത ഈ കാനനത്തിൽ, എന്നോടൊന്നിച്ചുള്ള ജീവിതം, ഹേ മൈഥിലി, ഭവതിക്കു് സംതൃപ്തിയേകുന്നില്ലേ?

ഈ വിപിനവാസം ജന്മാന്തരസുകൃതലബ്ധിമാത്രമല്ല, മുക്തികൂടി ഉണ്ടാക്കുന്നതാണെന്നു്, നമ്മുടെ പൂർവ്വികരായ രാജർഷിപ്രമുഖന്മാർ പ്രകീർത്തിച്ചിട്ടുള്ളതല്ലേ? ഈ അചലത്തിന്റെ പുറം, മഞ്ഞ-നീല-വെളുപ്പു്-ചുകപ്പു് തുടങ്ങിയ വിചിത്രവർണ്ണമാർന്ന നാനാതരം ശിലകൾ ശോഭിക്കുന്നതു് നോക്കൂ, കൂരാക്കൂരിരുട്ടുള്ള രാത്രികളിൽ, സ്വയം പ്രകാശിക്കുന്ന ചെടികൾ, ആയിരമായിരം ഈ ഗിരിസാനുക്കളിലുണ്ടു്.

വിശാലപ്രദേശങ്ങളിൽ ഉയർന്നുനില്ക്കുന്ന ചില ശിലകൾ, മനോഹരമന്ദിരങ്ങൾപോലെ; ചിലതു് രമ്യോദ്യാനങ്ങൾപോലെ; വേറെചിലതു് ഒരൊററ രത്നക്കല്ലുപോലെ പരിലസിക്കുന്നു. ഭൂമി രണ്ടായിപ്പിളർന്നു് ഉയർന്നുനില്ക്കുന്നതുപോലെ, ഈ ചിത്രകൂടപർവ്വതം തിളങ്ങുന്നതു് കാണൂ. മരത്തോൽ-തകരം-കൊട്ടം-പുന്നപ്പൂവു്-എന്നിവകൊണ്ടു് അലംകൃതവും താമരപ്പൂവിതളുകളാൽ നിർമ്മിതവുമായ മൃദുശയ്യകളിലാണു് യുവമിഥുനങ്ങൾ കാമാവേശത്തോടെ വിഹരിച്ചിരുന്നതു്. അവർ ഉപേക്ഷിച്ചിട്ട കായ്കനികളും, പൊട്ടിത്തകർന്ന താമരപ്പൂമാലകളും ചിതറിക്കിടക്കുന്നതു്. അവിടവിടെയായി കാണുന്നു.

ഉത്തമോത്തമമായ താമരപ്പൂവുകൾ വികസിച്ചുനില്ക്കുന്ന നിർമ്മലസരസ്സുകൾ ധാരാളമുള്ള, കരുവനത്തോടുകൂടി, കായ്കനിജലപൂർണ്ണമായി പ്രശോഭിക്കുന്ന ചിത്രകൂടാദ്രി വിജയിക്കും.

സുന്ദരീരത്നമായ മൈഥിലീ, ദേവിയോടും, വീരനായ ലക്ഷ്മണനോടുംകൂടി, ഉത്തമവ്രതം സ്വീകരിച്ച്, സൽപഥസ്ഥിതനായി, വംശവർദ്ധനമായ സുഖം മാത്രം ആസ്വദിച്ച്, ജീവിതകാലമത്രയും, ഈ മനോഹരപുണ്യപ്രദേശത്തിൽ, ഏററവും സന്തോഷത്തോടെ വസിക്കുവാൻ, ഞാൻ തികച്ചും ഇഷ്ടപ്പെടുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദി കാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം തൊണ്ണൂററിനാലാം സർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂററിഅഞ്ചാം സർഗ്ഗം. (മന്ദാകിനീവർണ്ണനം)

ചിത്രകൂടശൈലത്തിൽനിന്ന് അടിവാരത്തിലേക്ക് സീതാദേവിയൊന്നിച്ച്, പരന്തപനായ ശ്രീരാമചന്ദ്രൻ ഇറങ്ങി. നിർമ്മലജലപ്രവാഹത്തോടുകൂടിയ മന്ദാകിനിയെ കാണിച്ചുകൊടുത്ത്, അംബുജലോചനൻ, ത്രൈലോക്യസുന്ദരീരത്നമായ ആ ശശാങ്കവദനയോട് സസ്മിതം അരുളിച്ചെയ്തു:—

"പ്രിയപ്പെട്ട മൈഥിലീ, മനോഹരവർണ്ണങ്ങളോടുകൂടിയ മണൽത്തിട്ടുകൾ, അവിടവിടെ നിറഞ്ഞുനില്ക്കുന്ന താമരപ്പൂവുകൾ, അരയന്നം സാരസം ഇടങ്ങിയ പക്ഷികൾ, എന്നിവയൊത്ത് അതിരമണീയമായൊഴുകുന്ന മന്ദാകിനീനദിയെ നോക്കുക.

പലജാതിപുഷ്പങ്ങളും ഫലങ്ങളുമണിഞ്ഞു്, ഇടതൂർന്നുനില്ക്കുന്ന വന്മരങ്ങളോടു കൂടിയ തീരപ്രദേശങ്ങളാൽ, രാജരാജപദ്മിനിപോലെയാണ് മന്ദാകിനി പ്രശോഭിക്കുന്നതു്. മൃഗങ്ങൾ സ്വച്ഛന്ദമിറങ്ങി വെള്ളം കുടിച്ചപ്പോൾ കലങ്ങിയ ജലത്തോടുകൂടിയ കടവുകൾ, ഏററവും ഹൃദ്യങ്ങളായി എനിക്ക് തോന്നുന്നു.

ഇന്ദീവരേക്ഷണയായസീതേ, മരത്തോലുടുത്തു്, മാൻതോലും ജടയുമണിഞ്ഞു് ഉഗ്രവ്രതത്തിലുള്ള മഹർഷിവര്യന്മാർ, ഈ പുണ്യനദിയിലിറങ്ങി സ്നാനം ചെയ്യുന്നു. തപോനിഷ്ഠയോടുകൂടിയ ചില യതിശ്രേഷ്ഠന്മാർ, കൈകളുയർത്തിനിന്ന്

ആദിത്യഭഗവാനെ ഉപാസിക്കുന്നതു് നോക്കു. മന്ദമാരുതൻ കൊമ്പുകൾ ചലിപ്പിച്ചു് ഇലകളും പൂക്കളും വർഷിച്ചുകൊണ്ടുനില്ക്കുന്ന വന്മരങ്ങളോടുകൂടിയ ഈ ഗിരിവരൻ നൃത്തംവെക്കുവാൻ തുടങ്ങുന്നതായിതോന്നുന്നില്ലേ? മഹാത്മാക്കളായ സിദ്ധന്മാരുടെ അധിവാസംകൊണ്ടു്, മന്ദാകിനീതീരപ്രദേശങ്ങളിൽ പലസ്ഥലങ്ങളും പരിശോഭിതങ്ങളാണു്. വെള്ളത്തിൽ വീണകുസുമസഞ്ചയങ്ങൾ, കാററടിച്ചു് കരക്കടിഞ്ഞു് കിടക്കുന്നു; മദ്ധ്യത്തിലുള്ളവയാകട്ടെ ഒഴുക്കിൽ നീന്തിക്കളിക്കുന്നു; ചക്രവാകപ്പക്ഷികൾ കളകൂജിതങ്ങളോടെ അവയിൽ ചെന്നുകയറുന്നു.

പ്രകൃതിമോഹനമായ ചിത്രകൂടപർവ്വതം, പുണ്യതീർത്ഥം പ്രവഹിക്കുന്ന മന്ദാകിനീനദി, സ്നേഹസമ്പന്നരായ പത്നിയും അനുജനും, നിങ്ങളെകണ്ടുകൊണ്ടു് ജീവിക്കുന്നതാണു്, നഗരവാസത്തേക്കാൾ പ്രിയതരമായി എനിക്കു് തോന്നുന്നതു്.

ദമശമാദികളോടുകൂടി, പാപസ്പർശമില്ലാത്ത സിദ്ധന്മാർ, അലകൾകൊണ്ടു് ആനന്ദനൃത്തം ചെയ്യുന്ന ഈ നദിയിൽ, എന്നോടുകൂടി സ്നാനം ചെയ്യും. ചെന്താമരപ്പൂവുകൾചുററുംനില്ക്കുന്നതു് ദേവിയുടെ തോഴികൾപോലെയല്ലേ? ആ സുന്ദരകുസുമങ്ങളെ തടവിയും മുക്കിയും ആനന്ദിച്ചുകൊണ്ടു് ഭവതിയ്ക്കു് നീരാടാം.

ദേവീ, ചിത്രകൂടാചലം അയോദ്ധ്യാനഗരിയാണു്; ഈ മഹാരണ്യത്തിലെ ശാന്തസ്വഭാവികളായ മൃഗങ്ങൾ പൌരന്മാരാണു്; ഈ മന്ദാകിനീനദി, അയോദ്ധ്യയെ പ്രദക്ഷിണംവെച്ചു് പ്രവഹിക്കുന്ന സരയുവാണു്; എന്നു് എപ്പോഴും വിചാരിക്കു.

എന്റെ ആഗ്രഹങ്ങൾ അനുവർത്തിക്കുവാൻ എപ്പോഴും വെമ്പൽകൊള്ളുന്ന ധർമ്മാത്മാവായ ലക്ഷ്മണൻ; എന്നെ അനുസരിക്കുകമാത്രം ജീവിതവ്രതമായി സ്വീകരിച്ച ഭവതി; നിങ്ങൾ എനിക്കേകുന്ന ആനന്ദം വാക്കുകളെക്കൊണ്ടു് വ്യക്തമാക്കുവാൻ സാദ്ധ്യമല്ല.

പ്രഭാതത്തിൽ, മദ്ധ്യാഹ്നത്തിൽ, സായംസന്ധ്യയിൽ, മൂന്നുനേരവും സ്നാനം ചെയ്തു്, ഭവതിയോടും സഹജനോടുമൊന്നിച്ചു് സ്വാദിയന്ന കായുംകനിയും ഭക്ഷിച്ചു്, സസുഖം വസിക്കുന്ന ഞാൻ നാടിനോ അയോദ്ധ്യക്കോ കൊതിക്കുന്നില്ല.

മൃഗഗണങ്ങളാൽ സങ്കീർണ്ണമായി, മനോജ്ഞമായ മഹാരണ്യത്തിൽ ഉത്തമ വൃക്ഷലതാകുസുമങ്ങളാൽ ചേർന്ന മന്ദാകിനീനദിയിൽ യഥേഷ്ടം സ്നാനം ചെയ്യുന്ന ഏതൊരാൾക്കാണ് തളർച്ചതീർന്ന് സുഖം ലഭിക്കാത്തത്?

ഇങ്ങിനെപലതും, പർവ്വതത്തേയും നദിയേയും പററിപറഞ്ഞുകൊണ്ട് ശ്രീരാമചന്ദ്രൻ, ധർമ്മപത്നി സീതാദേവിയുമൊന്നിച്ച്, കണ്ണിന്ന് അമൃതധാരയായ ശൈലപ്രാന്തത്തിൽ സന്തോഷത്തോടെ ചുററിനടന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം തൊണ്ണൂററഞ്ചാം സർഗ്ഗം അവസാനിച്ചു.

